Dostoevsky
# NETOCHKA NEZVANOVA

# നെതോച്ക നെസ്വനോവ
ദസ്തയേവ്സ്ക്കി



പരിഭാഷ

മരുതൂർ പുരുഷോത്തമൻ

# ഒന്ന്

അച്ഛനെക്കുറിച്ച് ഞാൻ തീരെ ഓർക്കുന്നില്ല. അദ്ദേഹം എനിയ്ക്കു രണ്ടു വയസ്സുള്ളപ്പോൾ മരിച്ചു. അമ്മ വീണ്ടും വിവാഹിതയായി. ചെറിയൊരു പ്രണയം മൂലമുണ്ടായ ആ വിവാഹം അമ്മയ്ക്കു പക്ഷേ കഷ്ടപ്പാടും ദുരിതങ്ങളുമാണു സമ്മാനിച്ചത്. മനസ്സിലെപ്പോഴും സംഗീതവുമായി നടന്ന ചെറിയച്ഛന്റെ ചരിത്രം വിചിത്രമായിരുന്നു! ഞാൻ പരിചയപ്പെട്ടവരിൽ ഏറ്റവും അസാധാരണനായൊരു മനുഷ്യനായിരുന്നു, അയാൾ. എന്റെ ശൈശവകാലത്തെ സാരമായി സ്വാധീനിച്ച മിഴിവുറ്റ ഓർമ്മകളിലൊന്നായി ഇന്നും അയാളുടെ ചിത്രം മനസ്സിൽ തെളിഞ്ഞു നിൽക്കുന്നുണ്ട്. ഈ കഥ വിശദമായി വിവരിയ്ക്കുന്നതിനുമുമ്പ് അയാളുടെ ഒരു ജീവിതരേഖ ഞാനാദ്യമേ പറയാം. ഞങ്ങളുടെ കുടുംബസുഹൃത്തും പ്രസിദ്ധനായ വയലിനിസ്റ്റുമായിരുന്ന ബി.യിൽനിന്നാണു ഞാനതെല്ലാം കേട്ടറിഞ്ഞത്.

യെഫിമോവെന്നായിരുന്നു ചെറിയച്ഛന്റെ പേര്. നാട്ടിലെ ധനികനായൊരു ജമീന്ദാരുടെ ഓർക്കസ്ട്രയിലാണയാൾ ജോലി ചെയ്തിരുന്നത്. തികഞ്ഞ ആഡംബരജീവിതം നയിച്ചുപോന്ന ജമീന്ദാറിനു മറ്റെന്തു വിഷയത്തേക്കാളും സംഗീതം ഒരാവേശമായിരുന്നു. ഔദ്യോഗികമായ ആവശ്യങ്ങൾക്കുപോലും വീടുവിട്ടു പുറത്തു പോകാത്ത അദ്ദേഹം ഒരിയ്ക്കൽ പ്രസിദ്ധനായൊരു വയലിനിസ്റ്റിന്റെ കച്ചേരി കേൾക്കാൻവേണ്ടി മാത്രം യാത്ര പുറപ്പെട്ടു ദിവസങ്ങളോളം വിദേശത്തൊരു പട്ടണത്തിൽ തങ്ങിയെന്നാണു പറഞ്ഞു കേൾക്കുന്നത്. സാമാന്യം ഭേദപ്പെട്ട സംഗീതജ്ഞരുടെ ഒരു ഓർക്കസ്ട്രയും അദ്ദേഹത്തിനു സ്വന്തമായുണ്ടായിരുന്നു; വരുമാനത്തിന്റെ നല്ലൊരു പങ്കും അദ്ദേഹം സംഗീതത്തിനുവേണ്ടിയാണു ചിലവഴിച്ചത്.

ജമീന്ദാരുടെ ഓർക്കസ്ത്രയിൽ ക്ലാരനറ്റ് വായിച്ചാണ ചെറിയച്ഛൻ ജോലി തുടങ്ങിയത്. അതേ ജില്ലയിൽ സ്വന്തമായി ഓർക്കസ്ത്ര നടത്തി പാപ്പരായ ഒരു പ്രഭു ആയിടയ്ക്ക സ്വന്തം സംഗീതസംവിധായകനായ ഇറ്റലിക്കാരനെ സ്വഭാവദൂഷ്യം ആരോപിച്ച പുറത്താക്കി; ജോലി നഷ്ടപ്പെട്ട ഗ്രാമത്തിലെ സകല മദ്യശാലകളും കയറിയിറങ്ങി കണ്ടവരോടെല്ലാം വഴക്കുകൂടി നടന്ന അയാളുമായി ഇടപഴകാൻ ആരും ധൈര്യം കാണിച്ചില്ല. അന്ന് ഇരുപത്തിരണ്ടു വയസ്സ മാത്രം പ്രായമുണ്ടായിരുന്ന ചെറിയച്ഛൻ ഏകാന്തപഥികനായ ആ മനുഷ്യനുമായി പരിചയപ്പെട്ടു സൗഹൃദം സ്ഥാപിച്ചു. വിചിത്രവും നിഗൂഢവുമായിരുന്നു, അവരുടെ ബന്ധം. സ്നേഹിതന്റെ മദ്യപാനംപോലുള്ള ദു:സ്വഭാവങ്ങൾ സ്വാഭാവികമായി ചെറിയച്ഛനിലേയ്ക്കും പകർന്നു. അയാളോടു യാതൊരു വിധത്തിലും ബന്ധപ്പെടരുതെന്ന ജമീന്ദാരുടെ താക്കീതും അതിനിടയിൽ ചെറിയച്ഛനു കേൾക്കേണ്ടിവന്നു! അങ്ങനെയിരിയ്ക്കെ, അപ്രതീക്ഷിതമായി ആ ഇറ്റലിക്കാരൻ മരിച്ചു; അയാളൊരു ദിവസം കാലത്തു തടാകത്തിലെ തണുത്ത ജലത്തിൽ ബോധരഹിതനായി മരിച്ചുകിടക്കുന്നതാണ നാട്ടുകാർ കണ്ടത്. അന്വേഷണത്തിൽ അപസ്മാരബാധയാണ മരണകാരണമെന്നു തെളിഞ്ഞു. മരണശേഷം തന്റെ പക്കലുള്ള സകലതും ചെറിയച്ഛനെ ഏൽപ്പിയ്ക്കുന്നതായി സൂചിപ്പിയ്ക്കുന്ന സ്വന്തം കൈപ്പടയിലൊരു കുറിപ്പും അയാൾ എഴുതിവെച്ചിരുന്നു. വയലിൻവായനയിലുള്ള അസൂയാർഹമായ കഴിവു തെളിയിയ്ക്കാൻ ഒരവസരം ലഭിയ്ക്കുമെന്ന പ്രതീക്ഷയോടെ, ഇസ്തിരിയിട്ടു സൂക്ഷിച്ച ഒരോവർക്കോട്ടും വളരെ സാധാരണമെന്നു തോന്നിയ്ക്കുന്ന വയലിനും മാത്രമായിരുന്നു അയാളുടെ സമ്പാദ്യം. തീരെ നിസ്സാരമായ അവയൊന്നും അവകാശപ്പെട്ട് പ്രത്യേകിച്ച് ആരും വന്നതുമില്ല.

കുറച്ചു നാളുകൾ കഴിഞ്ഞപ്പോൾ ഒരു ദിവസം മരിച്ച ഇറ്റലിക്കാരന്റെ യജമാനനായ പ്രഭു, ഓർക്കസ്ത്രയിലെ വയലിനിസ്റ്റിന്റെ പക്കൽ ജമീന്ദാർക്ക് ഒരെഴുത്തു കൊടുത്തയച്ചു. മരിയ്ക്കുമ്പോൾ ഇറ്റലിക്കാരന്റെ പക്കലുണ്ടായിരുന്ന വയലിൻ ഓർക്കസ്ത്രയുടെ ആവശ്യത്തിനായി വാ

ഞാൻ താൽപ്പര്യമുണ്ടെന്നും യെഫിമോവിനെക്കൊണ്ടതു വിൽക്കാൻ പ്രേരിപ്പിയ്ക്കണമെന്നുമായിരുന്ന കത്തിലെ അപേക്ഷ. മൂവായിരം റൂബിൾ വാഗ്ദാനം ചെയ്തിട്ടും യെഫിമോവ് അനുകൂലമായി പ്രതികരിച്ചില്ലെന്നും ഇത്തരം ഇടപാടുകളിൽ അയാൾക്കുള്ള അറിവില്ലായ്മ താൻ മുതലെടുക്കുകയാണെന്ന തോന്നലാണു നിഷേധത്തിനു പിന്നിലെന്നും അദ്ദേഹം എഴുതി. യെഫിമോവിനെ കാര്യം പറഞ്ഞു മനസ്സിലാക്കാൻ താൽപ്പര്യപ്പെട്ടാണു പ്രഭു കത്തവസാനിപ്പിച്ചത്.

ജമീന്ദാർ ഉടൻതന്നെ യെഫിമോവിനെ ആളയച്ചു വരുത്തി.

“നീയെന്താണ്, ആ വയലിൻ വിൽക്കാൻ മടിയ്ക്കുന്നത്?” അദ്ദേഹം ചോദിച്ചു. “നിനക്കതുകൊണ്ടൊരു പ്രയോജനമില്ല. മൂവായിരം റൂബിൾ, അതിന്റെ ശരിയായ വില, ലഭിയ്ക്കുകയും ചെയ്യും. പ്രഭു ഒരു തരത്തിലും നിന്നെ പറ്റിയ്ക്കാൻ ഉദ്ദേശിയ്ക്കുന്നില്ല. ഇതിൽക്കൂടുതൽ ആ വയലിനു വിലയുണ്ടെന്നു കരുതുന്നതു നിന്റെ വ്യാമോഹം മാത്രമാണ്!”

ജമീന്ദാർ പ്രതീക്ഷിച്ചതായിരുന്നില്ല, യെഫിമോവിന്റെ മറുപടി!

പ്രഭുവിന്റെ അടുത്തേയ്ക്കു താനൊരിയ്ക്കലും സ്വമേധയാ പോവില്ലെന്നും വയലിൻ വിട്ടുകൊടുക്കുന്ന പ്രശ്നമില്ലെന്നും, ആരെങ്കിലും ബലപ്രയോഗത്തിനു തുനിഞ്ഞാൽ മരിച്ചുപോയ സ്നേഹിതന്റെ ഇഷ്ടാനുസരണം ചെയ്യുമെന്നും അയാൾ കനത്ത സ്വരത്തിൽ ഉറപ്പിച്ചു പറഞ്ഞു.

സ്വന്തം ഓർക്കസ്ട്രയിലെ സംഗീതജ്ഞരെ അർഹിയ്ക്കുന്ന രീതിയിൽ ആദരിച്ചു കൊണ്ടുനടക്കാനുള്ള തന്റെ കഴിവിൽ ജമീന്ദാർക്കു നല്ല അഭിമാനമുണ്ടായിരുന്നു. അവർ പ്രതിഭകളാണെന്നു മാത്രമല്ല, പീറ്റേഴ്സ്ബെർഗിലും മോസ്കോയിലും സംഗീതപരിപാടി അവതരിപ്പിയ്ക്കുന്ന മറ്റാരോടും കിടപിടിയ്ക്കുന്നവരാണെന്നും അദ്ദേഹം ആത്മാർത്ഥമായി വിശ്വസിച്ചു. അവരോടുള്ള തന്റെ ഉദാരമായ പെരുമാറ്റമാണതിനു കാരണമെന്നു ജമീന്ദാർക്കു സംശയമുണ്ടായിരുന്നില്ല. ആ വിശ്വാസത്തിലാണു യെഫിമോവിന്റെ നിഷേധ വാക്കുകൾ ചെന്നു തറച്ചത്!

“നന്നായി!.." ജമീന്ദാർ പറഞ്ഞു, "നീയതു വിൽക്കുന്നില്ലെന്നു ഞാ

ൻ പ്രഭുവിനോടു പറയാം. വിൽക്കാനും വിൽക്കാതിരിയ്ക്കാനുമുള്ള സ്വാതന്ത്ര്യം തീർച്ചയായും നിനക്കുണ്ട്, ശരിയല്ലേ? എങ്കിലും ഞാനൊന്നു ചോദിയ്ക്കട്ടെ, നിനക്കെന്തിനാണ് ആ വയലിൻ? വായന മോശമാണെങ്കിലും ക്ലാരനറ്റാണു നിന്റെ ഉപകരണം! വയലിൻ എനിയ്ക്കു തന്നേക്കൂ, ഞാൻ മൂവായിരം റൂബിൾ തരാം!". (അത്രയും അമൂല്യമാണതെന്ന് ആരാണദ്ദേഹത്തോടു പറഞ്ഞിരിയ്ക്കുക?)

യെഫിമോവ് വെറുതെ ചിരിച്ചു.

"ഇല്ല, സർ! ഞാനത് അങ്ങേയ്ക്കു തരില്ല" അയാൾ തുടർന്നു. "അങ്ങെന്റെ യജമാനനാണെങ്കിലും......."

"എന്ത്..? ഞാനങ്ങനെ എന്തെങ്കിലും പറഞ്ഞോ..? നിന്നെ ഞാനതിനു നിർബ്ബന്ധിച്ചോ, ഇല്ലല്ലോ?" ജമീന്ദാർ ക്ഷോഭിച്ചു. അദ്ദേഹത്തിനു ക്ഷമ നശിച്ചു കഴിഞ്ഞിരുന്നു. ഈ രംഗം കണ്ടുകൊണ്ടിരുന്ന പ്രഭുവിന്റെ ദൂതൻ, തന്റെ ഭാവമാറ്റത്തെക്കുറിച്ചു മറിച്ചെന്തെങ്കിലും നിഗമനങ്ങളിൽ ചെന്നെത്തുന്ന് അദ്ദേഹം ഭയപ്പെടുന്നതുപോലെ തോന്നി.

"ശരി, പൊയ്ക്കോ.., നന്ദി കെട്ടവൻ! ഇനി എന്റെ കൺവെട്ടത്തു കണ്ടു പോകരുത്! ഞാനില്ലായിരുന്നെങ്കിൽ..... ശരിയ്ക്കൊന്നു വായിയ്ക്കാൻപോലും അറിയാത്ത ഒരു ക്ലാരനറ്റുമായി നീയെന്തു ചെയ്യുമായിരുന്നു? ഇവിടെ ദിവസവും സുഭിക്ഷം ഭക്ഷണം കഴിച്ച്, കോട്ടും ധരിച്ച്, ശമ്പളവും പറ്റി, മാന്യനായി കഴിയുന്നു! നീയതു മനസ്സിലാക്കുന്നില്ല, അറിയാൻ ശ്രമിയ്ക്കുന്നുമില്ല! പോ, എന്റെ ക്ഷമ പരീക്ഷിയ്ക്കാതെ കടന്നു പൊയ്ക്കോ!"

സ്വന്തം ക്ഷമാശീലത്തെക്കുറിച്ചു നല്ല ബോദ്ധ്യവും ഭയവുമുള്ള അദ്ദേഹം, ആരോടെങ്കിലും കോപിച്ചാൽ കഴിയുന്നതുംവേഗം അവരെ പരിസരത്തുനിന്നു നീക്കി നിർത്തുകയാണു പതിവ്. മറ്റൊരു 'കലാകാര'നോടും (അങ്ങനെയാണു ജീവനക്കാരെ അദ്ദേഹം വിശേഷിപ്പിയ്ക്കാറുള്ളത്!) അദ്ദേഹം ഇത്ര കർക്കശമായി ജീവിതത്തിൽ പെരുമാറിയിട്ടുണ്ടാവില്ല!

*ഒന്ന്*

വിലപേശൽ നടക്കാതെ വിഷയങ്ങൾ മിക്കവാറും അവസാനി ച്ചെന്ന കരുതി ഏതാണ്ടൊരു മാസം കഴിഞ്ഞപ്പോഴാണ പ്രഭുവിന്റെ ദൂതനായി വന്ന വയലിനിസ്റ്റുതന്നെ മറെറാരു കുത്സിതശ്രമത്തിന തു നിഞ്ഞത്. ഇറ്റലിക്കാരന്റെ മരണത്തിന ചെറിയച്ഛനാണ് ഉത്തരവാ ദിയെന്നും സ്വത്തു തട്ടിയെടുക്കാനാണതു ചെയ്തതെന്നും അയാൾ പോലീസിന പരാതി കൊടുത്തു. മരണക്കുറിപ്പ് ചെറിയച്ഛൻ ഭീ ഷ ണിപ്പെടുത്തി എഴുതിച്ചതാണെന്നും അതിന തന്റെ പക്കൽ തെളിവു ണ്ടെന്നും അയാളവകാശപ്പെട്ടു. പ്രഭുവിന്റെ താക്കീതോ ജമീന്ദാരുടെ അനുരഞ്ജനശ്രമങ്ങളോ ഈ ആരോപണത്തിൽനിന്ന് അയാളെ പി ന്തിരിപ്പിച്ചില്ല. മരണാനന്തരമുള്ള അന്വേഷണങ്ങൾ യഥാവിധി നട ന്നു കഴിഞ്ഞ നിലയ്ക്കു വസ്തുതകൾക്കു നിരക്കാത്ത ആരോപണം, വയ ലിൻ ലഭിയ്ക്കാതിരുന്നതിന്റെ അമർഷവും മരിച്ചയാളോടുള്ള അസൂയ യും മൂലമാകാമെന്ന് അവർ വിചാരിച്ചു. വയലിനിസ്റ്റ് പക്ഷേ നിലപാ ടു മാറ്റിയില്ല. അപസ്മാരമല്ല വിഷപ്രയോഗമാണ മരണകാരണമെന്നു കാണിച്ച് അയാൾ രണ്ടാമതൊരു അന്വേഷണം ആവശ്യപ്പെടുകയും ചെയ്തു. പ്രഥമദൃഷ്ട്യാ അയാളുടെ കഥ സത്യമാണെന്നും ചിലർ വിശ്വ സിച്ചു. കേസ് അന്വേഷിക്കുന്നതിന്റെ ഭാഗമായി പോലീസ് യെഫി മോവിനെ അറസ്റ്റു ചെയ്ത് പട്ടണത്തിലെ ജയിലിലേയ്ക്കയച്ചു. അവസാ നം നാട്ടിലെ ജനങ്ങളൊന്നടങ്കം സന്നിഹിതരായ കോടതിയിൽ വി ചാരണ ആരംഭിച്ചു. തെറ്റായ ആരോപണം നടത്തിയതിന വയലി നിസ്റ്റിനെ കുറ്റപ്പെടുത്തിയാണ വിചാരണ അവസാനിച്ചത്. അയാൾ ക്കതിന തക്ക ശിക്ഷയും ലഭിച്ചു. അവസാനംവരെ ആരോപണം സ ത്യമാണന്നു വാദിച്ചെങ്കിലും വിചാരണയ്ക്കൊടുവിൽ, കോടതിമുമ്പാകെ നിരത്തിയ തെളിവുകൾ കൃത്രിമമായിരുന്നെന്ന് അയാൾക്കു സമ്മ തിയ്ക്കേണ്ടിവന്നു. അന്വേഷണത്തിൽ നിരപരാധിത്വം തെളിയുന്നതു വരെ, സത്യത്തിൽ ഇറ്റലിക്കാരനെ കൊന്നതു യെഫിമോവാണെന്നു സൂചിപ്പിയ്ക്കുന്ന സാഹചര്യത്തെളിവുകൾ ഉണ്ടെന്നുതന്നെ അയാൾ ഉറ

ച്ച വിശ്വസിച്ചു. വിഷപ്രയോഗത്തിലൂടെയല്ലെങ്കിൽ മറ്റേതെങ്കിലും വിധത്തിൽ യെഫിമോവ് നിർഭാഗ്യവാനായ സുഹൃത്തിനെ വധിച്ചതാകാമെന്ന് അയാൾ കരുതി. പക്ഷേ, കോടതി വിധിച്ച ശിക്ഷ നടപ്പാകുന്നതിനുമുമ്പ് ജയിലാസ്പത്രിയിൽവെച്ച് തലച്ചോറിൽ പനി ബാധിച്ച് അയാൾ മരിച്ചു.

ഈ സംഭവവുമായി ബന്ധപ്പെട്ട ഓരോ വിഷയത്തിലും ഉദാരമായൊരു സമീപനമാണു ജമീന്ദാർ യെഫിമോവിനോടു സ്വീകരിച്ചത്. അദ്ദേഹം സ്വന്തം മകനെപ്പോലെ ചെറിയച്ഛനെ സംരക്ഷിച്ചു. പല തവണ ജയിലിൽ നേരിട്ടു ചെന്നു സാന്ത്വനിപ്പിച്ചതിനു പുറമേ, യെഫിമോവിനു പുകവലിയിൽ കമ്പമുണ്ടെന്നറിഞ്ഞു വിലകൂടിയ സിഗരറ്റ് എത്തിച്ചുകൊടുത്തു; കൂടാതെ, ജയിൽമോചിതനായപ്പോൾ ഓർക്കസ്ട്രയുടെപേരിൽ നല്ലൊരു വിരുന്നുസൽക്കാരവും നടത്തി. സർവോപരി, ജീവനക്കാരിൽനിന്നു മര്യാദയും വിനയവും പ്രതീക്ഷിക്കുന്ന ജമീന്ദാർ സംഭവം സകലരേയും ബാധിക്കുന്ന വിഷയമായി കാണുകയും ചെയ്തു.

ഒരു വർഷം കടന്നുപോയി. ആയിടെ നഗരത്തിൽ പ്രസിദ്ധനായൊരു ഫ്രഞ്ചുവയലിനിസ്റ്റിന്റെ വരവിനെക്കുറിച്ചു വാർത്ത പരന്നു. ആതിഥേയത്വത്തിൽ അഗ്രഗണ്യനായ ജമീന്ദാർ അദ്ദേഹത്തെ പ്രത്യേകം ക്ഷണിച്ചുവരുത്തി കച്ചേരിക്കു വേണ്ട ഏർപ്പാടുകൾ ചെയ്തു. സകല ഒരുക്കങ്ങളും പൂർത്തിയായി. പക്ഷേ, പൊടുന്നനെ കാര്യങ്ങൾ മറ്റൊരു വഴിക്കു തിരിഞ്ഞു. കച്ചേരിയുടെ ഒരാഴ്ചമുമ്പ് യെഫിമോവ് പെട്ടെന്ന് അപ്രത്യക്ഷനായി. അയാൾ എവിടെയാണെന്ന് ആർക്കും പിടികിട്ടിയില്ല. അന്വേഷണങ്ങളെല്ലാം വിഫലമായി. കച്ചേരിക്കു ക്ലാരനറ്റ് വായിക്കാൻ ആളില്ലാതെ ഓർക്കസ്ട്ര അവിചാരിതമായ സന്ദിഗ്ദ്ധാവസ്ഥയിലും ചെന്നുപെട്ടു.

യെഫിമോവിനെ കാണാതായതിന്റെ മൂന്നാമത്തെ ദിവസം, അതിഥിയായ ഫ്രഞ്ചുവയലിനിസ്റ്റിന്റെ ഒരു കത്ത് ജമീന്ദാർക്കു ലഭിച്ചു. കച്ചേരിക്കുള്ള ക്ഷണം നിരസിക്കുന്നതായി അദ്ദേഹമെഴുതി; സംഗീതത്തിന്റെ മഹത്വത്തെക്കുറിച്ചു തീരെ ബോധമില്ലാതെ ഓർക്കസ്ട്ര കൊ

ണ്ടുനടത്തുന്ന 'മാന്യ'ന്മാരുമായി ബന്ധപ്പെടാൻ യാതൊരു താൽപ്പര്യവുമില്ലെന്നും ഭംഗ്യന്തരേണ അദ്ദേഹം കത്തിൽ സൂചിപ്പിച്ചു. മാത്രമല്ല, യഥാർത്ഥപ്രതിഭകളെ തിരിച്ചറിയാൻ ജമീന്ദാർക്കു കഴിവില്ലെന്നുവരെ അദ്ദേഹം പറഞ്ഞുവെച്ചു. ആരോപണത്തിനു തെളിവായി, റഷ്യയിൽവെച്ചു കണ്ടു മുട്ടിയവരിൽ ഏറ്റവും മികച്ച വയലിനിസ്റ്റ് യെഫിമോവാണെന്നുകൂടി അദ്ദേഹം സാക്ഷ്യപ്പെടുത്തി. കത്തു വായിച്ചു കഴിഞ്ഞപ്പോൾ പെട്ടെന്നൊരു മതിഭ്രമത്തിൽ ചെന്നുവീണതുപോലെ ജമീന്ദാർ പിടഞ്ഞു. ഉള്ളിലെവിടെയോ അദ്ദേഹത്തിനു കടുത്ത ഒരു നീറ്റൽ അനുഭവപ്പെട്ടു. എന്ത്...? യെഫിമോവ്..! ഇത്രകാലവും താൻ ദയാവാത്സല്യങ്ങൾ ചൊരിഞ്ഞു സംരക്ഷിച്ച അതേ യെഫിമോവ്, യാതൊരു ലജ്ജയും കൂടാതെ.., താനേറെ വിലമതിയ്ക്കുന്ന വിദേശിയായൊരു കലാകാരനു തന്നെ ഒറ്റിക്കൊടുത്തിരിയ്ക്കുന്നു...!

മറ്റൊരർത്ഥത്തിലും കത്ത് ദുരൂഹമായിരുന്നു! പ്രതിഭാശാലിയായ നല്ലൊരു വയലിനിസ്റ്റിന്റെ മഹത്വം കാണാനോ പ്രോത്സാഹിപ്പിയ്ക്കാനോ തയാറാവാതെ നിസ്സാരമായൊരു ഉപകരണം വായിയ്ക്കാൻ ജമീന്ദാർ മന:പൂർവം യെഫിമോവിനെ നിർബന്ധിയ്ക്കുകയാണെന്നും ആ സൂചന വെളിവാക്കി. അത്ഭുതപരതന്ത്രനായ ജമീന്ദാർ കാര്യങ്ങളുടെ നിജസ്ഥിതി മനസ്സിലാക്കാൻ ഫ്രഞ്ചുകാരനുമായൊരു കൂടിക്കാഴ്ച്ചയ്ക്കു നഗരത്തിലേയ്ക്കു പുറപ്പെട്ടു. അപ്പോഴാണു പഴയ പ്രഭുവിന്റെ ഒരു കുറിപ്പ് അദ്ദേഹത്തിനു ലഭിച്ചത്. ജമീന്ദാരോട് എത്രയും പെട്ടെന്നു സ്വന്തം വസതിയിലെത്താൻ അദ്ദേഹം ആവശ്യപ്പെട്ടു. ഫ്രഞ്ചുകാരനായ വയലിനിസ്റ്റും യെഫിമോവും അവിടെയുണ്ടെന്ന് അദ്ദേഹം അറിയിച്ചു. യെഫിമോവിന്റെ ധാർഷ്ട്യം നിറഞ്ഞ പെരുമാറ്റത്തിൽ പരോക്ഷമായി തനിയ്ക്കും പങ്കുള്ളതുകൊണ്ട്, അയാളെ നിലയ്ക്കുനിർത്തി കാര്യങ്ങൾക്കു പരിഹാരമുണ്ടാക്കാൻ ജമീന്ദാരുടെ സാന്നിദ്ധ്യം അത്യാവശ്യമാണെന്നു കത്തിൽ അദ്ദേഹം പ്രത്യേകം സൂചിപ്പിച്ചിരുന്നു.

ജമീന്ദാർ ഉടനെ പ്രഭുവിന്റെ വസതിയിലെത്തി, ഫ്രഞ്ചുവയലിനി

സ്റ്റുമായി പരിചയപ്പെട്ട്, ചെറിയച്ഛന്റെ കഥ വിവരിച്ചു പറഞ്ഞു. വയലിൻ വായിയ്ക്കാനുള്ള യെഫിമോവിന്റെ കഴിവിനെക്കുറിച്ച് അറിയാമായിരുന്നില്ലെന്നു ജമീന്ദാർ തുറന്നു സമ്മതിച്ചു; മാത്രമല്ല, വെറുമൊരു ക്ലാരനറ്റു വായനക്കാരനായ യെഫിമോവിനു വയലിൻ വായിയ്ക്കാനറിയാമെന്ന് ആദ്യമായാണു കേൾക്കുന്നതെന്നും അദ്ദേഹം പറഞ്ഞു. യെഫിമോവിനു തന്നോടൊപ്പം കഴിയുന്നതിൽ എന്തെങ്കിലും വിഷമം നേരിടുന്ന നിമിഷം തന്നെ വിട്ടു പോകാൻ അവകാശമുണ്ടെന്നും ജമീന്ദാർ കൂട്ടിച്ചേർത്തു. ജമീന്ദാരുടെ ഈ കുറ്റസമ്മതം ഫ്രഞ്ചുകാരനായ വയലിനിസ്റ്റിനു ബോധിച്ചു. അവർ യെഫിമോവിനെ വിളിച്ചു വരുത്തി. കാഴ്ചയിൽ തിരിച്ചറിയാൻ പറ്റാത്തവിധം അയാൾ മാറിപ്പോയിരുന്നു. ചോദ്യങ്ങളിൽനിന്നു കൗശലപൂർവം ഒഴിഞ്ഞുമാറിയെങ്കിലും നടന്നതെല്ലാം സത്യമാണെന്ന് അയാൾ ഉറപ്പിച്ചു പറഞ്ഞു. സകലതും ശ്രദ്ധിച്ചുകൊണ്ടിരുന്ന പ്രഭുവിനു പക്ഷേ, യെഫിമോവിന്റെ കാപട്യം തീരെ സഹിച്ചില്ല. അദ്ദേഹത്തിനു ക്ഷമ നശിച്ചു. പഠിച്ച കള്ളനും ചതിയനുമാണു ചെറിയച്ഛനെന്നു വളരെ വാചാലമായി സമർത്ഥിച്ച അദ്ദേഹം തക്കതായ ശിക്ഷ വിധിയ്ക്കണമെന്നും വാദിച്ചു.

"ആവേശം കാണിയ്ക്കരുത്, പ്രഭോ! എനിയ്ക്കങ്ങയെ അടുത്തറിയാം; നന്നായി മനസ്സിലാക്കിയിട്ടുമുണ്ട്!" ചെറിയച്ഛൻ തിരിച്ചടിച്ചു. "അങ്ങേയ്ക്കു നന്ദി! വധശിക്ഷയിൽനിന്ന് ഒരിഞ്ചകലത്തിലാണു ഞാൻ രക്ഷ പ്പെട്ടത്. ആരുടെ പ്രേരണകൊണ്ടാണ് അലക്സി നികിഫോറിച്ച് - മരിച്ചുപോയ വയലിനിസ്റ്റ് - അസത്യാരോപണം നടത്തിയതെന്ന് എനിയ്ക്കു വ്യക്തമായി അറിയാം...!"

നഗ്നവും നികൃഷ്ടവുമായ ഈ ആരോപണം പ്രഭുവിനെ ക്ഷുഭിതനാക്കി. കോപം മൂലം മുഖം ചുവന്ന അദ്ദേഹത്തിനു നിയന്ത്രണം നഷ്ടപ്പെടുന്നതായി തോന്നി.

ആ സമയം, എന്തോ ഔദ്യോഗികാവശ്യത്തിനുവേണ്ടി അവിടെയെത്തിയ ഒരു സർക്കാരുദ്യോഗസ്ഥൻ, സംഭവമെല്ലാം നിരീക്ഷിച്ചു നിൽക്കുന്നുണ്ടായിരുന്നു. പ്രഭുവിനു നേരേയുള്ള ആക്രോശങ്ങൾ നിയ

മപരമായി കുറ്റകരമാണെന്നും തനിയ്ക്കതിനു വെറും ദൃക്സാക്ഷിയായി നിൽക്കാനാവില്ലെന്നും യെഫിമോവിനെ തൽക്ഷണം അറസ്റ്റുചെയ്യാൻ അനുവദിക്കണമെന്നും അയാൾ പ്രഭുവിനോട് അഭ്യർത്ഥിച്ചു. ഫ്രഞ്ചുകാരൻ, വല്ലാത്ത അസഹിഷ്ണുതയോടെ യെഫിമോവിന്റെ ഈ കൃതഘ്നത തീരെ മനസ്സിലാകുന്നില്ലെന്നു ഭാവിച്ചു. ഇത്രയൊക്കെയായിട്ടും ചെറിയച്ഛൻ സ്വന്തം നിലപാടിൽത്തന്നെ ഉറച്ചു നിന്നു. വേണമെങ്കിൽ മറ്റൊരു കൊലപാതകശ്രമത്തിന്റെപേരിൽ തന്നെ വിചാരണ ചെയ്തു ശിക്ഷിയ്ക്കാൻ അയാളവരെ വെല്ലുവിളിച്ചു. കഠിനമായ ദാരിദ്ര്യംമൂലം അനുഭവിയ്ക്കേണ്ടിവരുന്ന അവഹേളനത്തേക്കാൾ ജയിലിലെ ജീവിതമാണ് അഭികാമ്യമെന്നുവരെ അയാൾ തുറന്നടിച്ചു. അവസാനം പ്രഭുവിന്റെ മൗനാനുവാദത്തോടെ ആ ഉദ്യോഗസ്ഥൻ യെഫിമോവിനെ അറസ്റ്റു ചെയ്ത്, പിറ്റേന്നു പട്ടണത്തിലേക്കു കൊണ്ടുപോകാൻ തക്കവിധം അവിടെത്തന്നെ മറ്റൊരു മുറിയിൽ അടച്ചിട്ടു.

ഏതാണ്ട് അർദ്ധരാത്രിയോടെ മുറിയുടെ വാതിൽ തുറന്നു കൈയിലൊരു റാന്തൽവിളക്കുമായി ജമീന്ദാർ അകത്തു കടന്നു. നേരം വൈകി കിടന്നിട്ടും ഉറക്കം വരാതിരുന്ന അദ്ദേഹത്തിന്റെ മുഖത്തു കഠിനമായ വ്യാകുലത പ്രകടമായിരുന്നു. യെഫിമോവും ഉറങ്ങിയിരുന്നില്ല. സന്ദർശകനെ അയാൾ ആശ്ചര്യത്തോടെ നോക്കി. റാന്തൽ താഴെ വെച്ച് വല്ലാത്തൊരു വിഹ്വലതയോടെ ജമീന്ദാർ യെഫിമോവിനെതിരെ ഒരു കസേരയിൽ ചാരിയിരുന്നു.

"യെഗർ," സൗമ്യസ്വരത്തിൽ അദ്ദേഹം ചോദിച്ചു. "നീയെന്തിനാണ് എന്നോടിങ്ങനെ ചെയ്തത്?"

യെഫിമോവ് ഒന്നും പറഞ്ഞില്ല. ജമീന്ദാർ ചോദ്യം ആവർത്തിച്ചു; ആ വാക്കുകളിൽ ഉള്ളിൽത്തട്ടിയ അനുകമ്പ പ്രതിഫലിച്ചു.

"ദൈവത്തിനുമാത്രമേ അറിയാവൂ, സർ!" അവസാനം നിശ്ചിന്തനായി ചെറിയച്ഛൻ പറഞ്ഞു. "ഒരുപക്ഷേ എന്നെ പിശാച് പിടികൂടിയതായിരിയ്ക്കാം. ആരാണ് എന്നെക്കൊണ്ടതു ചെയ്യിച്ചതെന്ന് എനി

യ്ക്കി പ്പോഴും അറിയില്ല.. എങ്കിലും ഒരു കാര്യം ഞാൻ തീർത്തു പറ യാം. എനിയ്ക്ക് അങ്ങയോടൊത്തു കഴിയാനാവില്ല! എനിയ്ക്കതു സഹി യ്ക്കാൻ പറ്റില്ല.... പിശാച് എന്നെ അത്രയേറെ ബലമായി കടന്നുപിടി ച്ചിരിയ്ക്കുന്നു...!".

"യെഗർ," ജമീന്ദാർ തുടർന്നു. "തിരിച്ചു വരൂ! ഞാനെല്ലാം മറക്കാം, ഞാനെല്ലാം ക്ഷമിയ്ക്കാം. ഇനി നീയായിരിയ്ക്കും എന്റെ ഓർക്കസ്ട്രയി ലെ പ്രധാനസംഗീതജ്ഞൻ. മറ്റാരേക്കാളും കൂടുതൽ ശമ്പളം ഞാൻ നിനക്കു തരും...."

"വേണ്ട, സർ, വേണ്ട. അതിനെപ്പറ്റി പറയാതിരിയ്ക്കൂ. അങ്ങയുടെ വീട് എനിയ്ക്കു താമസിയ്ക്കാനുള്ളതല്ല. എന്നെ പിശാച് ബാധിച്ചതായി ഞാൻ പറഞ്ഞു കഴിഞ്ഞു. അവിടെ താമസിച്ചാൽ, ഒരുപക്ഷേ, ആ വീടുതന്നെ ഞാൻ തീവെച്ചെന്നു വരും! ജനിച്ചില്ലായിരുന്നെങ്കിലെ ന്നു തോന്നിയ്ക്കുന്ന യാതനകളും കഷ്ടപ്പാടുകളും എനിയ്ക്കുണ്ടായിട്ടുണ്ട്. എന്നോടുപോലും എനിയ്ക്കിപ്പോൾ ഉത്തരം പറയാൻ കഴിയുന്നില്ല. എ ന്നെ വെറുതെ വിട്ടേക്കൂ, സർ, എനിയ്ക്കെന്നും ഇങ്ങനെയായിരുന്നു. പ്ര ത്യേകിച്ചും ആ പിശാച് എന്നെ സ്നേഹിതനാക്കിയ അന്നുമുതൽ.."

"ആര്?" ജമീന്ദാർ ആരാഞ്ഞു.

"മറ്റാര്? ആരോരുമില്ലാതെ, പട്ടിയെപ്പോലെ മരിച്ച ആ ഇറ്റലി ക്കാരൻ!"

"ആ മനുഷ്യനാണോ നിന്നെ വയലിൻ വായിയ്ക്കാൻ പഠിപ്പിച്ചത്, യെഗർ?"

"അതെ, എന്റെ നാശത്തിനുവേണ്ടി വളരെയേറെ കാര്യങ്ങൾ അ യാളെന്നെ പഠിപ്പിച്ചു! അയാളെ പരിചയപ്പെട്ടില്ലെങ്കിൽ എത്ര ന ന്നായിരുന്നു...!"

"അയാൾ ഒരൊന്നാന്തരം വയലിനിസ്റ്റായിരുന്നോ, യെഗർ?"

"അല്ല, അയാൾക്ക് ഒറ്റയ്ക്കൊന്നും ചെയ്യാനാവില്ല. പക്ഷേ, നന്നായി പഠിപ്പിയ്ക്കാൻ അറിയാമായിരുന്നു. അയാൾ വിരലുകൾ വെച്ചു കാണി

ച്ച തന്നത്ത കണ്ടു ഞാൻ സ്വയം പഠിച്ചു. ഈ കഴിവ് ലഭിയ്ക്കുന്നതിനു മുമ്പേതന്നെ എന്റെ കൈവിരൽ മുറിഞ്ഞുപോയിരുന്നെങ്കിൽ...! എനിയ്ക്കു വേണ്ടത് എന്താണെന്ന് ഇപ്പോഴും എനിയ്ക്കറിയില്ല, ഈ നിമിഷം അങ്ങെന്നോടു ചോദിയ്ക്കുകയാണ്, 'യെഗോർക്ക, നിനക്കെന്താണു വേണ്ടത്? ഞാനെന്തും തരാം!' ഉത്തരമായി യാതൊന്നും എനിയ്ക്കു പറയാനില്ല, എനിയ്ക്കറിയാൻ വയ്യാത്തതുകൊണ്ട്! ഇല്ല, സർ! ഞാൻ പറയുന്നു, അങ്ങെന്നെ വെറുതെ വിട്ടേക്കു. ഇങ്ങനെ പോയാൽ ഞാനൊരുപക്ഷേ നാടുകടത്തത്തക്ക എന്തെങ്കിലും കുറ്റം ഉടനെ ചെയ്തേക്കും! അതോടെ സകലതും അവസാനിയ്ക്കും...!"

"യെഗർ..!" ഒരു നിമിഷനേരത്തെ നിശ്ശബ്ദതയ്ക്കുശേഷം ജമീന്ദാർ പറഞ്ഞു. "എനിയ്ക്കു നിന്നെ ഈ നിലയിൽ ഉപേക്ഷിച്ചു പോകാൻ കഴിയില്ല. എന്നോടൊപ്പം വരാൻ വയ്യെങ്കിൽ നീ നിന്റെ വഴിയ്ക്കു പൊയ്ക്കൊള്ളൂ. നീ സ്വതന്ത്രനാണ്. പക്ഷേ, ഇതുപോലെ നിന്നെ വിട്ടു പിരിയാൻ എനിയ്ക്കു വയ്യ. എന്തെങ്കിലുമൊന്ന്, യെഗർ, എനിയ്ക്കുവേണ്ടി വായിയ്ക്കു! ദൈവത്തിന്റെ പേരിൽ, എന്തെങ്കിലും! ഞാൻ കൽപ്പിയ്ക്കുകയല്ല, നീയെന്നെ മനസ്സിലാക്കണം, നിർബന്ധിയ്ക്കുകയുമല്ല. ഞാൻ കണ്ണീരോടെ യാചിയ്ക്കുന്നു, എനിയ്ക്കുവേണ്ടി വായിക്കു, യെഗൊരുഷ്ക്ക! ആ ഫ്രഞ്ചുകാരന്റെ മുമ്പിൽ നീ വായിച്ചത്, ഞാനതൊന്ന് അറിഞ്ഞാസ്വദിയ്ക്കട്ടെ! നീയും ഞാനും നിർബന്ധബുദ്ധികളാണ്. എനിയ്ക്കും എന്റേതായ വഴികളുണ്ട്, യെഗൊരുഷ്ക്ക! അതുകൊണ്ട് എനിയ്ക്കു നിന്നോടുള്ള വികാരം നിനക്കെന്നോടും ഉണ്ടാകാതെ വയ്യ. നീ സ്വയമറിഞ്ഞ്, സ്വന്തം ഇഷ്ടപ്രകാരം, ആ ഫ്രഞ്ചുകാരനു മുമ്പിൽ വായിച്ചത്, എന്നെക്കൂടി കേൾപ്പിച്ചില്ലെങ്കിൽ, എനിയ്ക്കതു താങ്ങാനാവില്ല, യെഗൊരുഷ്ക്ക!"

"ശരി, അങ്ങനെയാവട്ടെ!" യെഫിമോവ് വഴങ്ങി. "അങ്ങയുടെ മുമ്പിൽ ഒരിയ്ക്കലും വയലിൻ വായിയ്ക്കില്ലെന്നു ഞാൻ ശപഥം ചെയ്തിരുന്നു. പക്ഷേ, ഇപ്പോൾ എന്റെ ഹൃദയം ഉരുകിക്കഴിഞ്ഞു. അങ്ങേയ്ക്കു

വേണ്ടി ആദ്യമായും അവസാനമായും ഞാൻ വായിക്കാം. ഇനിയൊരിക്കലും അങ്ങേയ്ക്കിതു കേൾക്കാൻ കഴിയില്ല, സർ, ഒരായിരം റൂബിൾ തന്നാൽപ്പോലും!"

അയാൾ വയലിനെടുത്തു ശ്രുതി ചേർത്തു ചില റഷ്യൻഗാനങ്ങളുടെ ഈരടികൾ വായിക്കാൻ തുടങ്ങി. വയലിനു വളരെ നന്നായി ഇണങ്ങുന്ന ആ ഈണങ്ങൾ അത്ര നന്നായി, ഉള്ളറിഞ്ഞ അനുഭവത്തോടെ, മറ്റാരും ഒരിക്കലും വായിച്ചിട്ടില്ലെന്നു ബി. പിന്നീടെന്നോടു പറഞ്ഞു. ഒരു സംഗീതശകലംപോലും നിസ്സംഗതനായി കേൾക്കാനാവാത്ത ജമീന്ദാരുടെ കണ്ണു നിറഞ്ഞൊഴുകി! വായന അവസാനിച്ചപ്പോൾ അദ്ദേഹം കസേരയിൽനിന്ന് എഴുന്നേറ്റ് പോക്കറ്റിൽനിന്നു മുന്നൂറു റൂബിൾ വലിച്ചെടുത്തു ചെറിയച്ഛനു നൽകിക്കൊണ്ടു പറഞ്ഞു.

"എനിക്കു സന്തോഷമായി, യെഗർ! ഇനി നീ നിന്റെ വഴിക്കു പൊയ്ക്കൊള്ളൂ. ഞാൻ നിന്നെ ഇവിടെനിന്നു പുറത്തു കടക്കാൻ സഹായിക്കാം. പ്രഭുവുമായുള്ള സകല പ്രശ്നങ്ങളും ഞാൻ പരിഹരിച്ചുകൊള്ളാം. പക്ഷേ, ഒരു കാര്യം, എന്നെ നീയിനി ഒരിക്കലും കാണാൻ വരരുത്! വിസ്തൃതമായൊരു വഴി നിനക്കുമാത്രമായി തുറന്നു കിടക്കുന്നുണ്ട്! അതിലൂടെ നാം നേർക്കുനേരെ നടക്കുന്നതു നമുക്കു രണ്ടുപേർക്കും ഒരുപോലെ അപകടകരമായിരിക്കും. ശരി, ഇനി നമുക്കു വിട പറയാം, ഒരു നിമിഷം, ചെറിയൊരു ഉപദേശംകൂടി, ഒന്നു മാത്രം, ഇനി നീ മദ്യപിക്കരുത്!! പഠിക്കൂ, ഓരോ നിമിഷവും സംഗീതം പഠിക്കൂ! കൗശലം ഉപേക്ഷിക്കൂ! മകനെപ്പോലെ കരുതിയാണു ഞാൻ പറയുന്നത്. ഒരിക്കൽക്കൂടി പറയട്ടെ, പഠിക്കൂ, കുടിക്കാതിരിക്കൂ! ഒരിക്കലെങ്കിലും, വേദനയുടെപേരിൽ.., തുടങ്ങിയാൽ സകലതും നശിച്ചു നീ ചെകുത്താനിൽ ചെന്നു ചേരും. ഒരുപക്ഷേ, നീയും നിന്റെ സുഹൃത്തിനെപ്പോലെ, എവിടേയോ കിടന്നു മരിക്കും! ഞാൻ പോകട്ടെ, എന്നെയൊന്നു കെട്ടിപ്പിടിക്കൂ, യെഗൊരുഷ്ക്ക! "

അവർ പരസ്പരം ആശ്ലേഷിച്ചു.  ചെറിയച്ഛൻ പരിപൂർണസ്വാതന്ത്ര്യ

നായി പുറത്തേയ്ക്കിറങ്ങി.

അവിടെനിന്നു പോരുമ്പോൾ, എത്രയും പെട്ടെന്നു പീറ്റേഴ്സ്ബർഗിൽ ചെന്നു നല്ലൊരു ഓർക്കസ്ട്രയിൽ ചേർന്ന് ഒന്നാംകിട വയലിനിസ്റ്റാകണമെന്നായിരുന്നു, യെഫിമോവിന്റെ മോഹം. പക്ഷേ, സ്വാതന്ത്ര്യത്തിന്റെ രുചി ആസ്വദിച്ച നിമിഷം മുതൽ അയാൾ വീണ്ടും തരംതാണവരുമായി ഇടപഴകാനും മദ്യപിയ്ക്കാനും തുടങ്ങി. മുന്നൂറു റൂബിൾ പെട്ടെന്നു തീർന്നു. സഹായിയ്ക്കാൻ ആരുമില്ലാതെ, കാൽക്കാശു കൈയിലില്ലാതെ, നാടോടിപ്പാട്ടുകാരുടെ ഒരു സംഘത്തിൽ ചേരാൻ അയാൾ നിർബന്ധിതനായി; മനസ്സിൽ കണ്ടതിനു കടകവിരുദ്ധമായാണു കാര്യങ്ങൾ നീങ്ങിയത്. അധികം താമസിയാതെ മാനേജരുമായി കലഹിച്ച് അയാൾ സംഘത്തിൽനിന്നു പിരിഞ്ഞുപോയി. വിവേചനാശക്തി നഷ്ടപ്പെട്ട്, വളരെയേറെ വിലമതിച്ചിരുന്ന സ്വാഭിമാനംപോലും പണയപ്പെടുത്തി, വീണ്ടും പണമാവശ്യപ്പെട്ടുകൊണ്ട് അയാൾ ജമീന്ദാർക്കു കത്തെഴുതി. തുല്യനിലയിൽ അഭിസംബോധന ചെയ്തെഴുതിയ ആ കത്തിനു പക്ഷേ, മറുപടി വന്നില്ല. വീണ്ടും ജമീന്ദാരെ മുഖസ്തുതികൾകൊണ്ടു പ്രലോഭിപ്പിയ്ക്കുന്ന മറെറാരു കത്തുകൂടി അയാളയച്ചു. അവസാനം മറുപടി വന്നു. കാര്യസ്ഥന്റെ കൈപ്പടയിലെഴുതിയ കത്തിൽ, ഇനിമേൽ തന്നെ ശല്യപ്പെടുത്തരുതെന്നു ജമീന്ദാർ അയാൾക്കു താക്കീതു നൽകി. കത്തിന്റെകൂടെ നൂറു റൂബിളുമുണ്ടായിരുന്നു. പണം ലഭിച്ച ഉടനെ യെഫിമോവ് പീറ്റേഴ്സ്ബർഗിലേയ്ക്കു പോകാനൊരുങ്ങി. പക്ഷേ, മറ്റുള്ളവരിൽനിന്നു വാങ്ങിയ പണം കൊടുത്തു കഴിഞ്ഞപ്പോൾ ബാക്കിയൊന്നും അവശേഷിച്ചില്ല, യാത്ര ഉപേക്ഷിയ്ക്കേണ്ടിയും വന്നു.

നാട്ടിൽത്തന്നെ തുടരാൻ നിർബന്ധിതനായപ്പോൾ, യെഫിമോവ് ഓരോ നാടോടിസംഘങ്ങളിൽ മാറിമാറി ജോലി ചെയ്തു. അടുത്ത ഒരവസരത്തിൽ പീറ്റേഴ്സ്ബർഗിലേയ്ക്കു പോകാൻ കഴിയുമെന്നുതന്നെ അയാൾ പ്രത്യാശിച്ചു. നീണ്ട ആറുവർഷങ്ങൾ അങ്ങനെ കടന്നു

പോയി. അതിനിടയിൽ വല്ലാത്തൊരു ഭീതി അയാളെ ഗ്രസിച്ചു. കുത്തഴിഞ്ഞ, അനിയതമായ ദൈനന്ദിനജീവിതത്തിൽ, തന്റെ കഴിവുകൾ പതുക്കെപ്പതുക്കെ ചോർന്നുപോകുന്നതു നിസ്സഹായനായി അയാൾ കണ്ടുനിന്നു. എങ്ങിനേയും കുറച്ചു പണം മിച്ചം വെച്ച്, ഈ ശപിയ്ക്കപ്പെട്ട ദുരിതത്തിൽ നിന്നു പീറ്റേഴ്സ്ബർഗിലേയ്ക്കു കടക്കാമെന്ന പ്രതീക്ഷയായിരുന്നു, അയാൾക്കു തണലായി നിന്നത്. അധൃഷ്യവും അപ്രതിരോധ്യവുമായ ആ പ്രതീക്ഷ, സമയം കഴിയുന്തോറും നിറം മങ്ങി ദുർബ്ബലമാകുന്നതു യെഫിമോവ് നേരിട്ടനുഭവിച്ചു.

ഒടുവിലൊരു ദിവസം യാതൊരു മുൻകരുതലുമില്ലാതെ സ്വന്തമായ സകല വസ്തുക്കളും ഉപേക്ഷിച്ച് വയലിനുമെടുത്തു യെഫിമോവ് യാത്രയായി; വഴിനീളെ യാചിച്ച്, എങ്ങിനേയോ ഒരുവിധം പീറ്റേഴ്സ്ബർഗിലെത്തി, നഗരത്തിലൊരു ഇരുണ്ട മൂലയിൽ അയാൾ താമസമാക്കി. ആയിടയ്ക്കുമാത്രം ജർമ്മനിയിൽനിന്നു വന്നെത്തി ഒരു ജോലിയ്ക്കു ശ്രമിച്ചുകൊണ്ടിരുന്ന ബി.യുമായി യെഫിമോവ് പരിചയപ്പെട്ടു. അവർ വളരെ പെട്ടെന്നു സുഹൃത്തുക്കളായി. അഗാധമായ അനുതാപത്തോടെയാണു ബി. ഇപ്പോഴും ആ കാലത്തെക്കുറിച്ച് ഓർക്കുന്നത്. രണ്ടുപേർക്കും ചെറുപ്പം, ഒരേ പ്രതീക്ഷ, ഒരേ ലക്ഷ്യം. പക്ഷേ, ബി. ചെറുപ്പത്തിലേയ്ക്കു കാലൂന്നിയിട്ടേയുള്ളു. കഷ്ടപ്പാടും വേദനകളും അയാളെ ഉലച്ചിട്ടില്ല. മാത്രമല്ല, ജർമ്മൻകാരന്റെ നിശ്ചയദാർഢ്യവും ലക്ഷ്യബോധവും പരിമിതികളെക്കുറിച്ചു വ്യക്തമായ കാഴ്ചപ്പാടുമുള്ള അയാൾക്കു ജീവിതത്തിൽ എത്രത്തോളം പോകാമെന്നു കൃത്യമായി കണക്കുകൂട്ടാൻ കഴിഞ്ഞു. മറിച്ച്, യെഫിമോവിനാകട്ടെ വയസ്സു മുപ്പതു കഴിഞ്ഞിരുന്നു. യൗവനത്തിന്റെ ഊർജ്ജസ്വലത നഷ്ടപ്പെട്ട്, കൃത്യനിഷ്ഠയും സ്ഥിരോത്സാഹവും ആവശ്യപ്പെടുന്ന പ്രവൃത്തികളിൽ ഒന്നിലും അയാൾക്കു മനസ്സു നിൽക്കാതായി. നല്ല പ്രായത്തിന്റെ പ്രസരിപ്പും ആരോഗ്യവും ദാരിദ്ര്യത്തിന്റെ തീച്ചൂളയിൽ കരിഞ്ഞുണങ്ങിക്കഴിഞ്ഞു. എന്താണു ചെയ്യേണ്ടതെന്നു കൃത്യമായ ധാരണയില്ലാതെ, ചിരകാലമായി താലോലിച്ചുപോന്ന ശീലങ്ങൾ യാന്ത്രികമായി പിന്തുട

രുകമാത്രം ചെയ്യുന്ന അവസ്ഥയിലാണു യെഫിമോവ് പീറ്റേഴ്സ്ബർഗിൽ ചെന്നെത്തിയത്. തട്ടിത്തടഞ്ഞൊഴുകിയ അയാളുടെ ആവേശം ചിലപ്പോഴൊക്കെ അതിരു കടക്കും; മറ്റു ചിലപ്പോൾ അപകർഷതാബോധത്തിൽ ചുരുങ്ങിപ്പോകും. തന്നെത്തന്നെ വിശ്വസിപ്പിയ്ക്കാൻ ശ്രമിയ്ക്കുന്നതുപോലെ, തന്റെ സഹജമായ  ആർജ്ജവവും സർഗവാസനയും പ്രതിഭയും യാതൊന്നും വറ്റിപ്പോയിട്ടില്ലെന്ന് അയാൾ ഇടയ്ക്കിടെ സ്വയം ആശ്വസിയ്ക്കും. ഉദാത്തമായ ആ ആത്മഹർഷങ്ങൾ തെല്ലൊന്നുമല്ല, ബി.യെ അത്ഭുതപ്പെടുത്തിയത്. ചെറിയച്ഛനെ ഭാവിയിലൊരു സംഗീതപ്രതിഭയായി അയാൾ മനസ്സിൽ പ്രതിഷ്ഠിച്ചു. യെഫിമോവിനെക്കുറിച്ച് ആദ്യമൊന്നും ബി.യ്ക്കു മറിച്ചൊരു ചിന്തയുണ്ടായിരുന്നില്ല; താമസിയാതെ സകലതും അയാൾക്കു പകൽപോലെ വ്യക്തമായി. ചെറിയച്ഛന്റെ ശക്തിയും ദൗർബ്ബല്യവും ബി. തിരിച്ചറിഞ്ഞു. യെഫിമോവിന്റെ ചപലമായ പെരുമാറ്റങ്ങളും പരസ്പരവിരുദ്ധമായ പ്രലപനങ്ങളും, പ്രതിഭ വ്യർത്ഥമായിപ്പോകുന്നതിന്റെ അതിരറ്റ നിരാശമൂലമാണെന്ന് അയാൾ കണ്ടറിഞ്ഞു; ചിലപ്പോൾ ആ കഴിവുകളുടെ യാഥാർത്ഥ്യത്തെക്കുറിച്ചുതന്നെ അയാൾക്കു സംശയം തോന്നിത്തുടങ്ങി. സ്വന്തം പ്രതിഭയുടെ സൗന്ദര്യാതിശയങ്ങളെ നിരന്തരം തൊട്ടു തലോടി ആത്മസംതൃപ്തി കൊള്ളുന്നവിധം തെറ്റിദ്ധരിക്കപ്പെട്ട ആത്മവിശ്വാസത്തിന്റെ, ഒരുതരത്തിലുള്ള മനോവിഭ്രാന്തിയുടെ, ഫലമാണതെന്നു ന്യായമായും അയാൾ സംശയിച്ചു. .

"പക്ഷേ," ബി. പറയാറുണ്ട്, "അയാളുടെ വിചിത്രസ്വഭാവങ്ങളെക്കുറിച്ച് ആശ്ചര്യത്തോടെയല്ലാതെ എനിയ്ക്കാലോചിക്കാൻ കഴിയാറില്ല. സത്യത്തിൽ, പരിക്ഷീണമായ ഇച്ഛാശക്തിയും ദുർബ്ബലമായ ഉൾക്കരുത്തും തമ്മിൽ ജ്വരാവേശം പൂണ്ട ഒരു മത്സരമാണ് അയാളുടെ മനസ്സിൽ നടന്നിരുന്നത്. ഭാവിയെക്കുറിച്ചു ദിവാസ്വപ്നങ്ങളിൽ മുഴുകി നടന്ന ഏകാകിയായ ആ മനുഷ്യൻ, ഒരു കലാകാരനിൽ അവശ്യമുണ്ടായിരിയ്ക്കേണ്ട സിദ്ധികൾ തന്നിൽനിന്നു ചോർന്നുപൊയെന്ന സ

ത്യം പക്ഷേ, മനസ്സിലാക്കിയില്ല. എന്നിട്ടും അയാളുടെ അനിയതഭാവനയിൽ മഹത്തായ പദ്ധതികൾ രൂപപ്പെട്ടുവന്നു. സ്വയം തീരുമാനിച്ചുറപ്പിച്ചതുപോലെ, സംഗീതത്തിലൊരു പ്രതിഭയും ഒരൊന്നാംകിട വയലിനിസ്റ്റുമായാൽമാത്രം മതിയായിരുന്നില്ല, അയാൾക്ക്. വിവാദിസ്വരങ്ങളുടെ വൈജാത്യങ്ങൾപോലും തിരിച്ചറിയാവാത്ത അയാളൊരു വാഗ്ഗേയകാരനാകുന്നതുപോലും സ്വപ്നം കണ്ടു! പക്ഷേ, ഈ മനുഷ്യൻ, ഉള്ളിലൊന്നുമില്ലാതെ വെറും പൊള്ളയായ, കലയുടെ സാങ്കേതികവശങ്ങളെക്കുറിച്ചു യാതൊരു ധാരണയുമില്ലാത്ത ഈ മനുഷ്യൻ, സംഗീതത്തിന്റെ അന്ത:സത്തയെക്കുറിച്ച്, ആന്തരികസൗന്ദര്യത്തെക്കുറിച്ച്, വളരെ ആഴത്തിൽ വ്യക്തവും മൗലികവുമായ ഉൾക്കാഴ്ച നേടിയതാണു സത്ത്യത്തിൽ എന്നെ അത്ഭുതപ്പെടുത്തിയത്! അത്രയും ഉദാത്തമായി അയാൾ മനസ്സിലാക്കി അനുഭവിയ്ക്കുകയും ചെയ്തിരുന്നു! അതുകൊണ്ടു സ്വയം വിലയിരുത്തുമ്പോൾ അയാൾക്കു സംഭവിച്ച സ്വാഭാവികമായ പാളിച്ചയിൽ ആശ്ചര്യപ്പെടാനൊന്നുമില്ല. സംഗീതത്തെ അത്യുന്നതതലങ്ങളിലേയ്ക്കു കൈപിടിച്ചുയർത്തുകമാത്രമല്ല, ജീവൻ പകരുന്ന സൃഷ്ടികർത്താവായിപ്പോലും അയാൾ സ്വയം കണക്കാക്കി. ചിലപ്പോൾ, വിദ്യാഭ്യാസത്തിന്റെ ഔപചാരികതകളില്ലാത്ത പരുക്കൻഭാഷയിൽ, ആത്മാനുഭൂതിയുടെ അപൗരുഷേയമായ ഭാവതലങ്ങൾ ആധികാരികമായി അയാൾ വിശദീകരിക്കുന്നതു കേട്ടു ഞാൻ വിസ്മയത്തോടെ നോക്കിനിൽക്കും. യാതൊന്നും വായിയ്ക്കാതെ, യാതൊന്നും പഠിയ്ക്കാതെ, എവിടെനിന്നാണ് ഈ ചിന്തകൾ ഉറവെടുക്കുന്നതെന്നു ഞാൻ അത്ഭുതപ്പെടാറുണ്ട്. മാത്രമല്ല...," ബി. കൃതജ്ഞതയോടെ അനുസ്മരിച്ചു, "എന്റെ ഉയർച്ചയ്ക്കുതന്നെ അയാളോട്, ഈ സംവാദങ്ങളോട് ഞാനേറെ കടപ്പെട്ടിരിയ്ക്കുന്നു. തീക്ഷ്ണമായ അനുഭവങ്ങളുടെ അപര്യാപ്തത തീർച്ചയായും എനിയ്ക്കുണ്ട്. ഞാനും സംഗീതത്തെ ആവേശപൂർവം സ്നേഹിച്ചിരുന്നു. അതിൽ എന്റേതായ എളിയ പങ്കിനപ്പുറം യാതൊന്നും ഞാൻ ആഗ്രഹിച്ചില്ല. മറിച്ച്, ദൈവം എനിയ്ക്കു കനിഞ്ഞനുഗ്രഹിച്ചു തന്നതൊന്നും നന്ദിയില്ലാത്ത

വനെപ്പോലെ ഞാൻ പാഴാക്കിയില്ല; വരമായി ലഭിച്ചതു പതിന്മടങ്ങ് ഇരട്ടിപ്പിയ്ക്കാൻ കഴിഞ്ഞതിൽ ഞാൻ അഭിമാനിയ്ക്കുകയും ചെയ്യുന്നു. എന്റെ സംഗീതത്തിലെ ആർദ്രത ആരാധിയ്ക്കപ്പെടുന്നുണ്ടെങ്കിൽ, ആ വഴികളുടെ വശ്യത വാഴ്ത്തപ്പെടുന്നുണ്ടെങ്കിൽ, തീർച്ചയായും സഹജമായ അനാസ്ഥയ്ക്കെതിരെ, കപടമായ ആത്മസംതൃപ്തിയ്ക്കെതിരെ, അതിരറ്റ ആത്മവിശ്വാസത്തിനെതിരെ, പരിമിതികൾ അംഗീകരിച്ച കഠിനാദ്ധ്വാനത്തിലൂടെ, ഞാനതു പൊരുതി നേടിയെടുത്തതുകൊണ്ടാണ്!"

ബി.യുടെ ഉപദേശങ്ങൾ തന്റെമേലുള്ള ഒരുതരം കടന്നുകയറ്റമായി കണ്ട യെഫിമോവ് സാവധാനം സുഹൃത്തിൽനിന്ന് അകലാൻ തുടങ്ങി. താമസിയാതെ അവർ തമ്മിലുള്ള ബന്ധം ഏതാണ്ടു ശിഥിലമായി. യെഫിമോവ് വല്ലാതെ ദു:ഖിതനും ഏകാകിയും ദു:ഖിതനും വിഷാദിയുമായിത്തീരുന്നതു ബി. ശ്രദ്ധിച്ചു. പെട്ടെന്നുയരുന്ന ആവേശങ്ങൾ തണുത്തുറഞ്ഞ് ഒരുതരം നിരുത്തരവാദപരമായ നിഷ്ക്രിയത്വത്തിലേക്ക് അയാൾ വഴുതിവീണു. ഒരാഴ്ചയോളം അയാൾ വയലിൻ കൈകൊണ്ടു തൊട്ടില്ല. സംഗീതം എന്നെന്നേയ്ക്കുമായി ഉപേക്ഷിക്കാമെന്നു വരെ അയാളാലോചിച്ചു. ആത്മഹത്യയുടെ വക്കോളമെത്തിയ അയാൾ മതി മറന്നു സകലവിധ ദു:സ്വഭാവങ്ങളിലേയ്ക്കും തിരിഞ്ഞു. ജമീന്ദാർ പ്രവചിച്ചതു സംഭവിച്ചു. അയാൾ അമിതമായ മദ്യപാനത്തിനു സ്വയം കീഴടങ്ങി. ബി.യുടെ വിലക്കുകൾക്കൊരു ഫലവുമുണ്ടായില്ല. കൂടുതലൊന്നും പറയാനാകാതെ, നിറഞ്ഞ ഭയാശങ്കകളോടെ, യെഫിമോവിന്റെ മാറ്റം അയാൾ നോക്കിക്കണ്ടു. പതുക്കെ, സാമാന്യമര്യാദപോലും മറന്ന്, ബി.യുടെ ചിലവിൽ കഴിയുമ്പോഴും തനിയ്ക്കതിനു പൂർണാധികാരമുണ്ടെന്ന് അയാൾ ഭാവിച്ചു. അതേസമയം ബി.യുടെ വരുമാനം വളരെ തുച്ഛമായിരുന്നു. കൈയിൽ കരുതിയതെല്ലാം കഴിഞ്ഞപ്പോൾ, ഒഴിവുനേരത്തു സംഗീതപാഠങ്ങളെടുത്തും, വൈകുന്നേരം വ്യാപാരികളും ഓഫീസർമാരും കൂടുന്ന സദസ്സുകളിൽ വയലിൻ വായിച്ചും കിട്ടുന്ന ചെറിയ സമ്പാദ്യം കൊണ്ടാണ

യാൾ ദിവസങ്ങൾ തള്ളിനീക്കിയിരുന്നത്. സ്നേഹിതന്റെ ഈ ദുര വസ്ഥ യെഫിമോവ് കണ്ടില്ലെന്നു നടിച്ചു. പരസ്പരം ഒരക്ഷരം ഉരിയാ ടാതെ ദിവസങ്ങളോളം അവർ അന്യരെപ്പോലെ കഴിഞ്ഞു. കൈവി രലുകളുടെ വഴക്കം കൈവിട്ടു പോകാതെ വല്ലപ്പോഴും വയലിൻ വാ യിയ്ക്കണമെന്നു ബി. ഒരു ദിവസം വളരെ സൗമ്യമായ ഭാഷയിൽ യെ ഫിമോവിനെ ഓർമ്മപ്പെടുത്തി. ഉപദേശം കേട്ട നിമിഷം അയാൾ രോഷാകുലനായി. ആരെങ്കിലും കാൽക്കൽ വീണു കെഞ്ചിയപേക്ഷി യ്ക്കുമെന്നു കരുതുന്നപോലെ, ഇനിയൊരിയ്ക്കലും വയലിൻ കൈകൊണ്ടു തൊടില്ലെന്ന് അയാൾ ശപഥം ചെയ്തു. മറ്റൊരിയ്ക്കൽ, ഒരു സായാഹ്ന സദസ്സിനു വയലിൻ വായിയ്ക്കാൻ ബി.യ്ക്ക് ഒരാളെക്കൂടി വേണ്ടിവന്ന പ്പോൾ യെഫിമോവിനെ ക്ഷണിച്ചു. പക്ഷേ, ആ ക്ഷണം യെഫിമോ വിനു രസിച്ചില്ല. സംഗീതത്തിന്റെ മഹത്വവും പ്രതിഭയുടെ സൗന്ദര്യ വും മനസ്സിലാക്കാൻ കഴിയാത്ത സാധാരണ കച്ചവടക്കാരുടെ മുമ്പി ൽ, ബി. ചെയ്യുന്നതുപോലെ, അനുകമ്പയ്ക്കു യാചിക്കുന്ന തെരുവുഗായ കനായി, ഉദാത്തസംഗീതത്തെ വ്യഭിചരിയ്ക്കാൻ താൽപ്പര്യമില്ലെന്ന് അയാൾ തുറന്നടിച്ചു. ബി. ഒരക്ഷരം മറുപടി പറഞ്ഞില്ല. യെഫിമോ വാകട്ടെ, ബി.യുടെകൂടെ താമസിയ്ക്കുമ്പോൾ എന്തെങ്കിലുമൊക്കെ സ മ്പാദിയ്ക്കുകകൂടി ചെയ്യണമെന്ന പരോക്ഷമായ സൂചന ആ നിർദ്ദേശ ത്തിൽ അടങ്ങിയിട്ടുണ്ടെന്നു ചികഞ്ഞു കണ്ടെത്തി! അതയാളെ കൂടു തൽ പ്രകോപിപ്പിച്ചു. വൈകുന്നേരം ആ അൽപ്പത്തരത്തിന്റേപേരി ൽ കഠിനമായി കയർത്തു സംസാരിച്ചു താനിനി ഒരു നിമിഷംപോ ലും ബി.യുടെ വീട്ടിൽ താമസിയ്ക്കില്ലെന്നു പ്രഖ്യാപിച്ചു. രണ്ടുദിവസം യെഫിമോവിനെ അവിടെയെങ്ങും കണ്ടില്ല. മൂന്നാംദിവസം യാതൊ ന്നും സംഭവിയ്ക്കാത്തതുപോലെ അയാൾ തിരിച്ചുവന്നു..!.

സ്വയം നശിച്ചുകൊണ്ടിരിയ്ക്കുന്ന ആ മനുഷ്യനോടുള്ള ഉള്ളഴിഞ്ഞ സഹതാപവും, ആദ്യകാലത്തെ സൌഹൃദവുമാണു ചെറിയച്ഛനുമായു ള്ള ബന്ധം നിശ്ശേഷം അവസാനിപ്പിക്കുന്നതിൽനിന്നു ബി.യെ പി ന്തിരിപ്പിച്ചത്. പക്ഷേ, ഒടുവിൽ അവർ വേർപിരിയുകതന്നെ ചെയ്തു.

*ഒന്ന്*

ബി.യുടെ കഠിനപ്രയത്നത്തിനു ഭാഗ്യത്തിന്റെ കടാക്ഷവുമുണ്ടായി. സാമൂഹ്യസ്വാധീനമുള്ള ചില സഹൃദയരുടെ സഹായത്തോടെ നല്ലൊരു സദസ്സിൽ അയാൾക്കു കച്ചേരി അവതരിപ്പിയ്ക്കാൻ കഴിഞ്ഞു. അതോടെ ഒന്നാംകിട വയലിനിസ്റ്റായി ഉയർന്ന അയാൾക്കു നാടക സംഘത്തിന്റെ ഓർക്കസ്ട്രയിൽ സ്ഥിരനിയമനവും ലഭിച്ചു; ആ പദവിയിൽ സമർഹമായ വിജയം അയാൾ നേടുകയും ചെയ്തു. പരസ്പരം വേർപിരിയുന്ന സമയം ബി. കുറച്ചു പണം യെഫിമോവിനു കൊടുത്തു. സൗഹൃദത്തിന്റെ ആത്മാർത്ഥത കണ്ടറിഞ്ഞ അയാളുടെ കണ്ണു നിറഞ്ഞു. വീണ്ടും ശരിയായ വഴിയിലേക്കു തിരിച്ചുവരാൻ യെഫിമോവിനോടു ബി. കേണപേക്ഷിച്ചു. അഗാധമായ അനുകമ്പയോടെയല്ലാതെ യെഫിമോവിനെക്കുറിച്ച് ഓർക്കാൻ ഈ നിമിഷംവരെ ബി.യ്ക്കു കഴിഞ്ഞിട്ടില്ല; അദ്ദേഹത്തിന്റെ ചെറുപ്പകാലത്തെ ഉള്ളിൽത്തട്ടിയ അനുഭവങ്ങളിലൊലൊന്നാണു യെഫിമോവുമായുള്ള സൗഹൃദം. അവർ ഒരേ നിലയ്ക്കു തുടങ്ങി, പരസ്പരബന്ധത്തിൽ ഒരേ ഊഷ്മളത നിലനിർത്തി. യെഫിമോവിന്റെ വിചിത്രസ്വഭാവങ്ങളും പരുഷമായ പെരുമാറ്റവും യഥാർത്ഥത്തിൽ ബി.യെ കൂടുതൽ ശക്തിയോടെ അയാളോടടുപ്പിയ്ക്കുകയാണു ചെയ്തത്. ബി. അയാളുടെ മനസ്സു കണ്ടറിഞ്ഞു, അതുപോലെ അവസാനവും കണ്ടു! വേർപിരിയുമ്പോൾ കണ്ണീർ പൊഴിച്ച് അവർ പരസ്പരം ആശ്ലേഷിച്ചു. കണ്ണീരിനും തേങ്ങലിനുമിടയിൽ യെഫിമോവ് സ്വയം ശപിച്ചുകൊണ്ടിരുന്നു. ഈയൊരു ദുരവസ്ഥ വളരെക്കാലമായി പ്രതീക്ഷിച്ചിരുന്നതാണെന്നും, പക്ഷേ ഇപ്പോൾമാത്രമാണതിന്റെ തീവ്രത ബോധ്യപ്പെട്ടതെന്നും അയാൾ പുലമ്പി.

"എനിക്കു യാതൊരു പ്രതിഭയുമില്ല...!" മരണത്തെപ്പോലെ വിളറിയ മുഖവുമായി അയാൾ പൊട്ടിക്കരഞ്ഞു.

ബി.യ്ക്കു സ്വയം നിയന്ത്രിക്കാനായില്ല.

"യെഗർ പെട്രൊവിച്ച്," അയാൾ ആശ്വസിപ്പിച്ചു. "നിങ്ങളെന്താണ് ഈ ചെയ്യുന്നത്? ക്ഷമയോ ധൈര്യമോ ഇല്ലാതെ നിരാശകൊ

ണ്ടു നശിക്കുകയാണ്, നിങ്ങൾ! നിസ്സഹായതയുടെ ഒരുനിമിഷത്തെ അമ്പരപ്പിലാണു നിങ്ങളിങ്ങനെ പറയുന്നത്. ഇതു ശരിയല്ല. നിങ്ങൾക്കു നല്ല പ്രതിഭയുണ്ട്, ഞാൻ തീർത്തുപറയുന്നു, നിങ്ങൾക്കതുണ്ട്! സംഗീതം നിങ്ങളെങ്ങനെ അനുഭവിയ്ക്കുന്നുവെന്ന രീതിയിൽ നിന്നുതന്നെ എനിയ്ക്കതു പറയാൻ കഴിയും. നിങ്ങളുടെ ജീവിതംകൊണ്ടു ഞാനതു തെളിയിയ്ക്കാം. കഴിഞ്ഞകാലം എങ്ങനെയാണു കഴിഞ്ഞതെന്നു നിങ്ങളെന്നോടു പറഞ്ഞിട്ടുണ്ട്. അന്നും ഇതേ നിരാശ നിങ്ങളെ പിന്തുടരുന്നുണ്ടായിരുന്നു. പിന്നീട്, വളരെയേറെ പറഞ്ഞുകേട്ട ആ വിചിത്രമനുഷ്യൻ, നിങ്ങളിൽ സംഗീതത്തോട് ആവേശവും പ്രണയവുമുണർത്തി! ഒരിടിമിന്നലിന്റെ പ്രകാശത്തിൽ നിങ്ങളുടെ കഴിവ് വെളിവാക്കിത്തന്നു! ഇപ്പോഴത്തെ വേദനയോടെ, അതേ തീവ്രതയോടെ നിങ്ങൾക്കതന്നും അനുഭവപ്പെട്ടു. സത്യത്തിൽ എന്താണു സംഭവിയ്ക്കുന്നതെന്നു പക്ഷേ നിങ്ങൾക്കു മനസ്സിലായില്ല. ജമീന്ദാരുടെ കൂടെ കഴിയുന്നത് അസഹ്യമായി തോന്നിയപ്പോഴും, എന്താണു സ്വയം ആഗ്രഹിയ്ക്കുന്നതെന്നു മനസ്സിലാക്കാൻ നിങ്ങൾക്കു കഴിഞ്ഞില്ല. അവ്യക്തമായ ചില ചോദനകൾമാത്രം സമ്മാനിച്ച്, യാതൊന്നും വിശദീകരിയ്ക്കാൻ നിൽക്കാതെ നിങ്ങളുടെ ഗുരുനാഥൻ യാത്രയായി. ഏതോ രാജപാതയിലൂടെ നടക്കാനാണു നിയോഗമെന്നു ബോദ്ധ്യം വന്നെങ്കിലും അതെങ്ങനെ പ്രാവർത്തികമാക്കാമെന്ന അറിവ് നിങ്ങൾക്കില്ലാതെ പോയി. ഈയൊരു സംഘർഷത്തിൽ നാലുപാടും കണ്ടതിനെയെല്ലാം നിങ്ങൾ വെറുക്കാൻ തുടങ്ങി. ആറു വർഷത്തെ ദാരിദ്ര്യവും കഷ്ടപ്പാടും പാഴായിട്ടില്ല!. നിങ്ങൾക്കിപ്പോൾ സംഗീതത്തെ ഉള്ളറിഞ്ഞു ധ്യാനിച്ച്, സ്വന്തം കഴിവിൽ ബോധ്യം വന്നു നാദവും ധ്വനിയും തിരിച്ചറിയാറായിരിയ്ക്കുന്നു! പ്രിയസുഹൃത്തേ, നിങ്ങൾക്കു ക്ഷമയുമുണ്ടാകട്ടെ! എന്നേക്കാൾ നൂറുമടങ്ങു സർഗശേഷിയുള്ള നിങ്ങളെ അസൂയാർഹമായ പലതും കാത്തിരിയ്ക്കുന്നുണ്ട്. പക്ഷേ, ദൈവം എനിക്കുള്ളതിന്റെ പത്തിലൊന്നു ക്ഷമപോലും നിങ്ങൾക്കു തന്നിട്ടില്ല. നിങ്ങളുടെ അഭ്യുദയകാംക്ഷിയായ ജമീന്ദാർ ഉപദേശിച്ചതുപോലെ ഇ

നിയും പഠിയ്ക്കൂ, കുടിയ്ക്കാതിരിയ്ക്കൂ!!. മാത്രമല്ല, സ്വരവർണങ്ങളിൽനിന്നു തന്നെ വീണ്ടും തുടങ്ങൂ! എന്താണു നിങ്ങളെ വ്യസനിപ്പിക്കുന്നത്? ദാരിദ്ര്യമോ? ഏകാന്തതയോ? പക്ഷേ ദാരിദ്ര്യവും ഏകാന്തതയുമാണൊരു യഥാർത്ഥകലാകാരനെ സൃഷ്ടിക്കുന്നത്. തുടക്കത്തിലത് അനിവാര്യമാണ്. അപ്പോൾ നിങ്ങളെ ആർക്കും വേണ്ട, നിങ്ങളെ ആരും ശ്രദ്ധിക്കില്ല. അതാണ് ലോകത്തിന്റെ രീതി. കുറച്ചൊന്നു കാത്തിരിയ്ക്കൂ, നിങ്ങളുടെ ദൈവികത തിരിച്ചറിയപ്പെടുമ്പോൾ സകലതും മാറിമറിയും. അസൂയ, അൽപ്പത്തം, പൊള്ളയായ അഹന്ത, അതെല്ലാം ഈ ഏകാന്തതയേക്കാൾ ഭാരമേറിയതായിത്തീരും. സ്വയം വെളിപ്പെടാൻ ദാഹിക്കുന്ന പ്രതിഭക്കു വേണ്ടത് അനുകമ്പയാണ്! ലക്ഷ്യത്തിന്റെ ചെറിയൊരംശംപോലും നേടുന്നതിനുമുമ്പ് നമുക്കു ചുറ്റും നിരവധി മാനദണ്ഡങ്ങളുടെ മുൾവേലികൾ ഉയരും. കഠിനമായ കഷ്ടപ്പാടുകൾ, വിശപ്പ്, ഏകാന്തത, ഉറക്കമില്ലാത്ത രാത്രികൾ; സകലതും അതിജീവിച്ച് നേടിയതെല്ലാം ശുദ്ധശൂന്യമായി വിലയിരുത്തപ്പെടും. അവർ നമ്മെ ആശ്വസിപ്പിക്കുകയോ പ്രോത്സാഹിപ്പിക്കുകയോ ചെയ്യില്ല. നമ്മുടെ ഉള്ളിലുള്ള നന്മയും സത്യവും അഭ്യുദയകാംക്ഷികളായി വരുന്നവർ ഒരിയ്ക്കലും കണ്ടതായി നടിയ്ക്കില്ല; മറിച്ച്, വിഷലിപ്തമായ കണ്ണോടെ നിസ്സാരമായ തെറ്റുകൾപോലും അവർ ചികഞ്ഞെടുക്കും. അതവർ പൊടിപ്പും തൊങ്ങലുംവെച്ചു പൊലിപ്പിച്ച് ഉത്സവാഘോഷങ്ങളാക്കി മാറ്റും. (മറ്റുള്ളവരെല്ലാം തെറ്റുകളിൽനിന്നു തീർത്തും മുക്തരാണെന്നതുപോലെ!) ചില നിമിഷങ്ങളിൽ അഭിമാനിയ്ക്കാൻ അവസരം തന്നും, മറ്റു ചിലപ്പോൾ ചെറിയ നീരസങ്ങൾപോലും തൊട്ടുതോണ്ടി നോവിപ്പിച്ചും അവർ നിങ്ങളെ ചതിക്കുഴിയിൽ വീഴ്ത്തും. നിങ്ങൾ ഒറ്റയ്ക്കാണ്, അവർ പലരും! വാക്കുകളുടെ മുള്ളാണികൾ തറച്ചു നിങ്ങളുടെ മനസ്സിനെ അവർ പീഡിപ്പിയ്ക്കും. ഞാൻപോലും ഈ ദുരവസ്ഥ നേരിട്ടനുഭവിയ്ക്കാൻ തുടങ്ങിയിരിയ്ക്കുന്നു. ഉണരൂ! തീരെ വിലകെട്ടവനല്ല, നിങ്ങൾ! നിങ്ങളുടെ ജീവിതം ഇനിയും അവസാനിച്ചിട്ടില്ല! പക

ൽ മുഴുവൻ ജോലി ചെയ്തു ക്ഷീണിച്ചു തളരുന്ന സാധാരണ ജനങ്ങൾക്ക് ഒരൽപ്പം ഉന്മേഷം പകരാനായി ഞാൻ ചെയ്തതുപോലുള്ള ചെറിയ കാര്യങ്ങൾ നികൃഷ്ടമായി കാണാതിരിയ്ക്കൂ! ക്ഷമയില്ല, പക്ഷേ, ക്ഷമയെക്കുറിച്ചു വ്യാകുലപ്പെടുകയാണു നിങ്ങൾ! ലാളിത്യത്തിലും കവിഞ്ഞ ലോലമായ മനസ്സുകൊണ്ട് നിങ്ങളൊരുപാട് ചിന്തിയ്ക്കുന്നു; തലച്ചോറിനു താങ്ങാനാകാത്ത ഭാരം കൊടുക്കുന്നു, നിങ്ങൾ! വാക്കുകളിൽ വാചാലനാണെങ്കിലും വയലിൻ കൈയിലെടുക്കുമ്പോൾ വിസ്മൃതിയിലേക്കു വീഴുന്നു! വെറുമൊരു ഭീരുവാണു നിങ്ങൾ. ധീരനാകൂ! അൽപം ക്ഷമിയ്ക്കൂ! കഴിവിനെ ആശ്രയിക്കുന്നില്ലെങ്കിൽ, ഭാഗ്യത്തിലെങ്കിലും വിശ്വസിയ്ക്കൂ! നിങ്ങൾക്ക് അനുഭവമുണ്ട്, അനുഭാവവുമുണ്ട്; നിങ്ങൾക്കു ലക്ഷ്യത്തിലെത്താതെ വയ്യ! അതല്ലെങ്കിൽ ഭാഗ്യം പരീക്ഷിയ്ക്കൂ!. എങ്ങനെയായാലും ഒന്നും നഷ്ടപ്പെടാനില്ല, പക്ഷേ, ജീവിതം വളരെയേറെ വിലപ്പെട്ടതാണ്. ഭാഗ്യത്തിൽ വിശ്വസിയ്ക്കുന്നത്, സഹോദരാ, ജീവിതത്തിലെ മഹത്തായൊരു കാര്യമാണ്!"

സ്നേഹിതന്റെ വാക്കുകൾ അർഹിയ്ക്കുന്ന വികാരത്തോടെതന്നെ യെഫിമോവ് ശ്രദ്ധിച്ചുകേട്ടു.

ബി. സംസാരിയ്ക്കുമ്പോൾ പലപ്പോഴും യെഫിമോവിന്റെ കവിളുകൾ ചുവന്നു തുടുത്തു. ഇതിനു മുമ്പ് ഒരിയ്ക്കലും കാണാത്ത ധൈര്യവും പ്രതീക്ഷയും അയാളുടെ കണ്ണുകളിൽ തീക്ഷ്ണമായി മിന്നിമാഞ്ഞു. ചിലപ്പോൾ സഹജമായ പരപുച്ഛത്തിന്റെ ലാഞ്ഛനകൾ ആത്മവിശ്വാസത്തിന്റെ അഹങ്കാരത്തോടൊപ്പം ഉയർന്നുനിന്നു. ബി. പറഞ്ഞ് അവസാനിയ്ക്കുമ്പോഴേയ്ക്കും അതെല്ലാം അക്ഷമ നിറഞ്ഞ ഉദാസീനതയായി മാറി. ഊഷ്മളതയോടെ കൈപിടിച്ചമർത്തി അയാൾ ബി.യ്ക്കു നന്ദി പറഞ്ഞു. ആത്മനിന്ദയുടെ ആഴങ്ങളിൽനിന്ന് അസഹിഷ്ണുതയുടെ വെറുപ്പിലേയ്ക്കു പൊടുന്നനെ സംഭവിച്ച മാറ്റത്തിന്റെ നിമിഷത്തിൽ, പെട്ടെന്ന്, അയാളെല്ലാം നിഷേധിച്ചു. ഭാവിയെക്കുറിച്ച് ബി. ആകുലപ്പെടേണ്ടതില്ലെന്നും സ്വന്തം കാര്യങ്ങൾ നോക്കാനറിയാമെന്നും താമസിയാതെ നല്ലൊരു കച്ചേരി അവതരിപ്പിച്ച് വേണ്ടത്ര പണവും

പ്രശസ്തിയും നേടാൻ കഴിയുമെന്നും അയാൾ ആത്മവിശ്വാസം പ്രകടിപ്പിച്ചു. ബി. യാതൊന്നും പറയാതെ അവിശ്വസനീയത വെളിവാക്കുന്നപോലെ ചുമലിളക്കുക മാത്രം ചെയ്തു.

അവർ പിരിഞ്ഞു, വളരെ കുറച്ചുനാളത്തേക്കുമാത്രം! കിട്ടിയ പണം മുഴുവൻ പെട്ടെന്നു യെഫിമോവ് ചിലവഴിച്ചുതീർത്തു. വീണ്ടും കടം വാങ്ങിക്കാൻ അയാൾ ബി.യുടെ അടുത്തു വന്നു. വീണ്ടും വീണ്ടും അതാവർത്തിച്ചപ്പോൾ അവസാനം സഹികെട്ട് ബി. ഒഴിഞ്ഞുമാറി. പിന്നീട് ആ ഭാഗത്തെങ്ങും യെഫിമോവിനെ ആരും കണ്ടിട്ടില്ല.

വർഷങ്ങൾ കഴിഞ്ഞു. ഒരുദിവസം പതിവുപോലെ ബി. റിഹേഴ്സൽ കഴിഞ്ഞു മടങ്ങുകയായിരുന്നു. തെരുവോരത്തെ വൃത്തികെട്ട മദ്യശാലക്കു മുമ്പിൽ പ്രാകൃതനായൊരു കുടിയനുമായി അയാൾ നേർക്കുനേരേ കൂട്ടിമുട്ടി. തന്നെ പേരു പറഞ്ഞു വിളിയ്ക്കുന്നതു കേട്ടു പിന്തിരിഞ്ഞുനോക്കുമ്പോൾ യെഫിമോവിനെയാണു ബി. കണ്ടത്! മുഖത്തു മഞ്ഞനിറവും കറുത്ത പാടുകളുമായി അയാളാകെ മാറിപ്പോയിരുന്നു. നിയന്ത്രണമില്ലാത്ത മദ്യപാനം അയാളുടെ ജീവിതത്തിൽ മായ്ക്കാൻ കഴിയാത്ത മുറിവുകളാണു സൃഷ്ടിച്ചത്. യെഫിമോവിനെ കണ്ടപ്പോൾ, ബി.യ്ക്കു സന്തോഷം അടക്കാനായില്ല. എന്തെങ്കിലും പറയാനവസരം ലഭിയ്ക്കുംമുമ്പേ, യെഫിമോവ് അയാളെ അകത്തേയ്ക്കു വലിച്ചുകൊണ്ടുപോയി. ചെറിയ, ഇരുണ്ട ഒരു മുറിയിൽ ഇരുന്നുകൊണ്ട് ബി. അയാളെ സശ്രദ്ധം നിരീക്ഷിച്ചു. പിഞ്ഞിയ വസ്ത്രങ്ങളും തേഞ്ഞ ചെരിപ്പും മദ്യക്കറ പുരണ്ട ഷർട്ടുമായിരുന്നു, അയാളുടെ വേഷം. മുടി കൊഴിഞ്ഞു പലതും നരയ്ക്കാൻ തുടങ്ങിയിരുന്നു.

"എങ്ങനെയുണ്ട്? നിങ്ങളിപ്പോൾ എവിടെയാണ്?" ബി. ചോദിച്ചു.

അമ്പരപ്പുമൂലം വിക്കിയും വിറച്ചും യാതൊന്നും പുറത്തേയ്ക്കു വരാത്ത നിലയിലായിരുന്നു, യെഫിമോവ്. അയാളുടെ മനസ്സ് പ്രക്ഷുബ്ധമാണെന്നു ബി. മനസ്സിലാക്കി. ഒരു ഗ്ലാസ് വോഡ്ക കഴിക്കാതെ സംസാരിയ്ക്കാനാവില്ലെന്ന് ഒടുവിൽ അയാൾ പറഞ്ഞൊപ്പിച്ചു. ഇവി

ടെ, ഈ മദ്യശാലയിൽ, കുറച്ചുകാലമായി കടം കിട്ടാറില്ലെന്നു പറയുമ്പോൾ വിളറിയ സ്വന്തം മുഖം, വികൃതമായ ഒരാംഗ്യംകൊണ്ട് അയാൾ മറയ്ക്കാൻ ശ്രമിച്ചു. പക്ഷേ, അതു സന്ദർഭത്തിന്റെ കൃത്രിമത്വം എടുത്തു കാണിക്കുകയാണുണ്ടായത്! യെഫിമോവിന്റെ അനുകമ്പാർഹമായ ചേഷ്ടകൾ ബി.യുടെ ഹൃദയത്തെ സ്പർശിച്ചു. പ്രതീക്ഷിച്ചതു സംഭവിച്ചുകഴിഞ്ഞതായി അയാൾക്കു ബോധ്യം വന്നു. ബി. വോഡ്ക വരുത്തി. യെഫിമോവിന്റെ മുഖം നന്ദിപൂർവം തെളിഞ്ഞു. കണ്ണുനിറഞ്ഞ അയാൾ സ്നേഹിതന്റെ കൈപിടിച്ചു ചുംബിച്ചു. ഭക്ഷണത്തിനിടയിൽ, ഹതഭാഗ്യനായ ആ മനുഷ്യൻ വിവാഹിതനും കൂടിയാണെന്ന സത്യം ബി.യെ അത്ഭുതപ്പെടുത്തി. അതിലേറെ, ഇപ്പോഴത്തെ സകല കഷ്ടപ്പാടിനും ദൗർഭാഗ്യങ്ങൾക്കും കാരണം സ്വന്തം ഭാര്യയാണെന്ന് അയാൾ കുറ്റപ്പെടുത്തുകയും ചെയ്തു! വിവാഹം തന്റെ കഴിവുകളപ്പാടെ ചോർത്തി നശിപ്പിച്ചെന്നയാൾ വിലപിച്ചു.

"അതെങ്ങനെ സംഭവിച്ചു?" ബി. സഹതാപത്തോടെ ആരാഞ്ഞു.

"ഞാൻ വയലിൻ കൈയിലെടുത്തിട്ട്, സഹോദരാ, രണ്ടു വർഷങ്ങൾ കഴിഞ്ഞു!" ആത്മനിന്ദയോടെ അയാൾ പറഞ്ഞു. "അവളൊരു വെറും സാധാരണ പെണ്ണ്! നാടൻ പാചകക്കാരി, നശിച്ചുപോട്ടെ.! വഴക്കടിയ്ക്കുകയല്ലാതെ ഞങ്ങൾ മറ്റൊന്നും ചെയ്യാറില്ല!"

"അങ്ങനെയാണെങ്കിൽ നിങ്ങളെന്തിനവരെ വിവാഹം കഴിച്ചു?"

"വിശപ്പു മാറ്റാൻവേണ്ടി മാത്രം, മറ്റൊരു വഴിയുമില്ലാതെ! ഞാനവളുമായി പരിചയപ്പെട്ടുമ്പോൾ ഒരായിരം റൂബിൾ അവളുടെ പക്കലുണ്ടായിരുന്നു. യാതൊന്നും ചിന്തിക്കാതെ ഞാൻ വിവാഹത്തിലേയ്ക്ക് എടുത്തുചാടി. അവൾക്കായിരുന്നു, പ്രണയം, അവളെന്റെ പിന്നാലെ വിടാതെ കൂടി. ആരും നിർബന്ധിച്ചതല്ല. പണം മുഴുവൻ തിന്നാനും കുടിയ്ക്കാനുമായി ചിലവിട്ടു.... കൂടെ എന്റെ കഴിവുകളും! ഇപ്പോൾ.. ഇതാ... സകലതും നശിച്ചു!" യെഫിമോവ് സ്വയം ന്യായീകരിയ്ക്കാൻ ധൃതിപ്പെടുകയാണെന്നു ബി.യ്ക്കു മനസ്സിലായി.

ഒന്ന്

"ഞാനെല്ലാം തുലച്ചു..... എല്ലാം നശിപ്പിച്ചു!" അയാൾ തുടർന്നു.

എങ്കിലും സംസാരത്തിനിടയിൽ, ഈയിടെയായി വയലിൻവാ യനയിൽ നല്ല ആത്മവിശ്വാസം നേടാനായെന്നും അയാൾ അവകാ ശപ്പെട്ടു. പട്ടണത്തിലെ ഒന്നാംകിട വയലിനിസ്റ്റായ ബി.യ്ക്കുപോലും തന്നെ അതിശയിക്കാനാവില്ലെന്ന് അയാൾ ഉറപ്പിച്ചുപറഞ്ഞു.

"പിന്നെയെന്താണു വിഷമം? നിങ്ങൾക്കൊരു ജോലി........"

"അതുകൊണ്ടൊരു പ്രയോജനവുമില്ല" കൈവീശി യെഫിമോവ് പറഞ്ഞു. "അതിനെക്കുറിച്ച് നിങ്ങൾക്കാർക്കും മനസ്സിലാവില്ല! നി ങ്ങൾക്കെന്തറിയാം? ഫൂ.., ഒന്നുമറിയില്ല, ഒന്നും! ഒരു നാടകത്തിൽ പാട്ടിന്റെ മേമ്പൊടി ചേർക്കുക, അതാണു നിങ്ങളുടെ ജോലി! നല്ല സംഗീതജ്ഞരെ, ശുദ്ധസംഗീതത്തെ, നിങ്ങളറിഞ്ഞിട്ടില്ല! നിങ്ങളോ ടു പറഞ്ഞിട്ടെന്തു കാര്യം? അതങ്ങനെതന്നെയിരിയ്ക്കട്ടെ.....!"

മദ്യലഹരിയിൽ കൈകൾ വായുവിൽ വീശി അയാൾ കസേരയി ലേയ്ക്കു ചാഞ്ഞു. ബി.യെ സ്വന്തം മുറിയിലേയ്ക്കു ക്ഷണിച്ചെങ്കിലും, പിറ്റേ ന്നു വരാമെന്നു പറഞ്ഞു ബി. ഒഴിഞ്ഞുമാറി. അതിനകം വയറു നിറ ഞ്ഞു തൃപ്തനായ യെഫിമോവ്, പക്ഷേ, പഴയ കാര്യങ്ങളുടെപേരിൽ ബി.യെ ആക്ഷേപിച്ചു കുത്തുവാക്കുകൾ പറയാൻ തുടങ്ങി. എങ്കിലും പുറത്തേയ്ക്കിറങ്ങുമ്പോൾ വിനയാന്വിതനായൊരു പരിചാരകനെപ്പോ ലെ ബി.യുടെ വിലപിടിച്ച കോട്ടെടുത്തു കൈയിൽ കൊടുത്ത് അയാ ൾ ഭവ്യത നടിച്ചു. ഇടനാഴിയിൽ കണ്ടവരോടെല്ലാം പീറ്റേഴ്സ്ബർ ഗിലെ ഒന്നാംകിട വയലിനിസ്റ്റെന്നു പറഞ്ഞ് അയാൾ ബി.യെ പരി ചയപ്പെടുത്തി. സത്യത്തിൽ, ആ സമയം യെഫിമോവ് വല്ലാത്തൊരു വിഭ്രാന്തിയിലായിരുന്നു!

ചെറിയച്ഛനെ അന്വേഷിച്ച് പിറ്റേന്നു രാവിലെതന്നെ ബി. വന്നു. ഒരിരുണ്ട വൃത്തികെട്ട ഒരു മുറിയിൽ അതീവദാരിദ്ര്യത്തിലായിരുന്നു ഞങ്ങളന്നു കഴിഞ്ഞിരുന്നത്. എനിയ്ക്കു നാലു വയസ്സാണു പ്രായം. അ മ്മ ചെറിയച്ഛനെ വിവാഹം ചെയ്തിട്ടു രണ്ടുവർഷമായി. എന്റെ അമ്മ

സന്തോഷമെന്തെന്ന് ഒരിയ്ക്കലും അറിഞ്ഞിട്ടില്ല. കാണാൻ കൊള്ളാവുന്ന അവർ, ദാരിദ്ര്യത്തിനിടയിലും പഠിച്ച് അദ്ധ്യാപികയായി, സർക്കാർ ജീവനക്കാരനായ അച്ഛനെ വിവാഹം ചെയ്തു. ഒരുവർഷമേ അവർ ഒന്നിച്ചുണ്ടായുള്ളൂ. അച്ഛൻ പെട്ടെന്നു മരിയ്ക്കുകയും ഉണ്ടായിരുന്ന സ്വത്തിന്റെ നല്ലൊരു പങ്കു ബന്ധുക്കൾ കൈക്കലാക്കുകയും ചെയ്തതോടെ കൈക്കുഞ്ഞായ എന്നേയുംകൊണ്ടു ജീവിതത്തെ ഒറ്റയ്ക്കു നേരിടാൻ അവർ നിർബന്ധിതയായി. എന്നെ നോക്കാനുള്ളതുകൊണ്ട് ഒരദ്ധ്യാപകജോലി നേടിയെടുക്കുന്നത് അത്ര എളുപ്പമായിരുന്നില്ല. അപ്പോഴാണവർ യാദൃച്ഛികമായി യെഫിമോവിനെ കണ്ടു പരിചയപ്പെടുന്നത്. ഉത്സാഹിയും അതേസമയം ഒരു സ്വപ്നജീവിയുമായിരുന്ന, അമ്മ! യെഫിമോവിന്റെ ആത്മപ്രശംസകളിൽ മയങ്ങി, അയാളുടെ കഴിവിനു നല്ല ഭാവിയുണ്ടാകുമെന്ന പ്രത്യാശയിൽ അവർ ശരിക്കും പ്രണയത്തിലകപ്പെട്ടു. പ്രതിഭാധനനായ ഒരാളുടെ സഹായിയും വഴികാട്ടിയുമാകുന്നതിൽ അഭിമാനം കണ്ട അവരയാളെ വിവാഹം കഴിയ്ക്കുകയും ചെയ്തു. ഒരുമാസത്തിനകംതന്നെ, സ്വപ്നങ്ങളും പ്രതീക്ഷകളും തകർന്നു കാര്യങ്ങളുടെ ദയനീയാവസ്ഥ അവർക്കു ബോദ്ധ്യപ്പെട്ടു. യെഫിമോവ്, വാസ്തവത്തിൽ, അമ്മയുടെ കൈയിലുണ്ടായിരുന്ന ആയിരം റൂബിൾ കണ്ടു മോഹിച്ചാണ് വിവാഹത്തിലേർപ്പെട്ടത്. പണം മുഴുവൻ തീർന്നതോടെ അയാൾ ഉത്തരവാദിത്വത്തിൽനിന്നു തീർ<u>ത്തും</u> ഒഴിഞ്ഞുമാറി! മാത്രമല്ല, വിവാഹജീവിതത്തിന്റെ ദുരനുഭവങ്ങൾ തന്റെ കഴിവുകൾ മുഴുവൻ തകർ<u>ത്തു</u>കളഞ്ഞെന്നു കണ്ടവരോടെല്ലാം അയാൾ പറഞ്ഞുനടക്കുകയും ചെയ്തു. കാറ്റുപോലും കടന്നു വരാത്ത മുറിയിൽ പട്ടിണി കിടക്കുന്ന കുടുംബത്തെ സദാ സമയവും നോക്കിക്കൊണ്ടിരിയ്ക്കുമ്പോൾ മനസ്സിലെങ്ങനെ സംഗീതം വരുമെന്ന് അയാൾ ആക്ഷേപിച്ചു. ഒരു നിർഭാഗ്യവാനാകാൻ വിധിയ്ക്കപ്പെട്ടവനാണെന്ന് അയാൾ സ്വയം കരുതി. സത്യത്തിൽ സ്വന്തം കുറവുകൾ ന്യായീകരിയ്ക്കാൻ ഒരു കാരണം കണ്ടുപിടിയ്ക്കുകയായിരുന്നു അയാളെന്നു ഞാൻ വിശ്വസിയ്ക്കുന്നു. ജീവിതത്തിലെ സകല പരാജയ

ങ്ങൾക്കും ദുരനുഭവങ്ങൾക്കും ആധാരമായി നിൽക്കുന്ന ബാഹ്യമായൊരു കാരണം കണ്ടെത്താൻ വ്യഗ്രത കാണിച്ചു, അയാൾ! വളരെക്കാലംമുമ്പേ, കലയുടെപേരിൽ സ്വയം നഷ്ടപ്പെട്ടുകഴിഞ്ഞെന്ന യാഥാർത്ഥ്യം പക്ഷേ അയാൾക്കു നേരിടാൻ കഴിയുമായിരുന്നില്ല.

എങ്കിലും, ഒരു ദു:സ്വപ്നത്തിന്റെ പേടിപ്പെടുത്തുന്ന വാസ്തവികത പോലെ, അറിയാതെ കണ്ണു തുറന്നു നോക്കുന്ന ചില നിമിഷങ്ങളിൽ അയാൾ യാഥാർത്ഥ്യം നേർക്കുനേരേ കണ്ടു. അപ്പോഴെല്ലാം പിരിമുറുക്കത്തിന്റെ പാരമ്യത്തിൽ അയാൾ മതിഭ്രമത്തിലേക്കുപോലും ചാടാൻ തയാറായി. ജീവിതം മുഴുവൻ കൊണ്ടുനടന്ന, സ്വന്തം അസ്തിത്വത്തിന്റെ മൂലക്കല്ലായ ആ വിശ്വാസം അത്രയെളുപ്പത്തിൽ കൈവിടാൻ അയാൾ ഒരുക്കമായിരുന്നില്ല. അവസാനത്തെ നിമിഷംവരേയും ആ സന്ദിഗ്ദ്ധഘട്ടം കടന്നുപോയിട്ടില്ലെന്ന് അയാൾ ആശ്വസിച്ചു. സംശയത്തിന്റെ നിഴലുകൾ ആവേശിയ്ക്കാൻ തുടങ്ങുമ്പോൾ അയാൾ മദ്യത്തെ ശരണം പ്രാപിച്ചു. അതിന്റെ പതഞ്ഞുയരുന്ന നുരകൾക്കൊപ്പം സ്വന്തം വ്യാകുലതകളും അയാൾ തള്ളിനീക്കി. അത്തരം സന്ദർഭങ്ങളിൽ ഭാര്യയുടെ സാമീപ്യം എത്രകണ്ട് അവശ്യം ആവശ്യമായിരുന്നുവെന്ന് അയാൾക്കു മനസ്സിലാക്കാൻ കഴിഞ്ഞില്ല. ഭ്രാന്തമായ ചിന്തയുടെ നിമിഷങ്ങളിൽ അവരുടെ മരണമാണു തന്റെ മോചനമെന്നുവരെ അയാൾ വിചാരിച്ചു. പാവം അമ്മയ്ക്ക് അയാളുടെ സങ്കീർണമായ വിഷമതകൾ ഉൾക്കൊള്ളാനായില്ല. സ്വപ്നാടകയെപ്പോലെ, കയ്പ്പുറ്റ യാഥാർത്ഥ്യത്തിന്റെ ആദ്യത്തെ പടിയിൽത്തന്നെ അവർ കുഴഞ്ഞുവീണു. ചുട്ടുപഴുത്ത മനസ്സു മെല്ലെ തണുത്താറിയപ്പോൾ അതിനു കാഠിന്യമേറുകയും, തന്നെ പീഡിപ്പിയ്ക്കുന്നതിൽ ഒരുതരം സുഖം കണ്ടിരുന്ന യെഫിമോവുമായി സദാ വഴക്കടിയ്ക്കുകയും ചെയ്തു, അവർ. എന്തെങ്കിലും ജോലി ചെയ്യാൻ അവരയാളെ നിരന്തരം നിർബന്ധിച്ചു. പക്ഷേ അതിരു കടന്ന അന്ധമായ ആത്മവിശ്വാസവും ഇളകാത്ത ബുദ്ധിയും ചെറിയച്ഛനെ നിർവികാരനാക്കി മാറ്റി. ഭാര്യയുടെ

നിർബന്ധത്തിനു മറുപടിയായി വെറുതെ ചിരിയ്ക്കുകമാത്രം ചെയ്തു, അവരുടെ മരണംവരെ താൻ വയലിൻ കൈകൊണ്ടുതൊടില്ലെന്നു ക്രൂരമായ ഒരാത്മസംതൃപ്തിയോടെ അയാൾ ആണയിട്ടു. മരണത്തിന്റെ അവസാനനിമിഷംവരേയും അയാളെ ഹൃദയപൂർവം സ്നേഹിച്ച അമ്മയ്ക്കു താങ്ങാവുന്നതായിരുന്നില്ല, ആ ദുരിതം. മാനസികവും ശാരീരികവുമായ കഷ്ടപ്പാടുകൾമൂലം രോഗിയായിത്തീർന്ന അവർക്കു മിക്കവാറും കട്ടിലിൽത്തന്നെ കഴിച്ചുകൂട്ടേണ്ടിവന്നു. കൂടാതെ, കുടുംബത്തിലെ കാര്യങ്ങൾ നോക്കുകയും വേണം. ആവശ്യമുള്ളവർക്ക് ഭക്ഷണം പാകം ചെയ്തു കൊടുക്കുന്ന ജോലി അവരേറ്റെടുത്തു. അതിനായി സൂക്ഷിയ്ക്കുന്ന പണം പലപ്പോഴും ഭർത്താവ് തട്ടിയെടുത്തതുകൊണ്ട് ഭക്ഷണം കൊണ്ടുപോകാൻ വരുന്നവരെ ചിലപ്പോൾ വെറുംകൈയോടെ അവർക്കു മടക്കി അയയ്ക്കേണ്ടി വന്നിട്ടുണ്ട്. മറ്റുള്ളവരുടെ വസ്ത്രങ്ങളലക്കി, കീറിയ ഉടുപ്പുകൾ തുന്നിച്ചേർത്തു കിട്ടുന്ന നിസ്സാരവരുമാനം കൊണ്ടാണു ഞങ്ങളന്നു ദിവസങ്ങൾ തള്ളിനീക്കിയിരുന്നത്.

ബി. ഞങ്ങളെ കാണാന് വന്ന സമയം, അമ്മ വസ്ത്രങ്ങൾ അലക്കി ഇസ്തിരിയിടുകയായിരുന്നു. വീട്ടിലെ ദാരിദ്ര്യം കണ്ടു ബി. അമ്പരന്നു.

"നിങ്ങൾ പറയുന്നതെല്ലാം കള്ളമാണെന്ന് എനിയ്ക്കു തോന്നുന്നു!" അയാൾ ചെറിയച്ഛനോടു പറഞ്ഞു. "അവർ നന്നായി കുടുംബം നോക്കുന്നുണ്ട്. നിങ്ങൾ അവർക്കുവേണ്ടി എന്താണു ചെയ്യുന്നത്?"

"ഒന്നുമില്ല!", ചെറിയച്ഛൻ പുച്ഛത്തോടെ നിസ്സാരമായി പറഞ്ഞു.

ദാരിദ്ര്യത്തിനു പുറമേയുള്ള അമ്മയുടെ കഷ്ടപ്പാടുകൾ ബി. അപ്പോഴും മനസ്സിലാക്കിയിരുന്നില്ല. രാത്രി ഒരുപറ്റം കുടിയന്മാരും തെമ്മാടികളുമായാണു ചെറിയച്ഛൻ വരാറുള്ളത്. അപ്പോഴെല്ലാം എന്തെന്തു നാടകങ്ങളാണു വീട്ടിൽ അരങ്ങേറിയിരുന്നത്...!

യെഫിമോവിനെ നല്ലവഴിയ്ക്കു തിരിച്ചുകൊണ്ടുവരാൻ ബി. ആവതും ശ്രമിച്ചു. അതിനു തയാറല്ലെങ്കിൽ ഇനിയൊരു സഹായം പ്രതീക്ഷിയ്ക്കേണ്ടെന്ന് അയാൾ തുറന്നുപറഞ്ഞു. കിട്ടുന്ന പണംമുഴുവൻ മദ്യത്തിലൊഴുക്കി കളയുന്നതിനെ അയാൾ കുറ്റപ്പെടുത്തി. എങ്ങനേയും ഒരു

പോംവഴി കണ്ടെത്തുന്നതിനുവേണ്ടി, വയലിനിൽ എന്തെങ്കിലുമൊന്നു വായിയ്ക്കാൻ ബി. അയാളോടാവശ്യപ്പെട്ടു. ചെറിയച്ഛൻ വയലിനെടുക്കാൻപോയ തക്കം നോക്കി ബി. രഹസ്യമായി അമ്മക്കു കുറച്ചു പണം കൊടുക്കാൻ ശ്രമിച്ചു. പക്ഷേ, അവരതു വാങ്ങിയില്ല. മറ്റുള്ളവരുടെ ഔദാര്യം ആദ്യമായിട്ടാണവർക്കു സ്വീകരിക്കേണ്ടി വരുന്നത്. അപ്പോൾ ബി. പണം എന്റെ കൈയിൽ തന്നു. പാവം അമ്മ! നന്ദി കൊണ്ട് അവരുടെ കണ്ണു നിറഞ്ഞു. ചെറിയച്ഛൻ വയലിനുമായി വന്നെങ്കിലും കുറച്ചു വോഡ്ക ചെല്ലാതെ വായിക്കാൻ കഴിയില്ലെന്നു ശാഠ്യം പിടിച്ചു. ബി. വോഡ്ക വരുത്തി. അയാളതു മുഴുവൻ ഒറ്റ വലിയ്ക്കു കുടിച്ച് ഉത്സാഹത്തോടെ പറഞ്ഞു.

"നീയൊരു അടുത്ത സുഹൃത്തായതുകൊണ്ട് സ്വന്തം ചില രചനകൾ ഞാൻ വായിച്ചുകേൾപ്പിക്കാം". അയാൾ മേശയ്ക്കകത്തുനിന്നു പൊടി പിടിച്ചു കിടന്ന കനത്ത നോട്ടുപുസ്തകം വലിച്ചെടുത്തു. "ഇതു ഞാനെഴുതിയതാണ്..." പുസ്തകം നീട്ടിക്കൊണ്ടയാൾ തുടർന്നു. "നോക്ക്, നിന്റെ നാടകഗാനങ്ങളിൽനിന്ന് ഇതിനെത്ര വ്യത്യാസമുണ്ടെന്ന്!"

ഒരക്ഷരം പറയാതെ ബി. പേജുകൾ മറിച്ചു. സ്വന്തം കൃതികളുടെ വായന പിന്നീടൊരിയ്ക്കലാകാമെന്നു പറഞ്ഞു ബി. കൈയിലുണ്ടായിരുന്ന പുസ്തകം തുറന്നു തൽക്കാലം ഏതെങ്കിലുമൊന്നു വായിയ്ക്കാനാവശ്യപ്പെട്ടു. ചെറിയച്ഛനു തെല്ലു നീരസം തോന്നിയെങ്കിലും നല്ലൊരു സുഹൃത്തിനെ നഷ്ടപ്പെടുന്നതു ഭയന്നു ബി. പറഞ്ഞതനുസരിച്ചു. വിവാഹശേഷം വയലിൻ കൈകൊണ്ടുതൊട്ടിട്ടില്ലെന്നു പറയുന്നുണ്ടെങ്കിലും വായനയിൽ കണ്ട കഠിനാദ്ധ്വാനത്തിന്റെ പുരോഗതി ബി. പ്രത്യേകം ശ്രദ്ധിച്ചു. അമ്മയുടെ മുഖത്തെ സന്തോഷം കാണേണ്ടതായിരുന്നു! അവർ ഭർത്താവിനെ ആരാധനയോടെ നോക്കി, അഭിമാനം കൊണ്ടു...! മനസ്സു നിറഞ്ഞ ബി., യെഫിമോവിനെ ഏതുവിധേനയും കരകയറ്റണമെന്നുറച്ചു സ്വാധീനമുള്ള പല സുഹൃത്തുക്കളേയും സമീപിച്ചു. അതിനുമുമ്പേ ആത്മനിയന്ത്രണം പാലിക്കേണ്ടതിന്റെ അനി

വാര്യത അയാൾ യെഫിമോവിനെ പറഞ്ഞു ബോദ്ധ്യപ്പെടുത്തി. സ്വന്തം ചിലവിൽ ഒരുജോടി വസ്ത്രങ്ങൾ വാങ്ങിക്കൊടുത്തു യെഫിമോവിനെ പല പ്രധാനവ്യക്തികളുമായി ബന്ധപ്പെടുത്താനും അയാൾ ശ്രമിച്ചു. സുഹൃത്തിന്റെ നിർദ്ദേശങ്ങൾ സന്തോഷത്തോടെ സ്വീകരിച്ചെങ്കിലും, യെഫിമോവിന്റെ ഉത്സാഹം വാക്കുകളിൽമാത്രം ഒതുങ്ങി നിന്നു. മാത്രമല്ല, ലഭിച്ചുകൊണ്ടിരിയ്ക്കുന്ന സഹായം നഷ്ടപ്പെടുന്നതിലുള്ള ഭയം മൂലം അയാൾ ബി.യെ മുഖസ്തുതികൊണ്ടു പാട്ടിലാക്കാനും ശ്രമിച്ചു. യെഫിമോവിന്റെ തരംതാണ ഈ പെരുമാറ്റം തന്നെ ലജ്ജിപ്പിച്ചതായി ബി എന്നോടു പറഞ്ഞു. ശരിയായ വഴിയിലേയ്ക്കു തിരിച്ചു വരികയാണെന്ന ബോദ്ധ്യം വന്ന യെഫിമോവ് പക്ഷേ, മദ്യപാനം കുറച്ചു കാലത്തേയ്ക്കു മിക്കവാറും ഒഴിവാക്കുകയും ചെയ്തു.

ഒടുവിൽ, ഒരു നാടകസംഘത്തിലെ ഓർക്കസ്ട്രയിൽ വയലിനിസ്റ്റായി യെഫിമോവിനു നിയമനം ലഭിച്ചു. ഒന്നരവർഷക്കാലത്തു നഷ്ടപ്പെട്ടതെല്ലാം ഒരുമാസത്തെ ജാഗ്രതയും കഠിനാദ്ധ്വാനവുംകൊണ്ട് അയാൾ വീണ്ടെടുത്തു. മാത്രമല്ല, കൃത്യതയും ഉത്തരവാദിത്വവും കാണിച്ച് നല്ലൊരു ഭാവിയുടെ സാദ്ധ്യത അയാൾ തുറക്കുകയും ചെയ്തു. പക്ഷേ, ഞങ്ങളുടെ അവസ്ഥ യാതൊന്നും മെച്ചപ്പെട്ടില്ല. ശമ്പളത്തിൽനിന്നു നയാപൈസപോലും ചെറിയച്ഛൻ അമ്മക്കു കൊടുത്തില്ല. പുതിയ കൂട്ടുകാരുമൊത്തു തിന്നാനും കുടിയ്ക്കാനും കൂത്താടാനും അയാൾ യഥേഷ്ടം പണം ചിലവാക്കി. താരതമ്യേന തന്നേക്കാൾ താഴ്ന്നവരുമായിട്ടാണ് അയാളിടപഴകിയത്. ഒന്നാമനാകാനുള്ള വ്യഗ്രതയിൽ സാധാരണയിൽകവിഞ്ഞു കഴിവുള്ളവരെ അയാൾ മന:പൂർവം ഒഴിച്ചുനിർത്തി. അവരുടെയിടയിൽത്തന്നെ തനിയ്ക്കൊരു ബഹുമാന്യത ഉണ്ടാക്കാനുള്ള അയാളുടെ ബോധപൂർവമായ ശ്രമം ഒരളവോളം വിജയിച്ചു. താനൊരു അറിയപ്പെടാത്ത പ്രതിഭയാണെന്ന തോന്നൽ അയാൾ അവരിലുണ്ടാക്കി. തന്റെ മഹത്വം മനസ്സിലാക്കാനറിയാത്ത ഭാര്യയാണു സകല അധ:പതനത്തിനും കാരണമെന്നയാൾ സൗഹൃദസദസ്സിൽ വിളംബരം ചെയ്തു. കൂടാതെ, ഓർക്കസ്ട്രയിലെ സംവിധാ

യകനു സംഗീതത്തെക്കുറിച്ചു യാതൊരു ചുക്കുമറിയില്ലെന്നവരെ കൂട്ടുകാരുടെ കൈയടിയ്ക്കുവേണ്ടി അയാൾ പറഞ്ഞുവെച്ചു; മറ്റു സംഗീതജ്ഞരേയും അഭിനേതാക്കളേയും മാത്രമല്ല, സ്വയം വായിയ്ക്കുന്ന ഗീതങ്ങളുടെ രചയിതാക്കളെപ്പോലും പരിഹസിച്ചു, പുതിയൊരു സംഗീതസിദ്ധാന്തംതന്നെ അവതരിപ്പിയ്ക്കാൻ ശ്രമിച്ചു, അയാൾ. ചുരുക്കത്തിൽ, വളരെ പതുക്കെ എല്ലാവരും അയാളെ വെറുക്കാൻ തുടങ്ങി; മേലധികാരികളോടും സംഗീതസംവിധായകരോടും നിസ്സാരകാര്യങ്ങൾക്കു വരെ കയർത്തു സംസാരിച്ചു. ഒടുവിൽ, സകലർക്കും അസഹ്യത തോന്നുന്നവിധത്തിൽ ഒന്നിനുംകൊള്ളാത്ത കുഴപ്പക്കാരനെന്ന ദുഷ്പേരും അയാൾ സമ്പാദിച്ചു. വ്യക്തിപരമായി യാതൊരു മികവുമില്ലാത്ത, ശ്രദ്ധയില്ലാത്തവനും ഒന്നിനും ഉപകരിയ്ക്കാത്തവനുമായ ഈ മനുഷ്യൻ, മറ്റുള്ളവരുടെ സഹിഷ്ണുതയെ ചോദ്യംചെയ്യുന്ന തരത്തിൽ, ഇത്രയേറെ ജാട പ്രകടിപ്പിക്കുന്നതു തീർത്തും ജുഗുപ്സാവഹമായി എല്ലാവർക്കും തോന്നി. അതിനൊക്കെ പുറമേ, വളരെ നിന്ദ്യവും നികൃഷ്ടവുമായ ആരോപണങ്ങൾ ആധികാരികവസ്തുതകളെന്ന മട്ടിൽ അയാൾ ബി.യ്ക്കു നേരേയും വർഷിച്ചു. അതോടെ ബി.യും ചെറിയച്ഛനും തമ്മിൽ വ്യക്തിപരമായി അകലാൻ തുടങ്ങി. ആറുമാസത്തിനു ശേഷം അമിതമദ്യപാനവും ജോലിയിലുള്ള അനാസ്ഥയും ആരോപിച്ച് അയാൾ ഓർക്കസ്ത്രയിൽനിന്ന് പുറത്താക്കപ്പെട്ടു.

മറ്റൊന്നും ചെയ്യാനില്ലാതെ കുറേനാൾ അയാൾ ആ ഭാഗങ്ങളിൽത്തന്നെ ചുറ്റിക്കറങ്ങി. കൈയിലുണ്ടായിരുന്നതെല്ലാം ഓരോന്നായി പണയംവെച്ച് വീണ്ടും അയാൾ ദരിദ്രനും പ്രാകൃതനുമായി മാറി. പഴയ കൂട്ടുകാരെ സമ്മതംപോലും ചോദിയ്ക്കാതെ ചെന്നു കാണുന്നത് അയാളൊരു പതിവാക്കി. മറ്റുള്ളവരെക്കുറിച്ച് പരദൂഷണങ്ങൾ പറഞ്ഞു പ്രചരിപ്പിച്ചു. തന്റെ ജീവിതദുരന്തത്തിനു കാരണമായ ഭാര്യയെ വന്നു കാണാൻ അയാളവരെ ക്ഷണിച്ചു. നിസ്വനും നിസ്സഹായനുമായ അയാൾക്കു മദ്യം വാങ്ങിക്കൊടുത്ത്, വീമ്പും വിഡ്ഢിത്തവും പറയി

യ്ക്കുന്നതിൽ രഹസ്യമായ ആനന്ദം കാണുന്നവരായിരുന്നു, യെഫിമോവിന്റെ കേൾവിക്കാർ. പോരാത്തതിന്, അയാളുടെ സംഭാഷണം സരസവും വാചാലവുമായിരുന്നു. അതിനിടയിൽ പ്രത്യക്ഷപ്പെട്ട കുറിയ്ക്കു കൊള്ളുന്ന ആക്ഷേപഹാസ്യശകലങ്ങൾ ചില കേൾവിക്കാരെ ആനന്ദത്തിലാറാടിച്ചു. സമയം ചിലവഴിയ്ക്കാനുള്ള ഭ്രാന്തനായൊരു കോമാളിയെപ്പോലെ അവരയാളെ കണക്കാക്കി. അയാളെ പിരി കയറ്റാൻ പീറ്റേഴ്സ്ബർഗിൽ നിന്നെത്തിയ ഒരു വയലിനിസ്റ്റിനെക്കുറിച്ച് അവർ ചർച്ചചെയ്തു. വാർത്ത കേട്ടമാത്രയിൽ യെഫിമോവിന്റെ മുഖം ചുളിഞ്ഞു; പെട്ടെന്നു നിശ്ശബ്ദനായി അയാൾ സന്ദർശകനെക്കുറിച്ചുള്ള വിവരങ്ങളാരാഞ്ഞു; അയാളുടെ പ്രശസ്തിയിൽ അസൂയ കൊണ്ടു. യഥാർത്ഥത്തിൽ, യെഫിമോവിന്റെ മനസ്സിനു സമനില തെറ്റിയത് ഈ കാലത്താണെന്നു ഞാൻ വിശ്വസിയ്ക്കുന്നു. പീറ്റേഴ്സ്ബർഗിലെ ഏറ്റവും നല്ല വയലിനിസ്റ്റ് താനാണെന്നതന്നെ അയാളുറച്ചു വിശ്വസിച്ചിരുന്നു. വിധിവൈപരീത്യംമൂലം ആരുമറിയാതെ തമസ്ക്കരിയ്ക്കപ്പെട്ടു കഴിയുന്നത് അയാൾക്കു സഹിയ്ക്കാനായില്ല. നിന്ദിതനും പീഡിതനുമാണെന്നു കരുതി പരസ്യമായി ആവലാതിപ്പെടുകയും മറ്റുള്ളവർക്കു കാണാൻ കഴിയാത്ത മഹത്വം ആത്മവിശ്വാസത്തിലൂടെ ഊട്ടിയുറപ്പിയ്ക്കുകയും ചെയ്യുന്നവരുണ്ട്. അത്തരം മാനദണ്ഡങ്ങളനുസരിച്ച് പീറ്റേഴ്സ്ബർഗിലെ വിരലിലെണ്ണാവുന്ന വയലിനിസ്റ്റുകളിൽ ഒരൊറ്റ എതിരാളിയെപ്പോലും അയാൾക്കു കണ്ടെത്താൻ കഴിഞ്ഞില്ല. യെഫിമോവിന്റെ ബലഹീനത അറിയാവുന്ന പല ആസ്വാദകരും അയാളെ ചൊടിപ്പിയ്ക്കുന്നതിനുവേണ്ടി പ്രശസ്തരായ വയലിനിസ്റ്റുകളെക്കുറിച്ച് ആരാധനയോടെ സംസാരിയ്ക്കും. അപ്പോൾ, അവരുടെ വായനയിലെ ഓരോ കുറവുകളെക്കുറിച്ചുള്ള നിരീക്ഷണങ്ങളും ആക്ഷേപഹാസ്യം കലർന്ന സംസാരവും സർവോപരി യെഫിമോവിന് അവരോടുള്ള അടക്കാനാവാത്ത അസൂയയും കേൾവിക്കാർക്കു പക്ഷേ ശ്രവണമധുരമായിരുന്നു! പലപ്പോഴും യെഫിമോവ് പറയുന്നതിന്റെ സാങ്കേതികവശങ്ങൾ മനസ്സിലായില്ലെങ്കിലും ലബ്ധപ്രതിഷ്ഠരായ സംഗീ

തജ്ഞരെക്കുറിച്ച് ഇതുപോലെ വ്യക്തവും നിശിതവുമായ നിരൂപ ണം നടത്താൻ മറ്റാർക്കുമാവില്ലെന്നവർ ഏകകണ്ഠമായി അഭിപ്രായ പ്പെട്ടു. അയാളുടെ രൂക്ഷമായ പദപ്രയോഗങ്ങളെ കൂട്ടത്തിലുള്ളവർത ന്നെ ഭയപ്പെട്ടു. കലാപരമായ കഴിവുകേടിനെതിരെ അയാൾ നടത്തു ന്ന ആക്രമണത്തിന്റെ സാന്ദർഭികതയും വിമർശനവഴികളും പരക്കെ അംഗീകരിക്കപ്പെട്ടു; നാടകശാലയുടെ ഇടനാഴിയിലും അണിയറക്കു പിന്നിലെ അകത്തളങ്ങളിലും അയാളുടെ സാന്നിദ്ധ്യം പതിവുകാഴ്ച യായിരുന്നു. പരിപാടികളിൽ ഒഴിച്ചു കൂടാനാവാത്ത ഒരാളെപ്പോലെ, കാവൽക്കാർ ചോദ്യങ്ങളൊന്നുമില്ലാതെ അയാളെ അകത്തേയ്ക്കു കട ത്തിവിട്ടു. അങ്ങനെ 'അറിയപ്പെടുന്ന' നിരൂപകനായി അയാൾ മൂന്നു വർഷത്തോളം കഴിഞ്ഞു. കരുതിക്കൂട്ടിയല്ലെങ്കിലും ആ രംഗത്തും അ യാൾക്ക് വേരുറപ്പിക്കാൻ കഴിഞ്ഞില്ല. പ്രതീക്ഷിച്ച വിജയം അപ്രാ പ്യമാണെന്നു കണ്ടപ്പോൾ അയാൾ ഉൾവലിയാൻ തുടങ്ങി. ആരുടേ യും കണ്ണിൽപ്പെടാതെ എല്ലാവരിൽനിന്നുമകന്നു തികച്ചും അദൃശ്യനാ യാണു ചെറിയച്ഛൻ അവസാനകാലത്തെ രണ്ടു വർഷങ്ങൾ കഴിഞ്ഞ ത്. അതിനിടയിൽ ബി. രണ്ടുതവണ അയാളെ തീരെ പരിതാപകര മായ അവസ്ഥയിൽ കണ്ടു. മനസ്സു വിലക്കിയിട്ടും ബി.യുടെ ഹൃദയ ത്തിൽ അയാളോട് അനുകമ്പ ഉണർന്നു. ഒരു തവണ ബി. അയാളെ പേരുപറഞ്ഞു വിളിച്ചു. പക്ഷേ, തെല്ലു നീരസത്തോടെ, കേട്ടില്ലെന്ന ഭാവത്തിൽ തൊപ്പികൊണ്ടു കണ്ണുകൾ മറച്ച് അയാൾ കടന്നുപോയി.

അവസാനം, ഒരൊഴിവുദിവസം യെഫിമോവ് സുഹൃത്തിന്റെ വീ ട്ടിലെത്തി. അയാളെ സ്വീകരിക്കാൻ സന്തോഷത്തോടെ ബി. പുറ ത്തേയ്ക്കു വന്നു. കുടിച്ച് ലക്കുകെട്ടിരുന്നു, അയാൾ. സ്വത്വം നഷ്ടപ്പെട്ടവ നെപ്പോലെ പല തവണ താണു വണങ്ങി, അയാളെന്തൊക്കെയോ പിറുപിറുത്തു. പുറത്തുനിൽക്കാതെ അകത്തു വരാനുള്ള ക്ഷണം നിര സിച്ച്, അക്ഷരസ്ഫുടതയില്ലാതെ അയാൾ പറയാൻ ശ്രമിച്ചത് ഇതാ യിരുന്നു: 'ഞങ്ങളെപ്പോലെ തരം താണവർക്കു നിങ്ങളെപ്പോലുള്ള വ

ലിയവരോട് ഒരൊഴിവുദിവസത്തിന്റെ ആശംസകളർപ്പിച്ച് തൊഴുതു മറയാൻ പറ്റിയ സ്ഥലം ഈ മുറ്റമാണ്!'. ഹൃദയഭേദകമായൊരു കാഴ്ചയായിരുന്നു, അത്.

പിന്നീട്, ദിശാബോധമില്ലാത്ത ആ ദുരിതജീവിതം ഒരു ദുരന്തത്തിൽ ചെന്നവസാനിയ്ക്കുന്നതുവരെ ബി. അയാളെ കണ്ടിട്ടില്ല. വളരെ വിചിത്രമായാണ് ആ ജീവിതം അവസാനിച്ചത്. ദാരുണമായ ആ ദുരന്തത്തിന്റെ നിഴലുകൾ എന്റെ കുട്ടിക്കാലത്തെ ഓർമ്മകളിൽ മാത്രമല്ല, ജീവിതമാകെ നിറഞ്ഞുനിൽക്കുന്നുണ്ട്. ഇങ്ങനെയാണതു സംഭവിച്ചത്:... അതിനുമുമ്പ് എന്റെ കുട്ടിക്കാലത്തെക്കുറിച്ചും അമ്മയുടെ മരണത്തിനു കാരണമായ, വേദനയോടെമാത്രം ഓർക്കാൻ കഴിയുന്ന, ഈ മനുഷ്യൻ എനിയ്ക്കാരായിരുന്നുവെന്നുകൂടി പറയാതെ വയ്യ...!

# രണ്ട്

വളരെ വൈകി, ഏതാണ്ട് ഒൻപതുവയസ്സോടെ മാത്രമാണ് എന്റെ ഓർമ്മകൾ തുടങ്ങുന്നത്. എന്താണെന്നറിയില്ല, അതിനു മുമ്പു മനസ്സിൽ പതിഞ്ഞ സംഭവങ്ങളൊന്നും എനിയ്ക്കിപ്പോൾ വേർതിരിച്ചെടുക്കാൻ കഴിയുന്നില്ല. പക്ഷേ, എട്ടര വയസ്സിനുശേഷമുള്ള ഓരോന്നും, ദിനംപ്രതി, അനുക്രമം, ഇന്നലെ നടന്നതു പോലെ, വ്യക്തമായി എനിയ്ക്കോർക്കാൻ കഴിയുന്നുണ്ട്. പഴയ ചില ഒറ്റപ്പെട്ട കാര്യങ്ങൾ ഒരു സ്വപ്നംപോലെ ചിലപ്പോൾ എന്റെ മനസ്സിലേയ്ക്കു കടന്നു വരും. മുറിയുടെ ഇരുണ്ട മൂലയ്ക്കൽ പഴയൊരു പ്രതിമയ്ക്കു മുന്നിൽ മുനിഞ്ഞു കത്തുന്ന മേശവിളക്ക്, തെരുവിലൊരു കുതിരയുടെ ചവിട്ടേറ്റു മൂന്നുമാസത്തോളം പനി പിടിച്ചു കിടന്നത്, രാത്രി അമ്മയോടൊപ്പം കിടക്കുമ്പോൾ ദുസ്വപ്നങ്ങൾ കണ്ട് ഞെട്ടിയുണരുന്നത്, രാത്രിയുടെ നിശ്ചലത, മുറിയിൽ എവിടെയോ എലിയുടെ മുരൾച്ച, ഇടയ്ക്കുണരുമ്പോൾ ഇരുട്ടു കണ്ടു ഭയന്നു വിറയ്ക്കുന്നത്, അമ്മയെ വിളിയ്ക്കാൻ ധൈര്യമില്ലാതെ പുതപ്പിനുള്ളിൽ ചുരുണ്ടുകൂടുന്നത്, മറ്റാരേക്കാളും അമ്മയോടുള്ള ഭയം, ഇങ്ങനെ ഒറ്റപ്പെട്ട ചില കാര്യങ്ങൾ. പക്ഷേ, എന്നെപ്പറ്റി ശരിയ്ക്കും ബോധം വന്ന നിമിഷം മുതൽ, വളരെ പെട്ടെന്ന്, അത്ഭുതകരമായി, കുട്ടികൾക്കറിയാത്ത പലതും മനസ്സിലാക്കാൻ കഴിയുന്നവിധം ഞാൻ വളർന്നു. തെളിഞ്ഞ ബോധത്തോടെ ഞാനെല്ലാം വ്യക്തമായി കണ്ടു, ഓരോന്നിന്റേയും സത്യാവസ്ഥ വളരെവേഗം പിടിച്ചെടുത്തു. അതേസമയം, ഓർക്കാൻ കഴിയുന്ന കാലംമുതൽ, ഊറിക്കൂടിയ ഒരു വിഷാദത്തിന്റെ തേങ്ങൽ എന്നെ പിന്തുടരുന്നതു ഞാൻ മനസ്സിലാക്കി. ഓരോദിവസവും കൂടുതൽ ശക്തിയോടെ ഹൃദയഭേദകമായി അതാവർത്തിച്ചു. അച്ഛനമ്മമാരുടെകൂടെ കഴിഞ്ഞ കാലം മാത്രമല്ല, എന്റെ ബാ

ല്യം മുഴുവനും നിറം മങ്ങിയ ഒരാവരണംപോലെ ആ വികാരം എന്നെ സദാ ചൂഴ്ന്നുനിന്നിരുന്നു.

ഗാഢനിദ്രയിൽനിന്നു പെട്ടെന്നു ബോധം വരുന്നതുപോലെയാണ് എന്റെ ഓർമ്മകൾ ഉണരുന്നത്. (അക്കാലത്ത് ആ മാറ്റം അത്രതന്നെ പ്രകടമായി അനുഭവപ്പെട്ടിരുന്നില്ല!). ഉയരം കുറഞ്ഞ തട്ടോടുകൂടി അടുക്കും ചിട്ടയുമില്ലാതെ പൊടിപിടിച്ചു കിടക്കുന്ന വലിയൊരു മുറിയിലായിരുന്നു, ഞാൻ. ചുമരുകൾക്കു പഴകിയ ചാരനിറം, മൂലയ്ക്കൽ വലിയൊരു റഷ്യൻ സ്റ്റൌ; തെരുവിലേയ്ക്കു തുറന്നാൽ എതിരെയുള്ള വീടിന്റെ മേൽക്കൂര നേരിട്ടു കാണാൻ കഴിയുന്നവിധം പക്ഷിയുടെ ചിറകുപോലെ വീതിയുള്ള ജനാലകൾ. ഞങ്ങൾ താമസിച്ചിരുന്ന ആറു നിലകളുള്ള വീടിന്റെ ഏറ്റവും മുകളിലെ ഈ മുറിയിൽനിന്നു നോക്കിയാൽ പട്ടണത്തിന്റെ പകുതിയോളം കാണാം. ജനലഴികൾ വളരെ ഉയരത്തിലാണ്. മേശ വലിച്ചിട്ടു സ്റ്റൂൾ കയറ്റിവെച്ചു കയറിയിരുന്നാൽ പുറംലോകം മുഴുവനായും കാണാൻ കഴിയും. വീട്ടിലാരുമില്ലാത്തപ്പോൾ ഞാനതിലിരുന്നു പുറത്തേയ്ക്കു നോക്കാറുണ്ട്. പൊടിപിടിച്ചു പിഞ്ഞിത്തുടങ്ങിയ സോഫ, വലിപ്പുകളില്ലാത്ത ഒരു മേശ, രണ്ടു കസേരകൾ, അമ്മയുടെ കട്ടിൽ, മൂലയ്ക്കൽ ചെറിയൊരു അലമാര, എപ്പോഴും ഒരു വശത്തേയ്ക്കു ചെരിഞ്ഞുകിടക്കുന്ന വലിപ്പുകൾ; ഇത്രയുമാണ് ആ മുറിയിലുണ്ടായിരുന്നത്.

സന്ധ്യ കഴിഞ്ഞിരുന്നു. മരംകൊണ്ടുള്ള പാത്രങ്ങൾ, കഴുത്തു പൊട്ടിയ ഒരു കുപ്പി, ചൂല്, മുഷിഞ്ഞ തുണികൾ, സകലതും അവിടവിടെ ചിതറിക്കിടന്നു. അമ്മ എന്തിനോ ദേഷ്യപ്പെട്ടു കരയുകയായിരുന്നു, എപ്പോഴും ധരിയ്ക്കുന്ന കീറിയൊരു കോട്ടുമായി ചെറിയച്ഛൻ മൂലയ്ക്കലിരുന്നു. അമ്മയെ വീണ്ടും ദേഷ്യം പിടിപ്പിയ്ക്കുന്ന വിധത്തിൽ പരിഹാസരൂപേണ അയാളെന്തോ പറഞ്ഞു. അമ്മയുടെ കൈയിലെ പാത്രങ്ങൾ പരസ്പരം കൂട്ടിമുട്ടി അങ്ങോട്ടുമിങ്ങോട്ടും പറന്നു. എനിയ്ക്കു കരച്ചിൽ വന്നു. ഉറക്കെ കരഞ്ഞു ഞാനവരുടെ അടുത്തേയ്ക്ക് ഓടിച്ചെന്നു. വല്ലാതെ പേടിച്ചുപോയ ഞാൻ, ഒന്നുമറിയാതെ, രക്ഷിയ്ക്കാനെന്നപോ

ലെ ചെറിയച്ഛനെ കെട്ടിപ്പിടിച്ചു. അയാൾ തെറ്റുകാരനല്ലെന്നും അമ്മയ്ക്കയാളോട് ദേഷ്യം തോന്നേണ്ട കാര്യമില്ലെന്നും എങ്ങിനേയോ എനിയ്ക്കു തോന്നി. അയാൾക്കുവേണ്ടി എന്തു ശിക്ഷയും സ്വീകരിച്ചു മാപ്പപേക്ഷിയ്ക്കണമെന്നു ഞാനാഗ്രഹിച്ചു. അമ്മയെ ഭയമായിരുന്നു, എനിയ്ക്ക്. അതുകൊണ്ട് മറ്റുള്ളവർക്കും അങ്ങനെയാണെന്നു ഞാൻ കരുതി. ആദ്യം ആശ്ചര്യപ്പെട്ടുപോയ അമ്മ എന്റെ കൈ പിടിച്ചുവലിച്ച് അപ്പുറത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി. പോകുന്ന പോക്കിൽ എന്റെ കൈ കട്ടിലിന്റെ മൂലയിൽ തട്ടി. വല്ലാതെ വേദനിച്ചെങ്കിലും അതിലേറെ ഭയം തോന്നിയതുകൊണ്ട് കണ്ണുചിമ്മാൻപോലും ഞാൻ ധൈര്യപ്പെട്ടില്ല. എന്നെ ചൂണ്ടി എന്തൊക്കെയോ അമ്മ അച്ഛനോടു കയർത്തു സംസാരിച്ചതും ഞാനോർക്കുന്നു. (യഥാർത്ഥത്തിൽ ഞങ്ങൾ തമ്മിൽ യാതൊരു ബന്ധവുമില്ലെന്നു വളരെക്കാലത്തിനുശേഷമാണു മനസ്സിലാക്കാൻ കഴിഞ്ഞതെങ്കിലും, ഇനി മുതൽ അച്ഛനെന്നുതന്നെ ഞാനയാളെ വിളിയ്ക്കാം!). ഈ രംഗം ഏതാണ്ടു രണ്ടുമണിക്കൂറോളം നീണ്ടു. ഉദ്വേഗംകൊണ്ടു വിറച്ച്, ഇതെങ്ങനെ അവസാനിയ്ക്കുമെന്നു സർവ്വശക്തിയും സമാഹരിച്ചു ഞാൻ ഊഹിച്ചെടുക്കാൻ ശ്രമിച്ചു. അവസാനം വഴക്കൊതുങ്ങി. അമ്മ പുറത്തേയ്ക്കു പോയി. അച്ഛൻ എന്നെ അടുത്തു വിളിച്ച് ചുംബിച്ചു തലയിൽ തലോടി. ഒരു കിളിക്കുഞ്ഞിനെപ്പോലെ ഞാൻ അച്ഛന്റെ മടിയിലൊതുങ്ങി. അച്ഛനമ്മമാരിൽനിന്ന് എനിയ്ക്കു ലഭിയ്ക്കുന്ന ആദ്യത്തെ പരിലാളനം, ഒരു പക്ഷേ, അതായിരിയ്ക്കാം. അതുകൊണ്ടാകാം, ആ നിമിഷം മുതൽ എനിയ്ക്കെല്ലാം ഓർക്കാനാകുന്നത്. അച്ഛനെ രക്ഷിയ്ക്കാൻ ശ്രമിച്ചതിലൂടെ, ആ സ്നേഹം നേടിയെടുത്തതായി ഞാൻ മനസ്സിലാക്കി. പെട്ടെന്നൊരു വിചാരവും എനിയ്ക്കുണ്ടായി. ഒരുപാട് സഹിച്ചുകൊണ്ടിരിയ്ക്കുന്ന ഈ മനുഷ്യൻ, അമ്മയുടെ പെരുമാറ്റത്തിൽ വല്ലാതെ വേദനിയ്ക്കുന്നുണ്ടെന്നു ഞാൻ വിശ്വസിച്ചു. അന്നുമുതൽ ഈ വിചാരം മനസ്സിനെ അലോസരപ്പെടുത്തിക്കൊണ്ട് എന്നെ സദാ പിന്തുടർന്നു.

അതോടെ അതിരുകളില്ലാത്ത വിചിത്രമായ ഒരടുപ്പം അച്ഛനോടെനിയ്ക്കു തോന്നിത്തുടങ്ങി. കുട്ടിയെന്ന നിലയ്ക്ക് അസ്വാഭാവികമാണെങ്കിലും ഒരുതരം സഹതാപാർദ്രതയോടെ മാതൃവാത്സല്യംപോലുള്ള അനുഭാവമാണ് അച്ഛനോട് എനിയ്ക്കുണ്ടായിരുന്നത്. അത്രമേൽ പീഡിതനായി തകർന്നുപോയതുകൊണ്ട് അത്രതന്നെ സഹതാപവും അർഹിയ്ക്കുന്ന ഒരാളാണ് അച്ഛനെന്ന് എനിയ്ക്കു തോന്നി. അയാളെ സ്നേഹിക്കാതിരിക്കുന്നത്, ആശ്വസിപ്പിയ്ക്കാതിരിയ്ക്കുന്നത്, സർവോപരി സ്വയം സമർപ്പിയ്ക്കാതിരിയ്ക്കുന്നത് തീർത്തും അസ്വാഭാവികമായ വിഷയമായി ഞാൻ കണ്ടു. അച്ഛനെക്കുറിച്ചുള്ള ഈ വിചാരം എങ്ങനെയാണ് എന്റെയുള്ളിൽ കടന്നു കൂടിയതെന്ന് ഇന്നേവരെ എനിയ്ക്കു മനസ്സിലായിട്ടില്ല. ആരാണ് ഈയൊരു ആശയം എനിയ്ക്കു തോന്നിച്ചത്? ചെറിയൊരു കുട്ടിയായ എനിയ്ക്കെങ്ങനെ അയാളുടെ വീഴ്ചകൾ മനസ്സിലാക്കാൻ കഴിഞ്ഞു? ഭാവനയിൽ പലവിധവ്യാഖ്യാനങ്ങൾ മാറ്റിമാറ്റി കൊടുത്ത് അവസാനം ഞാനതു പിടിച്ചെടുത്തു! പക്ഷേ, ഇന്നുവരെ ആ തോന്നൽ ആദ്യമായി എങ്ങനെ രൂപപ്പെട്ടുവന്നുവെന്നത് അജ്ഞാതമായിരിയ്ക്കുന്നു. അമ്മ എന്നോടു വളരെ കണിശമായി പെരുമാറുന്നതു കൊണ്ടാകാം, ഒരുപക്ഷേ, സമാനവേദന അനുഭവിയ്ക്കുന്നവരെന്ന നിലയിൽ ഞാനച്ഛനോടു കൂടുതൽ അടുത്തത്.

എന്റെ ജീവിതത്തിലെ ആദ്യസംഭവം, ശൈശവത്തിന്റെ ഉറക്കത്തിൽ നിന്നു പൊടുന്നനെയുണ്ടായ ആ ഉണർവിനെക്കുറിച്ചു ഞാൻ പറഞ്ഞു. ആ ആദ്യനിമിഷത്തിൽത്തന്നെ എന്റെ ഹൃദയത്തിൽ അഗാധമായൊരു മുറിവേറ്റു. വിവരിയ്ക്കാനാവാത്ത ആവേഗത്തോടെയാണു പിന്നീടു ഞാൻ വളർന്നുവന്നത്. ബാഹ്യസൂചനകൾകൊണ്ടുമാത്രം എനിയ്ക്കു തൃപ്തിയായില്ല. കാര്യങ്ങൾ ശ്രദ്ധിച്ചു നിരീക്ഷിച്ച്, ഞാൻ യുക്തിപൂർവം ചിന്തിയ്ക്കാൻ തുടങ്ങി; നിരീക്ഷണങ്ങൾ പലതും ബാലിശമായിരുന്നു. ഭാവനകൊണ്ടുമാത്രം അവ വ്യാഖ്യാനിയ്ക്കാൻ കഴിഞ്ഞില്ല. നിലവിലുള്ളതിൽനിന്നു വ്യത്യസ്തമായ മറ്റൊരു ലോകത്തേയ്ക്ക് അതെന്നെ കൂട്ടിക്കൊണ്ടുപോയി. എനിയ്ക്കു ചുറ്റുമുള്ളതെല്ലാം അച്ഛൻ പല

പ്പോഴും പറയുന്ന കഥകളിലെ ഭാവനാലോകംപോലെ എനിക്കു തോന്നി. അതേസമയം, അതിന്റെ അയഥാർത്ഥതയെക്കുറിച്ച് എനിയ്ക്കു പൂർണബോധവുമുണ്ടായിരുന്നു. അങ്ങനെയിരിയ്ക്കെ, ഒരു ദിവസം വിചിത്രമായൊരു ആശയം എന്റെ മനസ്സിലുണർന്നു.

അപരിചിതമായൊരു ലോകത്തു മറ്റുള്ളവരിൽനിന്നു വ്യത്യസ്തമായ അന്തരീക്ഷത്തിലാണ് ഞാൻ താമസിയ്ക്കുന്നതെന്നും, അച്ഛനമ്മമാർ എനിക്കു കാണാനിടവന്ന മറ്റു മനുഷ്യരിൽനിന്നെല്ലാം വളരെ വിഭിന്നരാണെന്നുമുള്ള ഒരു ബോധം, എന്താണെന്നറിയില്ല, എനിയ്ക്കുണ്ടായി. ഇതൊരു തമാശയാണോ? ഞാനത്ഭുതപ്പെട്ടു. കാഴ്ചയിൽപ്പോലും മറ്റുള്ളവർ എത്ര വ്യത്യാസപ്പെട്ടിരിയ്ക്കുന്നു! അവരുടെ ചിരിയ്ക്കുന്ന മുഖം ഞാൻ ശ്രദ്ധിച്ചു. എന്തുകൊണ്ടാണ് ഞങ്ങളുടെ വീട്ടിൽമാത്രം ആർക്കും സന്തോഷമില്ലാത്തത്? ഒരാളും ഒരിയ്ക്കൽപ്പോലും ചിരിയ്ക്കാത്തത്? വൈകുന്നേരങ്ങളിൽ ഞാനെന്റെ കീറിയ ഉടുപ്പ് അമ്മയുടെ പഴയ ജാക്കറ്റുകൊണ്ട് മറച്ച് കൈയിൽ ചില്ലറ നാണയങ്ങളുമായി, ഒരു കഷണം അപ്പമോ ചായയോ പഞ്ചസാരയോ വാങ്ങാനായി പുറത്തേയ്ക്കു പോകുമ്പോൾ, കോണിത്തളത്തിലും തെരുവിലുംവെച്ചു പലരേയും കാണാറുണ്ട്. പക്ഷേ ഏതു ശക്തിയാണ് എന്നെ, ഒൻപതുവയസ്സുമാത്രമുള്ള ഒരു കുട്ടിയെ, മറ്റുള്ളവരുടെ ഓരോ വാക്കും അതീവജാഗ്രതയോടെ ശ്രദ്ധിയ്ക്കാൻ പ്രേരിപ്പിയ്ക്കുന്നത്? എനിയ്ക്കുത്തരം ലഭിച്ചില്ല! അനന്തവും അസഹ്യവുമായ ഈ ദുരിതം ഞങ്ങളുടെ മാത്രം വിധിയാണെന്ന് എങ്ങനേയോ എനിയ്ക്കുറച്ചു വിശ്വസിയ്ക്കേണ്ടിവന്നു. ഈ പ്രഹേളികയ്ക്ക് ഒരു ഉത്തരം കണ്ടെത്താൻ ഞാൻ തലപുകഞ്ഞാലോചിച്ചു. സ്വന്തമായൊരു നിലപാടിലെത്താൻ ആരാണെന്നെ സഹായിച്ചതെന്നറിയില്ല, ഒടുവിൽ അച്ഛനെ ബാധിച്ച കലിയായി ഞാൻ അമ്മയെ കണ്ടു! ഞാൻ ആവർത്തിച്ചു പറയട്ടെ, ഇത്രയും ഹീനമായ ഒരാശയം എങ്ങനെ എന്റെയുള്ളിൽ കടന്നുകൂടി? ഇന്നും എനിയ്ക്കതു മനസ്സിലായിട്ടില്ല! അച്ഛനുമായി ഞാൻ എത്രയും അടുത്തോ, അത്രയും

തന്നെ അമ്മയിൽനിന്നകന്നു; അവരെ വെറുക്കാൻതുടങ്ങി. ആ ഓർമ്മ, ഇന്നേദിവസംവരെ എനിയ്ക്കു കയ്പ്പുനിറഞ്ഞ ഒരു തേങ്ങലാണ്!

അതിനിടയിൽ അച്ഛനോടുള്ള ആരാധനയ്ക്കു തീക്ഷ്ണത കൂട്ടിയ ഒരു സംഭവമുണ്ടായി. ഒരുദിവസം സന്ധ്യ കഴിഞ്ഞപ്പോൾ കുറച്ച് എണ്ണ വാങ്ങാനായി അമ്മ എന്നെ കടയിലേയ്ക്കു പറഞ്ഞയച്ചു. അച്ഛൻ വീട്ടിലില്ലായിരുന്നു. മടങ്ങി വരുമ്പോൾ കാൽ തട്ടിവീണ്, എന്റെ കൈയിലെ കുപ്പി താഴെവീണു പൊട്ടിച്ചിതറി. പെട്ടെന്ന്, അമ്മയുടെ ശകാരവാക്കുകളാണു ഞാനോർത്തത്. എഴുന്നേൽക്കാൻ വയ്യാത്ത വിധത്തിൽ ഇടതുകൈ വല്ലാതെ വേദനിച്ചു. ആ വഴി വന്നവർ എന്നെ കണ്ടില്ലെന്നു നടിച്ചു കടന്നുപോയി. വയസ്സായൊരു സ്ത്രീ എന്നെ കൈപിടിച്ച് എഴുന്നേൽപ്പിയ്ക്കാൻ ശ്രമിച്ചു. ഓടിച്ചാടിപ്പോയ ഒരാൺകുട്ടി കൈയിലിരുന്ന താക്കോൽകൊണ്ട് എന്റെ തലയിലൊന്നു മേടി. ഒടുവിൽ ഞാൻ എഴുന്നേറ്റു നിന്നു. പൊട്ടിയ കുപ്പിയുടെ കഷണങ്ങൾ പെറുക്കിയെടുത്ത്, കാൽ വലിച്ചു വെയ്ക്കാൻ കഴിയാതെ, ഞാൻ മുടന്തി നടന്നു. ഞങ്ങളുടെ കെട്ടിടത്തിനെതിരെയുള്ള വലിയ മാളികയുടെ മുമ്പിൽ, ചെറിയൊരാൾക്കൂട്ടത്തിനിടയിൽ, പെട്ടെന്നു ഞാനച്ഛനെ കണ്ടു. അന്നു രാത്രി ആ മണിമാളികയാകെ ദീപാലംകൃതമായിരുന്നു. മുൻവശത്തു വണ്ടികളുടെ നീണ്ടനിര കാണാം. കർട്ടനിട്ട ജനാലകളിലൂടെ മധുരമായ സംഗീതം തെരുവിലേയ്ക്ക് ഒഴുകിയെത്തുന്നുണ്ട്. ഞാൻ അച്ഛന്റെ കോട്ടിൽ പിടിച്ചു വലിച്ചു. പൊട്ടിയ കുപ്പി കാണിച്ച്, അമ്മയുടെ അടുത്തുപോകാൻ പേടിയാകുന്നെന്നു കരഞ്ഞു പറഞ്ഞു. അയാളെന്നെ സഹായിയ്ക്കുമെന്ന് എങ്ങനേയോ എനിയ്ക്കു തോന്നി. എന്തുകൊണ്ടാണ് എനിയ്ക്കങ്ങനെ തോന്നിയത്? അമ്മയെക്കാൾ അയാളെന്നെ സ്നേഹിയ്ക്കുന്നുണ്ടെന്ന് ആരാണു പറഞ്ഞത്? ആരാണതെന്നെ ബോദ്ധ്യപ്പെടുത്തിയത്? എന്തുകൊണ്ടാണു യാതൊരു ഭയവുമില്ലാതെ ഞാനയാളെ സമീപിച്ചത്? അയാളെന്റെ കൈപിടിച്ച് എന്നെ ആശ്വസിപ്പിയ്ക്കാൻ തുടങ്ങി. പിന്നെ, ഒരത്ഭുതക്കാഴ്ച കാണിച്ചുതരാമെന്നു പറ

ഞ്ഞ് എന്റെ രണ്ടു കൈകളും പിടിച്ചു മേലോട്ടുയർത്തി. പരിക്കുപറ്റിയിടത്തുതന്നെ അമർത്തി പിടിച്ചതുകൊണ്ട് എനിയ്ക്കു വല്ലാതെ വേദനിച്ചു. എനിയ്ക്കൊന്നും കാണാൻ കഴിഞ്ഞതുമില്ല. എങ്കിലും, അയാൾക്കു വിഷമമുണ്ടാകരുതെന്നുകരുതി ഞാനൊറക്കെ കരഞ്ഞില്ല. എന്തെങ്കിലും കാണാനുണ്ടോ എന്നയാൾ ആവർത്തിച്ചു ചോദിച്ചുകൊണ്ടിരുന്നു. ഉത്തരം പറയാൻ ഞാൻ ബദ്ധപ്പെട്ടു. അയാളെ സന്തോഷിപ്പിയ്ക്കാൻവേണ്ടി ആ വീടിന്റെ ജനാലകളെ മറച്ച ചുവന്ന കർട്ടനുകളെപ്പറ്റി ഞാൻ പറഞ്ഞു. കൂടുതൽ വ്യക്തമായി കാണാൻവേണ്ടി അയാളെന്നെ തെരുവിന്റെ മറ്റൊരു ഭാഗത്തേയ്ക്കു കൊണ്ടുപോകുമ്പോൾ, പെട്ടെന്ന്, എന്തിനെന്നറിയില്ല, ഞാനയാളെ കെട്ടിപ്പിടിച്ചു കരയാൻ തുടങ്ങി! എത്രയും വേഗം അമ്മയുടെ അടുത്തേയ്ക്കു പോകണമെന്നു വാശിപിടിച്ചു. ആ സമയം അച്ഛന്റെ തലോടലുകൾക്കു സ്നേഹം കൂടിവരുന്നതു ഞാൻ തൊട്ടറിഞ്ഞു. എനിയ്ക്കേറ്റവുമടുത്ത രണ്ടുപേരിൽ ഒരാളെന്നെ സ്നേഹിച്ചു സാന്ത്വനിപ്പിയ്ക്കുമ്പോൾ, മറ്റേയാൾ ഭയപ്പെടുത്തി മാറിനിൽക്കുന്ന വൈരുദ്ധ്യം എനിയ്ക്കു സഹിയ്ക്കാനായില്ല. പക്ഷേ, ആ സംഭവത്തിന്റെപേരിൽ അമ്മ എന്നോടു ദേഷ്യപ്പെട്ടില്ലെന്നുമാത്രമല്ല, ഞാൻ ചെന്നയുടനെ എന്നെ പെട്ടെന്നു കിടത്തി ഉറക്കുകയും ചെയ്തു. രാത്രി കാലിൽ പരിക്കു പറ്റിയിടത്തു വേദന കൂടി വന്നു. എങ്കിലും കാര്യങ്ങൾ നന്നായി പര്യവസാനിച്ചതിൽ ഞാൻ സന്തോഷിച്ചു. ഉറക്കത്തിൽ ചുവന്ന കർട്ടനിട്ട വീട് ഞാൻ ഇടയ്ക്കിടെ സ്വപ്നം കണ്ടു.

പിറ്റേന്നുണർന്നപ്പോൾ ആദ്യമായി ഓർമ്മവന്നത്, ആ മണിമാളികയാണ്. അമ്മ പുറത്തേയ്ക്കുപോയ നിമിഷം, ഞാൻ മേശമേൽ വലിഞ്ഞു കയറിനിന്നു ജനാലയിലൂടെ ആ വീടു ശ്രദ്ധിയ്ക്കാൻ തുടങ്ങി. ബാല്യസഹജമായ കൗതുകം മൂലം നേരത്തെതന്നെ ആ വീടിനെക്കുറിച്ചൊരു ജിജ്ഞാസ എന്റെ മനസ്സിൽ ഉണർന്നു കഴിഞ്ഞിരുന്നു. പ്രത്യേകിച്ചും വൈകുന്നേരം തെരുവുവിളക്കുകൾ തെളിയുമ്പോൾ അകത്തുനിന്നു വിദ്യുത്പ്രഭയുടെ പ്രകാശപാളികൾ ജനൽഗ്ലാസിൽ തട്ടി

ചുവന്ന കർട്ടനുകൾ കൂടുതൽ രക്താഭമാകുന്നതു ഞാൻ നോക്കി നിൽക്കാറുണ്ട്. മുൻവശത്തേയ്ക്ക് ഒഴുകിയെത്തുന്ന അലങ്കരിച്ച കുതിരവണ്ടികൾ, ഓമനത്തവും ആഢ്യത്വവുമുള്ള കുതിരകൾ, വണ്ടികളിൽ തൂക്കിയിട്ട വിവിധവർണങ്ങളിലുള്ള വിളക്കുകൾ, വിലയേറിയ പട്ടുവസ്ത്രങ്ങൾ ധരിച്ച വണ്ടിയിൽ വന്നിറങ്ങുന്ന സുന്ദരികൾ, സ്വീകരണവും കുശലാന്വേഷണവുമായി ആവേശപൂർവമുള്ള സംസാരങ്ങൾ, തുടങ്ങി സകലതും എന്റെ കുരുന്നുഭാവനയെ അമാനുഷമായൊരു ലോകത്തേക്കു നയിച്ചു. ആ മാളികയുടെ മുമ്പിൽവെച്ച് അച്ഛനെ കണ്ടുമുട്ടിയതു മുതൽ എനിയ്ക്കതേറെ രസകരവും മഹത്വപൂർണവുമായി! യാഥാർത്ഥ്യത്തിൽ തട്ടിയുണർന്ന ഭാവന, വിചിത്രങ്ങളായ ചിന്തകൾക്കും ആശയങ്ങൾക്കും രൂപം നൽകി. അച്ഛനുമമ്മയുംപോലെ വിരുദ്ധസ്വഭാവക്കാരായ രണ്ടുപേർക്കിടയിൽ കഴിഞ്ഞ ഞാൻ അങ്ങനെയൊരു സ്വപ്നജീവിയായതിൽ അത്ഭുതപ്പെടാനില്ല. ആ വൈരുദ്ധ്യത്തിന്റെ തീവ്രത എന്നെ ആശ്ചര്യപ്പെടുത്തി. ദൈനന്ദിനജീവിതം തള്ളി നീക്കാൻ ബദ്ധപ്പെട്ട് അമ്മ നിരന്തരം ഓരോ ജോലികൾ ചെയ്തുകൊണ്ടിരുന്നു. എല്ലാവർക്കുംവേണ്ടി കഷ്ടപ്പെടാൻ താനൊരാൾ മാത്രമാണെന്ന് അമ്മ അച്ഛനെ എപ്പോഴും ഓർമ്മപ്പെടുത്തുന്നു. അച്ഛനാകട്ടെ, അമ്മയെ ചെറിയൊരളവുപോലും സഹായിയ്ക്കാതെ തീർത്തും ഒരപരിചിതനെപ്പോലെ വീട്ടിൽ കഴിയുന്നു. ഇതെന്താണെന്നു ഞാൻ സ്വയം ചോദിച്ചു. അമ്മയുടെ നാവിൽനിന്നെപ്പോഴോ പൊട്ടിവീണ ചില വാക്കുകൾ അതിനെക്കുറിച്ച് ഒരേകദേശധാരണയുണ്ടാക്കാൻ എന്നെ സഹായിച്ചു. അച്ഛനൊരു ‘കലാകാര’നാണെന്നു (ആ വാക്ക് ഞാൻ പ്രത്യേകം ഓർമ്മയിൽ സൂക്ഷിച്ചു!) ഞാൻ ആശ്ചര്യത്തോടെ അറിഞ്ഞു. പ്രതിഭാശാലിയായ കലാകാരൻ മറ്റുള്ളവരിൽനിന്നു വ്യത്യസ്തനാണെന്ന ധാരണ എന്റെ ഭാവനയിൽ വേരുറച്ചു. എനിയ്ക്കോർമ്മിച്ചെടുക്കാൻ കഴിയാത്ത എന്തെങ്കിലും സവിശേഷത അച്ഛന്റെ പെരുമാറ്റത്തിലും വാക്കുകളിലും പ്രതിഫലിച്ചത് ഒരുപക്ഷേ, ഈ വിശ്വാസത്തെ ബലപ്പെടുത്തിയിരിയ്ക്കാം. ഒരു ദിവസം സംസാരമദ്ധ്യേ 'ദാരിദ്ര്യത്തിൽനി

ന്നു കര കയറി ധനികനും മാന്യനുമാകുന്ന ഒരു കാലം, അമ്മയുടെ മരണശേഷം സ്വയം ഉയിർത്തെഴുന്നേൽക്കുന്ന ഒരു കാലം, തനിയ്ക്കു കൈവരു'മെന്ന് പ്രത്യേകമായൊരു വികാരാവേശത്തോടെ അച്ഛൻ പറഞ്ഞ വാക്കുകൾ പക്ഷേ, എനിക്കു വ്യക്തമായി മനസ്സിലായി! അതെന്നെ എത്രമാത്രം ഭയചകിതയാക്കിയെന്നു ഞാനിപ്പോഴുമോർക്കുന്നു! എനിയ്ക്കു മുറിയിൽ ഇരിയ്ക്കാൻ കഴിഞ്ഞില്ല. തണുപ്പു പടർന്ന ഇടനാഴിയിൽ ചെന്നു ജനലഴികളിൽ ചാരിനിന്നു ഞാൻ മുഖംപൊത്തി തേങ്ങിക്കരഞ്ഞു. പിന്നീട്, അതിനെക്കുറിച്ചു വീണ്ടും ആലോചിച്ചപ്പോൾ, അച്ഛന്റെ ഭയാനകമായ ആ ആഗ്രഹം എനിയ്ക്കു പരിചിതമായിത്തീർന്നപ്പോൾ, എന്റെ ഭാവന വീണ്ടും സഹായത്തിനെത്തി. അതേ, അനിശ്ചിതത്വത്തിന്റെ ഈ പടുകുഴിയിൽ ഇനി അധികകാലം കഴിയാൻ വയ്യ! എന്തെങ്കിലുമൊരു വഴി കണ്ടെത്തിയേ തീരൂ!

ഒടുവിൽ, എങ്ങനെയാണെന്നറിയില്ല, ഞാനൊരു ഉറച്ച തീരുമാനത്തിൽ ചെന്നെത്തി. അമ്മയുടെ മരണശേഷം അച്ഛൻ എന്നേയും കൂട്ടി ഈ നശിച്ച വീടു വിട്ട് എങ്ങോട്ടെങ്കിലും പോകും! പക്ഷേ, എവിടേയ്ക്ക്? എനിയ്ക്കൊരെത്തും പിടിയും കിട്ടിയില്ല. ഞങ്ങൾ ചെന്നുചേരാൻ പോകുന്ന സ്ഥലത്തെക്കുറിച്ച് ഭാവനയിൽകണ്ട മധുരമായ സങ്കൽപ്പങ്ങൾ ഞാനിപ്പോഴുമോർക്കുന്നു. (ഞങ്ങൾ ഒരുമിച്ചുതന്നെ പോകുമെന്ന കാര്യത്തിൽ എനിയ്ക്കു സംശയമുണ്ടായിരുന്നില്ല!) പുതിയ വിലപിടിച്ച വസ്ത്രങ്ങൾ, മനോഹരവും വിശാലവുമായ വീട്, തുടങ്ങി സുന്ദരവും സമ്പന്നവും വർണ്ണപ്പകിട്ടും നിറഞ്ഞതായിരുന്നു, എന്റെ സ്വപ്നങ്ങൾ! അതിനൊക്കെപ്പുറമേ, വൈകുന്നേരങ്ങളിൽ അല്ലറചില്ലറ സാധനങ്ങൾ വാങ്ങാൻ കടയിലേയ്ക്കു പോകേണ്ടി വരില്ലെന്നോർത്ത് എനിയ്ക്കതിയായ ആശ്വാസവും തോന്നി. (അക്കാലത്ത്, എനിയ്ക്കേറെ ബുദ്ധിമുട്ടനുഭവപ്പെട്ട പണിയായിരുന്നു, അത്. പ്രത്യേകിച്ചും അടുത്തവീട്ടിലെ കുട്ടികൾ എന്നെ പുറത്തുകണ്ടാൽ എപ്പോഴും കളിയാക്കി ഉപദ്രവിയ്ക്കാൻ ശ്രമിച്ചിരുന്നു. എനിയ്ക്കാണെങ്കിൽ, കൈയിൽ ഉണ്ടാകാറു

ള്ള പാലോ എണ്ണയോ തുളുമ്പിപ്പോയാൽ അനുഭവിയ്ക്കേണ്ടിവരുന്ന ശിക്ഷയോർത്ത് അടക്കാനാവാത്ത ഭയവും!) ചുവന്ന കർട്ടനുകളിട്ട മണിമാളിക, അതിനകത്തെ അത്ഭുതകരമായ കാഴ്ചകൾ കാണിച്ചുതരാനുള്ള അച്ഛന്റെ ശ്രമം, എല്ലാം എന്റെ കുരുന്നുഭാവനയ്ക്ക് നിറം പകർന്നു. ആ സ്വപ്നസൗധത്തിലേക്കു ഞങ്ങൾ താമസം മാറ്റുന്നതായും, കാര്യമായ ജോലികളൊന്നും ചെയ്യാനില്ലാതെ ഒരൊഴിവുദിവസത്തിന്റെ ആലസ്യത്തിൽ പരിപൂർണാനന്ദമടയുന്നതായും ഞാൻ സങ്കൽപ്പിച്ചു. അന്നുമുതൽ വൈകുന്നേരങ്ങളിൽ അതീവജിജ്ഞാസയോടെ ആ വീടിനേയും, മുമ്പൊരിയ്ക്കലും കണ്ടിട്ടില്ലാത്തവിധത്തിൽ വേഷവിധാനം ചെയ്തു വന്നുപോകുന്ന സന്ദർശകരേയും നോക്കിയിരിയ്ക്കുന്നതു ഞാനൊരു പതിവാക്കി. ജനലിന്റെ വിടവിലൂടെ അന്തരീക്ഷത്തിലേയ്ക്ക് അരിച്ചിറങ്ങുന്ന മധുരസംഗീതവും കർട്ടനുകളിൽ മങ്ങിമായുന്ന നിഴൽച്ചിത്രങ്ങളും അകത്തെന്താണു നടക്കുന്നതെന്നു കാണാനുള്ള കൗതുകം എന്നിലുണർത്തി. സത്യത്തിൽ അതൊരു സ്വർഗമാണെന്നു ഞാനുറപ്പിച്ചു. ഞങ്ങളുടെ വീട്ടിലെ വൃത്തികേടുകളും മുഷിഞ്ഞു കീറിയ തുണികളും കണ്ട് എനിക്കു വെറുപ്പു തോന്നി. ഒരുദിവസം പതിവുകാഴ്ച കണ്ടിരിയ്ക്കുമ്പോൾ, ജനാലയ്ക്കരികിൽനിന്നു താഴോട്ടിറങ്ങാൻ അമ്മയെന്നെ ശാസിച്ചു. ഞാൻ ആ വീട്ടിലേക്കു നോക്കുന്നതും അവരെക്കുറിച്ചു ചിന്തിക്കുന്നതും അമ്മക്കിഷ്ടമല്ലെന്നു പെട്ടെന്നൊരു വെളിപാടായി എനിക്കു ബോധ്യപ്പെട്ടു. അതായത്, ഞങ്ങളുടെ സന്തോഷം അമ്മ ഇഷ്ടപ്പെടുന്നില്ല, അതവർ തടയാൻ ആഗ്രഹിയ്ക്കുന്നു....

അന്നു മുഴുവൻ ഞാൻ അമ്മയെ സംശയദൃഷ്ടിയോടെ നിരീക്ഷിച്ചു.

അമ്മയോട്, കഠിനമായ മാനസികവ്യഥ അനുഭവിക്കുന്ന നിരാലംബയായ ആ സാധുസ്ത്രീയോട്, ഇത്രയേറെ വികാരരഹിതമായ നിസ്സംഗത കാണിയ്ക്കാൻ എനിയ്ക്കെങ്ങനെ കഴിഞ്ഞു? എത്രമാത്രം ദുരിതപൂർണമായിരുന്നു അമ്മയുടെ ജീവിതമെന്ന് ഇപ്പോൾ മാത്രമേ എനിയ്ക്കു മനസ്സിലാക്കാനാകുന്നുള്ളൂ. അവരുടെ രക്തസാക്ഷിത്വത്തെക്കുറിച്ച് നീറുന്ന വേദനയോടെയല്ലാതെ എനിയ്ക്കോർക്കാൻ കഴിയുന്നില്ല. കുട്ടി

ക്കാലത്ത് അസ്വാഭാവികമായ കൌമാരത്തിന്റെ ഇരുണ്ട ദിനങ്ങളിൽ വേദനയും അനുകമ്പയുംകൊണ്ടു ഹൃദയം പിടയുമ്പോൾ, ഭീതിയിലും സംശയത്തിലും മനസ്സുഴലുമ്പോൾ, അമ്മയോടു ചെയ്ത അന്യായത്തിനെതിരെ എന്റെ മനസ്സാക്ഷി സങ്കടവും ഉത്ക്കണ്ഠയും സഹിയ്ക്കാതെ ഉള്ളിലിരുന്നു മന്ത്രിയ്ക്കുന്നതു ഞാൻ വ്യക്തമായി കേട്ടു. പക്ഷേ, എങ്ങിനേയോ ഞങ്ങൾ തമ്മിലകന്നു; എനിയ്ക്ക് ഒരിയ്ക്കൽപ്പോലും അമ്മയോട് ഇഷ്ടം തോന്നിയതായി ഓർമ്മയില്ല. ഇപ്പോൾ, അവരെക്കുറിച്ചുള്ള നിറം മങ്ങിയ ഓർമ്മപോലും എന്റെ ഹൃദയത്തെ അഗാധമായി മുറിവേൽപ്പിയ്ക്കുന്നു, രക്തമൊഴുക്കുന്നു.....

ഒരിയ്ക്കൽ ഞാനോർക്കുന്നു: (ഇപ്പോൾ പറയാൻ പോകുന്നത്, യാതൊരു പ്രത്യേകതയുമില്ലാത്ത സാധാരണ കാര്യമാണെങ്കിലും, അത്തരം ഓർമ്മകളാണു മറ്റെന്തിലുമുപരി ശക്തമായി എന്നെ പീഡിപ്പിയ്ക്കുന്നത്!) ഒരു വൈകുന്നേരം വീട്ടിൽ അച്ഛനില്ലാത്ത സമയം കുറച്ചു ചായയും പഞ്ചസാരയും വാങ്ങിവരാൻ അമ്മ എന്നോടാവശ്യപ്പെട്ടു. കൈയിലുണ്ടായിരുന്ന തുച്ഛമായ സംഖ്യ വെറുതെ ചിലവഴിയ്ക്കണോ എന്നു തീരുമാനിയ്ക്കാനാകാതെ, അവർ വീണ്ടും വീണ്ടും എണ്ണിത്തിട്ടപ്പെടുത്തി സംശയിച്ചു നിന്നു. തൃപ്തിവരാതെ അരമണിക്കൂറോളം അവർ അങ്ങനെ നിന്നു കണക്കുകൂട്ടി. ചിലപ്പോൾ സ്വയം നഷ്ടപ്പെടുന്നതുപോലുള്ള ഒരു മാനസികാവസ്ഥ അവർക്കുണ്ടാകാറുണ്ട്. അവർ സാവധാനം ശബ്ദം താഴ്ത്തി വാക്കുകൾ അടർന്നുവീഴുന്നതുപോലെ സ്വയം സംസാരിച്ചു, കവിളും ചുണ്ടുകളും വിളറി വെളുത്തു, കൈകൾ വിറച്ച്, ഒറ്റയ്ക്കിരിയ്ക്കുമ്പോൾ ചെയ്യാറുള്ളതുപോലെ സ്വയം തലയാട്ടി.

"വേണ്ട, അതിന്റെ ആവശ്യമില്ല!" എന്റെ നേരേ നോക്കി അമ്മ പറഞ്ഞു, "കിടക്കാം, അതാണു നല്ലത്! ങ്ഏ, നീയുറക്കമായോ, നെതോച്കാ?" ഞാൻ ഉത്തരം പറഞ്ഞില്ല. അമ്മ എന്റെ തലയ്ക്കൽ കൈവെച്ച്, സൗമ്യമായി തലോടി സാകൂതം എന്നെ നോക്കി. അവരുടെ മുഖത്ത് മാതൃവാത്സല്യത്തിന്റെ മധുരഭാവം വിരിഞ്ഞു. കുറ്റബോധം

കൊണ്ട് എന്റെ ഹൃദയം ശക്തിയായി മിടിയ്ക്കാൻ തുടങ്ങി. ആത്മാർത്ഥമായ ഇഷ്ടം തോന്നുമ്പോഴാണ് അമ്മയെന്നെ 'നെതോച്കാ'യെന്നു വിളിയ്ക്കാറുള്ളത്. അന്നയെന്ന പേര്, സ്നേഹവാത്സല്യങ്ങളോടെ അമ്മയാണ 'നെതോച്ക'യെന്നു മാറ്റിയത്!. അങ്ങനെ വിളിയ്ക്കുമ്പോൾ അതിന്റെ അർത്ഥം അമ്മയുടെ ഹൃദയം എന്നെച്ചൊല്ലി വല്ലാതെ വ്യാകുലപ്പെടുന്നുവെന്നാണ്. എന്റെ മനസ്സുരുകി. അമ്മയെ കെട്ടിപ്പിടിച്ച്, ഹൃദയത്തോടൊട്ടിനിന്ന്, ഒരുമിച്ച് കരയാൻ ഞാൻ വെമ്പൽകൊണ്ടു. പാവം അമ്മ, വളരെനേരം എന്റെ തല സാവധാനം തലോടിക്കൊണ്ടിരുന്നു; പിന്നീട്, എനിയ്ക്കലോസരമുണ്ടാക്കുന്നതരത്തിൽ അതു യാന്ത്രികമായിത്തീർന്നു.... ഞാൻ മയക്കത്തിലേയ്ക്കു വീണു.

"എന്റെ കുഞ്ഞ്! അനെറ്റാ, നെതോച്കാ!" അമ്മ ആവർത്തിച്ചു പറഞ്ഞു. എന്റെ കണ്ണു നിറഞ്ഞു തുളുമ്പിയതു ഞാൻ പണിപ്പെട്ടൊതുക്കി. മനസ്സു വല്ലാതെ കലങ്ങിയെങ്കിലും ഞാനതു പുറത്തേയ്ക്കു കാണിയ്ക്കാൻ ഇഷ്ടപ്പെട്ടില്ല, പ്രത്യേകിച്ചും അമ്മയുടെ മുമ്പിൽ! അതൊരിയ്ക്കലും എന്റെ മനസ്സിന്റെ കാഠിന്യം കൊണ്ടല്ല; അമ്മയെന്നോടു കാണിയ്ക്കാറുള്ള ഒരു കർക്കശഭാവവും ഇത്രയേറെ അകൽച്ച സൃഷ്ടിക്കാൻ ശക്തിയുള്ളതല്ല. അതെ..., അച്ഛനോടുള്ള സ്വാർത്ഥമായ മായികസ്നേഹത്തിൽ എന്റെ മനസ്സ് ദുഷിച്ചുപോയിരുന്നു, അതാണു വാസ്തവം!

രാത്രി ഒറ്റയ്ക്ക്, എന്റെ ചെറിയ കിടയ്ക്കയിൽ, തണുപ്പകറ്റാൻ പറ്റാത്ത പുതപ്പിനുള്ളിൽക്കിടന്നു പലപ്പോഴും ഞാൻ ഞെട്ടിയുണർന്നു വിറയ്ക്കാറുണ്ട്. തീരെ കുട്ടിയായിരുന്ന കാലത്ത് അമ്മയുടെ കൂടെ കിടക്കുമ്പോൾ ഇത്രയും ഭയം തോന്നാറില്ലെന്നു പാതിയുറക്കത്തിൽ ഞാനോർത്തു. അന്നൊക്കെ അമ്മയുടെ ദേഹത്തോടു ചേർന്നു കിടന്നു കണ്ണുകളടച്ചു മുറുക്കെ കെട്ടിപ്പിടിച്ചാൽ താനേ ഉറക്കത്തിലേയ്ക്കു വീണുപോകുമായിരുന്നു! അമ്മയെ സ്നേഹിക്കാതിരിയ്ക്കാൻ എനിയ്ക്കാവില്ലെന്ന് ഇപ്പോഴും മനസ്സു പറയുന്നു. വികാരം പുറത്തുകാണിയ്ക്കാൻ ഇഷ്ടപ്പെടാത്ത അസ്വാഭാവികതയുള്ള കുട്ടികൾ ആരെയെങ്കിലും സ്നേഹിച്ചാൽ, അവരെ കടുത്ത സ്വാർത്ഥതയോടെ, ആരുമായും പങ്കു

വെയ്ക്കാതെ, ആവേശം പൂണ്ടു സ്നേഹിയ്ക്കുന്നതു പിന്നീടു ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്. എന്നെസംബന്ധിച്ചും അതങ്ങനെയായിരുന്നു....

ചിലപ്പോൾ ഒരാഴ്ചയോളം, ആരോ മരിച്ചതുപോലെ നിശ്ശബ്ദമായിരിക്കും ഞങ്ങളുടെ വീട്. അച്ഛനമമ്മക്കും വഴക്കു കൂടാൻപോലും താൽപ്പര്യം തോന്നാത്ത ദിവസങ്ങൾ! അവരുടെയിടയിൽ ഒറ്റയ്ക്ക്, ആരോടും സംസാരിയ്ക്കാനില്ലാതെ ദിവാസ്വപ്നങ്ങളിൽ എന്തൊക്കെയോ തിരഞ്ഞുപിടിയ്ക്കാൻ ബദ്ധപ്പെട്ടു ഞാൻ കഴിഞ്ഞുകൂടി. അവരുടെ പരസ്പരഭാവം പൂർണമായും എനിയ്ക്കു മനസ്സിലായി. അവർക്കിടയിലെ ഒരിയ്ക്കലും അവസാനിക്കാത്ത ദേഷ്യം, സങ്കടം, കുത്തഴിഞ്ഞ ജീവിതമേൽപ്പിച്ച പരിക്കുകൾ, സകലതും ഞാനറിഞ്ഞു. എന്റേതായ രീതിയിൽ, കാര്യകാരണബന്ധങ്ങളെക്കുറിച്ചു ചിന്തിയ്ക്കാതെ, എനിയ്ക്കുൾക്കൊള്ളാവുന്ന വിധത്തിലാണവ വെളിപ്പെട്ടത്. മഞ്ഞുകാലത്തെ നീണ്ട വൈകുന്നേരങ്ങളിൽ ഒരു മൂലയ്ക്കലിരുന്നു മണിക്കൂറുകളോളം ഞാനവരെ ശ്രദ്ധിക്കും. അച്ഛന്റെ മുഖത്തേക്കു സൂക്ഷിച്ചുനോക്കി, എന്താണയാൾ ആലോചിയ്ക്കുന്നതെന്ന്, എന്താണയാളെ രസിപ്പിയ്ക്കുന്നതെന്ന്, ഊഹിച്ചെടുക്കാൻ ഞാൻ ശ്രമിച്ചു. മുറിയിൽ അങ്ങുമിങ്ങും നിർത്താതെ നടന്നുകൊണ്ടിരുന്ന അമ്മയുടെ സാന്നിദ്ധ്യം അന്തരീക്ഷത്തിനു കനം കൂട്ടി. ഉറക്കമില്ലായ്മയുടെ അസുഖം ബാധിച്ച രാത്രികളിൽ അമ്മയുടെ ഈ നടത്തത്തിനു ശക്തിയേറും. മുറിയിൽ ഒറ്റയ്ക്കാണെന്നതുപോലെ, തന്നോടുതന്നെ പിറുപിറുത്ത്, നീറുന്ന വേദന കടിച്ചമർത്തി, ഇരുകൈകളും ആവേശത്തോടെ വായുവിൽ ചുഴറ്റി അവർ നടക്കുന്നതു ഞാൻ കാണാറുണ്ട്. ചിലപ്പോൾ അറിയാതെ അവരുടെ കവിളിലൂടെ കണ്ണീരൊഴുകും. എന്തോ കുഴപ്പം പിടിച്ച ഒരസുഖം അമ്മയെ ബാധിച്ചിരുന്നു; പക്ഷേ, അവരതു തീർത്തും അവഗണിച്ചു!

അസഹ്യമായ ആ ഏകാന്തതയും തകർക്കാൻ പറ്റാത്ത നിശ്ശബ്ദതയും എന്റെ മനസ്സിൽ കൂടുതൽ ആഴത്തിലുള്ള മുറിവുകളുണ്ടാക്കി. എപ്പോഴും ചിന്തിച്ചും സ്വപ്നം കണ്ടും ഉള്ളിന്റെയുള്ളിൽ പെട്ടെന്നുയരുന്ന

വേദനയിൽ പുളഞ്ഞും ഒരു വർഷം കഴിഞ്ഞു. ഒരു കൊടുംകാട്ടിൽ അകപ്പെട്ടതുപോലെ എനിയ്ക്കു തോന്നി. ഒടുവിൽ, അച്ഛനാണ് അതാദ്യം ശ്രദ്ധിച്ചത്. അയാൾ എന്നെ അടുത്തു വിളിച്ച്, ഞാനിങ്ങനെ കണ്ണുചിമ്മാതെ നോക്കിയിരിയ്ക്കുന്നത് എന്താണെന്നന്വേഷിച്ചു. എനിയ്ക്കുത്തരമുണ്ടായിരുന്നില്ല. അയാളെന്തോ സ്വയം ചിന്തിയ്ക്കുന്നതുപോലെ തോന്നി. പിറ്റേന്ന്, ഒരക്ഷരമാലാപുസ്തകവുംകൊണ്ടാണ് അച്ഛൻ വന്നത്. അന്നുമുതൽ അയാളെന്നെ വായിയ്ക്കാൻ പഠിപ്പിച്ചു തുടങ്ങി. അക്ഷരമെന്നാൽ എന്താണെന്നുപോലും അറിയില്ലെങ്കിലും അക്ഷമയോടെ രാത്രി മുഴുവൻ ഞാനതു സ്വപ്നം കണ്ടു കിടന്നു. പെട്ടെന്നു പിടിച്ചെടുത്ത ഒന്നുരണ്ടു വാക്കുകളിൽ തുടങ്ങിയ ആ പഠനം അതിവേഗം പുരോഗമിച്ചു. അങ്ങനെ ചെയ്യുന്നത് അച്ഛനു വളരെ സന്തോഷമാണെന്നു ഞാൻ കണ്ടു. അക്കാലത്തെ എന്റെ ജീവിതത്തിലെ ഏറ്റവും ആഹ്ലാദകരമായ സമയമായിരുന്നു, അത്! പഠിയ്ക്കാനുള്ള താൽപ്പര്യം കണ്ട് അച്ഛനെന്നെ പ്രശംസിയ്ക്കുമ്പോൾ, തലയിൽ തലോടി ഓമനിയ്ക്കുമ്പോൾ, സന്തോഷംകൊണ്ടു ഞാൻ കരഞ്ഞു. പതുക്കെപ്പതുക്കെ ഞങ്ങൾ തമ്മിൽ വളരെ അടുത്തു. എനിയ്ക്കു പലതും തുറന്നു പറയാനുള്ള ധൈര്യം വന്നു. പലപ്പോഴും അയാൾ പറയുന്നത് ഒരക്ഷരം മനസ്സിലായില്ലെങ്കിലും ഞാൻ മണിക്കൂറുകളോളം ക്ഷീണമറിയാതെ കേട്ടിരുന്നു. ചിലപ്പോൾ പറയുന്നതൊന്നും മനസ്സിലാകാതെ മൗഢ്യം ഭാവിച്ചിരിയ്ക്കുന്നത് അയാൾക്ക് ഇഷ്ടപ്പെട്ടില്ലെങ്കിലോ എന്നു കരുതി എല്ലാം മനസ്സിലാകുന്നുണ്ടെന്നു വരുത്തിത്തീർക്കാൻ ഞാൻ വല്ലാതെ ബദ്ധപ്പെട്ടു. വൈകുന്നേരങ്ങളിൽ എന്നോടൊപ്പം ഇരിയ്ക്കുന്നത് അയാളൊരു പതിവാക്കി. സന്ധ്യ കഴിഞ്ഞ്, അച്ഛൻ വരേണ്ട താമസം ഞാൻ പുസ്തകവുമായി ഓടിച്ചെല്ലും. നേരെയെതിരെ ഒരു സ്റ്റൂളിൽ എന്നെ പിടിച്ചിരുത്തി, പതിവുപാഠങ്ങൾക്കുശേഷം അയാൾ ചില കഥകൾ വായിച്ചുകേൾപ്പിക്കും. യാതൊന്നും മനസ്സിലായില്ലെങ്കിലും ഞാനെപ്പോഴും ചിരിച്ചുകൊണ്ടേയിരുന്നു. അതയാളെ കൂടുതൽ സന്തോഷിപ്പിച്ചു! ഒരുദിവസം അയാളെന്നോട് ഒരു കഥ പറഞ്ഞു. ജീവിതത്തി

ൽ ഞാനാദ്യമായി കേട്ട കഥ! അക്ഷമയോടെ, അത്ഭുതപരതന്ത്രയാ യി ഞാനതു മുഴുവൻ കേട്ടിരുന്നു. ഒരപരിചിതലോകത്തു ചെന്നുപെട്ട തുപോലെ ഞാൻ വിസ്മയസ്തബ്ധയായി. കഥയിലെ സംഭവങ്ങളല്ല എ ന്നെ ആകർഷിച്ചത്; ഞാനതു സത്യമായിത്തന്നെ കരുതി. കടിഞ്ഞാ ണില്ലാത്ത എന്റെ ഭാവനയിൽ യാഥാർത്ഥ്യവും സ്വപ്നവും കൂടിക്കലർ ന്നു. അതോടൊപ്പം എപ്പോഴോ ആ ചുവന്ന കർട്ടനുകളുള്ള വീടും എ ന്റെ മനസ്സിൽ മിന്നിമാഞ്ഞു. എങ്ങനെയെന്നറിയില്ല, എന്റെ ഈ ഭാ വനയിൽ ഒരു കഥാപാത്രമായി കഥ പറയുന്ന അച്ഛനെത്തന്നെ ഞാ ൻ കണ്ടു. ഞങ്ങളുടെ യാത്ര (എവിടേയ്ക്ക്?) തടയാനൊരുങ്ങുന്ന അമ്മ യേയും!. കുറച്ചുകാലത്തേയ്ക്കെങ്കിലും പരിസരം മറന്നു ഞാനൊരു സ്വ പ്നലോകത്തിൽ പാറി നടന്നു. ഭാവിയിലെന്താണു പ്രതീക്ഷിയ്ക്കുന്നതെ ന്ന്, വീടുവിട്ട് എവിടേയ്ക്കാണു ഞങ്ങൾ പോകുന്നതെന്ന്, അച്ഛനോട് ചോദിച്ചറിയാൻ ഞാൻ അക്ഷമയോടെ വെമ്പൽകൊണ്ടു. ഞങ്ങളുടെ അന്നത്തെ അവസ്ഥ പെട്ടെന്നു മാറുമെന്ന് എനിയ്ക്ക് നല്ല ഉറപ്പുണ്ടാ യിരുന്നു. പക്ഷേ, അതെങ്ങനെ സംഭവിയ്ക്കുമെന്ന്, എത്ര തലപുകഞ്ഞ് ആലോചിച്ചിട്ടും എനിയ്ക്കു പിടികിട്ടിയില്ല. ചിലപ്പോൾ, പ്രത്യേകിച്ചും വൈകുന്നേരങ്ങളിൽ, അച്ഛനെന്നെ പുറത്തുനിന്നു വിളിക്കുമെന്ന്, അ മ്മ കാണാതെ പുസ്തകങ്ങൾ പെറുക്കിയെടുത്തു ചുമരിൽ കാലങ്ങളാ യി തൂങ്ങിക്കിടക്കുന്ന പഴയ ചിത്രവുമെടുത്ത് (അതു ഞാൻ കൊണ്ടു പോകുമെന്നു വളരെ മുമ്പേ തീർച്ചപ്പെടുത്തിയിരുന്നു!) ആരും കാണാ തെ ഓടി മറയുമെന്ന്, പിന്നീടൊരിക്കലും ഈ വീട്ടിലേയ്ക്ക്, അമ്മയു ടെ അടുത്തേയ്ക്ക്, തിരിച്ചു വരില്ലെന്നു ഞാൻ കിനാവു കാണാറുണ്ട്!

അമ്മ വീട്ടിലില്ലാത്ത ഒരു ദിവസം മദ്യത്തിന്റെ ചെറിയൊരു ല ഹരിയിൽ അച്ഛനെന്നോടു കളിതമാശ പറഞ്ഞുകൊണ്ടിരുന്നു. വളരെ ക്കാലമായി ഉള്ളിൽ കൊണ്ടുനടക്കുന്ന രഹസ്യം ചോദിച്ചറിയാൻ പറ്റിയ സമയം അതാണെന്നു കരുതി ഞാനച്ഛനോടു കാര്യമായ വർ ത്തമാനത്തിനൊരുങ്ങി. അച്ഛനെ കെട്ടിപ്പിടിച്ചു പറഞ്ഞുകൊണ്ടിരു

ന്ന വിഷയം മാറ്റാൻ നോക്കുമ്പോൾ എന്റെയുള്ളിൽ എന്തോ ഒന്നു പൊട്ടിത്തെറിയ്ക്കുന്നതുപോലെ ഹൃദയം ശക്തിയായി മിടിച്ചു. തട്ടിത്തടഞ്ഞ്, ഇടയ്ക്കിടെ വാക്കുകൾ വിഴുങ്ങി ഞാനച്ഛനോടു ചോദിച്ചു: "എങ്ങോട്ടാണു നമ്മൾ പോകാനുദ്ദേശിയ്ക്കുന്നത്, എന്തൊക്കെയാണു യാത്രയ്ക്കു കൈയിലെടുക്കേണ്ടത്, എങ്ങനെയാണിനി നമ്മൾ ജീവിയ്ക്കുന്നത്, ചുവന്ന കർട്ടനിട്ട വീട്ടിലേയ്ക്കാണോ നമ്മൾ താമസം മാറ്റുന്നത്?".

"വീടോ..? ചുവന്ന കർട്ടനോ...? നീയെന്താണു പറയുന്നത്? എന്തൊക്കെ വിഡ്ഢിത്തങ്ങളാണു നീ പുലമ്പുന്നത് ?"

എന്റെ ഭയം ഇരട്ടിച്ചു. എങ്കിലും, അമ്മ മരിച്ചാൽപ്പിന്നെ ഈ വീട്ടിൽ കഴിയാനാവില്ലെന്നും മറ്റെവിടെയെങ്കിലും ചെന്നു പണം സമ്പാദിച്ചു സന്തോഷത്തോടെ ജീവിയ്ക്കാമെന്നയാൾ മുമ്പൊരിയ്ക്കൽ പറഞ്ഞതു ഞാൻ വിശദീകരിച്ചു. അച്ഛനങ്ങനെ പറഞ്ഞിട്ടുണ്ടെന്ന്, അതെന്റെ ഭാവന മാത്രമല്ലെന്ന്, സ്വയം ന്യായീകരിയ്ക്കാൻ ഞാനാവതും ശ്രമിച്ചു.

"എന്ത്, നിന്റെ അമ്മ...? മരിയ്ക്കുകയോ...! എപ്പോൾ...?", എന്റെ വാക്കുകൾ വിശ്വസിയ്ക്കാതെ കനത്ത പുരികങ്ങളിളക്കി അയാൾ വീണ്ടും വീണ്ടും ചോദിച്ചു. "പാവം! നിനക്കെന്തു പറ്റി..? നീയെന്താണു പറയുന്നത്, മണ്ടിപ്പെണ്ണ്?", സാന്ത്വനസ്വരത്തിലാണെങ്കിലും ഒരു തെറ്റുചെയ്തതുപോലെ അയാളെന്നെ ശാസിച്ചു. ഒന്നുമറിയാത്തൊരു സാധുവാണു ഞാനെന്ന് അയാൾ ആത്മഗതമായി സമാധാനിച്ചു....

പിന്നീടെന്താണുണ്ടായതെന്ന് എനിയ്ക്കോർമ്മയില്ല. അച്ഛൻ വല്ലാതെ പരിഭ്രമിച്ചതായി എനിയ്ക്കുതോന്നി. എന്നെ കുറ്റപ്പെടുത്തുന്ന ആ ഉപദേശം തീരെ ബോധിച്ചില്ലെന്നു മാത്രമല്ല, ആ വാക്കുകൾ എങ്ങനെയാണ് അച്ഛനെ ഇത്രയേറെ മുറിവേൽപ്പിച്ചതെന്നും എനിയ്ക്കു മനസ്സിലായില്ല. കടുത്ത ഉള്ളുരുക്കത്തിന്റെ സന്ദർഭങ്ങളിൽ, അച്ഛൻ അമ്മയോട് ദേഷ്യത്തോടെ പറഞ്ഞ വാക്കുകൾ ഞാൻ ഓർത്തിരുന്നു സ്വന്തമായൊരു ഭാഷയിൽ അവതരിപ്പിച്ചത്, അപ്പോഴത്തെ അവസ്ഥ എത്ര ഭീഷണമാണെങ്കിലും, അയാളെ സത്യത്തിൽ ഞെട്ടിയ്ക്കുകതന്നെ ചെയ്തു. അയാളുടെ കോപത്തിന്റെ കാരണം എനിയ്ക്കു മനസ്സിലാ

യില്ല. പക്ഷേ, അതെന്നെ വല്ലാതെ വേദനിപ്പിച്ചു. എനിയ്ക്കു കരച്ചിൽ വന്നു; എന്നെപ്പോലെ ഒരു കുട്ടി പറയാൻ പാടില്ലാത്തത്ര ഗൗരവമുള്ള കാര്യങ്ങളാണവയെന്നു ഞാൻ കരുതി. മാത്രമല്ല, പ്രത്യക്ഷത്തിലല്ലെങ്കിലും പരോക്ഷമായി ഞാൻ അമ്മയോടു തെറ്റുചെയ്തതായും എനിയ്ക്കു തോന്നി! ഭീതിയും മനസ്താപവും എന്റെ ഹൃദയത്തെ ഇളക്കിമറിച്ചു.

വേദനകൊണ്ടു ഞാൻ കരയുകയാണെന്നു കണ്ടപ്പോൾ കീറിയ ഷർട്ടിന്റെ തുമ്പുകൊണ്ട് കണ്ണീരു തുടച്ചുകളഞ്ഞ് അയാളെന്നെ ആശ്വസിപ്പിയ്ക്കാൻ തുടങ്ങി. കുറച്ചുനേരം ഞങ്ങൾ നിശ്ശബ്ദരായി ഇരുന്നു. അയാൾ സ്വയം ശപിച്ച് എന്തൊക്കെയോ തല പുകഞ്ഞാലോചിയ്ക്കുന്നതുപോലെ തോന്നി. കുറച്ചുകഴിഞ്ഞ് വീണ്ടും അയാളെന്നോടു സംസാരിയ്ക്കാൻ ഒരുമ്പെട്ടു. എത്ര ശ്രമിച്ചിട്ടും അയാൾ പറഞ്ഞതെനിയ്ക്കു മനസ്സിലാക്കാൻ കഴിഞ്ഞില്ല. പക്ഷേ, ചില വാക്കുകൾ ഞാനിപ്പോഴുമോർക്കുന്നു: പ്രതിഭാശാലിയായ, ആർക്കും ഉൾക്കൊള്ളാൻ കഴിയാത്ത, മഹാനായൊരു കലാകാരനാണു താനെന്ന് അയാൾ അവകാശപ്പെട്ടു. എനിയ്ക്കതിന്റെ അർത്ഥം മനസ്സിലായോ എന്നയാൾ വീണ്ടും ചോദിച്ചു. അനുകൂലമായ ഉത്തരം ലഭിച്ചപ്പോൾ 'പ്രതിഭ'യെന്ന വാക്ക് ആവർത്തിച്ചു പറയാൻ അയാളെന്നോടാവശ്യപ്പെട്ടു. അതു കേട്ട്, ഭ്രാന്തനെപ്പോലെ, അയാൾ ഉറക്കെയുറക്കെ ചിരിച്ചു...! തനിയ്ക്കു വളരെ പ്രാധാന്യമുള്ള ഒരു വിഷയം ഞാനുമായി പങ്കിട്ടതിന്റെ തമാശ പൊടുന്നനെ കണ്ടെത്തിയതുപോലെ...!

....കാൾ ഫയദോരിച്ചിന്റെ അവിചാരിതമായ വരവുമൂലം ഞങ്ങളുടെ സംസാരം പെട്ടെന്നു മുറിഞ്ഞു. അയാളെ ചൂണ്ടി അച്ഛനെന്നോടു പറഞ്ഞു.  "കാൾ ഫയദോരിച്ച്, ഇവിടെ ഒരെള്ളളവുപോലും പ്രതിഭയില്ല!" സന്ദർഭത്തിന്റെ സ്വാരസ്യം മനസ്സിലാക്കി ഞാൻ ചിരിച്ചു.

ഈ കാൾ ഫയദോരിച്ച് ഒരു രസികനായിരുന്നു. അക്കാലത്തെ എന്റെ ജീവിതത്തിനിടയിൽ ഇങ്ങനെ വളരെ കുറച്ചുപേരെ മാത്രമേ ഞാൻ കണ്ടിട്ടുള്ളൂ; അതുകൊണ്ടുതന്നെ എനിയ്ക്കയാളെ മറക്കാനാവി

ല്ല. മെയർ എന്ന വിളിപ്പേരുള്ള ജർമ്മൻകാരനായ അയാളൊരു ബാലേട്രൂപ്പിൽ ചേരാനുള്ള മോഹത്തോടെയാണ റഷ്യയിലെത്തിയത്. നൃത്തത്തിൽ താൽപര്യമുണ്ടായിരുന്നെങ്കിലും സഹജമായ ചില അംഗവൈകല്യങ്ങൾ മൂലം അയാൾക്കതിൽ ശോഭിയ്ക്കാൻ കഴിഞ്ഞില്ല. ബാലേയിലെ പ്രധാനവേഷങ്ങളൊന്നും ലഭിയ്ക്കാതെ, അപ്രധാനമായ ചില കഥാപാത്രങ്ങളെമാത്രം അവതരിപ്പിച്ച് അയാൾക്കു തൃപ്തിപ്പെടേണ്ടി വന്നു. 'ഫോർട്ടിൻബ്രാസി'ലെ മൂകരിലൊരാളായി, 'വെറോണ'യിൽ 'രാജാവിനുവേണ്ടി മരിയ്ക്കാൻ തയാറാണെ'ന്ന് ആർത്തു വിളിയ്ക്കുന്ന പടയാളികളിൽ ഒരാളായി, അയാളഭിനയിച്ചു. ലോകത്തൊരു നടനും കാൾ ഫയദോരിച്ചിനെപ്പോലെ അത്ര ആവേശത്തോടെ, ആത്മാർത്ഥതയോടെ, അവനവന്റെ ഭാഗം അഭിനയിക്കാൻ സാദ്ധ്യതയില്ല. ബാലേയിൽ നല്ലൊരു വേഷം ലഭിയ്ക്കാത്തതാണ് അയാളുടെ ജീവിതത്തിലെ വലിയ സങ്കടവും നിർഭാഗ്യവും. ബാലേ മറ്റേതു കലാരൂപത്തിലും മികച്ചതാണെന്ന് അയാൾ കരുതി. അച്ഛനു വയലിനോടുള്ള ആരാധനയായിരുന്നു, അയാൾക്കു ബാലേയോട്! നാടകശാലയിൽവെച്ചാണവർ തമ്മിൽ പരിചയപ്പെട്ടു സ്നേഹിതരായത്. പിന്നീടു പലപ്പോഴും പരസ്പരം കണ്ടു മുട്ടി, സ്വന്തം കഴിവ് അംഗീകരിയ്ക്കപ്പെടാതെ പോകുന്നതിന്റെ സങ്കടം പങ്കുവെച്ചു.

പെട്ടെന്നു വികാരത്തിനടിപ്പെടുന്ന ഒരു ലോലഹൃദയനുംകൂടിയായിരുന്നു, ഈ ജർമ്മൻകാരൻ. അച്ഛനോട് ആരാധന നിറഞ്ഞ ഒരടുപ്പം അയാളെന്നും വെച്ചു പുലർത്തി. പക്ഷേ, സുഹൃത്തുക്കളായി മറ്റാരും ഇല്ലാതിരുന്നതുകൊണ്ടു മാത്രമാണ് അച്ഛൻ അയാളെ സഹിച്ചത്. മാത്രമല്ല, ബാലേ ഒരു കലാരൂപമായിപ്പോലും അച്ഛൻ പരിഗണിച്ചിരുന്നില്ല. യാതൊരു സങ്കോചവും കൂടാതെ അച്ഛനതു തുറന്നു പറയുമ്പോൾ കാൾ ഫയദോരിച്ചിന്റെ കണ്ണുകൾ നിറയും. ആ ദൗർബല്യം അറിഞ്ഞുതന്നെ അച്ഛനയാളെ കളിയാക്കും. അപ്പോഴെല്ലാം ആവേശത്തോടെ എതിർവാദങ്ങൾകൊണ്ട് അയാളതിനെ ഖണ്ഡിയ്ക്കാൻ ശ്രമിയ്ക്കും. അവരുടെ സൗഹൃദത്തെക്കുറിച്ചു ബി. എന്നോടു വളരെയേറെ

പറഞ്ഞിട്ടുണ്ട്. പരസ്പരം കാണുമ്പോഴൊക്കെ, മദ്യത്തിന്റെ ചെറിയൊരു ലഹരിയിൽ, തങ്ങളുടെ കഴിവ് അംഗീകരിയ്ക്കപ്പെടാതെ പോകുന്നതിൽ വിധിയെ പഴിച്ച് അവരാശ്വസിയ്ക്കും. ചിത്തഭ്രമം ബാധിച്ചതുപോലുള്ള അവരുടെ പെരുമാറ്റം എനിയ്ക്ക് പലപ്പോഴും തമാശയായി തോന്നാറുണ്ട്. അമ്മ വീട്ടിലില്ലാത്തപ്പോഴാണ് മിക്കവാറും അത്തരം രംഗങ്ങൾ അരങ്ങേറാറുള്ളത്. അമ്മയെ കാൾ ഫയദോരിച്ചിനു ഭയമായിരുന്നു; അവരുടെ ശബ്ദം കേട്ടാൽ അയാൾ പെട്ടെന്നു താഴേയ്ക്ക് ഓടിയിറങ്ങും. അച്ഛനെ കാണാൻ വരുമ്പോഴൊക്കെ കൈയിൽ ചില ജർമ്മൻകവിതകൾ അയാൾ കരുതാറുണ്ട്. ഉറക്കെ, തന്മയത്വത്തോടെ, അതയാൾ ഞങ്ങളെ വായിച്ചു കേൾപ്പിയ്ക്കും, പിന്നെയത് ഈണത്തിൽ ചൊല്ലും, മുറിഞ്ഞ റഷ്യൻഭാഷയിൽ ഞങ്ങൾക്ക് അർത്ഥം പറഞ്ഞുതരും. അച്ഛനതു നന്നായി ആസ്വദിയ്ക്കാറുണ്ട്. ഞാൻ, കണ്ണിൽ വെള്ളം നിറയുവോളം ഉറക്കെ ചിരിയ്ക്കും.

ഒരിയ്ക്കൽ പ്രസിദ്ധനായൊരു എഴുത്തുകാരന്റെ പദ്യരൂപത്തിലുള്ള ഒരു നാടകം അവർക്കു കിട്ടി. അവരത് ആകാംക്ഷയോടെ ആവർത്തിച്ചു വായിച്ചു. അതിലെ ആദ്യത്തെ ചില രംഗങ്ങൾ എനിയ്ക്കന്നേ മനഃപാഠമായിരുന്നു. പിന്നീട്, വർഷങ്ങൾക്കുശേഷം ആ നാടകം കാണാനിടവന്നപ്പോൾ എനിയ്ക്കതു തിരിച്ചറിയാൻ പ്രയാസമുണ്ടായില്ല. ജൈക്കോബിയെന്നൊരു കലാകാരന്റെ ആത്മസംഘർഷങ്ങളായിരുന്നു, നാടകത്തിലെ പ്രതിപാദ്യം. ഒരിടത്ത്, 'ഞാൻ അംഗീകരിക്കപ്പെടുന്നില്ലെ'ന്നയാൾ വിലപിച്ചു, മറ്റൊരിടത്തു 'ഞാൻ വളരെയേറെ പ്രസിദ്ധനാണെ'ന്ന് അഭിമാനംകൊണ്ടു, വേറൊരിടത്ത് 'എനിയ്ക്കു യാതൊരു പ്രതിഭയുമില്ലെ'ന്നു സ്വയം നിന്ദിച്ചു, ഇനിയും മറ്റൊരിടത്ത് 'എന്റെ പ്രതിഭയിൽ എനിയ്ക്കൊരു സംശയവുമില്ലെ'ന്നയാൾ പ്രഖ്യാപിച്ചു. വളരെ ദയനീയമായി അവസാനിക്കുന്ന ആ നാടകം, താഴ്ന്ന നിലവാരത്തിലുള്ളതാണെങ്കിലും, അവരെ രണ്ടു പേരേയും വല്ലാതെ സ്വാധീനിച്ചു. തങ്ങളുടെ നേർപ്പകർപ്പായി നാടകത്തിലെ പ്രധാനക

ഥാപാത്രത്തെ അവർ കണ്ടു. വായിച്ചുകൊണ്ടിരിയ്ക്കുമ്പോൾ കാൾ ഫ യദോരിച്ച് പലപ്പോഴും ഇരുന്നിടത്തുനിന്നു ചാടിയെഴുന്നേൽക്കുന്നതു ഞാൻ ഓർക്കുന്നു. മുറിയുടെ മൂലയ്ക്കൽ ചെന്നുനിന്ന്, തന്റെ കഴിവിനേ യും വിധിയേയും മറ്റുള്ളവരുടെ മൂല്യബോധത്തേയുംകുറിച്ച് അന്തിമ വിധി കൽപ്പിക്കാൻ അച്ഛനോടും എന്നോടും (എന്നെ 'മാഡം' എന്നാ ണയാൾ വിളിയ്ക്കുക പതിവ്!) അവിടെവെച്ച്, ആ നിമിഷംതന്നെ, അ ത്യാസന്നമായി തീർപ്പുകൽപ്പിക്കാൻ അയാൾ സവിനയം കേണപേ ക്ഷിക്കും. തുടർന്നു തന്റെ പ്രകടനത്തെക്കുറിച്ച്, പ്രതിഭയെക്കുറിച്ച് അ ഭിപ്രായം പറയണമെന്നാവശ്യപ്പെട്ട് അയാൾ നൃത്തച്ചുവടുകൾ വെ യ്ക്കാൻ തുടങ്ങും. അതു കാണുമ്പോൾ അച്ഛന് ഉത്സാഹമാകും. എന്നെ നോക്കി കണ്ണിറുക്കി അയാളെ കോമാളി കളിപ്പിയ്ക്കാമെന്നു പറയും. അച്ഛൻ കൈയുയർത്തുമ്പോൾ ഞാൻ ചിരിയടക്കാൻ പാടുപെടും. കാ ൾ ഫയദോരിച്ചിന്റെ ആ കോമാളിവേഷം ഓർക്കുമ്പോൾ എനിയ്ക്കി പ്പോഴും ചിരി വരും. മെലിഞ്ഞ്, തല നരച്ച്, മൂക്കു ചുവന്ന കുറിയ മനു ഷ്യനാണു കാൾ ഫയദോരിച്ച്. പക്ഷേ, ആകാരഭംഗിയിൽ അഭിമാ നം പൂണ്ടു തടിച്ച കാലുകളിൽ ഇറുകിയ ട്രൗസറിടുന്നത് അയാളെ കൂ ടുതൽ പരിഹാസ്യനാക്കി. നൃത്തത്തിന്റെ അവസാനം കൈകൾ ഞ ങ്ങളുടെ നേരെ ചൂണ്ടി, നടന്മാർ അരങ്ങത്തു ചെയ്യാറുള്ളതുപോലെ ന ന്ദിസൂചകമായി ചിരിക്കുന്ന പ്രത്യേകനിലയിൽ, അന്തിമവിധിയ്ക്കായി കാതോർത്ത് അയാൾ നിൽക്കും. തീരുമാനമെടുക്കാൻ കഴിയുന്നില്ലെ ന്ന മട്ടിൽ അച്ഛൻ കുറച്ചുനേരം മന:പൂർവം മിണ്ടാതെ നിൽക്കും. ഒരേ നിലയിൽ, ഒറ്റക്കാലിൽ അധികനേരം നിൽക്കാനാവാതെ, അയാൾ പതുക്കെ ഇരുവശത്തേക്കും ചാഞ്ഞുതുടങ്ങും. അന്ത്യവിധി പറയുന്ന തിനുമുമ്പ് നിഷ്പക്ഷസാക്ഷിയാകാൻ ക്ഷണിയ്ക്കുന്നതുപോലെ അച്ഛനെ ന്നെ ഗൗരവപൂർവം നോക്കും. അപ്പോൾ, കാൾ ഫയദോരിച്ചിന്റെ ഉ ത്ക്കണ്ഠാകുലമായ കണ്ണുകൾ എന്റെമേൽ പതിഞ്ഞുകഴിഞ്ഞിരിയ്ക്കും!

"ഇല്ല, കാൾ ഫയദോരിച്ച്, താങ്കളതു ശരിയായി ചെയ്തില്ല!" ഒടുവി ൽ കയ്പേറിയ സത്യം തുറന്നുപറയേണ്ടി വന്നതിലുള്ള വിഷമം അ

ഭിനയിച്ചുകൊണ്ട് അച്ഛൻ വിധി പുറപ്പെടുവിയ്ക്കും.

പെട്ടെന്നൊരു തേങ്ങൽ കാൾ ഫയദോരിച്ചിന്റെ ഹൃദയത്തിൽനിന്നുയരും. പക്ഷേ, ഉടനെതന്നെ സ്വയം നിയന്ത്രിച്ച്, ചടുലമായ അംഗവിക്ഷേപങ്ങളോടെ താനിപ്പോൾ ചെയ്തതു തെറ്റായൊരു ശൈലിയിലാണെന്നും അവസാനതീർപ്പിനു മുമ്പായി ഒരവസരംകൂടി തരണമെന്നും അയാൾ വിനീതമായപേക്ഷിയ്ക്കും. പഴയ സ്ഥാനത്തു ചാടിക്കയറാൻ ശ്രമിയ്ക്കുമ്പോൾ അയാളുടെ തല മേൽത്തട്ടിൽ ശക്തിയായി ചെന്നിടിച്ചു. വേദന വീരോചിതമായി സഹിച്ചു വീണ്ടും അയാൾ വിറയ്ക്കുന്ന കൈകൾ ഞങ്ങളുടെ നേരെ നീട്ടി ചിരിക്കുന്ന അതേനിലയിൽ വിധിനിർണയം കേൾക്കാൻ തയാറായിനിന്നു. മുമ്പത്തെപ്പോലെ വിഷമത്തോടെ, എന്നാൽ തീരെ കൂസലില്ലാതെ അച്ഛൻ പറഞ്ഞു.

"ഇല്ല, ഇതു താങ്കളുടെ വിധിയാണെന്നു തോന്നുന്നു, കാൾ ഫയദോരിച്ച്! ചെയ്തതൊട്ടും ശരിയായില്ല!" അപ്പോൾ അടക്കിയ ചിരി നിയന്ത്രിക്കാനാകാതെ ഞാനുറക്കെ പൊട്ടിച്ചിരിയ്ക്കും; അച്ഛനും എന്നോടു കൂടും. അവസാനം ഞങ്ങൾ തമാശകളിപ്പിയ്ക്കുകയായിരുന്നുവെന്ന് അയാൾക്കു ബോദ്ധ്യമാകും. ഇളിഭ്യനായി വിളറിവെളുത്ത്, കണ്ണിൽ വെള്ളം നിറച്ച്, നിസ്സഹായനായൊരു കോമാളിയുടെ ഭാവത്തിൽ (ഇതിനെച്ചൊല്ലി പിന്നീടു ഞാൻ കുറ്റബോധത്തോടെ ഓർക്കാറുണ്ട്!) അയാൾ അച്ഛനോടു പറയും:

"ചതിയനായൊരു സുഹൃത്താണു, താങ്കൾ!"

ഇനിയൊരിയ്ക്കലും വീട്ടിലേയ്ക്കു വരില്ലെന്ന് ആണയിട്ടു പറഞ്ഞു തൊപ്പി കൈയിലെടുത്ത് അയാൾ സ്ഥലംവിടും. എങ്കിലും, ഈ വഴക്ക് അധികകാലം നീണ്ടുനിൽക്കാറില്ല. കുറച്ചുദിവസങ്ങൾക്കുശേഷം അയാൾ വരും, നാടകവായന വീണ്ടും ആരംഭിയ്ക്കും, ഒരിയ്ക്കൽക്കൂടി കണ്ണീരൊഴുകും; പക്ഷേ, ഇത്തവണ കാൾ ഫയദോരിച്ച് ഞങ്ങളോടു ഗൗരവമായി, സുഹൃത്തുക്കൾ തമ്മിലുള്ള മാന്യത പുലർത്തി, തന്റെ പ്രകടനത്തെക്കുറിച്ച് വിധി കൽപ്പിയ്ക്കാൻ ആവശ്യപ്പെടും......

ഒരുദിവസം വൈകുന്നേരം ചില സാധനങ്ങൾ വങ്ങാൻ അമ്മ എന്നെ കടയിലേയ്ക്കു പറഞ്ഞയച്ചു. ബാക്കി വന്ന വെള്ളിനാണയങ്ങൾ കൈയിൽ പിടിച്ചു ഞാൻ മടങ്ങിയെത്തി. കോണിത്തളത്തിൽവെച്ച് അച്ഛനെ കണ്ടപ്പോൾ സന്തോഷംകൊണ്ട് ഞാൻ പതിവുപോലെ ചിരിച്ചു. എന്നെ ചേർത്തുപിടിച്ച് ചുംബിയ്ക്കാൻ കുനിയുമ്പോൾ എന്റെ കൈയിലിരുന്ന വെള്ളിനാണയങ്ങൾ അയാളുടെ ശ്രദ്ധയിൽപ്പെട്ടു. അതിനിടയിൽ ഒരു കാര്യം പറയാൻ ഞാൻ വിട്ടുപോയി. അച്ഛന്റെ മുഖഭാവങ്ങൾ വളരെ ശ്രദ്ധിച്ചുപഠിച്ചിട്ടുള്ളതുകൊണ്ട് ഒറ്റനോട്ടത്തിൽത്തന്നെ എന്താണയാളുടെ മനസ്സിൽ നടക്കുന്നതെന്ന് എനിക്കുഹിക്കാൻ കഴിഞ്ഞിരുന്നു. പലപ്പോഴും അയാൾ സങ്കടപ്പെട്ടിരിയ്ക്കുന്നതു കാണുമ്പോൾ എനിയ്ക്കു വിഷമം തോന്നാറുണ്ട്. പതിവിനു വിപരീതമായി ഒരുതുള്ളി മദ്യംപോലും കഴിയ്ക്കാൻ പറ്റാതെ വരുമ്പോഴാണ് അയാളേറ്റവും തീവ്രമായ വിഷാദത്തിനിരയാകുന്നത്. കോണിത്തളത്തിൽവെച്ചു കണ്ടപ്പോൾ അയാളുടെ മനസ്സിൽ ദു:ഖകരമായൊരു വിചാരമുണ്ടെന്ന് എനിയ്ക്കു തോന്നി. അലസമായ കണ്ണുകൾകൊണ്ട് എന്നെ ആദ്യം അയാൾ ശ്രദ്ധിച്ചതേയില്ല. എന്റെ കൈയിൽ തിളങ്ങുന്ന നാണയങ്ങൾ കണ്ടപ്പോൾ അയാളുടെ മുഖം ചുവന്നുതുടുത്തു, പെട്ടെന്നതു വിവർണ്ണമായി. എന്റെ കൈയിൽനിന്ന് ആ പണം കടന്നെടുക്കാൻ യാന്ത്രികമായി അയാളുടെ കൈ നീണ്ടു, ഉടനെ പിൻവലിയുകയുംചെയ്തു; മനസ്സിൽ ശക്തമായൊരു വടംവലി നടക്കുന്നതുപോലെ! ഒടുവിൽ സ്വയം നിയന്ത്രിച്ച്, എന്നോടു മുകളിലേയ്ക്കു പൊയ്ക്കൊള്ളാൻ പറഞ്ഞ് അയാൾ മൂന്നുനാലുപടികൾ താഴോട്ടിറങ്ങി. പെട്ടെന്നു തിരിഞ്ഞുനിന്ന് അയാളെന്നെ വിളിച്ചു. വ്യക്തമായ തീരുമാനമെടുക്കാനാകാത്ത ഒരു നിലയിലായിരുന്നു, അയാൾ.

"നോക്ക്, നെതോച്കാ!' അയാൾ വിളിച്ചു, "ആ പണം നീ എനിയ്ക്കു തന്നേക്ക്, നാളെ തിരിച്ചുതരാം. നല്ല കുട്ടിയല്ലേ, നെതോച്കാ! "

ഞാനതു പ്രതീക്ഷിച്ചു. പക്ഷേ, അമ്മയുടെ ദേഷ്യവും ശകാരവുമായിരുന്നു ആദ്യമെന്റെ മനസ്സിലൂടെ കടന്നുപോയത്. അതിലേറെ, എ

ന്നോട്ടം അച്ഛന്റെ പേരിലും തോന്നിയ ഒരുതരം മിഥ്യാഭിമാനം, പണംകൊടുക്കുന്നതിൽനിന്ന് എന്നെ തടഞ്ഞു. ക്ഷണത്തിലതു മനസ്സിലാക്കി അയാൾ ധൃതിപ്പെട്ടു പറഞ്ഞു.

"ഓ, വേണ്ട..., അല്ലെങ്കിൽ..., നീയതു ചെയ്യേണ്ട!"

"അല്ല, അച്ഛാ! ഇതെടുത്തോളൂ, ഞാനതു കളഞ്ഞുപോയെന്ന്, അതല്ലെങ്കിൽ അടുത്ത വീട്ടിലെ കുട്ടികളെടുത്തെന്ന്, പറഞ്ഞോളാം!"

"നന്നായി..! നീയൊരു മിടുക്കിയാണ്, നെതോച്കാ! എനിയ്ക്കതറിയാം", വിറയ്ക്കുന്ന ചുണ്ടുകളോടെ ചിരിച്ചുകൊണ്ടയാൾ പറഞ്ഞു. പണം കിട്ടിയതിന്റെ സന്തോഷം അയാൾക്കു മറച്ചു വെയ്ക്കാനായില്ല!.

"എന്റെ... കൊച്ചുമാലാഖ! ഞാൻ നിന്റെ കൈ ചുംബിയ്ക്കട്ടെ!"

അയാളെന്റെ കൈപിടിച്ചു ചുംബിയ്ക്കാനൊരുങ്ങി; പക്ഷേ, ഞാൻ പെട്ടെന്നതു പിൻവലിച്ചു. എനിക്കൊരു ദൈന്യത അനുഭവപ്പെട്ടു, അതേസമയം എന്നോടുതന്നെ അത്യധികമായ വെറുപ്പും! മറുപടിയൊന്നും പറയാതെ അച്ഛനെ അവിടെത്തന്നെ വിട്ടു പരിഭ്രമംകൊണ്ടു പരിസരം മറന്ന് ഞാൻ മുകളിലേയ്ക്ക് ഓടിക്കയറി. മുറിയിലേയ്ക്കു കടന്നപ്പോൾ ഞാനതുവരെ അനുഭവിച്ചിട്ടില്ലാത്തത്ര തീവ്രതയോടെ ഹൃദയം ശക്തിയായി മിടിയ്ക്കാൻ തുടങ്ങി. കവിളുകൾ ചൂടുകൊണ്ടു പുകഞ്ഞു. എങ്കിലും, ബാക്കി പണം വഴിയിൽ കളഞ്ഞുപോയെന്ന് അമ്മയോടു പറയാനുള്ള ധൈര്യം എനിയ്ക്കുണ്ടായി. അമ്മയിൽനിന്ന്, ഒരടിയെങ്കിലും ഞാൻ പ്രതീക്ഷിച്ചു; പക്ഷേ, ഒന്നുമുണ്ടായില്ല. നഷ്ടത്തിന്റെ മൂല്യംപോലും കാണാൻ വയ്യാത്തവിധം ദരിദ്രരായിരുന്നു, ഞങ്ങൾ! എന്നെ ശാസിയ്ക്കാൻ തുനിഞ്ഞെങ്കിലും അമ്മ പെട്ടെന്നതു വിട്ട്, ഞാനൊരു ശ്രദ്ധയില്ലാത്ത വികൃതിയാണെന്നും തീരെ സൂക്ഷ്മതയില്ലാതെ പെരുമാറുന്നതു സ്നേഹമില്ലാത്തതുകൊണ്ടാണെന്നും മറ്റും സ്വയം പിറുപിറുത്തു. ഈ കുറ്റപ്പെടുത്തൽ അടിയേക്കാളെന്നെ വേദനിപ്പിച്ചു. പക്ഷേ, അമ്മയ്ക്കെന്നെ നന്നായറിയാമായിരുന്നു. ചിലപ്പോൾ പ്രകടമായും ക്ഷുബ്ധമാകുന്ന എന്റെ വികാരതീവ്രത അവർ ശ്രദ്ധിയ്ക്കാ

റുണ്ട്. അമ്മയെ സ്നേഹിക്കാത്തതിനു ശാസനയിലൂടെ ഓർമ്മിപ്പിക്കാനും, ഭാവിയിൽ ശ്രദ്ധിയ്ക്കണമെന്ന് ഉപദേശിയ്ക്കാനുമായിരിയ്ക്കണം അവർ ശ്രമിച്ചത്.

സന്ധ്യയോടെ, പതിവായി അച്ഛൻ വരുന്ന സമയം ഞാൻ ഇടനാഴിയിൽ കാത്തുനിന്നു. ഭയാനകമായ ഒരു മാനസികാവസ്ഥയിലായിരുന്നു, ഞാനപ്പോൾ. എന്റെ വിചാരങ്ങളുടെ ഒഴുക്കിനെ തടഞ്ഞുകൊണ്ട് മനസ്സാക്ഷിയുടെ തേങ്ങൽ ഇടയ്ക്കിടെ ഉയർന്നുവന്നു. ഒടുവിൽ അച്ഛനെത്തി. എനിയ്ക്കാശ്വാസമായി. എന്റെ മാനസികവ്യഥ കുറയുമെന്ന് എനിയ്ക്കു തോന്നി. അയാൾ നന്നായി കുടിച്ചിട്ടുണ്ട്. എന്നെ കണ്ടയുടനെ കൃത്രിമമായ അമ്പരപ്പു നടിച്ച് നിഗൂഢമായൊരു ഭാവത്തോടെ വാതിൽക്കലേയ്ക്ക് ഒളിഞ്ഞുനോക്കി, ആരും ശ്രദ്ധിയ്ക്കുന്നില്ലെന്നു കണ്ടപ്പോൾ പോക്കറ്റിൽനിന്നൊരു മധുരപലഹാരമെടുത്ത് എനിയ്ക്കു തന്നു. അമ്മയുടെ പണം ഇനിയൊരിയ്ക്കലും കട്ടെടുക്കരുതെന്നും അത് ലജ്ജാകരമായ, ചീത്ത, സ്വഭാവമാണെന്നും ഇത്തവണ വളരെ അത്യാവശ്യമായതുകൊണ്ടാണ് അങ്ങനെ ചെയ്യേണ്ടിവന്നതെന്നും നാളെത്തന്നെ പണം മടക്കിത്തരുമെന്നും ഇങ്ങനെ അനുസരണശീലം കാണിച്ചാൽ ഇനിയും ഇതുപോലെ പലഹാരം തരാമെന്നും മറ്റും മറ്റും ശബ്ദമടക്കി അയാളെന്റെ ചെവിയിൽ മന്ത്രിച്ചു. അവസാനം രോഗിയും ദരിദ്രയുമായി നമുക്കെല്ലാംവേണ്ടി കഷ്ടപ്പെടുന്ന അമ്മയെക്കുറിച്ചു വിചാരം വേണമെന്നും അയാൾ കൂട്ടിച്ചേർത്തു. അകാരണമായ ഭയം മൂലം ശരീരമാകെ വിറച്ചാണു ഞാനതു കേട്ടത്. എന്റെ കണ്ണിൽനിന്നു വെള്ളം ധാരധാരയായി ഒഴുകി. ഒരക്ഷരം പറയാനോ നിന്നിടത്തുനിന്ന് ഇളകാനോ എനിയ്ക്കായില്ല. ഒടുവിൽ, അമ്മയോടു യാതൊന്നും പറയരുതെന്നാവശ്യപ്പെട്ട്, എന്നെ കരയാതിരിയ്ക്കാൻ ഉപദേശിച്ച് അയാൾ മുകളിലേയ്ക്കു കയറിപ്പോയി. അപകടകരമാംവിധം അക്ഷമനായിരുന്നു അയാളെന്നു ഞാൻ ശ്രദ്ധിച്ചു. അച്ഛന്റെ മുഖത്തേയ്ക്കു നോക്കാനോ അടുത്തേയ്ക്കു ചെല്ലാനോ കഴിയാത്തൊരു സംഭ്രമാവസ്ഥയിലാണു ഞാനന്നു രാത്രി മുഴുവൻ കഴിഞ്ഞത്. അയാളും എന്റെ നോട്ട

ത്തിൽനിന്നു സ്വയം ഒഴിഞ്ഞുമാറാൻ ശ്രമിയ്ക്കുന്നതുപോലെ തോന്നി. പതിവുപോലെ അമ്മ മുറിയിൽ അങ്ങുമിങ്ങും പിറുപിറുത്തു നടന്നു. അസുഖം പെട്ടെന്ന് അധികരിച്ചതുകൊണ്ട് ഒരുതരം മയക്കത്തിലായിരുന്നു, അവർ. മാനസികസംഘർഷം താങ്ങാനാവാതെ ദേഹമാകെ പൊള്ളുന്നപോലെ എനിയ്ക്കു തോന്നി. പനിയുടെ തുടക്കമാകാമെന്നു ഞാൻ കരുതി. രാത്രി ദു:സ്വപ്നങ്ങളുടെ വേലിയേറ്റം മൂലം ശരിയ്ക്കുറങ്ങാൻതന്നെ കഴിഞ്ഞില്ല. പാതിമയക്കത്തിൽ സഹനശക്തിയുടെ അവസാനത്തെ ഞരമ്പും പൊട്ടിയപ്പോൾ ഞാൻ തേങ്ങിക്കരഞ്ഞു. എന്റെ കരച്ചിൽ കേട്ട് അമ്മയുണർന്നു. അവരെന്നോടു കാര്യമെന്താണെന്ന് അന്വേഷിച്ചു. ഞാൻ ഉത്തരം പറഞ്ഞില്ല, പക്ഷേ, ഞാൻ കൂടുതൽ ഉറക്കെ കരഞ്ഞു. അമ്മ മെഴുകുതിരി കൊളുത്തി എന്റെ അടുത്തു വന്നിരുന്ന് എന്നെ ആശ്വസിപ്പിയ്ക്കാൻ ശ്രമിച്ചു; സ്വപ്നത്തിൽ എന്തോ കണ്ട് ഭയന്നിട്ടാണു ഞാൻ കരയുന്നതെന്ന് അവർ കരുതി.

"എന്റെ കുഞ്ഞോമനേ!" അവരെന്നെ സാന്ത്വനിപ്പിച്ചു. "ദു:സ്വപ്നം കണ്ടു നീയിപ്പോഴും കരയുന്നോ? നോക്ക്, നീയത് മറന്നേക്ക്!".

ഇനി ഒരുമിച്ചു കിടക്കാമെന്ന് ആശ്വസിപ്പിച്ച് അവരെന്നെ ചുംബിച്ചു. പക്ഷേ, മറുപടിയായി എനിയ്ക്കവരെ കെട്ടിപ്പിടിയ്ക്കാനോ അടുത്തേയ്ക്കു ചെല്ലാനോ കഴിഞ്ഞില്ല. മനോവ്യഥമൂലം ഹൃദയം പൊട്ടിച്ചിതറുന്നതായി എനിക്കു തോന്നി. സകലതും തുറന്നു പറയാൻ ഞാനാഗ്രഹിച്ചു. ഞാനതിനു തുനിയുകതന്നെ ചെയ്തു. പക്ഷേ അച്ഛന്റെ വാക്കുകൾ എന്നെ പിന്തിരിപ്പിച്ചു.

"എന്റെ പൊന്നു നെതോച്കാ!" എന്നെ മൃദുവായി തലോടിക്കൊണ്ട് അമ്മ വിളിച്ചു. പനിമൂലം ഞാൻ വിറയ്ക്കുന്നതു കണ്ട് അവർ പഴയൊരു ജാക്കറ്റെടുത്ത് എന്നെ പുതപ്പിച്ചു.

"നീയെന്നെപ്പോലെ ഒന്നിനും കൊള്ളാത്തവളാകുമോ, നെതോച്കാ?" നിസ്സഹായയായി അവരെന്നെ നോക്കി. ആ നോട്ടം എനിയ്ക്കു സഹിക്കാനായില്ല; ഞാൻ പുറം തിരിഞ്ഞു കിടന്നു. എങ്ങിനെയാ

ണ ഞാനുറങ്ങിപ്പോയതെന്ന് എനിക്കോർമ്മയില്ല. പാതിമയക്കത്തിൽ ഒരുപാടുനേരം അമ്മയെന്നെ ഉറക്കാൻ ശ്രമിയ്ക്കുന്നത് ഞാനറിഞ്ഞു. ഇതിനുമുമ്പ് ഇതുപോലൊരു തീവ്രമായ ഉദ്വേഗം ഞാനനുഭവിച്ചിട്ടില്ല. എന്റെ മനസ്സ് വേദനകൊണ്ടു പിടഞ്ഞു.

പിറ്റേന്നു കാലത്ത് എനിയ്ക്കു കുറച്ചാശ്വാസം തോന്നി. തലേന്നത്തെ സംഭവങ്ങൾ യാതൊന്നും സ്പർശിയ്ക്കാതെ ഞാൻ അച്ഛനോടു സംസാരിച്ചു. അതയാൾക്കു സന്തോഷകരമായിരിക്കുമെന്നു ഞാൻ കരുതി. കാണുമ്പോഴെല്ലാം ഒഴിഞ്ഞുമാറി ഉൾവലിയാൻ ശ്രമിച്ചിരുന്നതുകൊണ്ട് എന്റെ ഭാഗത്തുനിന്നുള്ള ഈ നീക്കം അയാളെ ഉന്മേഷവാനാക്കി. ബാലിശമായൊരു സംതൃപ്തി, ഒരുതരം ആഹ്ലാദം, അയാളിൽ പ്രകടമായി. അമ്മ പുറത്തേക്കു പോയപ്പോൾ അയാൾക്കു നിയന്ത്രിയ്ക്കാനായില്ല. അയാളെന്നെ ആവേശപൂർവം കെട്ടിപ്പിടിച്ച് തെരുതെരെ ചുംബിയ്ക്കാൻ തുടങ്ങി. ഉന്മാദംകൊണ്ട് ഞങ്ങൾ ആർത്തുചിരിച്ചു. അവസാനം, നല്ല മിടുക്കിക്കുട്ടിയായതുകൊണ്ട്, എനിയ്ക്കേറെ താൽപ്പര്യമുള്ള ഒരു സാധനം കാണിച്ചുതരാമെന്നയാൾ പറഞ്ഞു. കഴുത്തിൽ തൂക്കിയിട്ടിരുന്ന താക്കോലെടുത്ത്, എന്റെ മുഖത്തെ ഭാവവ്യത്യാസങ്ങൾ കൃത്യമായി ശ്രദ്ധിച്ചു നിഗൂഢമായൊരു പുഞ്ചിരിയോടെ അലമാരയുടെ വലിപ്പു തുറന്നു ഞാനൊരിയ്ക്കലും കണ്ടിട്ടില്ലാത്ത വിചിത്രാകൃതിയുള്ള ഒരു കറുത്ത പെട്ടി അയാൾ പുറത്തെടുത്തു. ശ്രദ്ധാപൂർവം, ബഹുമാനത്തോടെ, അയാൾ പറഞ്ഞു: "ഇതാണെന്റെ വയലിൻ!" പിന്നീടയാൾ, പ്രർത്ഥനാനിർഭരമായ സ്വരത്തിൽ എന്നോട് ഒരുപാടു കാര്യങ്ങൾ പറയാൻ തുടങ്ങി. എനിയ്ക്കൊന്നും മനസ്സിലായില്ല; എങ്കിലും ചില വാക്കുകൾമാത്രം എന്റെ ഓർമ്മയിൽ തങ്ങിനിന്നു. താനൊരു പ്രതിഭാശാലിയായ വയലിനിസ്റ്റാണെന്നും ഒരിക്കൽ ഈ വയലിൻ വായിച്ചു ഞങ്ങൾ ധനികരായി സന്തോഷത്തോടെ ജീവിയ്ക്കുമെന്നും മറ്റും.. അങ്ങനെ പറയുമ്പോൾ ഹൃദയത്തിലെ ആർദ്രതകൊണ്ട് അയാളുടെ കവിളിലൂടെ കണ്ണീരൊഴുകി. എന്റെ മനസ്സുരുകാൻ തുടങ്ങി. ഒടുവിൽ, വയലിനെടുത്ത് ചുംബിച്ച് അയാളതെന്റെ കൈയിൽ

തന്നു. എനിയ്ക്കതു കൂടുതൽ നന്നായി അടുത്തു കാണാൻ ആഗ്രഹമു ണ്ടെന്നു കണ്ടപ്പോൾ അമ്മയുടെ കട്ടിലിൽ പോയിരുന്ന് അയാളതെ ന്റെ മടിയിൽ വെച്ചു. പക്ഷേ, ഞാനറിയാതെ അതു പൊട്ടിക്കുമെന്ന യാൾ ഭയക്കുന്നതുപോലെ തോന്നി. വയലിൻ കൈയിലെടുത്ത് ഞാ നതിന്റെ തന്ത്രിയിൽ തൊട്ടു. മന്ദ്രമധുരമായൊരു നാദം പുറത്തു വന്നു.

"ഇതാണോ സംഗീതം?" ഞാൻ അച്ഛനോടു ചോദിച്ചു.

"അതെ, അതാണു സംഗീതം!" കൈകൾ കൂട്ടിയുരസി ആഹ്ലാദ ത്തോടെ അയാളാവർത്തിച്ചു. "നീയൊരു മിടുക്കിതന്നെ....!"

ഈ പ്രശംസക്കും സന്തോഷത്തിനിമിടയിലും വയലിനെച്ചൊല്ലി അയാൾ ആശങ്കപ്പെടുന്നതു ഞാൻ കണ്ടു. എനിയ്ക്കും ഭയം തോന്നി. ഞാനതു ധൃതിപ്പെട്ടു തിരികെക്കൊടുത്തു. അതീവശ്രദ്ധയോടെ അയാ ളതു വീണ്ടും പെട്ടിയിലടച്ചു പൂട്ടി അലമാരയുടെ വലിപ്പിൽ നിക്ഷേ പിച്ചു. എന്റെ തലയിൽ തലോടി, ഇനിയും ഇതുപോലെ അനുസരണ കാണിയ്ക്കുമ്പോഴൊക്കെ വയലിനെടുത്തു കാണിച്ചു തരാമെന്നയാൾ വാഗ്ദാനം ചെയ്തു. അന്നത്തെ സന്ദിഗ്ദ്ധമായ മാനസികാവസ്ഥ ഒരള വോളം വയലിൻസംഭവം മായ്ച്ചുകളഞ്ഞു. വൈകുന്നേരം പുറത്തു പോകാൻ തുടങ്ങുന്ന സമയത്തു മാത്രമാണു സ്വകാര്യമായി അച്ഛൻ തലേദിവസം പറഞ്ഞ കാര്യം എന്നെ ഓർമ്മിപ്പിച്ചത്.

...ഇങ്ങനെയാണു ഞാൻ വളർന്നത്. പതുക്കെപ്പതുക്കെ അച്ഛനോ ടുള്ള എന്റെ സ്നേഹം, അല്ല ആവേശം, (മുഴുവൻ അനുഭാവങ്ങളും പ്ര കടിപ്പിക്കാൻ പറ്റിയ വാക്ക് അറിയാൻ വയ്യാത്തതുകൊണ്ട്!) വളർ ന്നു വളർന്നു ഭ്രാന്തമായൊരു വികാരമായി മാറി. അയാളെക്കുറിച്ചു ചി ന്തിച്ചു സ്വപ്നം കാണുന്നതു മാത്രമായി എന്റെ വിനോദം. അയാൾക്കു ചെറിയൊരു സംതൃപ്തി നൽകുന്ന എന്തെങ്കിലും ചെയ്യുക മാത്രമായി എന്റെ മോഹം. അയാൾ വരുന്നത് ഒരു നിമിഷംമുമ്പേ അറിയാൻ, അത്രയും നേരത്തേ കാണാൻ, പുറത്തെ മഞ്ഞിൽ തണുത്തുവിറച്ച് എത്രയോ രാത്രികളിൽ ഞാൻ കാത്തുനിന്നു! അയാളെന്നെ ചെറുതാ

യൊന്നു തലോടുമ്പോഴേക്കും ഞാൻ സന്തോഷംകൊണ്ടു മതിമറന്നു. അതേസമയം പാവം അമ്മയോടുള്ള തണുത്തുറഞ്ഞ മനോഭാവം എന്നെ വല്ലാതെ വ്യാകുലപ്പെടുത്തി. അവരെക്കാണുമ്പോഴൊക്കെ എനിയ്ക്കു ഹൃദയഭേദകമായ വേദന അനുഭവപ്പെട്ടു. അച്ഛനുമമ്മയും തമ്മിലുള്ള അകൽച്ച എന്നെ അമ്പരപ്പിച്ചു. രണ്ടുപേരിൽ ഒരാളെ എനിയ്ക്കു തിരഞ്ഞെടുത്തേ മതിയാവൂ; ഏതെങ്കിലുമൊരു ഭാഗത്തു നിന്നേ പറ്റൂ. തുടക്കം മുതൽ എന്റെ വന്യമായ ഭാവനയെ പൊലിപ്പിച്ച, എന്റെ നോട്ടത്തിൽ നിന്ദിതനും പീഡിതനും അരക്കിറുക്കനുമായ ആ മനുഷ്യന്റെ ഭാഗത്തു നിൽക്കാനാണു ഞാനിഷ്ടപ്പെട്ടത്. പക്ഷേ, ആർക്കു പറയാൻ കഴിയും? ഒരുപക്ഷേ, കാഴ്ചയിലെ വൈചിത്ര്യംകൊണ്ടും, അമ്മയെപ്പോലെ മൗനിയും വിഷാദിയുമല്ലാത്തതുകൊണ്ടും, അമ്മയോളം ഭയവും ബഹുമാനവും ആവശ്യപ്പെടാത്തതുകൊണ്ടും, ഭ്രാന്തിന്റെ വക്കോളമെത്തിയ കോമാളിയുമായതുകൊണ്ടുമായിരിയ്ക്കാം ഞാനയാളെ അത്രയേറെ ഇഷ്ടപ്പെട്ടത്. അയാളേതാണ്ട് എന്റെ നിലവാരത്തിലാണു പെരുമാറിയത്. അതേ സമയം വളരെപ്പതുക്കെ ഞാൻ അയാളേക്കാൾ ഉയർന്ന ഒരു നിലയിലേയ്ക്ക്, അയാൾക്കെന്നെ അവശ്യം ആവശ്യമായ വിധത്തിലേയ്ക്കു മാറുകയും ചെയ്തു. അകമേ അതിനെക്കുറിച്ചു വിജയഭാവത്തിൽ അഭിമാനിച്ചു ചിലപ്പോഴൊക്കെ ഞാനയാളെ കളിപ്പിക്കാനും ശ്രമിച്ചു. എന്റെ വിചിത്രമായ ഈ ആരാധന സ്നേഹംമൂലം മാത്രമായിരുന്നില്ല; പക്ഷേ, അതധികകാലത്തേക്കു നിലനിന്നില്ല. ചുരുങ്ങിയൊരു കാലയളവിൽ എനിയ്ക്ക് അമ്മയേയും അച്ഛനേയും നഷ്ടപ്പെട്ടു. അവരുടെ ജീവിതം ഭീകരമായൊരു ദുരന്തത്തിലാണു ചെന്നു കലാശിച്ചത്. എന്റെ ഓർമ്മയിൽ ആഴത്തിലുള്ള ഒരു വേദനയായി അതിപ്പോഴും പതിഞ്ഞുകിടക്കുന്നു. ഇങ്ങിനെയാണതു സംഭവിച്ചത്.

# മൂന്ന്

സുപ്രസിദ്ധവയലിനിസ്റ്റായ എസ്. അടുത്തൊരു ദിവസം പീറ്റേഴ്സ്ബർഗ് സന്ദർശിക്കുന്നുണ്ടെന്ന വാർത്ത നഗരത്തിൽ പരന്നു. സഹൃദയലോകമൊന്നാകെ ഇളകി മറിഞ്ഞു. പാട്ടുകാർ, കവികൾ, നടന്മാർ, ചിത്രകാരന്മാർ, വാദ്യമേളക്കാർ, തുടങ്ങി സംഗീതവുമായി തീരെ ബന്ധപ്പെടാത്തവർപോലും ഉത്സാഹത്തോടെ വയലിൻപരിപാടിക്കു ടിക്കറ്റു വാങ്ങാൻ തിക്കിത്തിരക്കി. ഇരുപത്തഞ്ചു റൂബിൾ കൊടുത്തു ടിക്കറ്റ് വാങ്ങാൻ കഴിവുള്ളവരുടെ പത്തിലൊന്നിനുപോലും അകത്തു കടന്നിരിയ്ക്കാൻ തിയേറ്ററിൽ സ്ഥലമുണ്ടായിരുന്നില്ല. എങ്കിലും എസിന്റെ പ്രശസ്തിയും, പുരസ്കാരങ്ങളുടെ കിരീടം ചൂടിയ അനുഭവങ്ങളും, പ്രതിഭയുടെ അസൂയാർഹമായ ലാവണ്യവും, പൊതുജനവേദികളിലെ അപൂർവസാന്നിദ്ധ്യവും ഇതൊരുപക്ഷേ റഷ്യയിലേക്കുള്ള അവസാനത്തെ പര്യടനമായിരിയ്ക്കുമെന്ന കിംവദന്തിയും അത്ഭുതകരമായ ആവേശമാണു സഹൃദയരിൽ സൃഷ്ടിച്ചത്.

പുതിയൊരു വയലിനിസ്റ്റിന്റെ അഥവാ മറ്റേതെങ്കിലും തരത്തിൽ പ്രസിദ്ധി നേടിയവരുടെ സന്ദർശനം, അസുഖകരമായൊരു വികാരമാണു ചെറിയച്ഛനിൽ ഉണ്ടാക്കാറുള്ളതെന്നു ഞാൻ നേരത്തേ ഒരിയ്ക്കൽ പറഞ്ഞിട്ടുണ്ട്. വാർത്ത ആദ്യം കേൾക്കുന്നവരിലൊരാൾ മിക്കവാറും അയാളായിരിയ്ക്കും; കൂടുതൽ വിവരങ്ങൾ ഉടനെ കണ്ടുപിടിയ്ക്കാൻ അതയാളെ സഹായിച്ചു. സന്ദകർശകന്റെ കഴിവുകളെ പുകഴ്ത്തി പറയുന്നതു മിക്കപ്പോഴും അയാളെ ദേഷ്യം പിടിപ്പിച്ചു. നവാഗതന്റെ എന്തെങ്കിലുമൊരു കുറവു കണ്ടുപിടിയ്ക്കുന്നതുവരെ അയാളടങ്ങിയില്ല. മാത്രമല്ല, തന്റെ അഭിപ്രായത്തിനു കഴിയുന്നത്ര പരസ്യം കൊടുക്കാനും അയാൾ ശ്രദ്ധിച്ചു. ആ പാവം മനുഷ്യൻ, തന്നെയല്ലാതെ, ലോകത്തു

മറ്റൊരു സംഗീതപ്രതിഭയേയും അംഗീകരിച്ചിട്ടില്ല! അവിചാരിതമായൊരു പ്രഹരമേറ്റതുപോലെയാണു പുതിയ വയലിനിസ്റ്റിന്റെ സന്ദർശനവാർത്ത യെഫിമോവ് കേട്ടത്. പത്തുവർഷമായി പ്രസിദ്ധസംഗീതജ്ഞരൊന്നും പീറ്റേഴ്സ്ബർഗിലേക്കു വന്നിട്ടില്ല. അതുകൊണ്ടു തന്നെ യൂറോപ്പിലെ ഒന്നാംകിട സംഗീതജ്ഞരുടെ ഉന്നതമായ നിലവാരത്തെക്കുറിച്ചു യെഫിമോവ് അക്കാലത്തു തീർത്തും നിരഭിജ്ഞനായിരുന്നു.

എസിന്റെ വരവിനെക്കുറിച്ച് അറിഞ്ഞയുടനെ ചെറിയച്ഛൻ തിയേറ്ററിലെ അണിയറകളിൽ സജീവമായി പ്രത്യക്ഷപ്പെട്ടു തുടങ്ങി. ഒരുതരം ആശങ്ക കലർന്ന സംഭ്രമത്തോടെയാണ് ആസന്നമായ കച്ചേരിയെക്കുറിച്ച് അയാൾ സംസാരിച്ചത്. വളരെക്കാലമായി ആ വഴിയ്ക്കെങ്ങും കാണാതിരുന്ന യെഫിമോവിന്റെ വരവ് മറ്റുള്ളവർക്കിടയിൽ പരിഹാസരൂപത്തിലുള്ള സംഭാഷണങ്ങൾക്കു കാരണമായി. ഒരാൾ യെഫിമോവിനെ മന:പൂർവം കളിയാക്കുന്നതിനുവേണ്ടി വെല്ലുവിളിയുടെ സ്വരത്തിൽ പറഞ്ഞു.

"ഇപ്പോഴിതാ യെഗർ പെട്രോവിച്ച്, നാടകഗാനങ്ങളേക്കാൾ വിശേഷപ്പെട്ട മഹത്തായൊരു സംഗീതം കേൾക്കാൻ താങ്കൾക്കവസരം വന്നിരിയ്ക്കുന്നു! ഇനിയെങ്കിലും താങ്കളുടെ ജീവിതം സഫലമായെന്നാശിയ്ക്കാം!" പരിഹാസം കേട്ടു വിളറിപ്പോയ യെഫിമോവ് ഉറക്കെച്ചിരിച്ച് സ്വയം ന്യായീകരിയ്ക്കാൻ ശ്രമിച്ചു.

"നമുക്കു കാണാം! വിദൂരങ്ങളിലെ മണിനാദം പലപ്പോഴും മധുരമായി തോന്നും; നിങ്ങൾക്കറിയാമോ? എസ്. പാരീസ് മാത്രമേ കണ്ടിട്ടുള്ളൂ. ഫ്രഞ്ചുകാരാണയാളെ ഇങ്ങനെ വല്ലാതെ ഉയർത്തിക്കാണിയ്ക്കുന്നത്. നമുക്കറിയാൻ വയ്യാത്തതല്ലല്ലോ അവരുടെ ഓരോ രീതികൾ...!," അങ്ങിനെ പലതും.

അടുത്തിരുന്നവർ പരസ്പരം കണ്ണിറുക്കി ചിരിച്ചു. പ്രകോപിതനായ യെഫിമോവ് സ്വയം നിയന്ത്രിച്ചു താനിനി യാതൊന്നും പറയുന്നില്ലെന്നും രണ്ടു ദിവസത്തിനകം സകല സംശയങ്ങളും പരിഹരിയ്ക്ക

പ്പെട്ടമെന്നും കൂട്ടിച്ചേർത്തു.

അന്നു വൈകുന്നേരം പതിവുപോലെ നടക്കാനിറങ്ങിയ ബി. തെരുവിൽ വെച്ച് യദൃച്ഛയാ എക്സിലെ പ്രഭുവിനെ കണ്ടുമുട്ടി. അറിയപ്പെടുന്ന ആസ്വാദകനും സംഗീതത്തെ അറിഞ്ഞുപാസിയ്ക്കുന്ന സഹൃദയനുമായിരുന്നു എക്സിലെ പ്രഭു. നവാഗതനായ വയലിനിസ്റ്റിനെക്കുറിച്ച് സംസാരിച്ചുകൊണ്ട് അവർ നടന്നു. ഒരു വളവു തിരിഞ്ഞപ്പോൾ പെട്ടെന്നു കടയുടെ മുമ്പിൽ എസിന്റെ കച്ചേരിയുടെ വലിയൊരു നോട്ടീസ് സശ്രദ്ധം വായിച്ചുകൊണ്ടിരിയ്ക്കുന്ന യെഫിമോവിനെ ബി. കണ്ടു.

"താങ്കൾ ആ മനുഷ്യനെ കണ്ടോ?" ചെറിയച്ഛനെ ചൂണ്ടിക്കാണിച്ച് ബി. പ്രഭുവിനോടു ചോദിച്ചു.

"ആരാണയാൾ?" പ്രഭു കൗതുകത്തോടെ ആരാഞ്ഞു.

"താങ്കളൊരുപക്ഷേ കേട്ടിരിയ്ക്കും. ഒന്നിലധികം തവണ ഞാൻതന്നെ പറഞ്ഞിട്ടുണ്ട്. ഒരിയ്ക്കൽ താങ്കളയാളെ കാണാൻ താൽപര്യം കാണിയ്ക്കുകയും ചെയ്തിരുന്നു. അയാളാണ് യെഫിമോവ് !".

"ആഹാ, അതു നന്നായി!" എക്സിലെ പ്രഭു സന്തോഷം മറച്ചുവെച്ചില്ല. "നിങ്ങൾ അയാളെക്കുറിച്ച് എന്നോട് ഒരുപാടു കാര്യങ്ങൾ പറഞ്ഞിട്ടുണ്ട്. നല്ലൊരു സംഗീതരസികനാണല്ലോ അയാൾ! എനിക്കയാളെ പരിചയപ്പെടണമെന്നുണ്ട്".

"തൽക്കാലം അതുകൊണ്ടൊരു പ്രയോജനവുമില്ല. മാത്രമല്ല, നമുക്കതു വല്ലാത്ത അസ്വാസ്ഥ്യവുമുണ്ടാക്കും. താങ്കൾക്കെങ്ങനെയാണെന്നറിയില്ല, എന്നെ സംബന്ധിച്ച് വളരെ ഹൃദയഭേദകമാണ് അയാളെക്കുറിച്ചുള്ള ചിന്ത. ഭയാനകമായ ഒരു ദുരന്തമാണയാളുടെ ജീവിതം. എത്ര മോശമായി പെരുമാറിയാലും എനിക്കയാളെ തള്ളിപ്പറയാനാവില്ല. അത്രയേറെ ഞാനയാളെ അന്ധമായി, അഗാധമായി സ്നേഹിയ്ക്കുന്നു. അയാളൊരു രസികനാണെന്നു താങ്കൾ പറഞ്ഞു, ശരിയാണ്. പക്ഷേ ഒരു വേദനിപ്പിയ്ക്കുന്ന സത്യമാണത്. അയാൾക്കിന്നു യ

ഥാർത്ഥത്തിൽ, സമനില തെറ്റിയിരിയ്ക്കുന്നു! മൂന്നുപേരുടെ ജീവിതം തകർത്ത അക്ഷന്തവ്യമായ കുറ്റത്തിനുത്തരവാദിയാണയാൾ! എനിയ്ക്കയാളെ നന്നായറിയാം. ഈ കുറ്റങ്ങൾ സ്വയം ബോദ്ധ്യം വരുന്ന ആ നിമിഷം അയാൾ ആത്മഹത്യ ചെയ്യും! കഴിഞ്ഞ എട്ടുവർഷക്കാലമായി ഈ യാഥാർത്ഥ്യം മിക്കവാറും അയാൾ നേരിട്ടു കണ്ടു കഴിഞ്ഞു; അതാണ് ഏറ്റവും വലിയ ദുരന്തം. ഭാഗികമായല്ല, മുഴുവനായിത്തന്നെ ഈ വസ്തുത അംഗീകരിയ്ക്കാൻ, ഇക്കാലമത്രയും, സ്വന്തം മനസ്സാക്ഷിയുമായി കഠിനസമരം നടത്തുകയായിരുന്നു അയാൾ".

"ദാരിദ്ര്യമാണ് അയാളെ ഈ നിലയ്ക്കെത്തിച്ചതെന്നല്ലേ നിങ്ങളെന്നോടു പറഞ്ഞിട്ടുള്ളത്?" പ്രഭു ചോദിച്ചു.

"അതെ, പക്ഷേ, ഇപ്പോൾ ദാരിദ്ര്യം അയാൾക്കൊരു അനുഗ്രഹമാണ്, സകലതിനും കാരണമായി നിലനിൽക്കുന്നതുകൊണ്ട്. ഇപ്പോഴയാൾക്ക് ഉറപ്പിച്ചു പറയാം, ദാരിദ്ര്യം മാത്രമാണു തന്റെ പുരോഗതിക്കു തടസ്സം നിൽക്കുന്നതെന്ന്! ധനികരെപ്പോലെ ഉത്ക്കണ്ഠകളില്ലാതെ വേണ്ടതിലേറെ സമയം ലഭിക്കുമ്പോൾ ആ കഴിവിന്റെ മഹത്വം ജനങ്ങൾക്കു ബോദ്ധ്യപ്പെടുമെന്ന്! ഭാര്യയുടെ ആയിരം റൂബിൾ അതിനൊരു പരിഹാരമാകുമെന്ന വ്യാമോഹമാണയാളെ വിവാഹത്തിനു പ്രേരിപ്പിച്ചത്. ഒരു കവിയെപ്പോലെ, സ്വപ്നാടകനെപ്പോലെ, അയാൾ പെരുമാറി. ജീവിതത്തിലുടനീളം അതങ്ങനെയായിരുന്നു. എട്ടുവർഷങ്ങളായി അയാളെന്താണു പറഞ്ഞുകൊണ്ടിരിയ്ക്കുന്നതെന്ന് അറിയാമോ? ദാരിദ്ര്യത്തിനു കാരണമായി, പുരോഗതിക്കു തടസ്സമായി നിൽക്കുന്നതു സ്വന്തം ഭാര്യയാണെന്ന്! സത്യത്തിൽ, സ്വന്തം കൈ നനയ്ക്കാതെ ഉത്തരവാദിത്തങ്ങളിൽനിന്നയാൾ ഒഴിഞ്ഞുമാറി. ഭാര്യയില്ലെങ്കിൽ, ഒരുപക്ഷേ, ലോകത്തിലെ ഏറ്റവും നിരാലംബനായ അനാഥൻ അയാളായിരിയ്ക്കും. വർഷങ്ങളായി, അയാൾ വയലിൻ കൈകൊണ്ടു തൊട്ടിട്ട്. അതെന്താണെന്നറിയാമോ? ഓരോ തവണ വയലിൻ കൈയിലെടുക്കുമ്പോഴും സ്വന്തം കഴിവിന്റെ അപൂർണതയും നിസ്സാരതയും നേരിട്ടു ബോദ്ധ്യപ്പെടുമ്പോൾ, താനൊരു സം

ഗീതജ്ഞനല്ലെന്ന അപകർഷതാബോധം അയാൾക്കു സ്വയമേവ സമ്മതിയ്ക്കേണ്ടിവരും. വയലിൻ താഴെ വെയ്ക്കുന്നതോടെ, അതെല്ലാം വെറും തോന്നലായിരുന്നെന്ന നേരിയ പ്രതീക്ഷ അയാൾക്കുണ്ടാകും. ഞാനാവർത്തിച്ചു പറയട്ടെ, തികഞ്ഞ സ്വപ്നജീവിയാണയാൾ. ഒര ത്ഭുതം സംഭവിക്കുന്നതുപോലെ, താൻ ലോകത്തിലെ ഏറ്റവും പ്രസി ദ്ധനായ വയലിനിസ്റ്റായിത്തീരുമെന്ന് അയാൾ മോഹിക്കുന്നു. പ്രശ സ്തിക്കുവേണ്ടി ദാഹിക്കുകയാണയാൾ; ഒരുനിമിഷംകൊണ്ട് ആർ ക്കും സീസറാകാമെന്നയാൾ കരുതുന്നു; അത്തരമൊരു ക്ഷുദ്രവികാര മാണു കലാകാരനെ നയിയ്ക്കുന്നതെങ്കിൽ അയാളൊരു കലാകാരന ല്ലാതായിത്തീരും. കലയെ പേരും പണവും പ്രശസ്തിയുമായി ബന്ധി പ്പിക്കാതെ, കലയായി മാത്രം സ്നേഹിയ്ക്കാനുള്ള കഴിവ് അയാൾക്കു നഷ്ടപ്പെട്ടിരിയ്ക്കുന്നു. നേരെമറിച്ച്, എസിനെ സംബന്ധിച്ചു വയലിൻ കൈയിലെടുക്കുമ്പോൾ സംഗീതമല്ലാതെ ലോകത്തു മറ്റൊന്നും നില നിൽക്കുന്നില്ല. സംഗീതത്തിനു പിറകിലാണു പണവും പ്രശസ്തിയും. പക്ഷേ, അദ്ദേഹം അതിനെക്കുറിച്ചൊന്നും വേവലാതിപ്പെടാറില്ല. ഇ ന്നിപ്പോൾ നിർഭാഗ്യവാനായ ഈ മനുഷ്യന്റെ മനസ്സിലെന്താണെ ന്നു താങ്കൾക്കറിയാമോ?", യെഫിമോവിനെ ചൂണ്ടിക്കൊണ്ടു ബി. പ റഞ്ഞു. "ജീവിതത്തിലെ ഏറ്റവും വിഷമകരമായ, നിരർത്ഥകവും ദയ നീയവുമായൊരു ഉത്ക്കണ്ഠയിലാണയാൾ. അതായത്, ലോകത്തി ലെ ഏറ്റവും മികച്ച വയലിനിസ്റ്റ് താൻതന്നെയാണെന്ന് ഇപ്പോഴും ഉറച്ചു വിശ്വസിയ്ക്കുന്നതുകൊണ്ട്, ഒരുപക്ഷേ എസ്. തന്നേക്കാൾ മേ ലെയായിരിക്കാമെന്ന സന്ദേഹമാണയാളെ വിഷമിപ്പിക്കുന്നത്. അ യാളൊരു പ്രതിഭയേയല്ലെന്നു ബോദ്ധ്യപ്പെടുത്തിയാൽ, ആ നിമി ഷം, ഇടിവെട്ടേറ്റതുപോലെ അയാൾ മരിച്ചുവീഴും. ജീവിതം മുഴുവൻ കൊണ്ടുനടന്ന അന്ധമായ, അടിയുറച്ച, വിശ്വാസം അത്ര അനായാ സമായി അയാൾക്കു വലിച്ചെറിയാനാവില്ല. ആ വിശ്വാസത്തിന്റെ അടിത്തറ, ആദ്യമേ ലഭിച്ച ഉൾക്കാഴ്ചയുടെ വെളിച്ചത്തിൽ സുഭദ്രവും

യഥാർത്ഥവുമാണെങ്കിൽപ്പോലും...!"

"അങ്ങനെയാണെങ്കിൽ, എസിന്റെ കച്ചേരി നേരിട്ടു കേട്ടു കഴിയുമ്പോൾ അയാൾക്കെന്തു സംഭവിക്കുമെന്നു കണ്ടറിയണം!" എക്സിലെ പ്രഭു പറഞ്ഞു.

"അതെ, അതെ", ആ രംഗം മനസ്സിൽ കണ്ടു ബി. കൂട്ടിച്ചേർത്തു. "പക്ഷേ, സത്യത്തെ കവച്ചുവെയ്ക്കുന്ന ഭ്രാന്താണ് അയാൾക്ക്. വളരെപ്പെട്ടെന്നു, സ്വയം വീണ്ടെടുത്ത്, മറ്റെന്തെങ്കിലും ഒഴികഴിവുകൾ അയാൾ കണ്ടെത്തും".

"അങ്ങനെയാണോ നിങ്ങൾ പ്രതീക്ഷിക്കുന്നത്?" പ്രഭു ചോദിച്ചു.

അപ്പോഴേയ്ക്കും അവർ അച്ഛന്റെ അടുത്തെത്തിക്കഴിഞ്ഞു. അവരിൽ നിന്ന് ഒഴിഞ്ഞുമാറാൻ ശ്രമിച്ചെങ്കിലും ബി. അയാളെ തടഞ്ഞുനിർത്തി, എസിന്റെ കച്ചേരി കേൾക്കാൻ വരുന്നില്ലേയെന്നാരാഞ്ഞു. തികഞ്ഞ നിസ്സംഗതയോടെ കച്ചേരിയേക്കാൾ, വിദേശതാരങ്ങളേക്കാൾ, പ്രധാനപ്പെട്ട പലതും തനിയ്ക്കു ചെയ്തു തീർക്കാനുണ്ടെന്നും സമയം ലഭിയ്ക്കുമെങ്കിൽ ഇടയ്ക്കൊന്നു വരാൻ ശ്രമിയ്ക്കാമെന്നുമായിരുന്നു അയാളുടെ മറുപടി. പെട്ടെന്നയാൾ കണ്ണുകളുയർത്തി രണ്ടുപേരേയും അവിശ്വസനീയതയോടെ നോക്കി ചിരിച്ചു, തൊപ്പിയെടുത്തു പോകാൻ ധൃതിയുണ്ടെന്നു പറഞ്ഞു നടന്നകന്നു.

അച്ഛന്റെ അത്യധികമായ ഉത്ക്കണ്ഠ തലേദിവസം ഞാൻ ശ്രദ്ധിച്ചിരുന്നു. ഇത്ര വലിയ വേവലാതിയുടെ കാരണമറിയാൻ കഴിഞ്ഞില്ലെങ്കിലും അയാൾ അത്യന്തം അസ്വസ്ഥനാണെന്നു ഞാൻ കണ്ടു. അമ്മപോലും ആ ഭാവവ്യത്യാസം മനസ്സിലാക്കി. അമ്മയുടെ രോഗം വല്ലാതെ മൂർച്ഛിച്ച സമയമായിരുന്നു; അവർക്കു തീരെ നടക്കാൻ കഴിഞ്ഞിരുന്നില്ല. അച്ഛൻ തുടർച്ചയായി വീട്ടിലേയ്ക്കു വന്നും പോയുമിരുന്നു. രാവിലെ മൂന്നോ നാലോ പഴയ കൂട്ടുകാർ അയാളെ കാണാൻ വന്നു. നാടകസംഘത്തിൽനിന്നു പോന്നതിനുശേഷം കാൾ ഫയദോരിച്ചൊഴികെ ആരും അച്ഛനെ കാണാൻ വരാറില്ലാത്തതുകൊണ്ട് അ

തെന്നെ തെല്ലൊന്നമ്പരപ്പെടുത്തി. കുറച്ചു കഴിഞ്ഞപ്പോൾ കാൾ ഫ യദോരിച്ച് ഒരു നോട്ടീസും കൈയിൽ പിടിച്ച് ഓടിക്കിതച്ചെത്തി. ഞാനെല്ലാം ശ്രദ്ധിച്ചുകൊണ്ടിരുന്നു. ഈ ബഹളങ്ങൾക്കും അസ്വ സ്ഥതക്കും കാരണം ഞാൻ മാത്രമാണെന്ന് അച്ഛന്റെ മുഖഭാവത്തിൽ നിന്നു വായിച്ചെടുക്കാൻ എനിക്കു കഴിഞ്ഞു. അവരെന്തിനെക്കുറിച്ചാ ണു പറയുന്നതെന്ന് അറിയാൻ എനിയ്ക്കാകാംക്ഷ തോന്നി. സംഭാഷ ണത്തിനിടയിൽ ആദ്യമായി എസിന്റെ പേരു ഞാൻ കേട്ടു. അദ്ദേ ഹത്തിന്റെ കച്ചേരി കേൾക്കണമെങ്കിൽ പതിനഞ്ചു റൂബിളെങ്കിലും വേണമെന്നും ഞാനറിഞ്ഞു. അച്ഛന് അടങ്ങിയിരിക്കാൻ കഴിഞ്ഞി ല്ല. നിഷേധാർത്ഥത്തിൽ കൈവീശി ഈ വിദേശികളെ, പ്രത്യേകി ച്ചും എസിനെ, തനിയ്ക്കറിയാമെന്നും റഷ്യക്കാർക്കു സഹജമായ നിഷ് ക്കളങ്കതയെ, ഫ്രഞ്ചുകാരെ അനുകരിയ്ക്കാനുള്ള തീരാത്ത വ്യഗ്രതയെ, ചൂഷണം ചെയ്യുന്ന യഹൂദരാണവരെന്നും അയാൾ കുറ്റപ്പെടുത്തി. അ ദ്ദേഹമൊരു 'പ്രതിഭ'യല്ലെന്നു സൂചിപ്പിച്ചതിന്റെ ആന്തരാർത്ഥം എ നിയ്ക്കു മനസ്സിലായി! അച്ഛനെ കൂടുതൽ ആകുലതയിലേയ്ക്കാഴ്ത്തി ഉറക്കെ ആർത്തു ചിരിച്ച് അവരോരോരുത്തരായി സ്ഥലം വിട്ടു. എന്തോ കാ രണംകൊണ്ട് അച്ഛന് എസിനോടു പരിഭവമുണ്ടെന്നു ഞാൻ കരുതി. അയാളുടെ ശ്രദ്ധ തിരിച്ച് എന്നെക്കൊണ്ടു കഴിയാവുന്നതുപോലെ സാന്ത്വനിപ്പിയ്ക്കാനുള്ള പരിശ്രമത്തിൽ മേശപ്പുറത്തു കിടന്ന നോട്ടീ സെടുത്ത് എസിന്റെ പേര് ഓരോ അക്ഷരങ്ങളായി ഞാൻ ഉറക്കെ വായിയ്ക്കാൻ തുടങ്ങി. കസേരയിൽ എന്തോ ചിന്തിച്ചു പരിസരം ശ്ര ദ്ധിയ്ക്കാതെ മൗനിയായിരുന്ന അച്ഛനെ നോക്കി ചിരിച്ചുകൊണ്ട് ഞാ ൻ പറഞ്ഞു.

"ഇതു മറ്റൊരു കാൾ ഫയദോരിച്ചായിരിക്കുമോ, അച്ഛാ? ഇയാളു ടേയും ഉന്നം ഒരുപക്ഷേ പിഴച്ചേക്കും!" പെട്ടെന്നു ഞെട്ടിവിറച്ച് അ യാളെന്നെ തുറിച്ചു നോക്കി, എന്റെ കൈയിലെ നോട്ടീസ് വാങ്ങി ക ഷണങ്ങളായി കീറിക്കളഞ്ഞു. നിലത്താഞ്ഞു ചവിട്ടി, ഉറക്കെ ശബ്ദ

മുണ്ടാക്കി, തൊപ്പിയെടുത്ത് അയാൾ പുറത്തേയ്ക്കു പോകാനൊരുങ്ങി. ഉടനെ തിരിച്ചുവന്ന് എന്നെ ഇടനാഴിയിലേയ്ക്കു വിളിച്ച്, അടുത്തു ചേർത്തു നിർത്തി ചുംബിച്ചു. എന്തോ രഹസ്യം മനസ്സിൽ ഒളിപ്പിച്ചുവെച്ചതുപോലെ അയാൾ അസ്വസ്ഥനായിരുന്നു. എന്നോട്, ഞാനൊരു മിടുക്കിയാണെന്നും, അയാൾക്കു വിഷമമുണ്ടാക്കുന്നതൊന്നും പറഞ്ഞിട്ടില്ലെന്നും, എന്നിൽനിന്നു വലിയൊരു ഉപകാരം പ്രതീക്ഷിക്കുന്നുവെന്നും പറയാൻ തുടങ്ങി. പക്ഷേ, അതെന്താണെന്നുമാത്രം അയാൾ പറഞ്ഞില്ല. ഈയൊരു സന്ദിഗ്ധമായ സംസാരം എനിക്കസഹ്യമായി തോന്നി. അയാളുടെ വാക്കിലും ഭാവത്തിലും ആത്മാർത്ഥതയുടെ കണികപോലുമില്ലാതിരുന്നത് എന്നെ സങ്കടപ്പെടുത്തി.

പിറ്റേന്ന്, കച്ചേരിയുടെ തലേ ദിവസം, രാത്രി ഭക്ഷണസമയത്ത് അച്ഛൻ ഭഗ്നാശനായതുപോലെ കാണപ്പെട്ടു. പ്രകടമായ ഭാവവ്യത്യാസത്തോടെ അയാൾ അമ്മയുടെ നേർക്ക് ഇടയ്ക്കിടെ കണ്ണയച്ചു. ഒടുവിൽ, അത്ഭുതമെന്നു പറയട്ടെ, അയാൾ അമ്മയോടു സംസാരിയ്ക്കാൻ തുടങ്ങി! അവർ തമ്മിൽ ഒരിയ്ക്കലും ഇങ്ങനെ പെരുമാറുന്നതു ഞാൻ കണ്ടിട്ടില്ല. ഭക്ഷണത്തിനുശേഷം എന്നോടും ഓരോരോ കാരണങ്ങൾ പറഞ്ഞ് അയാൾ പതിവിലധികം വാത്സല്യം കാണിച്ചു. എന്തോ പറയാനോങ്ങി അയാളെന്നെ ഇടനാഴിയിലേയ്ക്കു പലപ്രവശ്യം വിളിച്ചു. ആരെങ്കിലും കാണുമെന്നു ഭയക്കുന്നതുപോലെ എന്നെ താലോലിച്ച് തലയിൽ തലോടി, ഞാനൊരു നല്ല അനുസരണയുള്ള കുട്ടിയാണെന്നും അച്ഛനെ സ്നേഹിയ്ക്കുന്നുണ്ടെന്നും അച്ഛനെന്താവശ്യപ്പെട്ടാലും ചെയ്തുതരുമെന്നും മറ്റും പറയാൻ തുടങ്ങി. എനിയ്ക്കു സഹിയ്ക്കാനാവാത്ത ദു:ഖം തോന്നി. ഒടുവിൽ അവസാനത്തെ തവണ എന്നെ വിളിച്ചപ്പോൾ മറച്ചുവെച്ച രഹസ്യം വെളിപ്പെട്ടു! കുറ്റബോധം പുകയുന്ന മുഖഭാവത്തോടെ, കണ്ണുകൾ അലക്ഷ്യമായി ചലിപ്പിച്ച്, തലേദിവസം അമ്മ കൊണ്ടുവന്ന ഇരുപത്തഞ്ചു റൂബിൾ എവിടെയാണു സൂക്ഷിച്ചുവെച്ചിരിയ്ക്കുന്നതെന്ന് അയാൾ എന്നോടന്വേഷിച്ചു.

*മൂന്ന്*

കാര്യം മനസ്സിലായ നിമിഷം, ഉൾക്കിടിലംകൊണ്ടു മരിയ്ക്കാൻ പോലും ഞാൻ തയാറായി.

പെട്ടെന്നു കോണിത്തളത്തിൽ ആരോ ചുമച്ചു ശബ്ദമുണ്ടാക്കി. അച്ഛൻ സംഭ്രമിച്ച്, എന്നെയവിടെ വിട്ട്, പുറത്തേയ്ക്ക് ഓടിപ്പോയി. മന:ക്ളേശം മൂലം പരവശനായി അയാൾ മടങ്ങിയെത്തിയപ്പോൾ വൈകുന്നേരമായിരുന്നു. മുഖത്തു കൃത്രിമമായ സന്തോഷം വരുത്തി അയാളെന്നെ നോക്കി കസേരയിലിരുന്നു. എന്റെ മനസ്സാകെ ചഞ്ചലപ്പെട്ടുലഞ്ഞു. ഞാനയാളുടെ നോട്ടത്തിൽനിന്ന് ഒഴിഞ്ഞു മാറി. കുറച്ചു കഴിഞ്ഞപ്പോൾ (അന്നു പകൽ മുഴുവൻ എഴുന്നേൽക്കാൻപോലും വയ്യാതെ കിടപ്പിലായിരുന്ന) അമ്മ എന്നെ വിളിച്ചു കുറച്ചു പണമെടുത്തു തന്നു കടയിൽനിന്നു ചായയും പഞ്ചസാരയും വാങ്ങിവരാൻ ആവശ്യപ്പെട്ടു. ഞങ്ങൾ വല്ലപ്പോഴും മാത്രമേ ചായ കുടിയ്ക്കാറുള്ളു. പനിപിടിച്ചു കിടക്കുമ്പോൾമാത്രമാണ് അമ്മ ഈ ദുർവ്യയം ചെയ്തിരുന്നത്. പണമെടുത്തു ഞാൻ ഇടനാഴിയിലേയ്ക്കു കടന്ന് പുറത്തേയ്ക്കോടാൻ തയാറായി നിന്നു, ആരോ എന്നെ പിന്തുടരുമെന്നു ഭയക്കുന്നതുപോലെ! പ്രതീക്ഷിച്ചതുപോലെതന്നെ സംഭവിച്ചു. ഞാൻ കോണിത്തളത്തിലേയ്ക്കു പ്രവേശിച്ച ഉടനെ അച്ഛനെന്നെ മറി കടന്നു ബലാൽക്കാരേണ എന്നെ തടഞ്ഞുനിർത്തി.

"നെതോച്കാ!" ചിലമ്പിച്ച സ്വരത്തിൽ അയാൾ പറഞ്ഞു. "ഓമനേ, ആ പണമിങ്ങു താ! ഞാനതു നാളെ..........."

"അച്ഛാ..! ", അയാളുടെ കാൽക്കൽവീണു ഞാൻ കേണപേക്ഷിച്ചു, "എനിയ്ക്കു വയ്യ! അരുത്, അച്ഛാ! അമ്മയ്ക്കു ചായ വേണം, എനിയ്ക്കു കൊണ്ടു കൊടുക്കാതിരിയ്ക്കാൻ വയ്യ. മറ്റൊരിയ്ക്കൽ ഞാൻ ചെയ്യാം".

"അപ്പോൾ...നീയതു ചെയ്യില്ല! നീ ചെയ്യില്ല..!" എന്നെ കുറ്റപ്പെടുത്തി അയാൾ ദേഷ്യപ്പെട്ടു. "അതായത്, നീയെന്നെ സ്നേഹിയ്ക്കുന്നില്ല. ശരി, വളരെ നല്ലത്! ഇനി നമ്മൾ തമ്മിലൊന്നുമില്ല. നിനക്കമ്മയുടെ കൂടെ താമസിയ്ക്കാം. നീയില്ലാതെ ഞാനെങ്ങോട്ടെങ്കിലും പോ

കും, കേൾക്കുന്നുണ്ടോ? പെണ്ണേ, നിനക്കു മനസ്സിലാകുന്നുണ്ടോ?"

"അച്ഛാ!" ഭയം മൂലം ഞാനുറക്കെ കരഞ്ഞു. "പണമെടുത്തോളൂ! ഞാനിനി എന്തുചെയ്യും?" കൈ കുടഞ്ഞ് അച്ഛന്റെ കോട്ടിൽ തൂങ്ങി ഞാൻ വിതുമ്പി. "അമ്മ കരയും. അമ്മയെന്നെ വീണ്ടും ശകാരിയ്ക്കും".

ഇത്രയും പ്രതിഷേധം എന്റെ ഭാഗത്തുനിന്ന് അയാൾ പ്രതീക്ഷിച്ചിരുന്നില്ല. എന്നിട്ടും അയാൾ പണമെടുക്കുകതന്നെ ചെയ്തു. ഒടുവിൽ, എന്റെ സങ്കടവും കരച്ചിലും കണ്ട് സഹിയ്ക്കാനാവാതെ എന്നെ അവിടെത്തന്നെ ഉപേക്ഷിച്ച് അയാളോടിപ്പോയി. ഞാൻ മുകളിലേക്കു കയറി. വാതിൽക്കലെത്തിയപ്പോൾ എന്റെ ശക്തിയാകെ ചോർന്നു പോകുന്നതായി എനിയ്ക്കു തോന്നി. അകത്തേക്കു കടക്കാൻ എനിക്കു ധൈര്യമുണ്ടായില്ല. വികാരത്തള്ളിച്ചകൊണ്ട് ഞരമ്പുകൾ വലിഞ്ഞു മുറുകി പൊട്ടാറായി. അമ്മയുടെ മരണത്തെക്കുറിച്ച് അച്ഛൻ ആഗ്രഹം പ്രകടിപ്പിച്ചതു കേട്ട ആ നിമിഷം ചെയ്തതുപോലെ, കൈകൾകൊണ്ടു മുഖം പൊത്തി ഞാൻ ജനലരികിലേയ്ക്കോടി. ഹൃദയം നിന്നതുപോലെ ശരീരമാകെ മരവിപ്പു പടർന്നു. അലക്ഷ്യമായി അകലേയ്ക്കു നോക്കി, കോണിത്തളത്തിലെ ഓരോ ശബ്ദവും ഞാൻ ശ്രദ്ധിച്ചു. ആരോ മുകളിലേയ്ക്കു ധൃതിയിൽ കയറി വരുന്നു. ആ കാലടികളുടെ ശബ്ദം ഞാൻ തിരിച്ചറിഞ്ഞു, അതയാളായിരുന്നു.

"നീയിവിടെയാണോ?" അയാൾ ശബ്ദമടക്കി ചോദിച്ചു.

ഞാനയാളുടെ അടുത്തേയ്ക്ക് ഓടിച്ചെന്നു.

"ഇതാ!" പണം എന്റെ കൈയിൽ ബലമായി പിടിപ്പിച്ചുകൊണ്ട് അയാൾ പറഞ്ഞു. "ഇതു തിരിച്ചെടുത്തോ! നീ കേൾക്കുന്നുണ്ടോ? ഇന്നുമുതൽ ഞാൻ നിന്റെ അച്ഛനല്ല! എനിയ്ക്കുതുകൊണ്ടൊന്നുമില്ല. എന്നേക്കാൾ നീ അമ്മയെയാണല്ലോ സ്നേഹിയ്ക്കുന്നത്... അമ്മയുടെ അടുത്തേയ്ക്കു പൊയ്ക്കോ! ഇനി മുതൽ നീയുമായി എനിയ്ക്കു യാതൊരു ബന്ധവുമില്ല!"

ഇത്രയും പറഞ്ഞ് എന്നെ തള്ളിമാറ്റി അയാൾ താഴേയ്ക്കിറങ്ങി. അ

യാളെ പിടിച്ചുനിർത്താൻ ഞാൻ കരഞ്ഞുകൊണ്ടു പിന്നാലെ ഓടി.

"അച്ഛാ, ഞാനനുസരിയ്ക്കാം". ഞാനുറക്കെ വിളിച്ചുപറഞ്ഞു. അമ്മയേക്കാൾ ഞാനച്ഛനെ സ്നേഹിയ്ക്കുന്നു. പണമെടുത്തോളൂ, അച്ഛാ!"

പക്ഷേ, അയാളതു കേൾക്കാൻ നിൽക്കാതെ അപ്രത്യക്ഷനായി.

വൈകുന്നേരം മുഴുവൻ എന്റെ മനസ്സ് നിശ്ചലവും നിർവികാരവുമായിരുന്നു. രാത്രി ഞാൻ പനികൊണ്ടു വിറച്ചു. അമ്മ എന്നെ വിളിച്ച് എന്തോ പറഞ്ഞതായി ഓർക്കുന്നു; എനിക്കു ബോധമുണ്ടായിരുന്നില്ല. ഞാനൊരു അപസ്മാരബാധയിൽ ചെന്നു വീണുകഴിഞ്ഞിരുന്നു. ഞാൻ കരയാനും നിലവിളിയ്ക്കാനും തുടങ്ങി. അമ്മ ഭയപ്പെട്ട് എന്തു ചെയ്യണമെന്നറിയാതെ കുഴങ്ങി. അമ്മയെന്നെ അടുത്തു കിടത്തി. അമ്മയുടെ കഴുത്തിൽ കൈചുറ്റി ഇടയ്ക്കിടെ പേടിച്ചുവിറച്ച് എങ്ങനെയാണു ഞാനുറങ്ങിപ്പോയതെന്ന് അറിയില്ല. രാത്രി മുഴുവൻ അങ്ങനെ കഴിഞ്ഞു. രാവിലെ വളരെ വൈകിയാണു ഞാനുണർന്നത്. അമ്മ പതിവുപോലെ ജോലിയ്ക്കായി പുറത്തു പൊയ്ക്കഴിഞ്ഞിരുന്നു. അച്ഛന്റെ കൂടെ ആരോ ഉണ്ട്, അവരുറക്കെ എന്തോ സംസാരിച്ചുകൊണ്ടിരുന്നു. എനിയ്ക്കു കുറെയേറെനേരം കാത്തിരിയ്ക്കേണ്ടിവന്നു. എല്ലാവരും പോയപ്പോൾ ഞാൻ അച്ഛന്റെ അടുത്തേയ്ക്ക് ഓടിച്ചെന്നു. തലേദിവസത്തെ സംഭവങ്ങളുടെ പേരിൽ കരഞ്ഞുകൊണ്ട് അയാളോടു ഞാൻ മാപ്പപേക്ഷിച്ചു.

"അപ്പോൾ നീയിനി വീണ്ടും പഴയതുപോലെ നല്ല കുട്ടിയാകും, അല്ലേ?" സംശയദൃഷ്ടിയോടെ അയാൾ ചോദിച്ചു.

"അതെ, അച്ഛാ, അതെ!" ഞാൻ മറുപടി പറഞ്ഞു. "അമ്മ എവിടെയാണു പണം വെച്ചിരിയ്ക്കുന്നതെന്ന് ഞാൻ പറയാം. ഇന്നലെ അലമാരയിലെ ചെറിയ വലിപ്പിനകത്താണ് അതുണ്ടായിരുന്നത്"

"അതേയോ...? എവിടെ?" പെട്ടെന്നു കസേരയിൽനിന്ന് എഴുന്നേററ് അയാൾ ആവർത്തിച്ചു, "എവിടെ?"

"മേശ പൂട്ടിയിരിയ്ക്കുകയാണ്, അച്ഛാ!" ഞാൻ ആശ്വസിപ്പിച്ചു. "കുറ

ച്ച കൂടി ക്ഷമിയ്ക്കു! വൈകുന്നേരം അമ്മയ്ക്കു ചില്ലറ വാങ്ങേണ്ടിവരും. ഇ ന്നലെ അതിൽ നാണയങ്ങളൊന്നുമില്ലെന്ന് ഞാൻ കണ്ടതാണ്".

"എനിയ്ക്കു പതിനഞ്ചു റൂബിൾ വേണം, നെതോച്കാ! മനസ്സിലാ യോ? പതിനഞ്ചു റൂബിൾമാത്രം. ഇന്നെനിയ്ക്കുതു നീ തരണം. നാളെ ഞാൻ തിരിച്ചു തരാം. നിനക്കു ഞാൻ മിഠായി വാങ്ങാം, കുറച്ചു കപ്പ ലണ്ടികൂടി...... ഒരു കളിപ്പാവയുമായ്ക്കോട്ടെ! നല്ലകുട്ടിയായാൽ ഇതു പോലെ എല്ലാ ദിവസവും ഞാനോരോന്നു കൊണ്ടുതരാം".

"വേണ്ട, അച്ഛാ, ഒന്നും വേണ്ട! എനിയ്ക്കതൊന്നും വേണ്ട! ഞാന തൊന്നും തിന്നാറില്ല, ഞാനതു മിക്കവാറും അച്ഛനുതന്നെ മടക്കിത്ത രും!" പെട്ടെന്നുയർന്ന ഗദ്ഗദത്തിൽ തൊണ്ടയിടറിക്കൊണ്ട് ഞാൻ വിളിച്ചുപറഞ്ഞു. എനിയ്ക്കു ഹൃദയം പൊട്ടുന്നതുപോലെ തോന്നി.

അയാൾക്ക് എന്നോടു യാതൊരു അനുകമ്പയുമില്ലെന്നും, ഞാന യാളെ ആരാധിക്കുന്നതായി കണ്ടിട്ടും തിരിച്ചു സ്നേഹം കാണിയ്ക്കുന്നി ല്ലെന്നും, ചെറിയ ചില പ്രലോഭനങ്ങളിലൂടെ എന്നെക്കൊണ്ട് എന്തും ചെയ്യിയ്ക്കാമെന്നു കരുതുന്നതായും പെട്ടെന്നുണ്ടായ ഒരു ഉൾക്കാഴ്ചയി ൽ ഞാൻ മനസ്സിലാക്കി. ആ നിമിഷം, വെറുമൊരു കുട്ടിയായ ഞാൻ അയാളുടെ ഉള്ളിന്റെയുള്ളിൽ ചെന്നിറങ്ങി. ആ അറിവ് മായാത്ത ഒ രു മുറിവായി എക്കാലവും എന്റെ മനസ്സിൽ കിടന്നു. ആ സംഭവത്തി നുശേഷം പഴയ അച്ഛനെ എനിയ്ക്കു നഷ്ടപ്പെട്ടു. എനിയ്ക്കയാളെ മുമ്പ ത്തെപ്പോലെ സ്നേഹിയ്ക്കാൻ കഴിഞ്ഞില്ല. ഞാനയാൾക്കുവേണ്ടി എ ന്തും ചെയ്യാൻ തയാറാണെന്ന്, എന്തും ത്യജിയ്ക്കാൻ തയാറാണെന്ന് (അതെല്ലാം അന്നെനിയ്ക്കെത്ര പ്രിയപ്പെട്ടവയായിരുന്നുവന്ന് ദൈവ ത്തിനുമാത്രമേ അറിയാവൂ!) വ്യക്തമായി അറിഞ്ഞുകൊണ്ടുള്ള ഒരുത രം ഉന്മാദം അന്നയാളെ ബാധിച്ചിരുന്നു. അമൂല്യമായ ആ പണം ന ഷ്ടപ്പെട്ടാൽ അമ്മയെത്ര വേദനിയ്ക്കുമെന്നോർത്ത് ഉള്ളിലുണർന്ന കുറ്റ ബോധത്തിൽ എന്റെ ഹൃദയം വിതുമ്പി. അയാളതൊന്നും കണ്ടില്ല. എല്ലാമറിയാൻ കഴിഞ്ഞ എന്നെ, വെറും മൂന്നു വയസ്സുള്ള കുട്ടിയായി

മാത്രം അയാൾ കണ്ടു. നിസ്സീമമായ സന്തോഷത്തോടെ അയാളെ ന്നെ ചുംബിച്ചു, ദേഹമാകെ തഴുകി ആശ്വസിപ്പിയ്ക്കാൻ ശ്രമിച്ചു. അന്നു തന്നെ അമ്മയെവിട്ട് എവിടേയ്ക്കെങ്കിലും ഓടിപ്പോകാമെന്ന്, ഒരിയ്ക്ക ലും എന്നെ വിട്ടുപിരിയാത്ത ആ ദിവാസ്വപ്നം ഓർമ്മിപ്പിച്ച് അയാൾ ഉറപ്പു തന്നു. പോക്കറ്റിൽനിന്നൊരു നോട്ടീസെടുത്തു താനിന്നു നേരി ടാൻ പോകുന്നതു ബദ്ധശത്രുവിനെയാണെന്നും ശത്രുക്കൾക്കാർക്കും തന്റെമേൽ വിജയം നേടാനാവില്ലെന്നും അയാളെന്നോടു വീമ്പു പറ ഞ്ഞു. സംസാരിയ്ക്കുമ്പോൾ ഞാൻ നിശ്ശബ്ദയായിരിയ്ക്കുന്നതു കണ്ട് മടു പ്പോടെ അയാൾ തൊപ്പിയെടുത്തു ധൃതിയിൽ എവിടേയോ പോകാ നുണ്ടെന്ന മട്ടിൽ പുറത്തിറങ്ങി. പോകുമ്പോൾ എന്നെക്കുറിച്ച് ഉറ പ്പില്ലാത്തതുപോലെ, എന്റെ മനസ്സു മാറാതിരിയ്ക്കാൻ, അയാളെന്നെ തല കുനിച്ചു ചുംബിച്ചു.

അയാൾക്കപ്പോൾ യഥാർത്ഥത്തിൽ സമനില തെറ്റിയിരുന്നു. അ യാളെ സംബന്ധിച്ചു നിർണായകമായ അന്തിമവിധി പറയുന്ന കച്ചേ രിയുടെ ടിക്കറ്റു വാങ്ങാനായിരുന്നു എന്നോടു പണം ചോദിച്ചത്. ജീ വിതത്തിലെ സന്ദിഗ്ദ്ധമായ ഒരു നിമിഷമാണതെന്നു നേരത്തേത ന്നെ അയാൾക്കു ബോദ്ധ്യപ്പെട്ടിരിയ്ക്കണം. പക്ഷേ, സമനില തെറ്റിയ തുകൊണ്ട് അയാൾക്കൊന്നും വേണ്ടപോലെ കാണാൻ കഴിഞ്ഞില്ല. തലേദിവസം എന്റെ കൈയിലിരുന്ന ചില ചില്ലറ നാണയങ്ങൾ കൊടുത്തു ടിക്കറ്റു വാങ്ങാമെന്നുവരെ, ഒരുപക്ഷേ മതിഭ്രമംമൂലമായി രിയ്ക്കാം, അയാൾ തെറ്റിദ്ധരിച്ചു.

വിചിത്രമായ ആ മാനസികനില രാത്രി ഭക്ഷണസമയത്തു കൂടുത ൽ പ്രകടമായി. അയാൾക്ക് ഇരിപ്പുറച്ചില്ല, ഭക്ഷണം കൈകൊണ്ടു തൊടാതെ, എന്തോ സംശയിയ്ക്കുന്നതുപോലെ അയാൾ ഇരിപ്പിടത്തി ൽനിന്ന് ഇടയ്ക്കിടെ എഴുന്നേറ്റു വീണ്ടുമിരുന്നു. ഒരു നിമിഷം, ധൃതിയി ലെങ്ങോ പോകാനുണ്ടെന്ന മട്ടിൽ തൊപ്പി കൈയിലെടുക്കും; അടു ത്ത നിമിഷം നിശ്ശബ്ദനായിരുന്നു സ്വയം പിറുപിറുക്കും. ചിലപ്പോൾ

എന്നെ നോക്കി, കണ്ണിറുക്കി, പണം എത്രയും വേഗം വേണമെന്ന അക്ഷമ കാണിയ്ക്കും; പണം ഇതുവരേയും എടുത്തുതരാത്തതിനു ദേഷ്യം ഭാവിയ്ക്കും. അയാളുടെ പതിവില്ലാത്ത പെരുമാറ്റം കണ്ട് അമ്മ പോലും അത്ഭുതത്തോടെ ശ്രദ്ധിച്ചു. മരണശിക്ഷയ്ക്കു വിധിച്ച കുറ്റവാളിയെപ്പോലെ ഞാൻ ഗത്യന്തരമില്ലാതെ കുഴങ്ങി. ഭക്ഷണം കഴിഞ്ഞ് ഒരു മൂലയ്ക്കൽ പേടിച്ചു വിറച്ച്, അമ്മ എന്നെ കടയിലേയ്ക്കു പറഞ്ഞയയ്ക്കുന്ന സമയംവരെ മിനിട്ടുകൾ എണ്ണി ഞാനിരുന്നു. അതുപോലെ ആത്മസംഘർഷംകൊണ്ടു പിടഞ്ഞ ഒരനുഭവം എന്റെ ജീവിതത്തിൽ ഒരിയ്ക്കലുമുണ്ടായിട്ടില്ല! എന്റെ മനസ്സിലൂടെ എന്തെല്ലാം വികാരവിചാരങ്ങളാണ് അപ്പോൾ കടന്നുപോയത്! യഥാർത്ഥജീവിതത്തിൽ വർഷങ്ങളോളം നാം നേരിടുന്നതിലേറെ തീവ്രമായ അനുഭവങ്ങൾ നൽകുന്ന ചില സന്ദിദ്ധനിമിഷങ്ങളുണ്ട്. ചെയ്യാൻ പാടില്ലാത്തതെന്തോ ചെയ്യുകയാണെന്ന തോന്നൽ എനിയ്ക്കുണ്ടായി. എന്റെ നന്മയെ വളർത്തിയെടുക്കാൻ സഹായിച്ച മനുഷ്യൻ ഇന്നിതാ ഒരു ഭീരുവിനെപ്പോലെ തിന്മ ചെയ്യാൻ നിർബന്ധിയ്ക്കുന്നു; മാത്രമല്ല, പശ്ചാത്താപംകൊണ്ട് ഭയചകിതനായിട്ടെന്നപോലെ ഞാൻ ചെയ്ത പാപത്തെക്കുറിച്ച് വിശദീകരിക്കുകയും ചെയ്യുന്നു. ഒരുപാടു നന്മകളും തിന്മകളും അനുഭവിയ്ക്കുകയും സ്വയം വ്യാഖ്യാനിയ്ക്കുകയും ചെയ്ത ഒരു മൃദുലപ്രകൃതിയെ വഞ്ചിയ്ക്കാൻ വളരെയേറെ ബുദ്ധിമുട്ടേണ്ടിവരുമെന്ന് അയാൾക്കെന്തേ മനസ്സിലാക്കാൻ കഴിഞ്ഞില്ല? എന്നെ ഒരിയ്ക്കൽക്കൂടി പാപത്തിലേയ്ക്കു തള്ളിയിടുന്നതിന്, നിരായുധമായ എന്റെ ബാല്യം ബലികഴിയ്ക്കുന്നതിന്, സ്വതേ ദുർബലമായ എന്റെ മനസ്സാക്ഷിയെ വീണ്ടും അട്ടിമറിയ്ക്കുന്നതിന്, അയാളെ പ്രേരിപ്പിച്ച ഭീകരമായ അത്യാസന്നത എന്താണെന്ന് എനിയ്ക്കു വ്യക്തമായി മനസ്സിലായി. ഞാൻ സ്വമേധയാ സമ്മതിച്ച ഒരു വിഷയത്തിൽ അയാളെന്തിനാണു പ്രതിഫലം വാഗ്ദാനം ചെയ്യുന്നതെന്നു ഞാനെന്നോടുതന്നെ അത്ഭുതപ്പെട്ടു. അന്നുവരെ അനുഭവിക്കാത്ത ത്രസിപ്പിയ്ക്കുന്ന വികാരങ്ങളും അനുഭൂതികളും ഉത്തരമില്ലാത്ത ചോദ്യങ്ങളും ഒന്നിനുപുറകെ ഒന്നായി കൂട്ടത്തോടെ

വന്ന് എന്റെ മനസ്സിനെ കടന്നാക്രമിച്ചു. പെട്ടെന്നുതന്നെ ഞാൻ അമ്മയെക്കുറിച്ചോർത്തു. അവസാനത്തെ സമ്പാദ്യം കൂടി നഷ്ടപ്പെട്ടു മ്പോൾ അവർക്കുണ്ടാകുന്ന തീവ്രമായ വേദന ഞാൻ ഭാവനയിൽ അനുഭവിയ്ക്കാൻ ശ്രമിച്ചു.

ഒടുവിൽ, ചെയ്തുകൊണ്ടിരുന്ന ജോലി ഒരുവിധം ഒതുക്കി അമ്മ എന്നെ വിളിച്ചു. ഭയന്നു വിറച്ചുകൊണ്ട് ഞാനവരുടെ അടുത്തേയ്ക്കു ചെന്നു. അവർ മേശവലിപ്പിൽനിന്ന് കുറച്ചു പണമെടുത്തു തെല്ലിട ആലോചിച്ചു നിന്ന് എന്നോടു പറഞ്ഞു.

"വേഗം കടയിൽ പോയി വാ, നെതോച്കാ! മിനിയാന്നു തന്നതുപോലെ ചില്ലറ തരാൻ ദൈവം അവർക്കു തോന്നിയ്ക്കട്ടെ! കളയാതെ., എന്തുവന്നാലും കളയാതെ സൂക്ഷിയ്ക്കണം!"

എന്തുചെയ്യണമെന്നറിയാതെ ഞാനച്ഛന്റെ മുഖത്തേക്കു നോക്കി. അയാൾ തലയാട്ടി, അനുവാദഭാവത്തിൽ ചിരിച്ച്, അക്ഷമനായി കൈകളുരസി നിന്നു. നാഴികമണി ആറടിച്ചു, എട്ടുമണിയ്ക്കാണു കച്ചേരി. അനിശ്ചിതത്വത്തിന്റെ ഈ നിമിഷങ്ങളിൽ അയാൾക്ക് ഇനിയും കുറെയേറെ അനുഭവിയ്ക്കേണ്ടതുണ്ട്...!

കോണിപ്പടിയിൽ ഞാനയാളെ കാത്തുനിന്നു. ആവേശവും ആകാംക്ഷയും മൂലം അത്രയേറെ പരിഭ്രമിച്ചിരുന്നതുകൊണ്ട്, യാതൊരു മുൻകരുതലുമില്ലാതെ, അയാളെന്റെകൂടെ പുറത്തുകടന്നു. പണം കൊടുത്തപ്പോൾ ഇടനാഴിയിൽ നല്ല ഇരുട്ടായിരുന്നതുകൊണ്ട് അയാളുടെ മുഖഭാവം എനിയ്ക്കു നന്നായി കാണാൻ കഴിഞ്ഞില്ല. പക്ഷേ പണം വാങ്ങുമ്പോൾ അയാളുടെ ദേഹമാസകലം വിറച്ചു. നിന്നിടത്തുനിന്ന് അനങ്ങാൻ കഴിയാതെ ഒരു കൽപ്രതിമപോലെ ഞാൻ നിന്നു. മുകളിൽ ചെന്നു തൊപ്പിയെടുത്തുകൊണ്ടുവരാൻ അയാൾ ആവശ്യപ്പെട്ടപ്പോഴാണ് എനിയ്ക്കു പരിസരബോധമുണ്ടായത്.

"അച്ഛാ! ...അച്ഛനും എന്റെകൂടെ മുകളിലേക്കു വരില്ലേ?" അമ്മയുടെ ചോദ്യങ്ങളിൽനിന്നും അയാളെന്നെ സംരക്ഷിക്കുമെന്ന അവസാന

പ്രതീക്ഷയിൽ ശബ്ദമിടറിക്കൊണ്ട് ഞാൻ ചോദിച്ചു.

"വേണ്ട, നീയൊറ്റയ്ക്കു പോകുന്നതാണു നല്ലത്, അതല്ലേ ശരി? ഒരു മിനിട്ട്... ഒരു മിനിട്ട് നിൽക്ക്!", മുകളിലേയ്ക്കാഞ്ഞുകൊണ്ട് അയാൾ പറഞ്ഞു. "ഒരു മിനിട്ട് നിൽക്ക്. ഞാനിപ്പോൾത്തന്നെ നിനക്കൊരു സമ്മാനം തരുന്നുണ്ട്, നീയകത്തുനിന്നു തൊപ്പിയെടുത്തുവന്നാൽ....".

പെട്ടെന്നൊരു മഞ്ഞുകട്ട ഹൃദയത്തിൽ വന്നു പതിച്ചതുപോലെ ഞാൻ തരിച്ചുപോയി. അത്യുച്ചത്തിൽ നിലവിളിച്ചുകൊണ്ട് അയാളെ തട്ടിമാറ്റി ഞാൻ മുകളിലേയ്ക്കോടിക്കയറി. അകത്തേയ്ക്കു കടക്കുമ്പോൾ എന്റെ മുഖം ഭയം മൂലം വികൃതമായിരുന്നു. ആ നിമിഷം, കൈയിലെ പണം ആരോ തട്ടിയെടുത്തെന്നു ഞാൻ പറഞ്ഞിരുന്നെങ്കിൽ അമ്മ തീർച്ചയായും വിശ്വസിക്കുമായിരുന്നു! പക്ഷേ, അപ്പോൾ എനിയ്ക്കൊന്നും പറയാനായില്ല. വികാരമൂർച്ഛയുടെ നടുക്കത്തിൽ ഉൾക്കിടിലം പൂണ്ടു ഞാനമ്മയുടെ കിടയ്ക്കയിലേക്കു വിലങ്ങനെ കമിഴ്ന്നു വീണു; കൈകൊണ്ടു മുഖം പൊത്തി നിശ്ശബ്ദം കരഞ്ഞു. രണ്ടുമിനിട്ടു കഴിഞ്ഞപ്പോൾ വാതിൽ തുറന്ന് അച്ഛൻ ശങ്കിച്ചുകൊണ്ട് അകത്തുകടന്നു. തൊപ്പിയെടുക്കാനാണ് അയാൾ വന്നത്.

"എവിടെ ആ പണം?" എന്തോ അസാധാരണമായി സംഭവിച്ചിട്ടുണ്ടെന്ന് ഊഹിച്ച് അമ്മ ശബ്ദമുയർത്തി ചോദിച്ചു.

"ആ പണമെവിടെ? പറയ്....!" അമ്മ എന്നെ കിടയ്ക്കയിൽനിന്നു പിടിച്ചുയർത്തി മുറിയുടെ നടുവിൽ കൊണ്ടു ചെന്നു നിർത്തി. താഴോട്ടു നോക്കി മുഖമുയർത്താതെ ഞാൻ നിശ്ശബ്ദയായി നിന്നു. എന്താണവരെന്നെ ചെയ്യാൻ പോകുന്നതെന്ന്, എന്താണെനിയ്ക്കു സംഭവിയ്ക്കുന്നതെന്ന്, ആലോചിയ്ക്കാൻ എനിയ്ക്കു കഴിഞ്ഞില്ല.

"പണമെവിടെയെന്നാണു ചോദിച്ചത്....!" എന്നെ വിട്ട്, അപ്പോഴേയ്ക്കും തൊപ്പി കൈയിലെടുത്തു കഴിഞ്ഞ അച്ഛനുനേരെ തിരിഞ്ഞ് അമ്മ ആക്രോശിച്ചു.

"ആ പണം എവിടെപ്പോയി?" അവർ ആവർത്തിച്ചു. "അതു ശരി,

അവളും നിങ്ങൾക്കു തന്നു! വൃത്തികെട്ടവൾ, നിങ്ങളെന്നെ നശിപ്പിച്ചു, എന്നെ കൊന്നു! ഇനിയവളേയും കൊല്ലും.... അവൾ, ഒരു ചെറിയ കുട്ടി! അവളെവിടെ..? ഇല്ല, നിനക്കങ്ങനെ ഒഴിഞ്ഞുമാറാനാവില്ല!"

ഒരൊറ്റ നിമിഷം, അവർ ഓടിച്ചെന്നു വാതിലടച്ച് മുറി പൂട്ടി.

"പറയ്...! കുറ്റം സമ്മതിയ്ക്കു!", വികാരാവേശംകൊണ്ട് ഉച്ചസ്ഥായിയിൽ അവരുടെ ശബ്ദമിടറി. "പറയ്, എന്നോടു പറയ്...! അതല്ലെങ്കിൽ ഞാനെന്താണു ചെയ്യുകയെന്ന് എനിയ്ക്കുതന്നെ അറിയില്ല...!"

അവരെന്റെ കൈ കടന്നുപിടിച്ചു ഞെരിച്ചു. നിശ്ശബ്ദയായിരിയ്ക്കാനും അച്ഛനെക്കുറിച്ചൊന്നും പറയാതിരിയ്ക്കാനും ഞാൻ പ്രതിജ്ഞയെടുത്തു. അവസാനമായി ഞാനയാളുടെ മുഖത്തേയ്ക്കൊന്നു നോക്കി......

ഞാനെന്റെ ഹൃദയത്തിൽ പ്രാർത്ഥിച്ചതുപോലെ, ഉള്ളുരുകി മനസ്സിൽ പ്രതീക്ഷിച്ചതുപോലെ, അയാളിൽനിന്നു സ്നേഹോഷ്മളമായ ഒരു നോട്ടം, ഒരു വാക്ക്, കഠിനമായ ആ പീഡനത്തെ അതിജീവിയ്ക്കാൻ ശക്തിയേകി, എന്നെ എത്രമാത്രം സന്തോഷിപ്പിയ്ക്കുമായിരുന്നു! പക്ഷേ, ദൈവമേ! ഭീരുവിനെപ്പോലെ, ഭീഷണഭാവത്തിൽ എന്നോടു യാതൊന്നും മിണ്ടരുതെന്ന് ആംഗ്യഭാഷയിൽ അയാൾ ആജ്ഞാപിച്ചു, ആ സമയം ഏതു ഭീഷണിയ്ക്കും ഞാൻ അടിപ്പെടുമെന്നു കരുതിയതുപോലെ..... ശ്വാസം തൊണ്ടയിലുടക്കി കൈകാലുകൾ കുഴഞ്ഞു ഞാൻ ബോധരഹിതയായി നിലംപതിച്ചു. രണ്ടുദിവസം മുമ്പ് എനിയ്ക്കുണ്ടായ അതേ അപസ്മാരബാധ ഒരിയ്ക്കൽക്കൂടി ആവർത്തിച്ചു.

മുറിയുടെ വാതിലിൽ ശക്തിയായ മുട്ടു കേട്ടാണു ഞാൻ ഉണർന്നത്. അമ്മ വാതിൽ തുറന്നു. കാക്കിവേഷത്തിൽ ഒരാൾ അകത്തേയ്ക്കു കടന്നു. ഞങ്ങൾ മൂന്നു പേരുടേയും അവസ്ഥ കണ്ട് അത്ഭുതത്തോടെ അയാൾ, സംഗീതജ്ഞൻ യെഫിമോവിനെ അന്വേഷിച്ചു. ചെറിയച്ഛൻ സ്വയം പരിചയപ്പെടുത്തി. ബി.യുടെ നിർദ്ദേശപ്രകാരം എക്സിലെ പ്രഭുവിന്റെ അടുത്തുനിന്നാണു താൻ വരുന്നതെന്നു പറഞ്ഞ് അയാളൊരു കവർ അച്ഛന്റെ കൈവശം കൊടുത്തു. അതിനകത്ത്, എ

സിന്റെ കച്ചേരിയ്ക്കുള്ള ക്ഷണപത്രവും ടിക്കറ്റുമുണ്ടായിരുന്നു!

പ്രഭുവിനെ യജമാനനെന്നു വിശേഷിപ്പിച്ച, തിളങ്ങുന്ന കാക്കിവേഷമിട്ട, അയാളുടെ വരവ് അമ്മയെ .തെല്ലൊന്നമ്പരപ്പിച്ചു. സ്ഥാനമാനങ്ങളൊന്നുമില്ലാത്ത യെഫിമോവിനെ കച്ചേരിയ്ക്കു ക്ഷണിയ്ക്കാനായി മാത്രമാണ് അയാൾ വന്നതെന്ന് അറിഞ്ഞപ്പോൾ അമ്മയ്ക്ക് അച്ഛനോടുള്ള കോപം തെല്ലൊന്നടങ്ങി. അവരുടെ സ്വഭാവത്തെക്കുറിച്ചു വിവരിച്ചപ്പോൾ ഞാനതു മുമ്പേ പറഞ്ഞിട്ടുണ്ട്. പാവം അമ്മ! അവരിപ്പോഴും യെഫിമോവിനെ സ്നേഹിയ്ക്കുന്നു! നീണ്ട എട്ടു വർഷക്കാലത്തെ കഠിനമായ യാതനകൾക്കുശേഷം ഇപ്പോഴും അവരുടെ മനസ്സു മാറിയിട്ടില്ല, ഇനിയും എല്ലാം മറന്ന് അയാളെ സ്നേഹിയ്ക്കാൻ അവർക്കാവും. ദൈവത്തിനറിയാം, ഈ നിമിഷം യെഫിമോവിന്റെ ഭാഗ്യത്തിൽ വലിയൊരു മാറ്റമുണ്ടാകുമെന്നവർ പ്രത്യാശിച്ചു. പ്രതീക്ഷയുടെ നേരിയ നിഴൽപോലും അവരെ വല്ലാതെ സ്വാധീനിച്ചു. അരക്കിറുക്കനായ ഭർത്താവിന്റെ അചഞ്ചലമായ ആത്മവിശ്വാസം ഒരളവ് അവർക്കും പകർന്നതാകാം. മാനസികമായി തീർത്തും ദുർബലയായ അമ്മയുടെമേൽ അച്ഛന്റെ ശക്തമായ ആത്മബലം സ്വാധീനം ചെലുത്തിയതിൽ അത്ഭുതപ്പെടാനില്ല. പ്രഭുവിന്റെ ക്ഷണം ലഭിച്ചതിനെത്തുടർന്ന് യെഫിമോവിനെക്കുറിച്ച് ഒരായിരം സ്വപ്നങ്ങൾ അവർ നെയ്തു. അയാളുമായി വീണ്ടും ഒരൊത്തുതീർപ്പിന് അവരൊരുങ്ങി. ഇതുവരെ അയാൾ ചെയ്ത തെറ്റുകൾ, സർവോപരി, ഒരേയൊരു മകളെ ബലികഴിച്ച ഈ അവസാനത്തെ കുറ്റംപോലും ക്ഷമിയ്ക്കാൻ അവർ തയാറായി. പുതിയൊരു ഉത്സാഹത്തിന്റെ, പ്രതീക്ഷയുടെ പ്രസരിപ്പിൽ അവരതു നിസ്സാരമായെടുത്തു. ദാരിദ്ര്യവും കഷ്ടപ്പാടും അവശതയും മൂലം യെഫിമോവിന്റെ ജീവിതത്തിലുണ്ടായ ചെറിയൊരു വിപര്യയമായി മാത്രം അതിനെയവർ സാധൂകരിച്ചു. അമ്മയെ സംബന്ധിച്ച്, എല്ലാം ഒരാവേശമാണ്; ഒരൊറ്റ നിമിഷത്തിൽ അനന്തമായ ക്ഷമയും അതിരു കടന്ന അനുകമ്പയും അവർക്കു ഭർത്താവിനോടു തോന്നി.

പ്രഭുവിന്റേയും ബി.യുടേയും ശ്രദ്ധ പിടിച്ചുപറ്റാൻ കഴിഞ്ഞതിൽ

അച്ഛനും ഉത്സാഹഭരിതനായി കാണപ്പെട്ടു. അയാൾ തിരിഞ്ഞുനിന്ന് അമ്മയോട് എന്തോ സ്വകാര്യം പറഞ്ഞു. അമ്മ പുറത്തു പോയി രണ്ടു മിനിട്ടിനകം ചില്ലറമാറി തിരിച്ചു വന്നു. അതിൽനിന്നൊരു വെള്ളിറൂബിളെടുത്ത് അച്ഛൻ വന്നയാൾക്കു സമ്മാനിച്ചു. അയാളതു വാങ്ങി, നന്ദിയോടെ താണു വണങ്ങി സ്ഥലംവിട്ടു. അതിനിടയിൽ, അമ്മ അച്ഛന്റെ ഏറ്റവും നല്ല ഷർട്ടെടുത്തുകൊണ്ടുവന്ന് ഇസ്തിരിയിടാനാരംഭിച്ചു. കാലങ്ങളായി അലമാരയിൽ സൂക്ഷിച്ചിരുന്ന ആ കറുത്ത കോട്ട് (ഇപ്പോഴത് ചാരനിറമായിരിയ്ക്കുന്നു!) പണ്ടു യെഫിമോവ് ഓർക്കസ്ട്രയിൽ ജോലി ചെയ്ത കാലത്ത് വാങ്ങിച്ചതാണ്. അതോടൊപ്പമുണ്ടായിരുന്ന വെളുത്ത ടൈ അമ്മതന്നെ അച്ഛന്റെ കഴുത്തിൽ കെട്ടിക്കൊടുത്തു. എല്ലാം കഴിഞ്ഞ് പുറത്തേയ്ക്കു പോകാൻ ഒരുങ്ങുമ്പോൾ അയാളൊരു ഗ്ലാസ് വെള്ളം ആവശ്യപ്പെട്ടു. അയാളുടെ മുഖം വല്ലാതെ വിളറി വെളുത്തിരുന്നു. മോഹാലസ്യപ്പെടുന്നതുപോലെ ഒരുമിനിട്ടുനേരം അയാൾ കസേരയിലിരുന്നു. അച്ഛനു വെള്ളമെടുത്തു കൊടുക്കാൻ തക്കവിധം അപ്പോഴേയ്ക്കും എനിക്കെന്റെ ശക്തി തിരിച്ചു കിട്ടി. ഒരുപക്ഷേ, പതിവുള്ള അകൽച്ച, മനസ്സിലേയ്ക്കു കടന്നുവന്ന് ഉത്സാഹം കെടുത്തിയതുകൊണ്ടാകാം, അമ്മ എഴുന്നേൽക്കാതിരുന്നത്.

അച്ഛൻ പോയി. ഞങ്ങൾ ഒറ്റയ്ക്കായി. മൂലയ്ക്കൽ ചുരുണ്ടുകൂടിയിരുന്ന ഞാൻ കുറേനേരം അമ്മയെ നിശ്ശബ്ദം നോക്കിക്കൊണ്ടിരുന്നു. ഇതുപോലൊരു സംഭ്രമാവസ്ഥയിൽ മുമ്പൊരിയ്ക്കലും ഞാനമ്മയെ കണ്ടിട്ടില്ല. ചുണ്ടു വിറച്ച്, കവിളുകൾ ചുവന്ന്, ഇടയ്ക്കിടെ ദേഹമൊന്നാകെ ഇളകിയാടി അസഹ്യമായ വേദനയിൽ പുളയുകയായിരുന്നു, അവർ. കുറച്ചു കഴിഞ്ഞപ്പോൾ ആവലാതിയുടെ സ്വരത്തിൽ, അടക്കിപ്പിടിച്ച തേങ്ങലിനോടൊപ്പം അവർ പിറുപിറുത്തു.

"ഇതെല്ലാം എന്റെ കുറ്റമാണ്, എന്റെ മാത്രം കുറ്റം! എന്തൊരമ്മയാണു ഞാൻ!" വിതുമ്പിക്കൊണ്ട് അവരാവർത്തിച്ചു.

"ഇവൾക്കിനി എന്തു സംഭവിയ്ക്കും? ഞാൻ മരിച്ചാൽപ്പിന്നെ ഇവൾ

ക്കാരുണ്ട്?" പെട്ടെന്ന്, ആ വിചാരത്തിന്റെ ഞെട്ടലിൽ മുറിയുടെ നടുവിൽ അവർ സ്തബ്ധയായി നിന്നു.

"നെതോച്കാ, എന്റെ കുട്ടി! പാവം പൊന്നോമന! നീ കരയുകയാണോ?", എന്നെ കൈപിടിച്ചെഴുന്നേൽപ്പിച്ച് കെട്ടിപ്പിടിച്ച് അവർ ചോദിച്ചു. "ഞാൻ മരിച്ചാൽ നിന്നെ ആരു നോക്കും? ഇപ്പോൾത്തന്നെ നിന്നെ വേണ്ടതുപോലെ നോക്കാനും പഠിപ്പിയ്ക്കാനും എനിയ്ക്കാവുന്നില്ല. നിനക്കു മനസ്സിലാകുന്നുണ്ടോ? ഞാൻ പറയുന്നതു നീയോർത്തിരിയ്ക്കുമോ? നെതോച്കാ.... നീയതെന്നും ഓർത്തിരിയ്ക്കുമോ?"

"ഉവ്വ്, അമ്മേ, തീർച്ചയായും!" കൈരണ്ടും കൂട്ടിപ്പിടിച്ച്, അവരെ സാന്ത്വനിപ്പിച്ചുകൊണ്ട് ഞാൻ പറഞ്ഞു. അവരെന്നെ കുറേനേരം മുറുകെ ചേർത്തു പിടിച്ചു, എന്നെയൊരിയ്ക്കലും വിട്ടുപിരിയാനാവില്ലെന്ന മട്ടിൽ. വികാരമടക്കാൻ കഴിയാതെ എന്റെ ഹൃദയം വിതുമ്പി.

"അമ്മേ, അമ്മേ!" ഞാൻ തേങ്ങി. "എന്താണ്, .എന്തുകൊണ്ടാണ് അമ്മ അച്ഛനെ സ്നേഹിയ്ക്കാത്തത്?" എന്റെ തേങ്ങൽ ചോദ്യം മുഴുവനാക്കിയില്ല.

അമ്മയുടെ അടിവയറ്റിൽനിന്നു ഞരക്കത്തോടെ ഒരു ദീർഘശ്വാസം ഉയർന്നു. പെട്ടെന്നു വർദ്ധിച്ച വേദനയിൽ അവർ മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കാൻ തുടങ്ങി.

"എന്റെ പാവം, പാവം കുട്ടി! അവളെങ്ങനെയാണു വളർന്നുവരുന്നതെന്നു ഞാൻ ശ്രദ്ധിച്ചില്ല. അവൾക്കറിയാം, അവൾക്കെല്ലാമറിയാം! എന്റെ ദൈവമേ, എന്തൊരു മനസ്സ്...! എന്തൊരു ബുദ്ധി...!" നിരാശയും മനസ്താപവുംകൊണ്ട് അവർ കൈകൾ കൂട്ടിത്തിരുമ്മി.

അമ്മ എന്റെ അടുത്തുവന്നിരുന്ന് ഉന്മാദിനിയെപ്പോലെ, ആവേശപൂർവം, എന്നെ ചുംബിച്ചു. എന്റെ കൈകൾ കണ്ണീരുകൊണ്ടു കഴുകി, എന്നോടു മാപ്പു പറഞ്ഞു. ഇത്രയും തീവ്രമായ വേദന ഞാനൊരാളിൽ ഒരിയ്ക്കലും കണ്ടിട്ടില്ല! ഒടുവിലവർ പരിക്ഷീണയായി മയക്കത്തിലേയ്ക്കു വീണു. ഒരു നീണ്ട മണിക്കൂർ അങ്ങനെ കഴിഞ്ഞു. സാവ

ധാനം, ക്ഷീണിച്ചവശയായി അവർ എഴുന്നേറ്റുവന്ന് എന്നോടു കിട ന്നുറങ്ങിക്കൊള്ളാൻ പറഞ്ഞു. ഞാനെന്റെ മൂലയിൽ ചെന്നു കിടന്ന് പുതപ്പുകൊണ്ടാകെ മൂടി, പക്ഷേ, എനിയ്ക്കുറക്കം വന്നില്ല. ഞാൻ അമ്മ യേയും അച്ഛനേയുംകുറിച്ചു വേവലാതിപ്പെട്ടു. അച്ഛന്റെ വരവ് ഞാൻ അക്ഷമയോടെ കാത്തു. അയാളെക്കുറിച്ച് ആലോചിച്ചപ്പോൾ ഒരുത രം അകാരണമായ ഭീതി എന്നെ പിടികൂടി. അരമണിക്കൂർ കഴിഞ്ഞ പ്പോൾ അമ്മ ഒരു മെഴുകുതിരിയെടുത്തു വന്നു ഞാനുറങ്ങിയോ എന്നു നോക്കി. അവരുടെ ആശ്വാസത്തിനുവേണ്ടി, ഞാൻ കണ്ണുകളിറുക്കി യടച്ച് ഉറക്കം ഭാവിച്ചുകിടന്നു. എന്നെ വാത്സല്യത്തോടെ തലോടി അവർ സാവധാനം എഴുന്നേറ്റു. ശബ്ദമുണ്ടാക്കാതെ അലമാര തുറന്ന് ഒരു ഗ്ലാസ് വൈൻ എടുത്തു. ഒറ്റവലിയ്ക്ക് ഗ്ലാസ് കാലിയാക്കി അവരു റങ്ങാൻ കിടന്നു. അച്ഛൻ വൈകിവരുന്ന ദിവസങ്ങളിൽ പതിവുള്ളതു പോലെ വാതിൽ അകത്തുനിന്നു പൂട്ടിയിരുന്നില്ല. മേശപ്പുറത്തു മെഴു കുതിരി കത്തിക്കൊണ്ടിരുന്നു. പതുക്കെപ്പതുക്കെ ഞാനൊരു മയക്ക ത്തിലേയ്ക്ക് ഒഴുകിയിറങ്ങി, പക്ഷേ എനിയ്ക്കു തീരെ ഉറക്കം വന്നില്ല.

കണ്ണുകൾ അടച്ചയുടനെ ഭയാനകമായൊരു കാഴ്ച കണ്ടതുപോലെ ഞാൻ ഞെട്ടിയുണർന്നു. ഓരോ മിനിട്ടിലും എന്റെ അസ്വസ്ഥത കൂടി ക്കൂടി വന്നു. എനിയ്ക്കുറക്കെ കരയണമെന്നു തോന്നി, പക്ഷേ, കരച്ചിൽ എന്റെ നെഞ്ചിൽ തടഞ്ഞുനിന്നു.

രാത്രി വളരെ വൈകി, വാതിൽ തുറക്കുന്ന ശബ്ദം ഞാൻ കേട്ടു. എ ത്ര നേരം കഴിഞ്ഞുവെന്നു ഞാനോർക്കുന്നില്ല. കണ്ണു തുറന്നു നോക്കു മ്പോൾ ഞാൻ അച്ഛനെ നേരിൽ കണ്ടു. ഇതികർത്തവ്യതാമൂഢനാ യി കസേരയിൽ തലയ്ക്കു കൈകൊടുത്ത് ഇരിക്കുന്ന അയാളുടെ മുഖം പേടിപ്പെടുത്തുന്നവിധം വിളറി വെളുത്തിരുന്നു. മുറിയിൽ നിശ്ചലമാ യ മരണനിശ്ശബ്ദത! മുനിഞ്ഞു കത്തുന്ന മെഴുകുതിരിയുടെ മങ്ങിയ വെ ളിച്ചം വീടിനെ പൊതിഞ്ഞുനിന്നു.

വളരെനേരം ഞാൻ അച്ഛനെത്തന്നെ നോക്കിക്കൊണ്ടിരുന്നു, എ

ന്നിട്ടും അയാൾ കസേരയിൽനിന്ന് ഇളകിയില്ല. ഇപ്പോൾ അയാൾ ചലനമില്ലാതെ, ഒരേ നിലയിൽ, തല താഴ്ത്തി, കൈകൾ കാൽമുട്ടിൽ ബലമായൂന്നി ഇരിയ്ക്കുകയാണ്. പലപ്രാവശ്യം ഞാനയാളെ വിളിയ്ക്കാൻ ശ്രമിച്ചു, പക്ഷേ എന്റെ ശബ്ദം ഉയർന്നില്ല, ഞാൻ മയക്കത്തിൽത്തന്നെയായിരുന്നു. ഒടുവിൽ, പെട്ടെന്ന് അയാൾ ഉണർന്നു തലയുയർത്തി കസേരയിൽനിന്ന് എഴുന്നേറ്റു; കുറച്ചുസമയം മുറിയുടെ നടുവിൽ എന്തോ ഒരു തീരുമാനമെടുക്കാൻ പണിപ്പെടുന്നതുപോലെ നിന്നു. അതിനുശേഷം അമ്മയുടെ കട്ടിലിനടുത്തു ചെന്നുനിന്ന് ചെവിയോർത്തു. അമ്മ നല്ല ഉറക്കമാണെന്നു ബോദ്ധ്യപ്പെട്ടശേഷം അയാൾ വയലിൻ സൂക്ഷിച്ചിരുന്ന അലമാരയുടെ അടുത്തേയ്ക്കു ചെന്നു. വലിപ്പു തുറന്നു വയലിന്റെ കറുത്ത പെട്ടി പുറത്തെടുത്തു മേശപ്പുറത്തു വെച്ചു. ഒരുനിമിഷം അയാൾ അനങ്ങാതെ നിന്നു. ഇതിനുമുമ്പ് ഒരിയ്ക്കലും കണ്ടിട്ടില്ലാത്തവിധം അയാളുടെ കണ്ണുകൾ തിളക്കമറ്റ് അലക്ഷ്യമായി നടന്നു. പെട്ടി തുറന്നു വയലിൻ കൈയിലെടുക്കാൻ ഭാവിച്ചപ്പോൾ, പാതി ചാരിയ വാതിൽ അയാളുടെ ശ്രദ്ധയിൽപ്പെട്ടു. വാതിൽ വലിച്ചടച്ചു പിന്നോട്ടു തിരിയുമ്പോൾ അയാൾ അലമാരയിൽ ഒഴിഞ്ഞ ഗ്ലാസും വൈൻകുപ്പിയും ഇരിയ്ക്കുന്നതു കണ്ടു. കുറച്ചു വൈൻ ഗ്ലാസിലേയ്ക്കു പകർന്നെടുത്ത് അയാൾ കുടിച്ചു. മൂന്നാമത്തെ തവണ അയാൾ വയലിൻ കൈയിലെടുത്തു. ഇത്തവണയും വയലിൻ താഴെ വെച്ച് അയാൾ അമ്മയുടെ കട്ടിലിനരികിലേയ്ക്കു ചെന്നു. ഭയം മൂലം മരവിച്ച് ഇനിയെന്താണു സംഭവിയ്ക്കുകയെന്നു കണ്ണിമയ്ക്കാതെ ഞാൻ ശ്രദ്ധിച്ചുകൊണ്ടിരുന്നു.

കുറേനേരം അയാൾ അമ്മയെ നോക്കിനിന്നു. പിന്നെ, പുതപ്പെടുത്ത് അവരുടെ മുഖം മൂടി, പുറത്തു കൈകൊണ്ടു സ്പർശിച്ചു. എനിയ്ക്ക് ഉൽക്കണ്ഠ വർദ്ധിച്ചു. ഒരിയ്ക്കൽക്കൂടി അമ്മയുടെ തലയിൽ ചുംബിയ്ക്കുന്നതുപോലെ അയാൾ കുനിഞ്ഞുനിന്നു. എഴുന്നേറ്റപ്പോൾ ഭയപ്പെടുത്തുന്നവിധം വെളുത്തുപോയ അയാളുടെ മുഖത്ത് നേരിയ ഒരു ചിരിയുടെ ലാഞ്ഛന പടർന്നിരുന്നു. അനക്കമറ്റ് ഉറങ്ങുന്ന അമ്മയെ അയാൾ

സാവധാനം അതീവശ്രദ്ധയോടെ പുതപ്പുകൊണ്ടു മൂടി, പാദംമുതൽ ശിരസ്സുവരെ..... അറിയാൻ വയ്യാത്ത ഒരു വികാരത്തിൽ ഞാൻ വിറച്ചു. അമ്മയെച്ചൊല്ലി ഞാൻ ആകുലപ്പെട്ടു, അവരുടെ ഗാഢനിദ്ര കണ്ടു ഞാൻ അമ്പരന്നു. പുതപ്പിനടിയിൽ ചലനരഹിതമായിക്കിടക്കുന്ന ആ കാൽവിരലുകളുടെ വടിവ് ഞാൻ അസ്വസ്ഥതയോടെ നോക്കി.... പൊടുന്നനെ ഒരിടിമിന്നൽപോലെ ഭയപ്പെടുത്തുന്ന ഒരു വിചാരം എന്റെ ഉള്ളിൽ മിന്നിത്തെളിഞ്ഞു!

മുൻകരുതലുകളെല്ലാം ഉറപ്പാക്കിയശേഷം അയാൾ അലമാരയിൽനിന്നു കുപ്പിയിൽ ബാക്കിയുള്ള വൈനുംകൂടി എടുത്തു കുടിച്ചു. മേശക്കരികിലേക്ക് അയാൾ വേച്ചുവേച്ചു നടന്നു. അപ്പോൾ തിരിച്ചറിയാനാവാത്തവിധം അയാളുടെ മുഖം വെളുത്തിരുന്നു. വീണ്ടും അയാൾ വയലിൻ കൈയിലെടുത്തു, ഞാനതു കണ്ടു, അതെന്താണെന്ന് എനിക്കറിയാമായിരുന്നു. പക്ഷേ, ആ നിമിഷം പ്രവചിക്കാൻ വയ്യാത്ത എന്തോ ഒന്നു ഞാൻ പ്രതീക്ഷിച്ചു,

അച്ഛൻ വയലിൻ വായിയ്ക്കാൻ തുടങ്ങി. ഭീകരവും ഭയങ്കരവുമായ, പൈശാചികമായ.... ആദ്യത്തെ സ്വരത്തിൽ ഞാൻ നടുങ്ങി. പക്ഷേ, സ്വരങ്ങൾ തെന്നിയിടറി. എന്തോ ഓർമ്മിച്ചെടുക്കുന്നതുപോലെ അയാൾ പെട്ടെന്നു നിർത്തി. അവസാനം, നിസ്സഹായനായി, നിരാശ കടിച്ചമർത്തി അയാൾ വയലിൻ താഴെ വെച്ചു. എന്തോ അലോസരപ്പെടുത്തുന്നുണ്ടെന്നമട്ടിൽ അപരിചിതഭാവത്തോടെ അയാൾ കട്ടിലിലേയ്ക്കു നോക്കി, വീണ്ടും അതിനടുത്തേയ്ക്കു നടന്നുചെന്നു..... അയാളുടെ ചെറിയൊരു ചലനംപോലും, ഭയത്തിന്റെ ചുഴലിയിൽപ്പെട്ടു കറങ്ങി ഞാൻ ശ്രദ്ധിച്ചു.

വളരെ പെട്ടെന്നു ധൃതിപിടിച്ച് അയാളെന്തോ തിരഞ്ഞു. അതേസമയം മിന്നൽപ്പിണർപോലെ ഒരു വിചാരം എന്നെ നടുക്കി. അമ്മ ഇത്ര ഗാഢമായി ഉറങ്ങുന്നതെന്തുകൊണ്ടാണെന്നു ഞാൻ അത്ഭുതപ്പെട്ടു. അച്ഛൻ അമ്മയുടെ മുഖത്തു കൈകൊണ്ടു തൊട്ടിട്ടും അവരുണ

രാത്തതെന്ത്? ഒടുവിൽ, അവിടെക്കിടന്ന തുണികളെല്ലാം അയാൾ പെറുക്കിയെടുക്കുന്നതു ഞാൻ കണ്ടു. അമ്മയുടെ നൈറ്റി, അയാളുടെ ഓവർകോട്ട്, ഷർട്ടുകൾ, എന്നുവേണ്ട ഞാനുറങ്ങാൻ പോകുമ്പോൾ ഊരിയിട്ട ഉടുപ്പുവരെ അയാൾ ശേഖരിച്ചു. ആ തുണികളെല്ലാമെടുത്ത് അയാൾ അമ്മയെ മറയ്ക്കുന്നവിധം ദേഹമാസകലം മൂടി. അവരപ്പോഴും നിശ്ചലയായി ചെറുവിരൽപോലും അനക്കാതെ കിടന്നു.

അമ്മ സുഖസുഷുപ്തിയിലായിരുന്നു...!

ഈ പണികളെല്ലാം ചെയ്തുകഴിഞ്ഞപ്പോൾ അയാൾ ആശ്വാസ ത്തോടെ ദീർഘശ്വാസം വിട്ടു. ഇത്തവണ അയാളെ ഒന്നും തടസ്സപ്പെ ടുത്തിയില്ല, എങ്കിലും അയാൾ അസ്വസ്ഥനായിരുന്നു. കട്ടിലിലേക്കു നോക്കാതിരിയ്ക്കാൻ മെഴുകുതിരി വാതിലിനടുത്തേയ്ക്കു നീക്കിവെച്ച്, അയാളതിനു നേരെ തിരിഞ്ഞുനിന്നു. ഒടുവിൽ അയാൾ വയലിൻ കൈയിലെടുത്ത്, വലിഞ്ഞു മുറുകിയ മുഖഭാവത്തോടെ ആദ്യത്തെ സ്വരം വായിച്ചു.... അന്തരീക്ഷത്തിൽ അനുരണനങ്ങൾ സൃഷ്ടിച്ച് ഒ ന്നിനു പുറകെ ഒന്നായി സ്വരസഞ്ചയങ്ങൾ ഒഴുകി വന്നു........

അല്ല, അതൊരിയ്ക്കലും സംഗീതമായിരുന്നില്ല..... ഞാനോരോന്നും വ്യക്തമായി ഓർക്കുന്നുണ്ട്, ആ സമയത്ത് എന്റെ ശ്രദ്ധയിൽപ്പെട്ട ഓരോന്നും അവസാനം വരേയും ഞാനോർക്കുന്നു. അല്ല, പിന്നീടു ഞാൻ കേട്ടിട്ടുള്ള ഒരുതരം സംഗീതവുമായും അതിനു സാദൃശ്യമുണ്ടാ യിരുന്നില്ല. വയലിനിൽനിന്നു പുറപ്പെടുന്ന സ്വരങ്ങളല്ല, വന്യമായൊ രു ആരവംതന്നെ മുറിയിലാകെ മുഴങ്ങുന്നതായി എനിക്കു തോന്നി. ബോധക്ഷയംമൂലം എന്റെ ധാരണകൾ അസാധാരണമായി തോ ന്നിയതാകാം; അതല്ലെങ്കിൽ, തികച്ചും അസ്വാഭാവികമായി അപ്പോ ഴവിടെ കണ്ടതും കേട്ടതുമെല്ലാം എന്റെ മനസ്സിലുണർത്തിയ വിഹ്വ ലസങ്കൽപ്പങ്ങളാകാം. പക്ഷേ, ഒരു കാര്യം തീർച്ച! ഞാൻ കേട്ടത്, മനുഷ്യസ്വരത്തിലുള്ള ഒരു തേങ്ങലും നിലവിളിയുമായിരുന്നു! ആ സ്വരങ്ങളിൽ അതികഠിനമായ നിരാശയുടേയും നിസ്സഹായതയുടേ യും വിഷാദസ്പന്ദനങ്ങൾ വ്യക്തമായി പ്രതിദ്ധ്വനിച്ചിരുന്നു. അവസാ

നത്തെ ചരണത്തിൽ, വിലാപത്തിന്റെ സകല വിധുരതകളുടേയും മൂർ ദ്ധന്യത്തിൽ, പ്രതീക്ഷ അസ്തമിച്ച, നൈരാശ്യത്തിന്റെ ആറ്റിക്കുറുക്കിയ ആത്മവേദന...! അതെനിയ്ക്കു സഹിയ്ക്കാനായില്ല. ഞാൻ വിറയ്ക്കാൻ തുടങ്ങി, എന്റെ കണ്ണുകളിൽനിന്നു ജലകണങ്ങൾ അടർന്നുവീണു. പേടിച്ചരണ്ടു നിലവിളിച്ചുകൊണ്ട് ഞാൻ ഓടിച്ചെന്ന് അയാളുടെ കൈ കടന്നുപിടിച്ചു.

അയാൾ ഞെട്ടിപ്പിടഞ്ഞു... പെട്ടെന്നുറക്കെ തേങ്ങിക്കരഞ്ഞു വയലിൻ താഴെയിട്ടു. പരിസരം മറന്ന്, അന്ധാളിപ്പോടെ ഒരു മിനിട്ടുനേരം അയാൾ നിന്നു. കണ്ണുകൾ ഇരുവശത്തേയ്ക്കും എന്തോ തിരയുന്നതുപോലെ ചലിച്ചു. അടുത്ത നിമിഷം, അയാൾ വയലിൻ കടന്നെടുത്ത് എന്റെ തലയ്ക്കുമീതെ ഓങ്ങി.. ഒരു നിമിഷം, ഒരുപക്ഷേ, അയാളെന്നെ അവിടെവെച്ചുതന്നെ കൊല്ലാനൊരുങ്ങി....!

"അച്ഛാ...!" ഞാൻ അയാളെ നോക്കി ആർത്തസ്വരത്തിൽ അട്ടഹസിച്ചു. "അച്ഛാ...!"

എന്റെ അസാധാരണമായ ശബ്ദം കേട്ടപ്പോൾ തളിരിലപോലെ വിറച്ച് അയാൾ രണ്ടുചുവട് പിന്നോട്ടുമാറി.

"അതെ...! നീയിനിയും ബാക്കിയുണ്ട്, അപ്പോൾ..., എല്ലാം കഴിഞ്ഞിട്ടില്ല! അപ്പോൾ..., എനിയ്ക്കിനി നീ കൂടിയുണ്ട്!" എന്നെയെടുത്ത്, ചുമലിനു മീതെ വായുവിൽ ഉയർത്തിക്കൊണ്ട് അയാൾ അലറി.

"അച്ഛാ...!" ഞാൻ വീണ്ടും ഉറക്കെക്കരഞ്ഞു. "ദൈവത്തെയോർത്ത് എന്നെ പേടിപ്പിയ്ക്കാതിരിയ്ക്കൂ...! എനിയ്ക്കു പേടിയാകുന്നു, അച്ഛാ!"

എന്റെ ദൈന്യത അയാളുടെ ഹൃദയത്തിൽ എവിടെയോ ചെന്നു തറച്ചു. അയാളെന്നെ സാവധാനം താഴെയിറക്കി നിർത്തി. ഒന്നും മിണ്ടാതെ, എന്തോ ഓർമ്മിച്ചെടുക്കുന്നതുപോലെ, അയാൾ കുറച്ചുനേരം നിന്നു. പെട്ടെന്നുണ്ടായ ഒരു വികാരത്തള്ളിച്ചയിൽ അയാൾ വിറച്ചു. തിളക്കമറ്റ കണ്ണുകളിൽനിന്നു കണ്ണീർ ധാരധാരയായി ഒഴുകി. കുനിഞ്ഞുനിന്ന് അയാളെന്റെ മുഖം സൂക്ഷിച്ചുനോക്കി.

"അച്ഛാ...!" ഉൾക്കിടിലത്തോടെ ഞാൻ പറഞ്ഞു, "എന്നെയിങ്ങനെ തുറിച്ചു നോക്കാതിരിയ്ക്കൂ, നമുക്കിവിടെനിന്നു പോകാം! എവിടേയ്ക്കെങ്കിലും.., വേഗം..., വേഗം ഓടിപ്പോകാം!"

"അതേ, നമുക്കോടിപ്പോകാം, ഓടിപ്പോകാം! വളരെ താമസിച്ചുപോയി, നെതോച്കാ...! വാ, വേഗം, വാ...!" എന്താണു ചെയ്യേണ്ടതെന്ന് അപ്പോൾമാത്രം ബോദ്ധ്യം വന്നതുപോലെ അയാൾ ധൃതിപ്പെട്ടു. തിരക്കുപിടിച്ച് അയാൾ നാലുപാടും നോക്കി. താഴെ കിടക്കുന്ന അമ്മയുടെ തുവാലയെടുത്ത് അയാൾ പോക്കറ്റിലിട്ടു. അടുത്തതായി അവരുടെ തൊപ്പിയെടുത്തു പോക്കറ്റിൽ നിക്ഷേപിച്ചു, ഒരു ദീർഘയാത്രയ്ക്കു വേണ്ടതെല്ലാം ശേഖരിയ്ക്കുന്നതുപോലെ!

ക്ഷണത്തിൽ ഉടുപ്പുകൾ പെറുക്കിയെടുത്തു ഞാനും യാത്രയ്ക്കു വേണ്ടതെന്നു തോന്നിയതെല്ലാം എടുത്തുവെയ്ക്കാൻ തുടങ്ങി.

"എല്ലാമായോ?" അച്ഛൻ ചോദിച്ചു. "വേണ്ടതെല്ലാം എടുത്തില്ലേ? വേഗം, വേഗം...!"

ധൃതിയിൽ ഞാനെന്റെ ഭാണ്ഡം മുറുക്കി. മഞ്ഞുകൊള്ളാതിരിയ്ക്കാൻ തലയിലൊരു തുവാല കെട്ടി. അവസാനം പോകാനൊരുങ്ങുമ്പോഴാണു ചുവരിൽ തൂങ്ങിക്കിടക്കുന്ന ആ പഴയ ചിത്രം എനിയ്ക്കോർമ്മവന്നത്. അച്ഛനുടനെതന്നെ അതിനു സമ്മതിച്ചു. അയാളിപ്പോൾ ശാന്തനാണ്. അടക്കിയ സ്വരത്തിൽ വേഗം പുറപ്പെടാൻ മാത്രമാണ് അയാളാവശ്യപ്പെട്ടത്. ചിത്രം ഉയരത്തിലായിരുന്നു. കസേരയുടെമേൽ സ്റ്റൂൾ കയറ്റിവെച്ചു വളരെ ബുദ്ധിമുട്ടിയാണു ഞങ്ങൾ ആ ചിത്രമെടുത്തത്. അപ്പോഴേയ്ക്കും യാത്രയ്ക്കുള്ള ഒരുക്കങ്ങൾ പൂർത്തിയായി. അയാളെന്റെ കൈ പിടിച്ച് പുറത്തേയ്ക്കു കടക്കാൻ തുനിഞ്ഞു. പെട്ടെന്ന് എന്തോ ചെയ്യാൻ മറന്നുപോയതുപോലെ അയാൾ നെറ്റിതടവി നിന്നു. ഒടുവിൽ അതെന്താണെന്ന് അയാൾക്കോർമ്മ വന്നു, അമ്മയുടെ തലയണയ്ക്കടിയിലെ താക്കോലാണ് അയാൾ അന്വേഷിച്ചത്. അതെടുത്ത് മേശവലിപ്പു തുറന്ന് കിട്ടിയ പണം എന്റെ കൈയിൽ തന്ന് അയാൾ സ്വരം താഴ്ത്തി പറഞ്ഞു.

"നെതോച്കാ, നീയെടുത്തോ, എവിടെയെങ്കിലും സൂക്ഷിച്ചുവെയ്ക്കു്! കളയാതെ നോക്കണം!". ആ പണം എന്റെ കൈയിൽ തന്നെങ്കിലും പിന്നീടതു മടക്കിവാങ്ങി എന്റെ ഉടുപ്പിന്റെ പോക്കറ്റിലിട്ടു. ആ വെള്ളിനാണയം ദേഹത്തു തട്ടിയപ്പോൾ ഞാൻ ഞെട്ടി! പണത്തിന്റെ പൊള്ളുന്ന ചൂട് അന്നാണു ഞാൻ അറിഞ്ഞത്! വീണ്ടും ഞങ്ങൾ പോകാനൊരുങ്ങി. പക്ഷേ, ഒരിയ്ക്കൽക്കൂടി അയാൾ തെല്ലിട നിന്നു.

"നെതോച്കാ..!" കഷ്ടപ്പെട്ട് ഓർമ്മിച്ചെടുക്കുന്നതുപോലെ അയാൾ പറഞ്ഞു. "എന്റെ കുട്ടി, ഞാൻ മറന്നു... എന്താണത്...? എനിയ്ക്കോർക്കാനാവുന്നില്ല.. അതെയതെ.., ഇവിടെ വാ, നെതോച്കാ!"

അയാളെന്നെ മുറിയുടെ മൂലയ്ക്കലുള്ള വിശുദ്ധന്റെ പ്രതിമയ്ക്കു മുന്നിൽ തലകുനിച്ചു നിർത്തി.

"പ്രാർത്ഥിയ്ക്കു്, എന്റെ കുട്ടീ, പ്രാർത്ഥിയ്ക്കു്! നിനക്കു നല്ല ആശ്വാസം തോന്നും...! അതേ, ശരിയ്ക്കും സുഖം തോന്നും!" പ്രതിമയെ ചൂണ്ടി എന്നോടയാൾ അടക്കിയ ശബ്ദത്തിൽ പറഞ്ഞു. "നീ പ്രാർത്ഥന ചൊല്ലിക്കോ!" അയാൾ നിർബന്ധിക്കുന്നപോലെ ആവർത്തിച്ചു.

ഞാൻ കാൽമുട്ടിലിരുന്ന്, കൈകൂപ്പി, എന്നെയാകെ ബാധിച്ച ഭയത്തോടും നിസ്സഹായതയോടും നൈരാശ്യത്തോടുംകൂടി ശ്വാസമടക്കി കുറേനേരം നിലത്തു കുനിഞ്ഞുകിടന്നു. പ്രാർത്ഥിയ്ക്കാൻവേണ്ടി മനസ്സിൽനിന്ന് ഓരോ വിചാരവും ഓരോ വികാരവും ഒറ്റയ്ക്കൊറ്റയ്ക്ക് വലിച്ചെടുത്തു. അപ്പോഴും തിരിച്ചറിയാൻ കഴിയാത്ത ഒരു വികാരം എന്നെ അസ്വസ്ഥയാക്കിക്കൊണ്ടിരുന്നു. കണ്ണീരെന്നെ തടഞ്ഞു. വേദനകൊണ്ടു പരവശയായി ഞാനെഴുന്നേറ്റു. എനിയ്ക്കയാളുടെ കൂടെ പോകാൻ തോന്നിയില്ല. ഞാനയാളെ ഭയപ്പെട്ടു. എന്നെ ആ നിമിഷംവരെ വേദനിപ്പിയ്ക്കുകയും പീഡിപ്പിയ്ക്കുകയും ചെയ്ത വിഷയം അവസാനം പൊട്ടിത്തെറിച്ചു.

"അച്ഛാ..!" കണ്ണീരായി ഉരുകിക്കൊണ്ട് ഞാൻ തേങ്ങി. "അപ്പോൾ, അമ്മ....? അമ്മയ്ക്കെന്തുപറ്റി...? അമ്മയെവിടെ? എവിടെയാണെ

ന്റെ അമ്മ?" എനിയ്ക്ക് തുടരാൻ കഴിഞ്ഞില്ല, ഞാൻ പൊട്ടിക്കരഞ്ഞു.

അയാളും കണ്ണീരൊഴുക്കിക്കൊണ്ട് എന്നെ നോക്കി. അവസാനം എന്റെ കൈപിടിച്ച്, കട്ടിലിനരികിലേയ്ക്കു ചെന്ന്, തുണികളുടെ കൂമ്പാരം വകഞ്ഞുമാറ്റി, അയാൾ പുതപ്പുയർത്തി.

ദൈവമേ...! അമ്മ തണുത്തു മരവിച്ച നീലനിറമായി മരിച്ചു കിടക്കുന്നു! സ്വബോധം നഷ്ടപ്പെട്ടു ഞാൻ അവരുടെമേൽ കമിഴ്ന്നു വീണു. ആ മരവിച്ച ശരീരം കെട്ടിപ്പിടിച്ചു കരഞ്ഞു. അച്ഛൻ എന്റെ പുറത്തു തലോടി.

"അമ്മയെ നമസ്ക്കരിയ്ക്ക്, നെതോച്കാ...!" അയാൾ മന്ത്രിച്ചു. "അവരോട് വിട ചോദിയ്ക്ക്!"

ഞാനമ്മയെ നമസ്ക്കരിച്ചു, എന്റെയടുക്കൽ അയാളും നീണ്ടു നിവർന്നു കൈകൂപ്പിക്കിടന്നുകൊണ്ട് അമ്മയോടു വിടചോദിച്ചു. വിളറിവെളുത്ത ചുണ്ടുകൾ വിതുമ്പിക്കൊണ്ട് അയാളെന്തോ പിറുപിറുത്തു.

"അതു ഞാനല്ല., നെതോച്കാ, ഞാനല്ല..!" വിറയ്ക്കുന്ന വിരലുകൾ മൃതശരീരത്തിലേക്കു ചൂണ്ടി അയാൾ പുലമ്പി. "നീ കേൾക്കുന്നുണ്ടോ? ഞാനല്ല, ഞാൻ ചെയ്തതല്ല! നീ മറക്കരുത്, നെതോച്കാ! "

"അച്ഛാ...! നമുക്കു പോകാം ", ഞാൻ പറഞ്ഞു. "സമയമായി!"

"അതേ, സമയമായി. നമ്മൾ നേരത്തേതന്നെ പോകേണ്ടതായിരുന്നു!" എത്രയും വേഗം മുറിയ്ക്കു പുറത്തു കടക്കാൻ എന്റെ കൈ മുറുകെപ്പിടിച്ച് അയാൾ പറഞ്ഞു. "ഇനി നമുക്കും പുറപ്പെടാം. ദൈവത്തിനു നന്ദി! ദൈവത്തിനു നന്ദി, ഇപ്പോഴെല്ലാം കഴിഞ്ഞു!"

ഞങ്ങൾ താഴേയ്ക്കിറങ്ങി. ഉറക്കം തൂങ്ങിനിന്ന കാവൽക്കാരൻ ഞങ്ങളെ സംശയത്തോടെ നോക്കി വാതിൽ തുറന്നു. അയാളെന്തെങ്കിലും ചോദിക്കുമെന്നു ഭയന്ന് അച്ഛൻ ആദ്യം പുറത്തുകടന്നു. എനിയ്ക്ക് അച്ഛന്റെ കൂടെയെത്താൻ വിഷമിയ്ക്കേണ്ടിവന്നു. ഞങ്ങൾ തെരുവിലൂടെ നടന്നു തോടിന്റെ വക്കിലെത്തി. നടപ്പാതയിൽ രാത്രി മുഴുവൻ മഞ്ഞു വീണിരുന്നു, ഇപ്പോൾ ചീളുകളായാണു വീഴുന്നത്. തണുപ്പ് എ

ന്റെ മജ്ജയിലേക്ക തുളച്ചുകയറി. അച്ഛന്റെ കോട്ടിൽ മുറുകെപ്പിടിച്ച് അയാളുടെ ഒപ്പമെത്താൻ എനിയ്ക്ക് ഓടേണ്ടി വന്നു. ദേഹത്തോട്ടു ചേർത്തു പിടിച്ചിരുന്ന വയലിൻ തെന്നിപ്പോകുന്നതു തടയാൻ അയാളിടയ്ക്കിടെ നിന്നു. ഏതാണ്ടു കാൽ മണിക്കൂറോളം ഞങ്ങൾ നടന്നിട്ടുണ്ടാകും; ഒടുവിലയാൾ തോടിന്റെ ഒരു വശത്തു ചെരിഞ്ഞുകിടക്കുന്ന നടപ്പാതയിലേയ്ക്കു തിരിഞ്ഞ് സ്വസ്ഥമായൊരു ഭാഗത്തു ചെന്നിരുന്നു. ഞങ്ങളിരുന്നതിന്റെ രണ്ടു ചുവടു മാറി മഞ്ഞിലൊരു ദ്വാരം ഞാൻ ശ്രദ്ധിച്ചു. പരിസരമാകെ കനത്ത നിശ്ശബ്ദത!

ദൈവമേ! ആ സമയത്ത് എന്നെ കടന്നാക്രമിച്ച ഭയാനകമായ ആ വികാരം ഇത്ര കാലത്തിനുശേഷവും എനിയ്ക്കു മറക്കാൻ കഴിയുന്നില്ല. ഒരു വർഷത്തോളമായി ഞാൻ ഭാവനയിൽമാത്രം കണ്ടിരുന്ന സ്വപ്നം ഇന്നിതാ യാഥാർത്ഥ്യമായിരിയ്ക്കുന്നു. ഞങ്ങൾ ആ ചെറിയ വീടുപേക്ഷിച്ചു കഴിഞ്ഞു! ഇതാണോ ഞാൻ പ്രതീക്ഷിച്ചിരുന്നത്? ഇതാണോ ഞാൻ കണ്ട സ്വപ്നം? ഞാൻ ആവേശത്തോടെ സ്നേഹിച്ച ആ മനുഷ്യന്റെ സന്തോഷത്തിനുവേണ്ടി എന്റെ മനസ്സിലുണർന്ന ബാലിശമായ ഭാവനാസൃഷ്ടികളായിരുന്നുവോ, അവ? അതിനും പുറമേ അമ്മയെക്കുറിച്ച് ഊഷ്മളമായൊരു വിചാരം ആ തണുത്തുറഞ്ഞ അന്തരീക്ഷത്തിലും എന്നെ കാർന്നുകൊണ്ടിരുന്നു. എത്ര ലാഘവത്തോടെയാണു ഞങ്ങൾ അമ്മയെ വിട്ടു പോന്നത്? ഞാൻ അത്ഭുതപ്പെട്ടു. ഉപയോഗമില്ലാത്ത ഒരു വസ്തുപോലെ ഞങ്ങൾ അവരുടെ ശരീരം അവിടെത്തന്നെ ഉപേക്ഷിച്ചു പോന്നു! മറെറന്തിലുമുപരി അതാണ്, എനിയ്ക്കപ്പോൾ ഹൃദയഭേദകമായി അനുഭവപ്പെട്ടത് !

"അച്ഛാ...!" എന്റെയുള്ളിലെ ആശങ്കകൾ ഒതുക്കാനാകാതെ ഞാൻ വിളിച്ചു. "അച്ഛാ...!"

"ങ്ഏ, എന്തുപറ്റി?" പെട്ടെന്ന് മനോരാജ്യത്തിൽനിന്ന് ഉണർന്ന് അയാൾ നിശ്ചിന്തനായി ചോദിച്ചു.

"നമ്മളെന്താണ് അമ്മയെ അവിടെത്തന്നെ വിട്ടുപോന്നത്, അ

ച്ഛാ...? നമ്മളെന്താണ് അമ്മയെ ഉപേക്ഷിച്ചത്?"

കരച്ചിലിന്റെ വക്കത്തായിരുന്നു, ഞാൻ. "അച്ഛാ, നമുക്കു വീട്ടിലേയ്ക്കു മടങ്ങാം. ആരെയെങ്കിലും സഹായത്തിനു വിളിയ്ക്കാം!".

"അതെ, അതേ..." എല്ലാ ആശയക്കുഴപ്പങ്ങൾക്കും പരിഹാരമായി പുതിയൊരു വഴി കണ്ടെത്തിയതുപോലെ അയാൾ പറഞ്ഞു.

"അതെ, നെതോച്കാ...! പാടില്ല. നമ്മൾ അമ്മയുടെ അടുത്തേക്കു പോകണം. അവരവിടെ തണുത്തു മരവിക്കുന്നു! നീയങ്ങോട്ടു ചെല്ല്! നെതോച്കാ, ഇരുട്ടധികമില്ല., അവിടെ ഒരു മെഴുകുതിരിയുമുണ്ട്.., പേടിയ്ക്കാനൊന്നുമില്ല, ആരെയെങ്കിലും വിളിച്ച് അമ്മയെ ഏൽപ്പിച്ചു പെട്ടെന്നു മടങ്ങി വാ! നീയൊറ്റയ്ക്കു പൊയ്ക്കോ, ഞാനിവിടെ കാത്തിരിയ്ക്കാം, ഞാനെങ്ങും പോവില്ല.....!"

ഞാനുടനെ പുറപ്പെട്ടു. നടപ്പാതയിലെത്തിയില്ല, അതിനുമുമ്പ് ഹൃദയത്തിൽ എന്തോ ആഞ്ഞു തറയ്ക്കുന്നതുപോലെ.. ഞാൻ പിന്നിലേയ്ക്കു തിരിഞ്ഞുനോക്കി, അയാൾ എന്റെ നേരേ എതിർദിശയിൽ കുതിച്ചോടുന്നതു ഞാൻ കണ്ടു!

ആ സമയം, എന്നെ ഒറ്റയ്ക്കാക്കി ഓടിയകലുകയായിരുന്നു, അയാൾ! തൊണ്ട പൊട്ടുമാറ് ഉറക്കെ നിലവിളിച്ചുകൊണ്ട് സംഭ്രാന്തയായി ഞാനയാളുടെ പിന്നാലെ, അയാളെ മറികടക്കാനായി ഓടി. ശ്വാസം കിട്ടാതെ ഞാൻ കിതച്ചു. അയാൾ വേഗത്തിൽ, അതിവേഗത്തിൽ ഓടി.... എനിയ്ക്കയാളെ കാണാനാവുന്നില്ല.. വഴിയിൽ, താഴെ വീണു പോയ അയാളുടെ തൊപ്പി എന്റെ കാലിൽ തടഞ്ഞു. ഞാനതു കുനിഞ്ഞെടുത്തു വീണ്ടും ഓടി. എനിയ്ക്കു ശ്വാസം നിലയ്ക്കുന്നതുപോലെ, കാലുകൾ വഴുതുന്നതുപോലെ... ഞാനേതോ ചതിയിൽ വീണതാണെന്ന തോന്നലുണ്ടായി. അതൊരു മതിഭ്രമമാണെന്നു ഞാൻ കരുതി. സ്വപ്നത്തിൽ കാണാറുള്ളതുപോലെ ആരിൽനിന്നോ ഓടിയകലാൻ ശ്രമിക്കുന്നു, കാലുകൾ നിലത്തുറക്കുന്നില്ല, ഓട്ടത്തിന്റെ വേഗം കുറഞ്ഞപ്പോൾ ആരോ എന്നെ മറികടന്നു, ഞാൻ ബോധരഹിതയായി നി

ലംപതിച്ചു. മർമ്മഭേദകമായൊരു വേദന ചാട്ടുളിപോലെ എന്റെ ഹൃദയത്തിൽ തുളച്ചു കയറി. എനിയ്ക്ക് അയാളോടു സഹതാപം തോന്നി. ഈ മരവിക്കുന്ന തണുപ്പത്ത്, ഒരു തൊപ്പിയില്ലാതെ, ഒരു ഓവർകോട്ടു പോലുമില്ലാതെ, സ്വതം പൊന്നോമനയിൽനിന്ന് ഓടിയൊളിയ്ക്കുന്ന അയാളെക്കുറിച്ചോർത്ത് എന്റെ ഉള്ളുരുകി; ഒരിയ്ക്കൽക്കൂടി ഊഷ്മളതയോടെ ഒന്നു ചുംബിക്കാൻ, എന്നെ ഭയക്കേണ്ടതില്ലെന്നു സാന്ത്വനിപ്പിക്കാൻ, അയാളെ കെട്ടിപ്പുണർന്ന് ഒന്നാവാൻ, ഇഷ്ടമില്ലെങ്കിൽ ഞാനയാളെ പിന്തുടരില്ലെന്ന് ഉറപ്പു നൽകാൻ, ഞാനൊറ്റയ്ക്ക് അമ്മയുടെ അടുത്തേയ്ക്കു പൊയ്ക്കൊള്ളാമെന്നു സമ്മതിയ്ക്കാൻ, വളരെ വേഗത്തിൽ അയാളെ മറികടന്നേ പറ്റൂ! ഒടുവിലയാൾ ഒരു വളവു തിരിയുന്നതു ഞാൻ കണ്ടു. അവിടെ ചെന്നു തിരിഞ്ഞുനോക്കുമ്പോൾ, അയാളതാ തിരിച്ചറിയാൻ തക്കവണ്ണം തൊട്ടുമുന്നിൽ നിൽക്കുന്നു...! പെട്ടെന്ന് എനിയ്ക്കൊരു ബലക്ഷയം അനുഭവപ്പെട്ടു. എന്റെ ശക്തി മുഴുവൻ ചോർന്നു പോകുന്നതുപോലെ, ഞാനുറക്കെ കരഞ്ഞു, നിലവിളിച്ചു. ഓടുന്ന വഴി എതിരെ വന്ന രണ്ടുപേരുടെ ദേഹത്തുതട്ടി താഴെ വീഴാൻ ഭാവിച്ചതു ഞാനോർക്കുന്നു... അവർ, വഴിവക്കിൽ സ്തബ്ധരായി നിന്നു വിസ്മയത്തോടെ ഞങ്ങളെ നോക്കി.

"അച്ഛാ., അച്ഛാ...!" ഞാൻ അവസാനമായി നിലവിളിച്ചു, എന്റെ കാലുകൾ വഴുതിപ്പോയി. വലിയൊരു വീടിന്റെ പടിവാതിൽക്കൽ ഞാൻ ബോധമറ്റു വീണു! എന്റെ മുഖമാകെ രക്തമൊഴുകുന്നതു ഞാനറിഞ്ഞു! ഒരു നിമിഷം...... എനിയ്ക്കു ബോധം നഷ്ടപ്പെട്ടു!

ബോധം തെളിയുമ്പോൾ, ഇളംചൂടുള്ള പതുപതുത്ത ഒരു കിടയ്ക്കയിൽ കിടക്കുകയായിരുന്നു, ഞാൻ. ചുറ്റും ആകാംക്ഷയോടെ, ഞാൻ കണ്ണു തുറക്കുന്നതു കണ്ട് ആശ്വാസത്തോടെ, പുഞ്ചിരിയ്ക്കുന്ന മുഖങ്ങൾ! മൂക്കത്തു കണ്ണട വെച്ച ഒരു വൃദ്ധ, അത്യധികമായ അനുകമ്പയോടെ എന്നെ സൂക്ഷിച്ചുനോക്കുന്ന ഉയരം കൂടിയ ഒരാൾ, സുന്ദരിയായൊരു ചെറുപ്പക്കാരി, അവസാനമായി എന്റെ കൈ പിടിച്ച് വാച്ചിലേക്കു

നോക്കിക്കൊണ്ടിരിയ്ക്കുന്ന തലനരച്ച ഒരു മനുഷ്യൻ.

പുതിയൊരു ജീവിതത്തിലേയ്ക്കാണു ഞാനുണർന്നത്. ഓട്ടത്തിനിടയിൽ ഞാൻ കണ്ടുമുട്ടിയവരിലൊരാൾ എക്സിലെ പ്രഭുവായിരുന്നു. അദ്ദേഹത്തിന്റെ വീട്ടുപടിയ്ക്കലാണു ഞാൻ ബോധംകെട്ടു നിലംപതിച്ചത്. അന്വേഷണത്തിൽ ഞാനാരാണെന്ന് അദ്ദേഹത്തിനു മനസ്സിലായി. മണിക്കൂറുകൾക്കുമുമ്പ് അച്ഛനു കച്ചേരിയുടെ ടിക്കറ്റ് കൊടുത്തയച്ച അത്ഭുതകരമായ ആകസ്മികതയിൽ അദ്ദേഹം ആശ്ചര്യപ്പെട്ടു. എന്നെ സ്വന്തം കുട്ടികളുടെകൂടെ സംരക്ഷിക്കാനുള്ള ചുമതല പ്രഭു ഏറ്റെടുത്തു. അച്ഛനെക്കുറിച്ചും അദ്ദേഹം അന്വേഷണം നടത്തി. പട്ടണത്തിനു പുറത്ത്, അത്യാസന്നനിലയിൽ കടുത്ത മാനസികാഘാതത്തിനു വിധേയനായി കണ്ടെത്തിയ അയാളെ ആശുപത്രിയിൽ പ്രവേശിപ്പിച്ചെങ്കിലും രണ്ടു ദിവസത്തിനകം മരണമടഞ്ഞു.

അത്തരമൊരു കുത്തഴിഞ്ഞ ജീവിതത്തിന്റെ സ്വാഭാവികപരിണാമമായി, മരണം ഒരത്യാവശ്യമായി മാറിയതുപോലെ, അയാൾ മരിച്ചു. ശൂന്യമായൊരു സ്വപ്നംപോലെ, ജീവിതത്തിലുടനീളം ആശ്രയമായി കണ്ടതെല്ലാം മായയായി പൊലിഞ്ഞു തകർന്നുവീണപ്പോൾ മരണം അയാൾക്ക് അനിവാര്യമായിത്തീർന്നു. അവസാനപ്രതീക്ഷയും അസ്തമിച്ചു തന്നെത്തന്നെ വഞ്ചിച്ചു വിശ്വസിക്കാൻ ശ്രമിച്ചതെല്ലാം ഒറ്റനിമിഷത്തിൽ ഛിന്നഭിന്നമായപ്പോൾ, മരണമല്ലാതെ മറ്റൊരു വഴി അയാൾക്കു കണ്ടെത്താനായില്ല. സത്യം, സഹജവും തീക്ഷ്ണവുമായ പ്രകാശത്തിൽ അയാളെ അന്ധനാക്കി. അതേസമയം, തെറ്റു തെറ്റായിത്തന്നെ അയാൾക്കു ബോദ്ധ്യപ്പെടുകയും ചെയ്തു. അവസാന നിമിഷം, അത്ഭുതകരമായ ആ പ്രതിഭയിൽനിന്നുയർന്ന അലൗകിക സംഗീതം അയാൾ കേട്ടു, അതയാളെ സ്വയം വെളിപ്പെടുത്തി, എന്നെന്നേയ്ക്കുമായി വിധിയെഴുതി! അദ്ദേഹത്തിന്റെ വയലിൻ തന്ത്രികളിൽനിന്ന് അന്തരീക്ഷത്തിലേയ്ക്കു പ്രസരിച്ച അവസാനത്തെ സ്വരത്തോടെ, കലയുടെ നിഗൂഢത അയാൾക്കു വെളിവായി. നിത്യഹരിതമായ ശക്തിയും സത്യവും സൗന്ദര്യവും ഒന്നുചേർന്ന പ്രതിഭയുടെ

അത്യുദാത്തഭാവം ഉൾക്കൊള്ളാൻ കഴിയാതെ അയാൾ അന്ധാളി ച്ചു. ജീവിതകാലം മുഴുവൻ ഭാരമായി കൊണ്ടുനടന്ന ദുരൂഹവും നിഗൂ ഢവുമായ വേദനകൾ, സ്വപ്നത്തിൽ അദൃശ്യമായി പ്രത്യക്ഷപ്പെട്ടു ചി ലപ്പോൾ യഥാർത്ഥരൂപം പ്രാപിച്ച പീഡിതഭാവങ്ങൾ, സത്യത്തെ നേരിടാനാവാതെ ഒളിയ്ക്കാനും ഓടിയകലാനുംവേണ്ടി സൃഷ്ടിച്ച അ സത്യത്തിന്റെ മൂടുപടങ്ങൾ, മുൻകൂട്ടി അറിയാമായിരുന്നിട്ടും നേർക്കു നേർ കാണാനറച്ചതെല്ലാം പൊടുന്നനെ അയാളുടെമേലൊരു കൊ ള്ളിയാനായി പതിച്ചു. ഇരുട്ട് ഇരുട്ടായും വെളിച്ചം വെളിച്ചമായും കാ ണാൻ ഒരുതരം ധിക്കാരത്തോടെ വിമുഖത കാണിച്ചിരുന്ന അയാളു ടെ കൺമുന്നിൽ സകലതും നഗ്നരൂപത്തിൽ പ്രത്യക്ഷപ്പെട്ടു. ഭൂതവും വർത്തമാനവും ഭാവിയും നിർമ്മമതയോടെ കാണാൻ ശ്രമിച്ചപ്പോൾ സത്യത്തിന്റെ ഉജ്ജ്വലപ്രകാശം അയാൾക്കു താങ്ങാൻ കഴിഞ്ഞില്ല, അതയാളുടെ യുക്തിയെ വന്ധ്യയാക്കി കരിച്ചുകളഞ്ഞു. ഇടിവെട്ടുപോ ലെ വളരെ പെട്ടെന്നാണ് അതയാളെ കീഴ്പ്പെടുത്തിയത്. അത്രയും കാലം നടുക്കത്തോടും ഭീതിയോടുംകൂടി പ്രതീക്ഷിച്ചുകൊണ്ടിരുന്നതു തന്നെ സംഭവിച്ചു. സ്വന്തം തലയ്ക്കു മുകളിൽ തൂങ്ങിക്കിടന്ന വാൾ ഏതു നിമിഷവും തന്റെമേൽ വന്നുവീഴുമെന്ന് അത്യന്തം ഉദ്വിഗ്നതയോടെ അയാൾ പ്രതീക്ഷിച്ചിരുന്നു. അവസാനം ആ വാൾ മാരകമായിത്ത ന്നെ അയാളുടെമേൽ പ്രഹരമേൽപിച്ചു. സ്വന്തം വിധിയിൽനിന്ന് ഓടിയകലാൻ അയാൾ ശ്രമിച്ചു. പക്ഷേ, അയാൾക്കു പോകാനൊരു സ്ഥലവും ഉണ്ടായിരുന്നില്ല. അവസാനത്തെ പ്രതീക്ഷയും അസ്തമിച്ചു, അവസാനത്തെ ഒഴികഴിവും ഒഴിഞ്ഞുകന്നു. ആരുടെ ജീവിതമാണോ ഇത്രയുംകാലം ഒരു ഭാരമായി അയാൾ കൊണ്ടുനടന്നത്, ആരാണോ അയാളെ സ്വതന്ത്രമായി ജീവിയ്ക്കാൻ അനുവദിയ്ക്കാതിരുന്നത്, ആരു ടെ മരണമാണോ ഉയിർത്തെഴുന്നേൽപ്പിനു കാരണമാകുമെന്ന് അ യാൾ അന്ധമായി വിശ്വസിച്ചത്, നിർഭാഗ്യവതിയായ ആ സാധു മ രിച്ചുകഴിഞ്ഞു! അയാൾ ഒറ്റയ്ക്കായി. യാതൊരു ബന്ധനവുമില്ലാതെ

അയാൾ പരിപൂർണസ്വതന്ത്രനായി! പരിഭ്രാന്തിയുടെ പാരമ്യത്തിൽ, അവസാനം, നിശ്ചിന്തനായ ഒരു നിരൂപകനെപ്പോലെ, പക്ഷപാത രഹിതമായും നിശിതമായും സ്വയം വിലയിരുത്താൻ, സ്വന്തം വിധി കർത്താവാകാൻ അയാളൊരുങ്ങി. അയാളുടെ പരിക്ഷീണമായ നിഴൽരൂപത്തിനു പക്ഷേ ആ മഹാപ്രതിഭയിൽ നിന്നു പുറപ്പെട്ട സംഗീതത്തിന്റെ നേരിയ ഒരനുരണനം മാത്രമേ സൃഷ്ടിയ്ക്കാൻ കഴിഞ്ഞുള്ളൂ, ആ നിമിഷം, പത്തുവർഷത്തോളമായി ഒരു ചുഴലിക്കാറ്റുപോലെ ചൂഴ്ന്നുനിന്ന മാനസികവിഭ്രാന്തി, രക്ഷപ്പെടാൻ പഴുതുകളില്ലാതെ അയാളെ കടന്നു പിടിച്ചു....

# നാല്

വളരെ പതുക്കെ എന്റെ അസുഖം ഭേദപ്പെട്ടു വന്നു. മുഴുവൻ സമയവും കട്ടിലിൽ കഴിയേണ്ടി വന്നില്ലെങ്കിലും ബുദ്ധി മരവിച്ചതുപോലെ ഞാനൊരുതരം മയക്കത്തിലായിരുന്നു. കുറേ നാളത്തേയ്ക്ക് എന്താണു സംഭവിച്ചതെന്നുപോലും എനിയ്ക്ക് ഓർത്തെടുക്കാനായില്ല. കാണുന്നതെല്ലാം സ്വപ്നമാണെന്ന് എനിയ്ക്കു തോന്നി. അതേസമയം, സംഭവിച്ചതെല്ലാം സ്വപ്നമായിത്തീരട്ടെ എന്നാശിച്ചതും ഞാനോർക്കുന്നു. രാത്രി മയക്കത്തിലേയ്ക്കു വീഴുമ്പോൾ, രാവിലെ ഞങ്ങളുടെ പഴയ വീട്ടിൽ അച്ഛനമ്മമാരെ കണി കണ്ടായിരിക്കും ഉറക്കമുണരുന്നതെന്നു ഞാൻ പ്രത്യാശിച്ചു! താമസിയാതെ യഥാർത്ഥാവസ്ഥ വ്യക്തമായി തെളിഞ്ഞു വന്നു. സ്വയം ഒറ്റപ്പെട്ട്, അപരിചിതർക്കിടയിലാണു കഴിയുന്നതെന്നു സാവധാനം ഞാൻ മനസ്സിലാക്കി. ജീവിതത്തിൽ ആദ്യമായി ഒരനാഥയാണെന്ന തോന്നൽ എനിയ്ക്കുണ്ടായി.

അതേസമയം, പെട്ടെന്നെന്നെ വന്നു പൊതിഞ്ഞ പുതിയ അന്തരീക്ഷം ആകാംക്ഷയോടെ നോക്കിക്കാണാനും ഞാൻ ശ്രമിച്ചു. ആദ്യമൊക്കെ സകലതും അത്ഭുതവും വിചിത്രവുമായി തോന്നി. അതെന്നെ എന്തെന്നില്ലാതെ സംഭ്രമിപ്പിച്ചു. പുതിയ മുഖങ്ങൾ, പുതിയ രീതികൾ! പാരമ്പര്യത്തിന്റെ പ്രൗഢിയുള്ള ആ പഴയ കൊട്ടാരത്തിലെ ആഡംബരപൂർവം അലങ്കരിച്ച വിസ്താരമേറിയ മുറികളിലും ഇടനാഴികളിലും തിങ്ങിനിറഞ്ഞ ഏകാന്തതയും മൗനവും എന്നെ ഭയപ്പെടുത്തി. നീണ്ടുപരന്നു കിടന്ന മുറികളിലൂടെ നടക്കുമ്പോൾ സ്വയം നഷ്ടപ്പെടുന്നതായി എനിയ്ക്കു തോന്നി. എന്റെ അസുഖം തീർത്തും മാറിയിരുന്നില്ല, മൗനസാന്ദ്രവും കുലീനവുമായ ആ അന്തരീക്ഷത്തിനു യോജിച്ചവിധം എന്റെ മനസ്സ് മ്ലാനവും പീഡിതവുമായി. മാത്രമല്ല, എനി

യ്ക്കുതന്നെ കണ്ടെത്താനാവാത്ത ഒരു വിഷാദം എന്റെ കുരുന്നുഹൃദയത്തിൽ അടിയ്ക്കടി ശക്തി പ്രാപിച്ചു. ഒരു ചിത്രത്തിന്റെ, ഒരു കണ്ണാടിയുടെ, വിചിത്രപ്പണികളുള്ള ഒരു നെരിപ്പോടിന്റെ, അതല്ലെങ്കിൽ എന്റെ ചലനങ്ങളെ രഹസ്യമായി നിരീക്ഷിയ്ക്കാനെന്നപോലെ ഒഴിഞ്ഞ ഒരു മൂലയിൽ സ്ഥാപിച്ചിരിയ്ക്കുന്ന പ്രതിമയുടെ മുമ്പിൽ, ഒരു നിമിഷം ഞാൻ അമ്പരപ്പോടെ നോക്കിനിൽക്കും. എന്തിനാണങ്ങിനെ നിന്നുപോയതെന്ന്, എന്തിനെക്കുറിച്ചാണു ചിന്തിയ്ക്കാൻ തുടങ്ങിയതെന്നു പൊടുന്നനെ ഞാൻ മറന്നുപോകും. പരിസരബോധം വീണ്ടുകിട്ടുമ്പോൾ ഭയവും പരിഭ്രമവും മൂലം ഞാനാകെ അന്ധാളിച്ചുപോയിരിയ്ക്കും.

അസുഖമായി കട്ടിലിൽ കിടക്കുമ്പോൾ രോഗവിവരം അന്വേഷിയ്ക്കാൻ വരുന്നവരിൽ, വൃദ്ധനായ ഡോക്ടറെ കൂടാതെ, അഗാധമായ അനുകമ്പയോടെ എന്നെ ശ്രദ്ധിയ്ക്കുന്ന ഗൗരവപ്രകൃതിയെങ്കിലും ദയാലുവായൊരു മനുഷ്യന്റെ രൂപമായിരുന്നു, എന്റെ മനസ്സിൽ ഗാഢമായി പതിഞ്ഞത്. അദ്ദേഹത്തിന്റെ മുഖം മറ്റാരേക്കാളും ഞാനിഷ്ടപ്പെട്ടു. അദ്ദേഹത്തോടു നേരിട്ടു സംസാരിയ്ക്കാൻപോലും ഞാനാഗ്രഹിച്ചു. പക്ഷേ, പേടിമൂലം എനിയ്ക്കതിനായില്ല. ചുണ്ടിൽ ചെറിയൊരു ചിരിയുടെ ലാഞ്ഛനപോലുമില്ലാതെ, ചെറിയ വാക്യങ്ങളിൽ സംസാരിയ്ക്കുന്ന, അദ്ദേഹമൊരു വിഷാദിയായി കാണപ്പെട്ടു. എന്നെ തെരുവിൽനിന്നു കണ്ടെത്തി, എന്റെ രക്ഷാകർത്തൃത്വം ഏറ്റെടുത്ത എക്സിലെ പ്രഭുവായിരുന്നു, അദ്ദേഹം. എന്റെ അസുഖം മാറിയതോടെ അദ്ദേഹത്തിന്റെ സന്ദർശനവും കുറഞ്ഞു വന്നു. അവസാനമായി അദ്ദേഹം വന്നപ്പോൾ എനിയ്ക്കു മിഠായികളും കുട്ടികളുടെ ഒരു ചിത്രപുസ്തകവും കൊണ്ടുവന്നു തന്നു. എന്നെ ചുംബിച്ച്, എന്റെമേൽ കുരിശു വരച്ച്, എന്നോടു സന്തോഷവതിയായിരിയ്ക്കാൻ അപേക്ഷിച്ചു. എനിയ്ക്കുടനെ പുതിയ ഒരു കൂട്ടുകാരിയെ കിട്ടുമെന്ന്, എന്നെപ്പോലെ ചെറിയ കുട്ടിയായ സ്വന്തം മകൾ കാത്യ മോസ്ക്കോയിൽനിന്നു താമസിയാതെ വരുമെന്ന്, എന്നെ ആശ്വസിപ്പിക്കാനെന്നപോലെ അദ്ദേഹം പറഞ്ഞു. തുടർന്നു കുട്ടികളുടെ ആയയും മദ്ധ്യവസ്ക്കയുമായ ഫ്രഞ്ചുസ്ത്രീയോടും പ

രിചാരികയോടും എന്നെപ്പറ്റി എന്തോ പറഞ്ഞ് അദ്ദേഹം പുറത്തേയ്ക്കു പോയി. അന്നുമുതൽ മൂന്നാഴ്ചയോളം ഞാൻ അദ്ദേഹത്തെ കണ്ടില്ല. ആ വീട്ടിലൊരു ഏകാകിയായാണു പ്രഭു കഴിഞ്ഞിരുന്നത്. അദ്ദേഹത്തിന്റെ പത്നിയായ പ്രഭ്വിയാകട്ടെ, വീടിന്റെ മറ്റൊരു ഭാഗത്തു താമസിച്ചു. അവരും ചിലപ്പോൾ ആഴ്ചകളോളം പ്രഭുവിനെ കാണാറില്ല. അദ്ദേഹത്തിന്റെ സാന്നിദ്ധ്യം വീട്ടിലില്ലാത്തതുപോലെ കുടുംബത്തിലാരും അദ്ദേഹത്തെക്കുറിച്ചൊന്നും സംസാരിക്കാറില്ലെന്നു പിന്നീടു ഞാൻ ശ്രദ്ധിച്ചു. അവരെല്ലാം അദ്ദേഹത്തെ സ്നേഹിയ്ക്കുകയും ബഹുമാനിയ്ക്കുകയും ചെയ്തു. പക്ഷേ അവരദ്ദേഹത്തെ അസാധാരണനായൊരു മനുഷ്യനായി കണ്ടു. മറ്റുള്ളവരിൽനിന്നു വ്യത്യസ്തനാണു താനെന്നു മനസ്സിലാക്കി അദ്ദേഹം കഴിയുന്നതും അവരുടെ കൺവെട്ടത്തുനിന്നു മാറിനിൽക്കാൻ ശ്രമിച്ചു. അദ്ദേഹത്തെക്കുറിച്ച്, ഒരുപക്ഷേ വിസ്തരിച്ചുതന്നെ, ഇനിയും എനിയ്ക്കു പറയേണ്ടിവരും....

ഒരുദിവസം രാവിലെ എല്ലാവരും കൂടി എന്നെ ഒരു വെളുത്ത ഉടുപ്പും കറുപ്പിൽ വെള്ളപ്പുള്ളികളുള്ള പാവാടയും ധരിപ്പിച്ചു. എന്റെ പുതിയ വേഷം ഞാനൊരു സങ്കോചം കലർന്ന അത്ഭുതത്തോടെ നോക്കി. അതിനുശേഷം മുടി ചീകിയൊതുക്കി അവരെന്നെ താഴെ പ്രഭ്വിയുടെ മുറിയിലേക്കു കൊണ്ടുപോയി. അത്രയേറെ ആഡംബരപൂർണമായ സംവിധാനങ്ങളും സമ്പന്നതയും അതിനുമുമ്പു ഞാൻ ഒരിയ്ക്കലും കണ്ടിട്ടില്ല. അവരുടെ മുമ്പിൽ അത്ഭുതസ്തിമിതയായി ഞാനൊരു നിമിഷം നിന്നു. എന്നെ അടുത്തേക്കു കൊണ്ടുചെല്ലാൻ പ്രഭ്വി ആവശ്യപ്പെടുന്നതു കേട്ട് എന്റെ മുഖം വിളറി വെളുത്തു. പതിവില്ലാതെ അണിഞ്ഞൊരുങ്ങുമ്പോൾ എന്തോ അസുഖകരമായ അനുഭവം എന്നെ കാത്തിരിയ്ക്കുന്നുണ്ടെന്ന് എനിയ്ക്കു തോന്നിയിരുന്നു. എങ്ങനെയാണ് അത്തരമൊരാശയം എനിയ്ക്കുണ്ടായതെന്ന് ദൈവത്തിനു മാത്രമേ അറിയാവൂ! ചുറ്റുമുള്ള സകലതിനോടും അപരിചിതത്വം കലർന്ന ഒരു അവിശ്വാസത്തോടെയാണു ഞാൻ പുതിയ ജീവിതത്തിലേയ്ക്കു കാലെടു

ത്തുവെച്ചത്. പക്ഷേ, പ്രഭ്വി എന്നോടു വളരെ ഉദാരമായി പെരുമാറി, എന്നെ ചുംബിച്ചു. ചെറിയൊരു ധൈര്യം സംഭരിച്ചു ഞാനവരുടെ മുഖത്തേക്കു നോക്കി. രോഗക്കിടക്കയിൽ എനിക്കു ബോധം തെളിഞ്ഞപ്പോൾ ഞാൻ കണ്ട സുന്ദരിയായ സ്ത്രീയായിരുന്നു, അവർ. അവരുടെ കൈ പിടിച്ചു ചുംബിച്ചപ്പോൾ എന്റെ ദേഹമാസകലം വിറച്ചു; ചോദ്യങ്ങൾക്ക് ഉത്തരം പറയാനുള്ള ധൈര്യം എനിക്കു വീണ്ടെടുക്കാനായില്ല. അവരെന്നോട് താഴെ ചെറിയൊരു സ്റ്റൂളിൽ ഇരിക്കാൻ പറഞ്ഞു. അതെനിക്കുവേണ്ടി നേരത്തേ തയാറാക്കിയതാണെന്നു ഞാൻ മനസ്സിലാക്കി. പ്രഭ്വി എന്നെ പൂർണഹൃദയത്തോടെ സ്വീകരിക്കാനും സംരക്ഷിക്കാനും ഒരമ്മയെപ്പോലെ ഓമനിക്കാനും സന്നദ്ധയാണെന്നു വളരെ വ്യക്തമായിരുന്നു. പക്ഷേ, എന്റെ സൗഭാഗ്യം തിരിച്ചറിയുന്നതിൽ ഞാൻ അമ്പേ പരാജയപ്പെട്ടു. അവരുടെ അഭിപ്രായം നേടിയെടുക്കാൻ ഞാനൊന്നും ചെയ്തില്ല. അവർ നല്ലൊരു ചിത്രപുസ്തകം കൈയിൽ തന്ന് എന്നോടതു നോക്കിക്കൊള്ളാൻ പറഞ്ഞ് ആർക്കോ കത്തെഴുതാൻ തുടങ്ങി. ഇടയ്ക്കിടെ പേന താഴെ വെച്ച് അവരെന്നോടു സംസാരിച്ചു. സംശയവും ഭീതിയും മൂലം പരിഭ്രമിച്ചുപോയ ഞാൻ മറുപടിയൊന്നും പറഞ്ഞില്ല. വിചിത്രമായ എന്റെ ജീവിതത്തിൽ വിധി നിരവധി നിഗൂഢഭാവങ്ങളായി തന്റേതായ പങ്കു ഭാവനാതീതമായ വിധം നിറവേറ്റിക്കഴിഞ്ഞു. എന്നിട്ടും പീഡനങ്ങളിൽ തകർന്നുപോകാതെ സങ്കടകരമായ സാഹചര്യങ്ങൾ കടന്നുപോന്ന എന്നെ മന്ദബുദ്ധിയായൊരു ബാലികയെപ്പോലെ മാത്രമാണവർ കണ്ടത്. അതിൽത്തന്നെ അവസാനം പറഞ്ഞ വിശേഷണമാണു പ്രഭ്വിയ്ക്ക് പ്രത്യേകിച്ചും അനിഷ്ടമുണ്ടാക്കിയത്. വളരെ പെട്ടെന്നുതന്നെ അവർക്കെന്നെ മടുത്തു. തീർച്ചയായും അതിനുത്തരവാദി ഞാൻ തന്നെയായിരുന്നു! രണ്ടുമണി കഴിഞ്ഞപ്പോൾ സന്ദർശകർ ഓരോരുത്തരായി എത്തിച്ചേർന്നു. പ്രഭ്വി പെട്ടെന്ന് എന്നെ ശ്രദ്ധിക്കാനും വാത്സല്യം കാണിക്കാനും തുടങ്ങി. എന്നെക്കുറിച്ചുള്ള ചോദ്യങ്ങൾക്ക്, അത്യന്തം രസകരമായൊരു കഥയാണെന്ന മുഖവുരയോടെ, ഫ്രഞ്ചുഭാഷയിൽ അ

വർ സംഭവം വിശദീകരിച്ചു പറയാൻ തുടങ്ങി. കഥ കേട്ടു സന്ദർശകർ എന്നെ നോക്കി തലയാട്ടി അത്ഭുതം ഭാവിച്ചു. ഒരു ചെറുപ്പക്കാരൻ എന്നെ കണ്ണടയ്ക്കിടയിലൂടെ സൂക്ഷിച്ചുനോക്കി. തലനരച്ച സുഗന്ധം പൂശിയ മറ്റൊരാൾ എന്നെ ചുംബിയ്ക്കാനാഞ്ഞു. വിളറി വെളുത്ത്, വിരലുകൾപോലും വിറച്ച്, അനങ്ങാനാകാതെ ഞാൻ താഴോട്ടു നോക്കി ഇരുന്നു. എന്റെ ഹൃദയം പിടഞ്ഞു. എന്റെ മനസ്സ് പഴയ വീട്ടിലേയ്ക്കു മടങ്ങിച്ചെന്നു. അച്ഛനെക്കുറിച്ച്, ഞങ്ങളൊരുമിച്ചു കഴിഞ്ഞ സന്ധ്യകളെക്കുറിച്ച്, ഞാനോർത്തു. അമ്മയെക്കുറിച്ച് ഓർത്തപ്പോൾ എന്റെ കണ്ണിൽ വെള്ളം നിറഞ്ഞു, തൊണ്ടയിലൊരു ഗദ്ഗദം തങ്ങി. അവിടെനിന്ന് ഓടിപ്പോകാൻ, എല്ലാവരിൽനിന്നും മാറി എവിടെയെങ്കിലും ഒറ്റയ്ക്കിരിയ്ക്കാൻ ഞാനാഗ്രഹിച്ചു.....!

സന്ദർശകർ പോയതോടെ പ്രഭ്വിയുടെ മുഖം തണുത്തുറഞ്ഞു.

അവരെന്നെ ചോദ്യഭാവത്തിൽ നോക്കി, ഇടവിട്ടുമാത്രം സംസാരിച്ചു. ചിലപ്പോൾ കാൽമണിക്കൂറോളം ഒറ്റയിരുപ്പിൽ എന്നെ നോക്കിയിരിയ്ക്കുന്ന അവരുടെ തുളഞ്ഞുകയറുന്ന കറുത്ത കണ്ണുകളും അമർത്തിപ്പിടിച്ച ചുണ്ടുകളും എന്നെ ഭയപ്പെടുത്തി. വൈകുന്നേരം എന്നെ മുകളിലേയ്ക്കു കൊണ്ടുപോയി. രാത്രി, ഉറക്കത്തിൽ എനിയ്ക്കു നന്നായി പനിച്ചു. ഇടയ്ക്കിടെ ദു:സ്വപ്നങ്ങൾ കണ്ടു ഞാൻ ഞെട്ടിയുണർന്നു. പിറ്റേന്നു കാലത്ത് വീണ്ടും എന്നെ പ്രഭ്വിയുടെ അരികിലേയ്ക്കു കൊണ്ടുപോകുന്ന പ്രക്രിയ ആവർത്തിച്ചു. അവസാനം, എന്റെ സാഹസിക കഥ മറ്റുള്ളവർക്കു വിശദീകരിച്ചു കൊടുക്കുന്നതിൽ അവർക്കു മടുപ്പ് തോന്നിത്തുടങ്ങി. സന്ദർശകർക്കും അതൊരുതരം അരോചകമായ അനുഭവമായി. കൂടാതെ, ഞാനൊരു വെറും സാധാരണ കുട്ടിയാണെന്നു ബോദ്ധ്യപ്പെട്ടതുപോലെ 'തീരെ ലാളിത്യമില്ലാത്തവളെ'ന്നു പ്രഭ്വി മദ്ധ്യവയസ്ക്കയായൊരു സ്ത്രീയോടു സ്വകാര്യമായി പറയുന്നതും ഞാൻ കേട്ടു. അതിന്റെ പരിസമാപ്തിയെന്നോണം, എന്നെ അവരുടെ അടുത്തേയ്ക്കു കൊണ്ടുപോകുന്ന പതിവ് അവസാനിപ്പിച്ചു. എങ്കിലും

വീട്ടിലെവിടേയും സ്വതന്ത്രമായി നടക്കാൻ അവരെന്നെ അനുവദിച്ചു. ഒരിടത്തുതന്നെ അധികനേരം ഇരിയ്ക്കാൻ എനിയ്ക്കു കഴിഞ്ഞില്ല. തീവ്ര വും മാരകവുമായവിധം എന്റെ മനസ്സു വ്രണപ്പെട്ടിരുന്നു. അതുകൊണ്ട് എല്ലാവരിൽ നിന്നുമകന്നു താഴത്തെ വിസ്താരമേറിയ മുറികളിലേയ്ക്കു രക്ഷപ്പെടുമ്പോൾ എനിയ്ക്കതിയായ സന്തോഷം തോന്നാറുണ്ട്.

പരിചാരകരുമായി ഇടപഴകാനും സംസാരിയ്ക്കാനും എനിയ്ക്കേറെ മോഹം തോന്നിയിരുന്നു. എന്നാൽ അവർക്കതൊരു ശല്യമായേക്കു മെന്ന ഭയം മൂലം ആവുന്നതും ഞാനൊറ്റയ്ക്കു കഴിഞ്ഞു. ആരും കാണാ ത്ത ഏതെങ്കിലുമൊരു മൂലയിൽ ഒതുങ്ങിനിന്നു കഴിഞ്ഞ സംഭവങ്ങൾ ഓർത്തെടുക്കുകയായിരുന്നു, സമയം ചിലവഴിക്കാൻ ഞാൻ കണ്ടെ ത്തിയ എളുപ്പവഴി. പക്ഷേ, വിചിത്രമെന്നു പറയട്ടെ, അച്ഛനമ്മമാരു ടെ കൂടെ ഒരുമിച്ചു കഴിഞ്ഞ അവസാനദിനങ്ങളുടെ ഓർമ്മ മിക്കവാ റും എനിയ്ക്കു നഷ്ടപ്പെട്ടു കഴിഞ്ഞിരുന്നു. എന്റെ മനക്കണ്ണിൽ മായാത്ത ചില ചിത്രങ്ങൾ ബാക്കി നിർത്തിയ സംഭവങ്ങളെ ബന്ധിപ്പിക്കുന്ന വസ്തുതകൾ എവിടേയോ മാഞ്ഞുപോയി. അന്നത്തെ ആ കറുത്ത രാ ത്രി.., വയലിൻ..., അച്ഛൻ..., ഞാനച്ഛനു പണം കൊണ്ടുകൊടുത്തത്..., എല്ലാം ഞാനോർക്കുന്നു. പക്ഷേ, എന്തുകൊണ്ടോ അവ വ്യാഖ്യാനി യ്ക്കാനും വിശദീകരിയ്ക്കാനും എനിക്കു കഴിഞ്ഞില്ല.... ഹൃദയത്തിൽ അ വ്യക്തമായൊരു ഭാരം മാത്രം അനുഭവപ്പെട്ടു. ഓർമ്മയിൽ, അമ്മയുടെ മുമ്പിൽ ഞാൻ കൈകൂപ്പി പ്രാർത്ഥിച്ചുനിൽക്കുന്ന ആ നിമിഷം വരു മ്പോൾ ഒരു തണുത്ത മരവിപ്പ് ദേഹമാകെ അരിച്ചുകയറി. ഞാൻ വി റച്ചു, ശബ്ദമുയർത്താനാകാതെ നിലവിളിച്ചു. ശ്വാസഗതി മുറിഞ്ഞ് എ ന്റെ നെഞ്ചകമാകെ എരിഞ്ഞു. ഹൃദയം ശക്തിയായി മിടിയ്ക്കാൻ തുട ങ്ങിയപ്പോൾ ഞാൻ സംഭ്രമത്തോടെ പുറത്തേയ്ക്ക് ഓടി. എന്നെയവർ ഒറ്റയ്ക്കു വിട്ടുവെന്നു പറഞ്ഞതു മുഴുവൻ ശരിയായിരുന്നില്ല. അവരെന്നെ ഞാനറിയാതെ ശ്രദ്ധിച്ചു. ഒരുതരത്തിലും നിബന്ധനകൾക്കു വിധേ യയാക്കാതെ എനിയ്ക്കു സ്വാതന്ത്ര്യം അനുവദിയ്ക്കണമെന്നും അതേസമ യം ഒരുനിമിഷംപോലും കൺവെട്ടത്തുനിന്നു മായാതെ നോക്കണെ

മെന്നമുള്ള പ്രഭുവിന്റെ നിർദ്ദേശം കൃത്യമായി പാലിക്കപ്പെട്ടു. ഇടയ്ക്കിടെ ഞാനിരിയ്ക്കുന്ന മുറിയിലേയ്ക്ക് ആരെങ്കിലുമൊക്കെ കടന്നു വരുന്നതും എന്നോടൊന്നും മിണ്ടാതെ മടങ്ങുന്നതും ഞാൻ ശ്രദ്ധിച്ചിരുന്നു. എനിയ്ക്കതിന്റെ അർത്ഥം മനസ്സിലായില്ല. അതെന്നെ അത്ഭുതപ്പെടുത്തുകയും അതേസമയം അലോസരപ്പെടുത്തുകയും ചെയ്തു. അവർ പ്രത്യേകമായൊരു ഉദ്ദേശത്തോടെയാണ് എന്നെയവിടെ പാർപ്പിച്ചിരിയ്ക്കുന്നതെന്നും കുറച്ചു കാലം കഴിയുമ്പോൾ എന്നെക്കൊണ്ട് അവരെന്തോ ചെയ്യാൻ പോകുന്നുവെന്നും ഞാൻ ഊഹിച്ചെടുത്തു. ആവശ്യം വരുമ്പോഴൊക്കെ ഒളിഞ്ഞു നിൽക്കാൻ, മറ്റുള്ളവരുടെ ദൃഷ്ടിയിൽപ്പെടാതെ അകലേയ്ക്കു നീങ്ങിനിൽക്കാൻ ഞാൻ അക്കാലത്തു പ്രത്യേകം മനസ്സിരുത്തിയിരുന്നു.

ഒരിയ്ക്കൽ യാദൃച്ഛികമായി ഞാൻ മുൻവശത്തുള്ള കോണിത്തളത്തിൽ ചെന്നുപെട്ടു. വീതിയേറിയ പടികളിൽ ചിത്രപ്പണി ചെയ്ത പരവതാനികളും മനോഹരമായ സ്ഫടികപ്പാത്രങ്ങളിൽ വർണാഭമായ പൂക്കളും അലങ്കരിച്ചു വെച്ചിരുന്നു. വൃത്തിയായി വസ്ത്രധാരണം ചെയ്ത് വെളുത്ത കൈയുറയിട്ട രണ്ടുപേർ കൈവരിയുടെ അവസാനം ഇരുവശത്തും നിശ്ശബ്ദരായി ഇരുന്നു. ഞാനവരെ അതിശയത്തോടെ നോക്കി. ഒന്നും മിണ്ടാതെ അവരെന്താണങ്ങനെ പരസ്പരം നോക്കിക്കൊണ്ടിരിയ്ക്കുന്നതെന്ന് എനിയ്ക്കു മനസ്സിലായില്ല.

ഈ സാഹസികയാത്രകൾ ഞാനേറെ ഇഷ്ടപ്പെട്ടു. മുകളിലെ നിലയിൽനിന്നു രക്ഷപ്പെടാൻ എനിയ്ക്കൊരു കാരണവുമുണ്ടായിരുന്നു.

പ്രഭുവിന്റെ വയോവൃദ്ധയായ അമ്മായി മുകളിലത്തെ നിലയിലാണു താമസിച്ചിരുന്നത്. അവർ പുറത്തേയ്ക്കൊന്നും ഇറങ്ങിയിരുന്നില്ല. അക്കാലത്തെ എന്റെ ഓർമ്മയിൽനിന്നു മായാത്ത ഒരു ചിത്രമാണവർ. ആ വീട്ടിലെ ഏറ്റവും പ്രധാനപ്പെട്ട വ്യക്തി അവരായിരുന്നു. എല്ലാവരും അവരോട് ഔപചാരികമായ പെരുമാറ്റരീതി പാലിച്ചുപോന്നു. പ്രൗഢയും അഭിമാനിയുമായ പ്രഭ്വിപോലും ആഴ്ചയിൽ മുൻകൂട്ടി

നിശ്ചയിയ്ക്കപ്പെട്ട രണ്ടു ദിവസം മുകളിലേയ്ക്കു നേരിട്ടു ചെന്ന് പ്രഭുവിന്റെ അമ്മായിയെ സന്ദർശിയ്ക്കുക പതിവായിരുന്നു. സാധാരണ രാവിലെയാണു ചടങ്ങു നടക്കുന്നത്. ഇടയ്ക്കിടെ നിശ്ശബ്ദതയുടെ ഇടവേളകൾ കൂട്ടിച്ചേർത്ത ആദരോചിതമായ സംഭാഷണത്തിനിടയിൽ, വൃദ്ധ അടക്കിയ സ്വരത്തിൽ പ്രാർത്ഥന ചൊല്ലുകയോ കൈയിൽ പിടിച്ച മണിമാലയിലെ മുത്തുകൾ എണ്ണുകയോ ചെയ്തുകൊണ്ടിരിക്കും. അവർ സ്വയം തീരുമാനിക്കുന്നതു വരെ സന്ദർശനത്തിന്റെ സമയം നീണ്ടു പോകും. അവസാനം  ഇരിപ്പിടത്തിൽ നിന്ന് എഴുന്നേറ്റുവന്ന് അവർ മരുമകളുടെ ചുണ്ടുകളിൽ ചുംബിച്ച് മുഖാമുഖത്തിന്റെ സമയം കഴിഞ്ഞതായി അറിയിയ്ക്കും. മുമ്പൊക്കെ ഒരുദിവസംപോലും തെറ്റാതെ പ്രഭ്വി അവരെ ചെന്നു കാണുമായിരുന്നു. ഇപ്പോൾ കുറച്ചുനാളായി വൃദ്ധതന്നെ ആ നിയമത്തിനു ചെറിയൊരിളവ് അനുവദിച്ചു. ആഴ്ചയിലെ മറ്റു ദിവസങ്ങളിലെല്ലാം രാവിലെ അമ്മായിയുടെ ക്ഷേമാന്വേഷണം നടത്തുന്നതിൽമാത്രം ഒതുങ്ങി, പ്രഭ്വിയുടെ ചുമതല. വാസ്തവത്തിൽ അമ്മായി ഒരവധൂതയെപ്പോലെയാണു കഴിഞ്ഞിരുന്നത്. അവർ വിവാഹം കഴിച്ചിരുന്നില്ല. മുപ്പത്തഞ്ചു വയസ്സുള്ളപ്പോൾ അവർ ഒരാശ്രമത്തിലെ അന്തേവാസിയായി ചേർന്നു. നീണ്ട പതിനേഴുവർഷം ആശ്രമത്തിൽ കഴിഞ്ഞെങ്കിലും അവർ ദീക്ഷ സ്വീകരിച്ചില്ല. ആശ്രമം വിട്ടു കുറേ നാൾ അവർ മോസ്ക്കോയിൽ വിധവയായ മൂത്ത സഹോദരി, എൽപ്രഭ്വിയുടെ കൂടെ താമസിച്ചു. പ്രായാധിക്യംമൂലം ആരോഗ്യനില വഷളായിരുന്ന എൽപ്രഭ്വിക്കു കൂട്ടായി അവിവാഹിതയായ രണ്ടാമത്തെ സഹോദരിയും അന്നുണ്ടായിരുന്നു. പക്ഷേ, അവർ തമ്മിൽ നല്ല രസത്തിലായിരുന്നില്ല. ഇരുപതുവർഷത്തോളം ഒരുമിച്ചു താമസിച്ചെങ്കിലും അവർ തമ്മിൽ വഴക്കടിയ്ക്കാതെ ഒരു ദിവസവും കടന്നുപോയിട്ടില്ല. ഒരായിരം തവണ എന്നെന്നേയ്ക്കുമായി വേർപിരിയാൻ അവരൊരുങ്ങി. അവരുടെ കൂട്ടത്തിലേയ്ക്കാണു മൂന്നാമത്തെ സഹോദരികൂടി ചെന്നെത്തിയത്. വാർദ്ധക്യത്തിന്റെ ആധികളൊഴിവാക്കാൻ ഓരോരുത്തർക്കും മറ്റു രണ്ടുപേരുടേയും സാന്നിദ്ധ്യം അ

വശ്യം ആവശ്യമായി തോന്നിയതുകൊണ്ട് പിന്നീട് അവരൊന്നിച്ചു തന്നെ കൊട്ടാരത്തിൽ കഴിഞ്ഞു. അനാകർഷകമായ ജീവിതരീതിയും നിശ്ചലത തളംകെട്ടിയ വിരസമായ അന്തരീക്ഷവുമാണെങ്കിലും പട്ടണത്തിലെ ജനങ്ങൾ ഇടയ്ക്കിടെ അവരെ സന്ദർശിയ്ക്കാൻ വരാറുണ്ട്. വരേണ്യമായ പ്രഭുത്വത്തിന്റെ ആചാരപാരമ്പര്യങ്ങൾ കാത്തുസൂക്ഷിച്ച അവർ, ആഢ്യത്വത്തിന്റെ ജീവിയ്ക്കുന്ന പ്രതീകങ്ങളായി ആദരിക്കപ്പെട്ടു. എൽപ്രഭ്വി എല്ലാവർക്കും താൽപ്പര്യമുള്ള ഒരു സ്ത്രീരത്നമായിരുന്നു. അവരെക്കുറിച്ച് പല നല്ല കാര്യങ്ങളും ഓർമ്മിക്കപ്പെട്ടു. പീറ്റേഴ്സ്ബർഗിൽനിന്നു വരുന്നവർ അവരെ പ്രത്യേകമായി ചെന്നു കാണും. അവിടെ സ്വീകരിയ്ക്കപ്പെട്ടവർ മറ്റെല്ലായിടത്തും സ്വീകാര്യരായിത്തീർന്നു. എൽപ്രഭ്വി മരിച്ചപ്പോൾ മറ്റു രണ്ടുപേരും വേർപിരിഞ്ഞു. രണ്ടാമത്തെ സഹോദരി, കുട്ടികളില്ലാതെ മരിച്ച എൽപ്രഭ്വിയുടെ സ്വത്തുക്കൾ ഏറ്റെടുത്തു മോസ്ക്കോയിൽ തുടർന്നു. ഇളയ സഹോദരി പീറ്റേഴ്സ്ബർഗിലുള്ള മരുമകൻ എക്സിലെ പ്രഭുവിന്റെ കൊട്ടാരത്തിലേയ്ക്കു താമസം മാറ്റി. അതേ സമയം, പ്രഭുവിന്റെ കുട്ടികളായ സാഷയും കാത്യയും ഒറ്റപ്പെട്ട വലിയമ്മായിയുടെ ആശ്വാസത്തിനു തൽക്കാലം മോസ്കോയിൽത്തന്നെ താമസിച്ചു. കുട്ടികളെ വളരെ വാത്സല്യത്തോടെ സ്നേഹിക്കുന്ന പ്രഭ്വിയ്ക്ക് അതുകൊണ്ട് എൽപ്രഭ്വി മരിച്ചതിന്റെ ദു:ഖാചരണം കഴിയുന്നതുവരെ കുട്ടികളിൽനിന്നു മാറി കഴിയേണ്ടി വന്നു. അതിനെതിരെ ഒരു വാക്കു പറയാൻ അവർക്കായില്ല. ഞാനവിടെ താമസം തുടങ്ങുമ്പോൾ പ്രഭുവിന്റെ കുടുംബത്തിൽ ദു:ഖാചരണകാലമായിരുന്നു; ഇക്കാര്യം ഞാൻ നേരത്തേ പറയാൻ വിട്ടുപോയി. പക്ഷേ, അതേറെക്കാലം നീണ്ടുനിന്നില്ല.

എപ്പോഴും ഇസ്തിരിയിട്ട കറുത്ത കമ്പിളിവസ്ത്രങ്ങളാണു പ്രഭുവിന്റെ അമ്മായി ധരിച്ചിരുന്നത്. പ്രാർത്ഥനാനിർഭരമായ ജീവിതത്തിന്റെ പൊലിമകൾ പുലർത്തി അവർ മുടങ്ങാതെ പള്ളിയിൽ പോകുകയും ഉപവാസവ്രതങ്ങൾ അനുഷ്ഠിയ്ക്കുകയും ചെയ്തു. ആത്മീയഗുരുക്കന്മാരേ

യും സാത്വികാചാര്യന്മാരേയും സ്വീകരിയ്ക്കുകയും വിശുദ്ധഗ്രന്ഥങ്ങൾ വായിയ്ക്കുകയും ചെയ്ത് അവരൊരു കന്യാസ്ത്രീയുടെ ജീവിതം നയിച്ചു പോന്നു. മുകളിലത്തെ നിലയിലെ നിശ്ചലമായ നിശ്ശബ്ദത ഭയാനകമായിരുന്നു. വാതിൽ തുറക്കുന്ന ചെറിയ ഞരക്കംപോലും കേൾപ്പിയ്ക്കാൻ ആരും ധൈര്യപ്പെട്ടില്ല. പതിനഞ്ചുവയസ്സുള്ള കുട്ടിയെപ്പോലെ തീക്ഷ്ണമായിരുന്നു, അവരുടെ ശ്രവണശക്തി. ചെറിയൊരു ശബ്ദം കേട്ടാൽ കാരണമന്വേഷിച്ചുവരാൻ അവരാളെ വിടും. എല്ലാവരും അടക്കിയ സ്വരത്തിൽ മാത്രം സംസാരിച്ചു, കാൽവിരലൂന്നി നടന്നു. കുട്ടികളുടെ ആയ, ആ പാവം ഫ്രഞ്ചുവനിതയ്ക്കുപോലും ഇഷ്ടപ്പെട്ട മടമ്പുള്ള ചെരിപ്പുകൾ ഉപേക്ഷിയ്ക്കേണ്ടി വന്നു. ശബ്ദമുണ്ടാക്കുന്ന പാദരക്ഷകൾ നിരോധിയ്ക്കപ്പെട്ടു. ഞാനവിടെ ചെന്നു രണ്ടാഴ്ച കഴിഞ്ഞപ്പോൾ, വൃദ്ധ എന്നെക്കുറിച്ചു വിശദമായി അറിഞ്ഞുവരാൻ ആളെ പറഞ്ഞുവിട്ടു. അവരുടെ ജിജ്ഞാസയ്ക്കുചിതമായ മറുപടി ഉടനെ ആദരപൂർവം സമർപ്പിയ്ക്കപ്പെട്ടു. തുടർന്ന് എന്തുകൊണ്ടാണ് ഇത്ര നാളായിട്ടും എന്നെ അവരുടെ മുമ്പിൽ ഹാജരാക്കാത്തതെന്ന ചോദ്യമുയർന്നു. അപ്പോഴുണ്ടായ കോലാഹലം പറഞ്ഞു ഫലിപ്പിയ്ക്കാൻ ഞാനാളല്ല! ആയയുടെ നേതൃത്വത്തിൽ അവരെന്റെ മുടി ചീകിയൊതുക്കി. കൈയും കാലും മുഖവും കഴുകി വൃത്തിയാക്കി. നടക്കാനും വണങ്ങാനും ചിരിയ്ക്കാനും സംസാരിയ്ക്കാനും വേണ്ട മര്യാദകൾ ഓരോന്നായി അവരെന്നെ പഠിപ്പിച്ചു. അതെനിയ്ക്കു വല്ലാത്തൊരു വീർപ്പുമുട്ടലായി അനുഭവപ്പെട്ടു.

അവസാനം എന്നെ അവരുടെ മുമ്പാകെ ഹാജരാക്കുന്നതിന് അനുവാദം ചോദിച്ച് ഒരു ഭൃത്യനെ വൃദ്ധയുടെ അടുത്തേയ്ക്കു പറഞ്ഞുവിട്ടു. ഉത്തരം പക്ഷേ അനുകൂലമായിരുന്നില്ല. എങ്കിലും പിറ്റേന്നു പ്രാർത്ഥനയ്ക്കുശേഷം സമയം നിശ്ചയിയ്ക്കപ്പെട്ടു. അന്നു രാത്രി എനിയ്ക്കുറക്കം വന്നില്ല. പാതിമയക്കത്തിൽ ഞാൻ വൃദ്ധയുടെ അടുത്തേയ്ക്കു പോകാൻ വെമ്പൽകൊള്ളുന്നതായും അവരോട് എന്തിനോവേണ്ടി മാപ്പപേക്ഷിയ്ക്കുന്നതായും സ്വപ്നം കണ്ടു. ഒടുവിൽ, പിറ്റേന്നു മുഖാമുഖത്തിന്റെ സമയമായി. വലിയൊരു ചാരുകസേരയിൽ ചാരിയിരിയ്ക്കുന്ന മെലി

ഞ്ഞു ദുർബലയായ ചെറിയൊരു വൃദ്ധയെയാണു ഞാൻ കണ്ടത്. അവർ എന്റെനേരെ തലയാട്ടി. കൂടുതൽ ശ്രദ്ധിച്ചു കാണാൻ കണ്ണട എടുത്തുവെച്ചു. പ്രഥമദൃഷ്ടിയിൽത്തന്നെ അവർക്കെന്നെ ഇഷ്ടപ്പെട്ടില്ലെന്നു ഞാനോർക്കുന്നു. വിനയവും വിധേയത്വവുമില്ലാത്ത, കൈ ചുംബിയ്ക്കാനറിയാത്ത തീർത്തും അപരിഷ്കൃതയാണെന്നു പൊതുവെ ഞാൻ വിലയിരുത്തപ്പെട്ടു. ചോദ്യങ്ങൾക്കു പലതിനും ഉത്തരം പറയാൻ എനിയ്ക്കു കഴിഞ്ഞില്ല. അച്ഛനമ്മമാരെക്കുറിച്ചു ചോദിച്ചപ്പോൾ ഞാൻ കരയാൻ തുടങ്ങി. എന്റെ വികാരപാരവശ്യം കണ്ട് വൃദ്ധയ്ക്കു നീരസം വന്നു. എങ്കിലും അവരെന്നെ സകലതും ദൈവത്തിൽ സമർപ്പിയ്ക്കാൻ പറഞ്ഞ് ആശ്വസിപ്പിയ്ക്കാൻ ശ്രമിച്ചു. അവസാനമായി ഞാൻ പള്ളിയിൽ പോയതെന്നാണെന്നവർ അന്വേഷിച്ചു. ആ വിഷയത്തിൽ വേണ്ടത്ര വിവരമില്ലാത്തതുകൊണ്ട് എനിയ്ക്കു ചോദ്യം തീരെ മനസ്സിലായില്ല. ആകെ സംഭ്രമിച്ചുപോയ അവർ മരുമകളെ വിളിച്ചു വരുത്തി. അവർ തമ്മിൽ നടന്ന ചർച്ചയ്ക്കൊടുവിൽ അടുത്ത ഞായറാഴ്ച എന്നെ പള്ളിയിൽ കൊണ്ടുപോകാനും തീരുമാനമായി. അതുവരെ എനിയ്ക്കു വേണ്ടി പ്രാർത്ഥിയ്ക്കാനുള്ള ചുമതല വൃദ്ധ ഏറ്റെടുത്തു. വേദനിപ്പിയ്ക്കുന്ന ഒരനുഭവമാണ് എന്നെച്ചൊല്ലി അവർക്കുണ്ടായത്. അതുകൊണ്ടുതന്നെ എന്നെ കഴിയുന്നത്ര അകറ്റിനിർത്താൻ അവർ ആവശ്യപ്പെട്ടു. അത്ഭുതത്തിനവകാശമില്ലാത്ത, സ്വാഭാവികമായൊരു തീരുമാനമായിരുന്നു, അത്. എന്നെ അവർക്കിഷ്ടപ്പെട്ടില്ലെന്നു വളരെ വ്യക്തമായിരുന്നു. പകൽ മുഴുവൻ അനങ്ങാതിരുന്നാൽപോലും ഞാനൊരു ബഹളക്കാരിയാണെന്നും കളിക്കിടയിൽ വീട്ടിലെങ്ങും ശബ്ദം മുഴങ്ങുന്നുണ്ടെന്നും വൃദ്ധ ആവലാതിപ്പെട്ടു. എന്നെക്കുറിച്ചു രൂപീകരിച്ച അഭിപ്രായത്തിൽനിന്നു ജനിച്ച ഒരു തോന്നൽ മാത്രമായിരുന്നു, ആ പരാതി. പിറ്റേന്നും അതാവർത്തിയ്ക്കപ്പെട്ടു. അതിനിടയിൽ ഒരുദിവസം എന്റെ കൈയിൽനിന്നൊരു കപ്പ് താഴെ വീണു പൊട്ടിച്ചിതറി. ആയയും പരിചാരകരും എന്തുചെയ്യണമെന്നറിയാതെ സംഭ്രമത്തോടെ

വീടിന്റെ അങ്ങേത്തലയ്ക്കലുള്ള മുറിയിൽ എന്നെ കൊണ്ടുചെന്നാക്കി. സംഭവം എങ്ങനെയാണു തീർന്നതെന്ന് എനിയ്ക്കറിയില്ല. അതുകൊണ്ടാണു മറ്റാരേയും ശല്യപ്പെടുത്താതെ താഴത്തെ നിലയിലെ വിസ്താരമേറിയ മുറികളിൽ അലഞ്ഞു തിരിയാൻ ഞാനേറെ ഇഷ്ടപ്പെട്ടത്.

ഒരുദിവസം താഴത്തെ നിലയിലെ സ്വീകരണമുറിയിൽ ഞാനൊറ്റയ്ക്കു ചെന്നിരുന്നതായി ഓർക്കുന്നു. കൈകൊണ്ടു മുഖം പൊത്തി തല കുനിച്ച് എത്ര നേരത്തോളം ഞാനങ്ങനെ ചിലവഴിച്ചെന്നറിയില്ല; അതിനിടയിൽ പലതും ഞാനാലോചിച്ചുകൊണ്ടിരുന്നു. എന്റെ അപക്വമായ മനസ്സിനു പക്ഷേ ഞാൻ അനുഭവിയ്ക്കുന്ന വിഷമങ്ങൾ അപഗ്രഥിച്ചറിയാനുള്ള ശക്തിയുണ്ടായിരുന്നില്ല. സമയം നീങ്ങുന്തോറും എന്റെ ഹൃദയത്തിനു കനം കൂടിക്കൂടിവന്നു. പെട്ടെന്നൊരു സൗമ്യസ്വരം എന്നെ ചിന്തയിൽനിന്നുണർത്തി.

"നിനക്കെന്തുപറ്റി, കുട്ടീ?" ഞാൻ തലയുയർത്തി നോക്കി. പ്രഭുവായിരുന്നു, തൊട്ടുമുമ്പിൽ! അദ്ദേഹത്തിന്റെ നോട്ടത്തിൽ അനുകമ്പയും സഹതാപവും നിഴലിച്ചു. എന്റെ മുഖത്തെ അമർത്തിപ്പിടിച്ച ദു:ഖത്തിന്റെ വിങ്ങിപ്പൊട്ടുന്ന ഭാവം കണ്ടപ്പോൾ അദ്ദേഹത്തിന്റെ നീലക്കണ്ണുകളിൽ വെള്ളം നിറഞ്ഞു.

"പാവം, ആരുമില്ലാത്തവൾ...!" എന്റെ തലയിൽ തലോടി അദ്ദേഹം ആശ്വസിപ്പിച്ചു.

"അല്ല, ഞാൻ അനാഥയല്ല..., അല്ല!" പെട്ടെന്നുയർന്ന ഒരു തേങ്ങലിൽ ഞാൻ പറഞ്ഞു. എന്റെയുള്ളിൽ തങ്ങിനിന്നതെല്ലാം പൊടുന്നനെ തിളച്ചുമറിഞ്ഞു പുറത്തേക്കൊഴുകി. ഞാനെഴുന്നേറ്റു. അദ്ദേഹത്തിന്റെ കൈ കടന്നുപിടിച്ച്, എന്റെ കണ്ണീരിൽ നനച്ചു ചുംബിച്ചു ഞാൻ ഉറച്ച സ്വരത്തിൽ ആവർത്തിച്ചു.

"അല്ല, അല്ല, ഞാനാരുമില്ലാത്തവളല്ല..., അല്ല!"

"എന്റെ കുട്ടീ..., നിനക്കെന്തു പറ്റി, ഓമനേ...? നെതോച്കാ...?"

"എന്റെ അമ്മയെവിടെ? എവിടെയാണെന്റെ അമ്മ?" ഞാനുറക്കെ തേങ്ങിക്കരഞ്ഞു. ദു:ഖമടക്കാനാകാതെ ഞാനദ്ദേഹത്തിന്റെ കാ

ൽക്കൽ മുട്ടുകുത്തി നിസ്സഹായയായി ഇരുന്നു.

"ദയവായി പറയൂ..., എന്റെ അമ്മ എവിടെയുണ്ട്?"

"എന്നോടു ക്ഷമിക്കൂ, കുട്ടീ! അതെ.., പാവം! ഞാനവളെ വീണ്ടും അതോർമ്മിപ്പിച്ചു! ഞാനെന്താണു ചെയ്തത്....? നെതോച്കാ, എന്റെ കൂടെ വാ, ഇവിടെ, എന്റെ കൈ പിടിച്ചു വരൂ...! "

അദ്ദേഹം എന്നേയും കൂട്ടി എങ്ങോട്ടോ നടന്നു. ആത്മാവിന്റെ അഗാധതകളിൽ എവിടേയോ അദ്ദേഹത്തിനു വേദനയനുഭവപ്പെട്ടു. ഒടുവിൽ, അതുവരെ കാണാത്ത ഒരു മുറിയിൽ ഞങ്ങളെത്തിച്ചേർന്നു.

അതു പ്രാർത്ഥനാമുറിയായിരുന്നു. സമയം സന്ധ്യ കഴിഞ്ഞു. വിളക്കുകൾ ശോഭയോടെ പ്രകാശിച്ചു. ദൈവരൂപങ്ങളുടെ അലങ്കാരങ്ങളിലും വിലപിടിച്ച രത്നങ്ങളിലും തട്ടി പ്രകാശം പ്രതിഫലിച്ചു. സുവർണാഭമായ പരിവേഷത്തിൽ വിശുദ്ധരുടെ മുഖം നിറം മങ്ങിയതായി കാണപ്പെട്ടു. മറ്റെല്ലാ മുറികളിൽനിന്നും വ്യത്യസ്തമായിരുന്ന ആ നിശ്ചലവും നിഗൂഢവുമായ അന്തരീക്ഷം എനിയ്ക്കു വളരെ ആകർഷകമായി തോന്നി. അതേസമയം അത്രയേറെ പരിക്ഷീണമായ അവസ്ഥയിലായിരുന്നതുകൊണ്ട് ഒരുതരം ഭീതിയും എന്നെ ആവേശിച്ചു. പ്രഭു എന്നെ ദൈവമാതാവിന്റെ രൂപത്തിനുമുമ്പിൽ മുട്ടുകുത്തിച്ചു. അദ്ദേഹവും എന്റെ കൂടെ മുട്ടുകുത്തി.....

"പ്രാർത്ഥിയ്ക്ക്..., എന്റെ കുട്ടീ, പ്രാർത്ഥിയ്ക്ക്! നമുക്കു രണ്ടുപേർക്കും ഒരുമിച്ചു പ്രാർത്ഥിയ്ക്കാം!" ഇടറിയ സ്വരത്തിൽ അദ്ദേഹം പറഞ്ഞു.

പക്ഷേ, എനിയ്ക്കു പ്രാർത്ഥിയ്ക്കാൻ കഴിഞ്ഞില്ല. ഉദ്വേഗത്തിന്റെ മുൾമുനയിൽ ഞാൻ ഭയപ്പെടുകപോലും ചെയ്തു.

അന്നത്തെ രാത്രി, അമ്മ കട്ടിലിൽ നിശ്ചലയായി കിടക്കുമ്പോൾ അച്ഛൻ പറഞ്ഞ വാക്കുകൾ എനിയ്ക്കോർമ്മ വന്നു. ബോധം നഷ്ടപ്പെട്ട് സംഭ്രാന്തയായി ഞാൻ നിലത്തു കുഴഞ്ഞുവീണു.....

കുറേനാൾ എനിക്കു കട്ടിലിൽനിന്ന് എഴുന്നേൽക്കാൻപോലും കഴിഞ്ഞില്ല. രണ്ടാമത്തെ ആ രോഗാവസ്ഥയിൽ ഞാൻ മിക്കവാറും

മരിച്ച നിലയിലെത്തി. ഇങ്ങനെയാണതു സംഭവിച്ചത്:

ഒരു ദിവസം കുടുംബാംഗങ്ങളിലാരോ കട്ടിലിന്റെ അടുത്തുനിന്നു കൊണ്ട് എസിന്റെ പേരുച്ചരിയ്ക്കുന്നതു ഞാൻ കേട്ടു. ഞാൻ ചെവിയോർത്തു; ഓർമ്മകൾ ഓരോന്നായി എന്റെ മനസ്സിൽ തിക്കിത്തിരക്കി വന്നു. സ്വപ്നങ്ങളും സംഭ്രമങ്ങളും ആശങ്കകളും ആകുലതകളുംകൊണ്ട് എത്രനേരം ഞാനൊരു വിഭ്രാന്തിയിൽ കഴിഞ്ഞെന്ന് എനിയ്ക്കോർമ്മയില്ല. വളരെ വൈകിയാണു ഞാനുണർന്നത്, ചുറ്റും നല്ല ഇരുട്ടായിരുന്നു. മുറിയിലെ കെടാവിളക്ക് അണഞ്ഞുപോയി; എന്റെ കൂടെ പതിവായി കിടക്കാറുള്ള പെൺകുട്ടിയെ കാണാനില്ല. പെട്ടെന്നു ദൂരെ നിന്നൊരു സംഗീതത്തിന്റെ നേർത്ത നാദവീചി ഒഴുകിവരുന്നതു ഞാൻ ശ്രദ്ധിച്ചു; ചിലപ്പോൾ നിശ്ശേഷം കേൾക്കാതേയും ചിലപ്പോൾ പതുക്കെ അടുത്തു വരുന്നതുപോലെ വ്യക്തമായും ഞാനതനുഭവിച്ചു. രോഗാതുരമായ എന്റെ മനസ്സിൽ എന്തുതരം വികാരമാണ്, എന്താശയമാണ് ഉണർന്നുവന്നതെന്നു ഞാനോർക്കുന്നില്ല. ഞാൻ കട്ടിലിൽനിന്ന് എഴുന്നേറ്റു. എങ്ങനെയാണ് എനിയ്ക്കതിനു ശക്തി വന്നതെന്ന് അറിയില്ല. ഉടുപ്പെടുത്തിട്ടു ഞാൻ മുറിയിലൂടെ തപ്പിത്തടഞ്ഞു നടന്നു. അടുത്ത മുറിയിലും അതിനടുത്തതിലും ഞാനാരേയും കണ്ടില്ല. അങ്ങനെ അവസാനം ഞാൻ ഇടനാഴിയിലെത്തി. അപ്പോഴേക്കും സംഗീതം കൂടുതൽ വ്യക്തമായി കേട്ടു തുടങ്ങി. ഇടനാഴിയുടെ നടുവിൽ താഴോട്ടൊരു കോണിപ്പടിയുണ്ട്. അതു വഴിയാണു ഞാൻ താഴത്തെ മുറികളിലേയ്ക്ക് ഇറങ്ങാറുള്ളത്. താഴെ കോണിത്തളത്തിൽ നല്ല വെളിച്ചമുണ്ടായിരുന്നു. നിരവധിപേർ അങ്ങുമിങ്ങും നടന്നുകൊണ്ടിരുന്നു. മറ്റുള്ളവർ കാണാതെ ഞാനൊരു മൂലയിൽ ഒതുങ്ങി നിന്നു. കുറച്ചു കഴിഞ്ഞ് ഒഴിവു കിട്ടിയപ്പോൾ ഞാനിടനാഴിയിലേയ്ക്ക് ഇറങ്ങി. തൊട്ടടുത്ത മുറിയിൽ നിന്നാണു സംഗീതം പുറത്തേയ്ക്ക് ഒഴുകിക്കൊണ്ടിരുന്നത്. ഏതാണ്ട് ആയിരത്തോളംപേർ ഒന്നിച്ചിരിയ്ക്കുന്നപോലെ ശബ്ദവും അടക്കിപ്പിടിച്ച സംസാരവും ഞാൻ കേട്ടു. ഇടനാഴിയിൽനിന്ന് ആ മുറിയിലേയ്ക്കുള്ള വാതിൽ ഇരുണ്ട ചുവന്ന നിറത്തിലുള്ള രണ്ടു കർട്ട

നകൾകൊണ്ടു മറച്ചിരുന്നു. പുറമേയുള്ള കർട്ടനുയർത്തി അതിനിട യിൽ ഞാൻ ചെന്നുനിന്നു. എന്റെ ഹൃദയമിടിപ്പിനു വേഗത വർദ്ധിച്ചു. കാലുകൾ രണ്ടും നിലത്തുറക്കാത്തതുപോലെ തോന്നി. കുറച്ചുനേരം പണിപ്പെട്ട്, ഉൽക്കണ്ഠയടക്കി, ഞാൻ രണ്ടാമത്തെ കർട്ടന്റെ അരികി ലേയ്ക്കു നീങ്ങിനിന്നു, എന്തൊരതിശയം....! അകത്തേയ്ക്കു കാലെടുത്തു വെയ്ക്കാൻ ഭയപ്പെട്ടിരുന്ന, മൗനമൂകമായിരുന്ന ആ സ്വീകരണമുറി ഒ രായിരം ദീപപ്രകാശത്തിൽ ജ്വലിച്ചുനിൽക്കുന്നു! വെളിച്ചത്തിന്റെ ഒ രു സമുദ്രംതന്നെ എന്റെ നേരേ ഒഴുകിയെത്തി. ഇരുട്ടുമാത്രം കണ്ടു പ രിചയിച്ച എന്റെ കണ്ണുകൾ വേദനയിൽ പിടഞ്ഞു. സുഗന്ധപൂരിത മായ അന്തരീക്ഷം എന്റെ മുഖത്തൊരു ചുടുകാറ്റായി പതിച്ചു. ആളുക ൾ കൂട്ടംകൂട്ടമായി അങ്ങോട്ടുമിങ്ങോട്ടും നടന്നു. എല്ലാ മുഖത്തും പ്രസാ ദവും പ്രസന്നതയുംമാത്രം! സ്ത്രീകൾ വിലയേറിയ ലോലവസ്ത്രങ്ങൾ ധ രിച്ചിരുന്നു. എവിടേയും ആഹ്ലാദംകൊണ്ടു തിളങ്ങുന്ന കണ്ണുകൾമാ ത്രം! ഞാൻ ആശ്ചര്യചകിതയായി നിന്നു. ഇതെല്ലാം എവിടേയോ ഒ രു സ്വപ്നത്തിൽ കണ്ടിട്ടുള്ളതുപോലെ എനിക്കു തോന്നി....

എന്റെ മനസ്സിലേയ്ക്ക് ഓർമ്മകൾ ഓടിയെത്തി. ആ സന്ധ്യാസമ യം, ഞങ്ങളുടെ പഴയ വീട്, ഉയരത്തിലുള്ള ജനാല, താഴെ തെരുവു വിളക്കുകളുടെ പ്രകാശം, എതിർവശത്തെ വീടിന്റെ ജനലുകളിൽ തൂ ക്കിയിട്ട ചുവന്ന കർട്ടനുകൾ, വാതിൽക്കൽ തിങ്ങിനിറഞ്ഞുനിൽക്കു ന്ന വണ്ടികൾ, അക്ഷമ കാണിയ്ക്കുന്ന കുതിരകളുടെ ചീറ്റൽ, ആരവം, ജനലുകളിൽ മിന്നി മറയുന്ന നിഴൽരൂപങ്ങൾ, ദൂരെനിന്നെത്തുന്ന പതിഞ്ഞ സംഗീതം.., അപ്പോൾ.., ഇതാണ്.., ഇതാണ് ആ സ്വർഗം! ഒരു മിന്നൽപ്പിണർ എന്റെ മനസ്സിലൂടെ പാഞ്ഞു. അച്ഛന്റെ കൂടെ ഇ വിടേയ്ക്കാണു ഞാൻ വരാനാഗ്രഹിച്ചത്.... അതായത്, അപ്പോൾ അ തൊരു സ്വപ്നമായിരുന്നില്ല..... അതേ, ഇതെല്ലാം ഞാനെന്റെ മായ ക്കാഴ്ചകളിൽ, സ്വപ്നങ്ങളിൽ നേരിട്ടു കണ്ടറിഞ്ഞതാണ്! അസുഖം മൂ ലം വായുബലം വർദ്ധിച്ച എന്റെ ഭാവന കത്തിജ്ജ്വലിച്ചു. വേർതിരി

ച്ചെട്ടക്കാനാവാത്ത, ഞെരിഞ്ഞമർന്ന വികാരങ്ങൾകൊണ്ട് കണ്ണിലൂടെ ധാരധാരയായി ജലമൊഴുകി. അവിടെയെങ്ങും ഞാനച്ഛനെ തിരഞ്ഞു. 'അദ്ദേഹം തീർച്ചയായും ഇവിടെയുണ്ടാവണം! അദ്ദേഹം ഇവിടെയുണ്ട്!' ഞാൻ വിചാരിച്ചു. എന്റെ ഹൃദയം പ്രതീക്ഷകൊണ്ടു വികസിച്ചു.... എനിയ്ക്കു ശ്വാസംവിടാൻ കഴിഞ്ഞില്ല.... സംഗീതം നിലച്ചു. ശബ്ദങ്ങളുടെ അലൗകികമായ ഒരാരവമുയർന്നു. മുറിയുടെ നാലുപാടും സദസ്യർ അടക്കിപ്പിടിച്ച സ്വരത്തിൽ സംസാരിച്ചു. ആരെയോ തിരിച്ചറിയാൻ ശ്രമിയ്ക്കുന്നതുപോലെ എന്റെ നേരെ പ്രതിഫലിച്ച ഓരോ മുഖത്തേയ്ക്കും ഞാൻ ആകാംക്ഷയോടെ ശ്രദ്ധിച്ചുനോക്കി. പെട്ടെന്ന് അസാധാരണമായ ഒരാവേശം മുറിയിലാകെ പരന്നു. വേദിയിൽ മെലിഞ്ഞുയർന്ന വൃദ്ധനായൊരു മനുഷ്യൻ നിൽക്കുന്നതു ഞാൻ കണ്ടു. അദ്ദേഹത്തിന്റ വിളറിയ മുഖത്തു ചെറിയൊരു പുഞ്ചിരി പരന്നു. നീണ്ടുനിവർന്ന ശരീരം കുനിച്ച് അദ്ദേഹം സദസ്സിലുള്ള എല്ലാവരേയും താണുവണങ്ങി. അവിടെ സന്നിഹിതരായവർ ശ്വാസംപോലും അടക്കിയതുപോലെ മന്ദ്രമായൊരു മൗനം അന്തരീക്ഷത്തെ പ്രതീക്ഷാനിർഭരമാക്കി. സകല കണ്ണുകളും അദ്ദേഹത്തിനു നേരേ തിരിഞ്ഞു. അദ്ദേഹം വയലിനെടുത്തു തന്ത്രികൾ തൊട്ടുണർത്തി. സംഗീതം സമാരംഭിച്ചു. ശക്തമായൊരു വികാരം ഹൃദയത്തെ അമർത്തിപ്പിടിക്കുന്നതായി എനിയ്ക്കു തോന്നി. അതിതീവ്രമായ ഉദ്വേഗത്തിൽ ശ്വാസമടക്കി ഞാൻ ആ നാദവീചികൾ ശ്രദ്ധിച്ചു. മുമ്പെങ്ങോ കേട്ടിട്ടുള്ള പരിചിതമായൊരു രാഗം എന്റെ കാതുകളിൽ അലയടിച്ചു. അത്യാസന്നമായ എന്തോ ഒരു മുന്നറിയിപ്പെന്നപോലെ അതെന്റെ ഹൃദയത്തിൽ പ്രതിദ്ധ്വനിച്ചു. വയലിന്റെ നാദം അന്തരീക്ഷത്തിൽ ഉറക്കെയുറക്കെ പ്രകമ്പിതമായിക്കൊണ്ടിരുന്നു. സ്വരങ്ങൾക്കോരോന്നിനും തരംഗദൈർഘ്യം കൂടിക്കൂടി വന്നു. നിഷ്ഫലമായൊരു പ്രാർത്ഥനാഗീതം പോലെ... സകല പ്രതീക്ഷകളും അസ്തമിച്ച നിസ്സഹായമായ ഒരാർത്തനാദംപോലെ... അലൗകികമായ ആ സംഗീതം ശ്രോതാക്കളിലേയ്ക്കു പെയ്തിറങ്ങി. കൂടുതൽ പരിചിതമായ രൂപങ്ങൾ എന്റെ മന

സ്സിൽ ഉണർന്നുവന്നു. പക്ഷേ, എനിയ്ക്കതു വിശ്വസിയ്ക്കാൻ കഴിഞ്ഞില്ല. ഉള്ളിൽനിന്ന് ആത്മനൊമ്പരത്തിന്റെ തേങ്ങൽ ഇടയ്ക്കിടെ ഉയർന്നു വരുന്നതു തടയാൻ ഞാൻ പല്ലുകൾ കടിച്ചുപിടിച്ചു, താഴെ വീണുപോകാതിരിയ്ക്കാൻ ഞാൻ കർട്ടനിൽ ബലമായി കടന്നു പിടിച്ചു. നേരിൽ കണ്ടുകൊണ്ടിരിയ്ക്കുന്നത് ഒരു സ്വപ്നമാണെന്ന വിചാരത്തിൽ ഞാൻ മന:പൂർവം കണ്ണുകളടച്ച് പെട്ടെന്നു തുറന്നു. ആ അവസാനത്തെ രാത്രിയും സംഗീതത്തിന്റെ അതേ അനുഭൂതിയുമാണു ഞാൻ സ്വപ്നം കാണുന്നതെന്നും മുൻകൂട്ടി അറിയാവുന്ന ഭയാനകമായൊരു നിമിഷത്തിൽ ഞാൻ പെട്ടെന്ന് ഉണർന്നുപോയേക്കുമെന്നും എനിയ്ക്കു തോന്നി. കണ്ണുതുറന്നു ജനക്കൂട്ടത്തെ നോക്കി ഞാൻ സ്വയം ഉറപ്പു വരുത്താൻ ശ്രമിച്ചു. അല്ല, ഇതു മറ്റൊരുകൂട്ടം ജനങ്ങളാണ്, അന്നത്തേതിൽനിന്നു വളരെ വിഭിന്നമായ മുഖങ്ങളാണിവിടെ കാണുന്നത്. എന്നെപ്പോലെ അവരും ആത്മവേദനയനുഭവിച്ച് എന്തോ പ്രതീക്ഷിക്കുന്നു, ഭീകരവും ഭയാനകവുമായ ആർത്തനാദങ്ങളിലും തീവ്രരോദനങ്ങളിലും ഹൃദയം പൊട്ടിച്ചിതറാതിരിയ്ക്കാൻ, എങ്ങനേയും പിടിച്ചു നിർത്തണമെന്ന് അത്യുച്ചത്തിൽ നിലവിളിച്ചു പറയാൻ അവർ ആഗ്രഹിയ്ക്കുന്നതുപോലെ എനിയ്ക്കു തോന്നി. പക്ഷേ, അവ കൂടുതൽ ഹൃദയഭേദിയായി, കൂടുതൽ തീവ്രമായ ആർദ്രതയോടെ, കൂടുതൽ നേരത്തേയ്ക്ക് അനുരണനങ്ങൾ സൃഷ്ടിച്ചുകൊണ്ട് തുടർന്നുകൊണ്ടേയിരുന്നു. അവസാനം.... അവസാനം... ആസുരമായൊരു ആർദ്രരോദനം മുഴങ്ങി. ഞാനുള്ളിലടക്കിയ സകലതും കെട്ടുപൊട്ടിച്ചു ചിന്നിച്ചിതറി.. എന്റെ സംശയം തീർന്നു... അതെ, അത് അന്നത്തെ അതേ നിലവിളിയായിരുന്നു...! ഞാനതു തിരിച്ചറിഞ്ഞു, ഞാനതു നേരത്തേ കേട്ടിട്ടുണ്ട്! അന്നത്തെ രാത്രിയിൽ സംഭവിച്ചതുപോലെ അതെന്റെ ഹൃദയത്തിൽ ചാട്ടവാറടിപോലെ ആഞ്ഞുപതിച്ചു. "അച്ഛൻ, അച്ഛൻ...!" എന്റെ മനസ്സിലൊരു കൊള്ളിയാൻ മിന്നി. "ഇതാ, അച്ഛനിവിടെയുണ്ട്, അച്ഛനെന്നെ വിളിയ്ക്കുന്നു, ഇതദ്ദേഹത്തിന്റെ വയലിനാണ്...!"

സദസ്സിൽനിന്നൊരു ശബ്ദഘോഷം മുഴങ്ങി; അവസാനിയ്ക്കാത്ത കൈയടിയിൽ മുറിയാകെ പ്രകമ്പനംകൊണ്ടു.

"അച്ഛാ..., അച്ഛാ...! എന്റെ അച്ഛനെവിടെ?", പരിസരം മറന്നു ഞാൻ ഉറക്കെ നിലവിളിച്ചു.

വയലിൻ വായിച്ച ആജാനുബാഹുവായ വയോവൃദ്ധന്റെ സമീപം ഞാനെങ്ങനെയാണു ചെന്നെത്തിയതെന്ന് എനിയ്ക്കറിയില്ല. ജനങ്ങൾ എന്നെ കടന്നുപോകാൻ അനുവദിച്ചു, അവരെനിയ്ക്കുവേണ്ടി വഴിയൊഴിഞ്ഞു മാറിനിന്നു. അന്തരാത്മാവിൽ നിന്നുയർന്ന അത്യുച്ചത്തിലുള്ള ഒരു നിലവിളിയോടെ ഞാൻ അദ്ദേഹത്തിന്റെ അടുത്തേയ്ക്ക് ഓടിച്ചെന്നു. അച്ഛനെ കെട്ടിപ്പിടിയ്ക്കുന്നതിന്റെ സുഖം ഞാനറിഞ്ഞു.... പൊടുന്നനെ ആ നീണ്ടു മെലിഞ്ഞ കൈകൾ എന്നെ കടന്നുപിടിച്ചു വായുവിലേയ്ക്ക് ഉയർത്തുന്നതു ഞാൻ കണ്ടു. ആ കറുത്ത കണ്ണുകൾ എന്റെ നേരെ തറഞ്ഞു. അതിന്റെ ആഗ്നേയകാന്തിയിൽ ഞാൻ എരിഞ്ഞമരുന്നതുപോലെ തോന്നി. ഞാൻ ആ വൃദ്ധന്റെ നേരെ നോക്കി... അല്ല.... ഇതച്ഛനല്ല...! ഇതച്ഛന്റെ കൊലയാളിയാണ്..., പെട്ടെന്നൊരു വെളിപാടുപോലെ എനിയ്ക്കു തോന്നി. സംഭ്രമംകൊണ്ടു ഞാൻ അടിമുടി വിറച്ചു. എനിയ്ക്കു ചുറ്റും ഉയരുന്ന ചിരികൾ മുറിയിലാകെ പ്രതിദ്ധ്വനിച്ച് ഏകതാനമായ ഒരലർച്ചയായി മാറുന്നതു ഞാനറിഞ്ഞു. എനിയ്ക്കു ബോധം നഷ്ടപ്പെട്ടു...

# അഞ്ച്

അതായിരുന്നു, എന്റെ രണ്ടാമത്തെ രോഗകാലം. ഞാൻ വീണ്ടും കണ്ണു തുറക്കുമ്പോൾ എന്റെ നേരെ കുനിഞ്ഞു നോക്കുന്ന ഒരു കുട്ടിയുടെ, എന്റെ അതേ പ്രായമുള്ള ഒരു പെൺകുട്ടിയുടെ മുഖമാണു ഞാൻ കണ്ടത്. ബോധം തെളിഞ്ഞതിന്റെ തെളിവായി ഞാനാദ്യം അവളുടെ നേരെ കൈനീട്ടി. അവളെ കണ്ടമാത്രയിൽത്തന്നെ മധുരമായൊരു സന്തോഷത്തിന്റെ അനുഭവം എന്റെ ആത്മാവിലേയ്ക്കു പടർന്നു. ആനന്ദാത്ഭുതങ്ങളോടെ ഒരു നിമിഷം നോക്കി നിന്നു പോകുന്ന, സൗന്ദര്യം വഴിയുന്ന ആകർഷകമായൊരു മുഖം സങ്കൽപ്പിച്ചുനോക്കൂ!. യാദൃച്ഛികമായെങ്കിലും ആ മുഖഭാവം കാണാനിടയായതിൽ, അങ്ങനെയൊന്നു തൊട്ടടുത്തു നിലനിൽക്കുന്നുണ്ടെന്ന ചിന്തയിൽ, തികഞ്ഞ ചാരിതാർത്ഥ്യത്തോടെ നമുക്ക് ഉൾപ്പുളകമുണ്ടാകാതെ വയ്യ. മോസ്ക്കോയിൽനിന്ന് അപ്പോൾമാത്രം വന്നു ചേർന്ന പ്രഭുവിന്റെ മകൾ കാത്യയായിരുന്നു, അവൾ. എന്റെ ആംഗ്യം കണ്ട് അവൾ അടുപ്പത്തോടെ പുഞ്ചിരിച്ചു. ക്ഷീണിച്ചവശമായ എന്റെ സർവനാഡികളും മധുരമായൊരു നൊമ്പരംകൊണ്ടു പിടഞ്ഞു.

കാത്യ, രണ്ടടി അകലെ ഡോക്ടറോടു സംസാരിച്ചു നിൽക്കുന്ന, അവളുടെ അച്ഛനെ വിളിച്ചു.

"നന്നായി, ദൈവമേ, അങ്ങേയ്ക്കു നന്ദി!" എന്റെ കൈ പിടിച്ചമർത്തി പ്രഭു പറഞ്ഞു. അകൈതവമായ വികാരവായ്പോടെ അദ്ദേഹത്തിന്റെ മുഖം പ്രകാശിച്ചു.

"എനിയ്ക്കു സന്തോഷമായി", എപ്പോഴും പതിവുള്ളപോലെ ദ്രുതഗതിയിൽ അദ്ദേഹം പറഞ്ഞു. "ഇതെന്റെ മകൾ, കാത്യ! നിനക്കു ഞാനൊരു കൂട്ടുകാരിയെ കൊണ്ടുവന്നിരിയ്ക്കുന്നു. നിങ്ങൾ തമ്മിലിനി ച

ങ്ങാതികളാവണം. മനസ്സുണർന്ന്, ഉത്സാഹത്തോടെ, പെട്ടെന്നു രോഗം സുഖമാവട്ടെ, നെതോച്കാ! നീയെന്തൊരു പങ്കപ്പാടാണു വരുത്തിത്തീർത്തത്!"

എന്റെ അസുഖം വളരെ വേഗം ഭേദപ്പെട്ടു. കുറച്ചുദിവസത്തിനകം ഞാൻ എഴുന്നേറ്റു നടക്കാൻ തുടങ്ങി. ദിവസവും രാവിലെ ചുണ്ടിൽ പുഞ്ചിരിയുമായി കാത്യ എന്നെ കാണാൻ വരും. അവളുടെ വരവ് ഞാനാകാംക്ഷയോടെ കാത്തിരുന്നു. അവളെയൊന്നു ചുംബിയ്ക്കാൻ ഞാനാഗ്രഹിച്ചു. പക്ഷേ ഒരിടത്തും അധികനേരം നിൽക്കാത്ത പ്രകൃതമായിരുന്നു, അവൾ. ഇരിപ്പുറയ്ക്കാതെ വീടു മുഴുവൻ ബഹളം വെച്ച് ഓടിച്ചാടി നടക്കുന്നതായിരുന്നു, അവൾക്കിഷ്ടം. എന്റെ കൂടെ കുറച്ചു നേരം ഇരുന്നു കഴിയുമ്പോഴേയ്ക്കും വല്ലാതെ മടുപ്പനുഭവപ്പെടുന്നതായി അവളാദ്യമേ എന്നോടു പറഞ്ഞിരുന്നു. ഉള്ളിൽ തട്ടിയ അനുഭാവം തോന്നുമ്പോൾ മാത്രമാണ് അവളെന്നെ കാണാൻ വന്നത്. എനിയ്ക്കു സുഖമായിക്കഴിയുമ്പോൾ കൂടുതൽ അടുത്തിടപഴകാമെന്നും അവളാശിച്ചു. ദിവസവും രാവിലെ കാണുന്ന നിമിഷം അവളെന്നോടു ചോദിയ്ക്കും,

"നിനക്കു സുഖമായോ? ഇപ്പോഴെല്ലാം മാറിയില്ലേ?"

അപ്പോൾ, മെലിഞ്ഞു വിളറി വെളുത്ത എന്റെ വിഷാദം ചാലിച്ച മുഖത്തു വിടരുന്ന പുഞ്ചിരികണ്ട് അവൾ അസ്വസ്ഥയാവും. ഇരുവശത്തേയ്ക്കും തലയാട്ടി അക്ഷമയോടെ നിലത്താഞ്ഞു ചവുട്ടി അവൾ കോപിച്ചു. "ഞാനിന്നലെ പറഞ്ഞതല്ലേ, പെട്ടെന്നു രോഗം മാറ്റാൻ! നീയൊന്നും കഴിയ്ക്കുന്നില്ലെന്നാണ് എനിയ്ക്കു തോന്നുന്നത് !"

"കുറച്ചൊക്കെ!" അവളോടു കീഴ്പ്പെട്ടതിന്റെ നാണത്തോടെ ഞാൻ പറഞ്ഞു.

അവളെ സന്തോഷിപ്പിയ്ക്കണമെന്ന് ആഗ്രഹിച്ചതുകൊണ്ട് എന്റെ ഓരോ വാക്കിലും ഓരോ ചലനത്തിലും ലജ്ജയുടെ ഒരംശം ഞാനറിയാതെ കടന്നുവന്നു. അവളുടെ വരവ് എന്നെ കൂടുതൽ പ്രസാദവതിയാക്കി. അവളുടെ മുഖത്തുനിന്നു കണ്ണെടുക്കാൻ എനിയ്ക്കു കഴിഞ്ഞില്ല. അവൾ പൊയ്ക്കഴിയുമ്പോൾ, അവൾ നിന്ന സ്ഥലത്തേയ്ക്കു നിശ്ചി

ന്തയായി നോക്കി ഞാൻ അവളെക്കുറിച്ച് സ്വപ്നം കണ്ടു. ഉണർന്നുകഴിയുമ്പോൾ അവളുടെ അസാന്നിദ്ധ്യത്തിൽ, അവളോടു ഞാൻ സംഭാഷണത്തിലേർപ്പെട്ടു; അവളുടെ സുഹൃത്തായി, കളിയിൽ പങ്കാളിയായി; ആരെങ്കിലും ശാസിയ്ക്കുമ്പോൾ ഞങ്ങളൊരുമിച്ച് കരഞ്ഞു. ചുരുക്കത്തിൽ, ഒരു പ്രണയിനിയെന്നനിലയിൽ ഞാനവളെ സ്വപ്നം കണ്ടു. അവളുപദേശിച്ചപോലെ പെട്ടെന്നുതന്നെ രോഗം മാറി ദേഹം നന്നാവാൻ ഞാനക്ഷമയോടെ കാത്തിരുന്നു.

ചിലപ്പോഴൊക്കെ കാത്യ ഓടിവന്ന്, "നിനക്കിനിയും സുഖമായില്ലേ? എക്കാലവും നീയിങ്ങനെ എല്ലിച്ചിരിയ്ക്കുമോ"യെന്നു ചോദിയ്ക്കുമ്പോൾ എന്തോ തെറ്റു ചെയ്തതുപോലെ ഞാൻ തലതാഴ്ത്തി. ഇരുപത്തിനാലു മണിക്കൂറിനകം ഞാൻ സുഖം പ്രാപിയ്ക്കാത്തതിൽ കാത്യ കാണിക്കുന്ന അസഹിഷ്ണുതയിൽ കവിഞ്ഞു നിഷ്ക്കപടമായി മറ്റൊന്നും ഞാൻ കണ്ടിട്ടില്ല. അതുകൊണ്ടുതന്നെ അവൾക്കെന്നോടു സത്യത്തിൽ ദേഷ്യം വരാൻ തുടങ്ങി.

"ശരി, ഞാനിന്നൊരു കേയ്ക്കു കൊണ്ടുതരാം, നിനക്കിഷ്ടമാണെങ്കിൽ", അവളെന്നോടൊരു ദിവസം പറഞ്ഞു. "നീയതു തിന്നണം! കേയ്ക്കു തിന്നാൽ പെട്ടെന്നു വണ്ണംവെയ്ക്കും!"

"കൊണ്ടുവരൂ!" അവളെ ഒന്നുകൂടി കാണാമെന്ന സന്തോഷത്തിൽ ഞാൻ സമ്മതിച്ചു.

എന്റെ രോഗനില അന്വേഷിക്കാൻ വരുമ്പോഴൊക്കെ എനിക്കെതിരെ ഒരു കസേരയിലിരുന്ന് അവൾ കറുത്തു സുന്ദരമായ കണ്ണുകൾ കൊണ്ട് എന്നെ സൂക്ഷിച്ചുനോക്കും. ആദ്യമായി പരിചയപ്പെട്ടപ്പോൾ അവളെന്നെ അടിമുടി പല തവണ സുതാര്യമായ അത്ഭുതഭാവത്തോടെ നോക്കിക്കണ്ടിരുന്നു. അന്നത്തെ അപരിചിതത്വത്തിൽനിന്നു പതിവായുള്ള ഹ്രസ്വഭാഷണങ്ങൾ വഴി ചെറിയൊരു പുരോഗതിയുണ്ടായെന്നു സമ്മതിക്കാം; മനസ്സു തുറന്നു സംസാരിക്കാനുള്ള എന്റെ അദമ്യമായ ആഗ്രഹത്തിനു തടസ്സമായി നിന്നതു പക്ഷേ അവളുടെ

ക്ഷണികമായ വികാരാവേശമായിരുന്നു.

"നീയെന്താണൊന്നും മിണ്ടാത്തത്?" കുറച്ചുനേരത്തെ നിശ്ശബ്ദതയ്ക്കു ശേഷം കാത്യ തുടർന്നു.

"നിന്റെ അച്ഛൻ എന്തു ചെയ്യുന്നു?" സംഭാഷണം തുടങ്ങാൻ പറ്റിയ ഒരു വാചകം കണ്ടെത്താൻ കഴിഞ്ഞതിന്റെ ആഹ്ലാദത്തോടെ ഞാൻ ചോദിച്ചു.

"ഒന്നുമില്ല. അച്ഛൻ സുഖമായിരിയ്ക്കുന്നു. ഞാനിന്നു രാവിലെ ഒരു കപ്പിനു പകരം രണ്ടു കപ്പു ചായ കുടിച്ചു. നീയെത്ര കഴിച്ചു?"

"ഒന്ന് ".

വീണ്ടും നിശ്ശബ്ദത.

"ഫാൾസ്റ്റാഫ് ഇന്നെന്നെ വന്നു കടിയ്ക്കാൻ നോക്കി ".

"അത്... ആ നായയാണോ?"

"അതെ, നായതന്നെ. നീയതിനെ കണ്ടിട്ടില്ലേ?"

"ഉവ്വ്, കണ്ടിട്ടുണ്ട്"

പിന്നേയും എന്തു പറയണമെന്നറിയാതെ ഞാൻ കുഴങ്ങി. കാത്യ എന്നെ അമ്പരന്നു തറച്ചുനോക്കി.

"ശരി! ഞാൻ സംസാരിക്കുമ്പോൾ നിനക്കു സന്തോഷം തോന്നുന്നുണ്ടോ?"

"ഉവ്വ്, വളരെയധികം. നീയിങ്ങനെ ഇടയ്ക്കിടെ വരില്ലേ?"

"ഞാനിവിടെ വന്നു നിന്നെ കണ്ടാൽ നിനക്കു സന്തോഷമാകുമെന്നവർ പറഞ്ഞു. വേഗം എഴുന്നേറ്റു നടക്കാൻ നോക്ക്. ഞാനിന്നൊരു കേയ്ക്കുകൂടി കൊണ്ടുതരാം.... നീയെന്താണ് എപ്പോഴും ഒന്നും മിണ്ടാതിരിയ്ക്കുന്നത്?"

"എനിക്കറിയില്ല..."

"നീയെപ്പോഴും ആലോചിയ്ക്കുകയാണെന്നു തോന്നുന്നു?"

"അതെ, ഞാനൊരുപാട് ആലോചിയ്ക്കാറുണ്ട്"

"തീരെ ആലോചിക്കാതെ ഞാനൊരുപാട് സംസാരിക്കുന്നുണ്ടേ

ന്നാണ പരാതി. സംസാരിയ്ക്കുന്നതിൽ കുഴപ്പമൊന്നുമില്ല. ഉണ്ടോ?"

"ഇല്ല. നിന്റെ സംസാരം കേൾക്കാനെന്തു രസമാണെന്നോ!"

"ങ്ആ, ഞാൻ മാഡം ലിയോറ്റാർഡിനോടു ചോദിയ്ക്കാം. അവർക്കെല്ലാമറിയാം. പക്ഷേ, നീയെന്തിനെക്കുറിച്ചാണ ചിന്തിയ്ക്കുന്നത്?"

"നിന്നെക്കുറിച്ച് ...." ഒന്നു നിർത്തി ഞാൻ പറഞ്ഞു.

"അതു നിന്നെ സന്തോഷിപ്പിയ്ക്കുന്നുണ്ടോ?"

"ഉവ്വ്, തീർച്ചയായും!"

"അപ്പോൾ നീയെന്നെ ഇഷ്ടപ്പെടുന്നുണ്ട്?"

"അതെ"

"ശരി, പക്ഷേ എനിയ്ക്കിനിയും നിന്നെ ഇഷ്ടമായിട്ടില്ല. നീ വല്ലാതെ മെലിഞ്ഞിരിയ്ക്കുന്നു. ഞാൻ കുറച്ചുകൂടി കേയ്ക്കു കൊണ്ടുതരാം!"

കാത്യ എന്നെ ചുംബിച്ച് ഓടിപ്പോകാനുള്ള വ്യഗ്രതയോടെ മുറിയിൽനിന്ന് അപ്രത്യക്ഷയായി.

പക്ഷേ, ഭക്ഷണത്തിനുശേഷം കേയ്ക്കിന്റെ കാര്യം യാഥാർത്ഥ്യമായി. തിന്നാൻ നിരോധിക്കപ്പെട്ടതു കൊണ്ടുതരുന്നതിന്റെ കള്ളച്ചിരിയോടെ ആയാസം മൂലം ഉന്മത്തയായി അവളോടിവന്നു.

"ഇതു കഴിച്ചോ, മുഴുവനും! ഇതെന്റെ കേയ്ക്കാണ്. ഞാൻ കഴിച്ചില്ല. ഇനി നാളെക്കാണാം!" ഞൊടിയിടയിൽ അവൾ പൊയ്ക്കഴിഞ്ഞു.

മറ്റൊരു ദിവസം പതിവിനു വിപരീതമായി ഭക്ഷണം കഴിഞ്ഞയുടനെ അവളെന്റെ അടുത്തേയ്ക്കു പാഞ്ഞുവന്നു. അവളുടെ കറുത്ത മുടിയിഴകൾ നാലു വശത്തേയ്ക്കും പാറിക്കിടന്നിരുന്നു, കവിളുകൾ ചുവന്നു തുടുത്തിരുന്നു; കണ്ണുകൾ തിളങ്ങി. ഒരു മണിക്കൂറായി അവളോടുകയും ചാടുകയും ചെയ്തിരിയ്ക്കണം.

"നിനക്കു ഷട്ടിൽകോക്കും ബാറ്റ്മിന്റനും കളിയ്ക്കാനറിയാമോ?" ശ്വാസം ആഞ്ഞുവലിച്ച്, തിടുക്കത്തിൽ തിരികെപോകാൻ ബദ്ധപ്പെട്ട് അവൾ ചോദിച്ചു.

"ഇല്ല", മറിച്ചു പറയാൻ പറ്റാത്ത ദു:ഖത്തോടെ ഞാൻ പറഞ്ഞു.

"കഷ്ടം, പെട്ടെന്നു സുഖപ്പെടാൻ നോക്ക്, ഞാൻ പഠിപ്പിച്ചു തരാം! അതറിയാനാണു ഞാൻ വന്നത്. മാഡം ലിയോറ്റാർഡുമായി ഇപ്പോൾ ഒരു കളി കഴിഞ്ഞതേയുള്ളൂ. ശരി, അവരെന്നെ കാത്തിരിയ്ക്കുന്നു".

അവസാനം, ക്ഷീണവും ബലക്കുറവുമുണ്ടെങ്കിലും എനിയ്ക്ക് ഒരുവിധം എഴുന്നേൽക്കാമെന്നായി. കാത്യയിൽനിന്നു വേർപിരിയാൻ ഇട വരരുതെന്നാണു ഞാനാദ്യമായി ആശിച്ചത്. അപ്രതിരോദ്ധ്യമായൊരു ശക്തി എന്നെ അവളോട് അടുപ്പിയ്ക്കുന്നതുപോലെ, കാത്യയിൽനിന്നൊരു നിമിഷംപോലും എനിയ്ക്കു കണ്ണെടുക്കാൻ കഴിഞ്ഞില്ല. അതവളെ അത്ഭുതപ്പെടുത്തി. അവളോടുള്ള എന്റെ ആകർഷണം അത്ര ശക്തമായതുകൊണ്ട് ഞാനതിൽത്തന്നെ മുഴുകിയിരിയ്ക്കാൻ ഇഷ്ടപ്പെട്ടു. അവൾക്കതു ശ്രദ്ധിയ്ക്കാതിരിയ്ക്കാൻ കഴിഞ്ഞില്ലെന്നു മാത്രമല്ല, ആദ്യമൊക്കെ വിചിത്രമായൊരു വിഷയമായി അനുഭവപ്പെടുകയും ചെയ്തു. ഒരിയ്ക്കൽ കളിയ്ക്കിടയിൽ അവളെ കടന്നുപിടിച്ചു കഴുത്തിൽ ചുംബിയ്ക്കാനുള്ള ആഗ്രഹം എനിക്കു നിയന്ത്രിക്കാനായില്ല. പെട്ടെന്നവൾ എന്റെ കരവലയത്തിൽ നിന്നു കുതറിമാറി; ഞാനെന്തോ തെറ്റുചെയ്തതുപോലെ, എന്നെ രൂക്ഷമായി നോക്കി അവൾ ചോദിച്ചു.

"നിനക്കെന്തു പറ്റി? നീയെന്തിനാണ് എന്നെ ചുംബിയ്ക്കുന്നത്? "

എനിയ്ക്ക് ഉത്തരമുണ്ടായിരുന്നില്ല. പെട്ടെന്നുള്ള അവളുടെ ചോദ്യത്തിൽ, കുറ്റം കണ്ടുപിടിയ്ക്കപ്പെട്ടവളെപ്പോലെ ഞാൻ നിന്നുപരുങ്ങി. അന്ധാളിച്ചുപോയ അവൾ, ചുമലിളക്കി (അതവളുടെ ഒരു പതിവുരീതിയായിരുന്നു) ചുണ്ടമർത്തി, കളി ഉപേക്ഷിച്ചു സോഫയിൽ കയറിയിരുന്നു. പെട്ടെന്നു മനസ്സിലുയർന്ന ഒരു ചോദ്യം എന്നോടു ചോദിയ്ക്കണോ എന്നാലോചിയ്ക്കുന്നതുപോലെ കുറേനേരം അവൾ എന്നെ നോക്കിക്കൊണ്ടിരുന്നു. എന്തെങ്കിലും ബുദ്ധിമുട്ടു നേരിടേണ്ടിവരുമ്പോൾ അതവളുടെ പതിവായിരുന്നു. എനിയ്ക്കും കുറേക്കാലത്തേയ്ക്ക് അവളുടെ ഈ എടുത്തടിച്ച ഭാവം മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല.

തുടക്കത്തിൽ ഞാനെന്നെത്തന്നെ കുറ്റപ്പെടുത്തി. എന്റെ സ്വഭാവ

ത്തിന്റെ അസാധാരണത്വം സത്യത്തിൽ ഉള്ളതിലേറെ ഞാൻ സ ങ്കൽപ്പിച്ചു. ഒരുപക്ഷേ ശരിയാണെങ്കിൽപ്പോലും ആദ്യമേതന്നെ കാ ത്യയുമായി ചങ്ങാത്തംകൂടി അവൾക്ക് എന്നെന്നേയ്ക്കും എന്നോടിഷ്ടം തോന്നിയ്ക്കാൻ കഴിയാഞ്ഞതെന്താണെന്നു മനസ്സിലാക്കാനാകാതെ ഞാൻ കുഴങ്ങി. ഈ വിഷയത്തിലുണ്ടായ പരാജയം കഠിനമായൊരു ആഘാതമായി എനിക്കനുഭവപ്പെട്ടു. കാത്യയുടെ ഭാഗത്തുനിന്നുള്ള അസുഖകരമായ ഓരോ വാക്കിനും അവിശ്വാസസൂചകമായ ഓരോ നോട്ടത്തിനും എത്ര കണ്ണീരാണു ഞാനൊഴുക്കിയത്! കാത്യയ്ക്കു വള രെ പെട്ടെന്നു മാറ്റങ്ങൾ പ്രകടമാകുന്ന പ്രകൃതമായതുകൊണ്ട് ദിനം പ്രതിയല്ല, മണിക്കൂറുകൾതോറും എന്റെ വിഷമം കൂടിവന്നു. കുറച്ചു ദി വസം കഴിഞ്ഞപ്പോൾ അവളെന്നിൽനിന്നു തീർത്തും അകലുന്നതാ യി മാത്രമല്ല, എന്നോടൊരു ഉപേക്ഷാഭാവം കാണിയ്ക്കാനും തുടങ്ങി യതായി ഞാൻ ശ്രദ്ധിച്ചു. അവളുടെ സഹജമായ, നേർക്കുനേരെ തുറ ന്നു പിടിച്ച സമീപനത്തിന്റെ ചടുലമായ ആവിഷ്ക്കാരങ്ങളിൽ, നി ഷ്ക്കളങ്കവും ഉദാത്തവുമായ ഭാവത്തിന്റെ അസാന്നിദ്ധ്യംമൂലം മുന്ന റിയിപ്പില്ലാതെ പെട്ടെന്നു, മിക്കവാറും പരുഷമായിത്തന്നെയാണു സ കല മാറ്റങ്ങളും സംഭവിക്കുന്നത്. അവിശ്വാസത്തിൽനിന്നു തുടങ്ങിയ ആ മാറ്റം, എന്നോടുള്ള ഒരുതരം അവജ്ഞ വരെ ചെന്നെത്തി. യാ തൊരു വിനോദങ്ങളിലും പങ്കാളിയാകാൻ സാധിയ്ക്കാത്ത എന്റെ ക ഴിവില്ലായ്മയാണതിനു കാരണമെന്ന് എനിയ്ക്കു തോന്നി. ശക്തിയും ഉ ന്മേഷവും പ്രസരിപ്പുമുള്ള, ആഹ്ലാദത്തോടെ എവിടേയും ഓടിച്ചാടി ന ടക്കാൻ വെമ്പൽ കൊള്ളുന്ന, ഉത്സാഹം തുളുമ്പുന്ന പ്രകൃതമായിരുന്നു, കാത്യയ്ക്ക്. ഞാനാകട്ടെ, നേരെ മറിച്ചും. രോഗം മൂലം പരിക്ഷീണയാ യി മൗനിയും ഉറക്കം തൂങ്ങിയുമായ എനിയ്ക്കു കളികളൊന്നും രസകര മായിരുന്നില്ല. ചുരുക്കത്തിൽ, കാത്യയ്ക്ക് ഇഷ്ടപ്പെട്ട സ്വഭാവങ്ങളൊ ന്നും എനിയ്ക്കില്ലായിരുന്നു. മാത്രമല്ല, മറ്റുള്ളവർക്കെന്നോട് എന്തെങ്കി ലും അനിഷ്ടം തോന്നാനിടവരുന്നത് എനിക്കു തീരെ അസഹനീയ

വുമായിരുന്നു. ദു:ഖവും നിരാശയും പെട്ടെന്നു കീഴ്പ്പെടുത്തുന്ന എനിക്കു തെറ്റ് ഏറ്റുപറഞ്ഞ് എന്നെക്കുറിച്ചുണ്ടായ ധാരണ തിരുത്തിയ്ക്കാനുള്ള ഊർജ്ജവും ചോർന്നുപോകും. കാത്യയ്ക്ക് വേണ്ടതുപോലെ ഉൾക്കൊള്ളാൻ കഴിയാത്ത ദുർഘടാവസ്ഥയിലായിരുന്നു, ഞാൻ. ഷട്ടിൽകോക്കും ബാറ്റ്മിന്റനും കളിയ്ക്കുന്ന വിധം എന്നെ പഠിപ്പിയ്ക്കാൻ പ്രയത്നിച്ചു പരാജയപ്പെടുമ്പോൾ, അതല്ലെങ്കിൽ ഒരു മണിക്കൂറോളം പരസ്പരം സംസാരിച്ചിട്ടും സമരസപ്പെടാതെ വരുമ്പോൾ, സ്വത:സിദ്ധമായ ഭാവത്തിൽ അവളെന്നെ അമ്പരപ്പോടെ തുറിച്ചു നോക്കി, ചിലപ്പോൾ പേടിപ്പിയ്ക്കാനും ശ്രമിച്ചു. തൽക്ഷണം ആത്മവിശ്വാസം നഷ്ടപ്പെട്ട് എന്റെ കണ്ണുകളിൽ വെള്ളം നിറയാൻ തുടങ്ങുമ്പോൾ അവളൊന്നും മിണ്ടാതെ, രണ്ടോ മൂന്നോ തവണ എന്നെത്തന്നെ തിരിഞ്ഞുനോക്കി ഒരു വിശദീകരണത്തിനുപോലും ഒരുമ്പെടാതെ, എന്നെ ഉപേക്ഷിച്ച്, എന്നോടു പങ്കു ചേരാനാവശ്യപ്പെടാതെ, ഒറ്റയ്ക്കു കളി തുടർന്നു. ദിവസങ്ങളോളം എന്നോട് ഒരു വാക്കുപോലും ഉരിയാടാതിരിക്കാനും അവൾക്കു കഴിഞ്ഞു. അവളുടെ അവഗണന ഒരിയ്ക്കലും എനിയ്ക്കു താങ്ങാൻ കഴിയില്ലെന്ന ധാരണ ഊട്ടിയുറപ്പിക്കാൻ അതു കാരണമായി. അങ്ങനെ എന്റെ ഈ പുതിയതരം ഏകാന്തത പഴയതിനേക്കാൾ അസഹ്യമായി എനിക്കു തോന്നിത്തുടങ്ങി. ഞാൻ ദു:ഖിതയും വിഷാദമഗ്നയുമായി മാറി. ചിന്തയുടെ കാർമേഘങ്ങൾ വീണ്ടും എന്റെ ആത്മാവിൽ നിഴൽവീശി.

കാത്യയുമായുള്ള ബന്ധത്തിൽ വന്ന ഈയൊരു ഭാവവ്യത്യാസം, ഞങ്ങളെ നോക്കാനേൽപ്പിച്ചിരുന്ന മാഡം ലിയോറ്റാർഡ് പ്രത്യേകം ശ്രദ്ധിച്ചു. എപ്പോഴും ഞാനൊറ്റയ്ക്കിരിയ്ക്കുന്നത് എന്തുകൊണ്ടാണെന്നവർ അന്വേഷിച്ചു. അവർ നേരേ കാത്യയുടെ അടുത്തേക്കാണു ചെന്നത്. എന്നെ ഒറ്റയ്ക്കാക്കി പോകുന്നതിന്, എന്നോടു വേണ്ടവിധത്തിൽ പെരുമാറാത്തതിന്, അവരവളെ ശാസിച്ചു. അവൾ പതിവുപോലെ ചുമലിളക്കി, യാതൊന്നും കളിക്കാനറിയാതെ സദാ സമയവും എന്തൊക്കെയോ ചിന്തിച്ചിരിയ്ക്കുന്ന എന്നോടു കൂട്ടുകൂടാനില്ലെന്നു തുറന്ന

ടിച്ചു പറഞ്ഞു; അതിനേക്കാൾ നല്ലതു മോസ്ക്കോയിൽനിന്നു സഹോദരൻ സാഷ, തിരിച്ചെത്തുന്നതുവരെ കാത്തിരിയ്ക്കുകയാണെന്നും അവൾ കൂട്ടിച്ചേർത്തു.

അത്തരമൊരു മറുപടി മാഡം ലിയോറ്റാർഡിനു തൃപ്തികരമായിരുന്നില്ല. രോഗം വിട്ടുമാറാത്ത അവസ്ഥയിൽ എന്നെ ഒറ്റയ്ക്കു വിടുന്നതു ശരിയല്ലെന്നും കാത്യയെപ്പോലെ ഉത്സാഹത്തോടെ കളികളിലേർപ്പെടാൻ എനിയ്ക്കാവില്ലെന്നും അവരവളെ പറഞ്ഞു മനസ്സിലാക്കി. സൂത്രശാലിയായ അവളെപ്പോഴും ഓരോരോ കുസൃതികളൊപ്പിക്കാൻ നോക്കുകയാണെന്ന്, രണ്ടു ദിവസം മുമ്പ് നായ്ക്കുട്ടിയുടെ കടിയേൽക്കേണ്ടതായിരുന്നുവെന്ന് അവർ കുറ്റപ്പെടുത്തി. ചുരുക്കത്തിൽ, മാഡം ലിയോറ്റാർഡ് നിഷ്ക്കരുണം അവളെ ശാസിച്ചു. ഒടുവിൽ, ഞാനുമായി ഉടനെ രമ്യതയിലെത്താൻ ആവശ്യപ്പെട്ട് അവരവളെ എന്റെ അടുത്തേയ്ക്കു പറഞ്ഞയച്ചു.

മാഡം ലിയോറ്റാർഡിന്റെ നിരീക്ഷണങ്ങളിലെ ന്യായങ്ങൾ അറിയാൻ ശ്രമിയ്ക്കുന്നതുപോലെ ശ്രദ്ധയോടെ കാത്യ എല്ലാം കേട്ടിരുന്നു. അതിനുശേഷം കൈയിലുള്ള കളിപ്പാട്ടം താഴെയിട്ടു നേരെ എന്റെ അടുത്തു വന്നു ഗൗരവത്തോടെ അവൾ ചോദിച്ചു.

"നിനക്കു കളിയ്ക്കാൻ തോന്നുന്നുണ്ടോ?"

"ഇല്ല", ഞാൻ മറുപടി പറഞ്ഞു. മാഡം ലിയോറ്റാർഡ് അവളെ വഴക്കു പറയുമ്പോൾ എന്റെപേരിൽ മാത്രമല്ല, കാത്യയുടെപേരിലും ഞാനേറെ ഭയപ്പെട്ടു.

"പിന്നെ, നിനക്കെന്താണു വേണ്ടത്?"

"ഞാനിവിടെ വെറുതെയിരുന്നോളാം. ഓടാനൊന്നും എനിയ്ക്കു വയ്യ. ദേഷ്യം തോന്നരുത്, കാത്യാ, എനിയ്ക്കു നിന്നോടു വളരെ ഇഷ്ടം തോന്നുന്നു.."

"ശരി, എന്നാൽ ഞാനൊറ്റയ്ക്കു കളിയ്ക്കാം" സാവധാനം, നിർത്തി നിർത്തി, അവൾ പറഞ്ഞു. ഞാൻ കളിയ്ക്കാൻ കൂടാത്തതിന്റെ ഉത്തര

വാദിത്വം തന്നിൽനിന്നു വളരെ അനായാസം ഒഴിഞ്ഞുപോയതിൽ അവൾക്ക് ആശ്ചര്യവും ആശ്വാസവും തോന്നി.

"ശരി, പിന്നെക്കാണാം, ഞാൻ നിന്നോടു കോപിയ്ക്കില്ല, കേട്ടോ!"

"പിന്നെക്കാണാം...!" കിടക്കയിൽനിന്ന് എഴുന്നേറ്റ് അവളുടെ നേരെ കൈനീട്ടി ഞാൻ പറഞ്ഞു.

"നിനക്കെന്നെ ചുംബിയ്ക്കണോ?" ഒരു നിമിഷത്തെ ആലോചനയ്ക്കു ശേഷം, അടുത്തിടെ നടന്ന സംഭവം ഓർമ്മിച്ചുകൊണ്ട് അവൾ ചോദിച്ചു. മാഡം ലിയോറ്റാർഡ് പറഞ്ഞേൽപ്പിച്ച ദൗത്യം എത്രയും വേഗം ഏറ്റവും സ്വീകാര്യമായ വിധം മുഴമിപ്പിക്കാൻ പറ്റിയ വഴി എന്റെ ഇഷ്ടത്തിനു വഴങ്ങുന്നതാണെന്നവൾ കണ്ടെത്തി.

"നിന്റെ ഇഷ്ടംപോലെ. ", തെല്ലു പ്രതീക്ഷയോടെ ഞാൻ പറഞ്ഞു.

അവൾ എന്റെ അടുത്തുവന്നു ഗൗരവത്തോടെ, പുഞ്ചിരിയ്ക്കുകപോലും ചെയ്യാതെ, എന്നെ ചുംബിച്ചു. അങ്ങനെ, തന്നിലർപ്പിച്ച ഉത്തരവാദിത്വങ്ങളെല്ലാം നിറവേറ്റി, പറഞ്ഞേൽപ്പിച്ചവിധം എന്നെ വേണ്ടതിലേറെ സംതൃപ്തയാക്കി, അവൾ സന്തോഷത്തോടും ആശ്വാസത്തോടുംകൂടി ഓടിപ്പോയി. അവളുടെ ഉച്ചത്തിലുള്ള ചിരിയും ബഹളവും വീണ്ടും മുറികളിൽ മുഴങ്ങി. ശ്വാസം മുട്ടുന്നതു വരെ ഓടിച്ചാടിനടന്നു ക്ഷീണിച്ച് അവസാനം അവളൊരു സോഫയിലേയ്ക്കു വീണു. അവിടെയിരുന്നു സംശയദൃഷ്ടിയോടെ അവളെന്നെ നോക്കി. എന്റെ പ്രകൃതം അവൾക്കു വളരെ വിചിത്രവും അസാധാരണവുമായി തോന്നിയിരിക്കാം. എന്നെക്കുറിച്ചുള്ള സംശയങ്ങൾക്കൊരു വിശദീകരണം ലഭിക്കാൻ അവൾക്കെന്നോടു സംസാരിയ്ക്കണമെന്നുണ്ടായിരുന്നു. പക്ഷേ, എന്താണെന്നറിയില്ല, അവളതിനു മുതിർന്നില്ല.

നിയമപ്രകാരം കാത്യയുടെ പാഠങ്ങൾ രാവിലെയാണ് ആരംഭിച്ചിരുന്നത്. മാഡം ലിയോറ്റാർഡ് അവളെ ഫ്രഞ്ച് പഠിപ്പിച്ചിരുന്നു. വ്യാകരണനിയമങ്ങളുടെ ആവർത്തനവും 'ലാ ഫൊണ്ടെയ്ൻ' വായനയുമാണു പ്രധാനം; കൂടുതലൊന്നും പഠിപ്പിച്ചില്ലെങ്കിലും ദിവസത്തിൽ രണ്ടു മണിക്കൂറെങ്കിലും പുസ്തകങ്ങളുമായി അടങ്ങിയിരിയ്ക്കാൻ കാ

ത്യയെ കിട്ടുന്നത് അത്യപൂർവമായിരുന്നു. അച്ഛന്റെ അഭ്യർത്ഥനയും അമ്മയുടെ കൽപ്പനയുംകൊണ്ടു മാത്രമാണ് ഒടുവിൽ അവളതിനു വഴങ്ങിയത്. പറഞ്ഞ വാക്കു പാലിക്കുന്നതിൽ അവൾ ബദ്ധശ്രദ്ധയായിരുന്നു. പെട്ടെന്നുള്ള ഗ്രഹണശക്തിപോലെ അപൂർവമായ പല കഴിവുകളും ചില ചെറിയ പ്രത്യേകതകളും അവൾക്കുണ്ടായിരുന്നു. എന്തെങ്കിലും മനസ്സിലാകാതെ വന്നാൽ അവളതിനെക്കുറിച്ചു സ്വയം ചിന്തിയ്ക്കാൻ തുടങ്ങും. വിശദീകരണത്തിനുവേണ്ടി സംശയം ചോദിക്കുന്നത് അവൾക്കിഷ്ടമായിരുന്നില്ല. അങ്ങനെ ചെയ്യുന്നത് ഒരു തരം താണ കാര്യമാണെന്നുപോലും അവൾ കരുതി. നിർദ്ധാരണം ചെയ്യാൻ സാധിക്കാത്ത പ്രശ്നത്തിന്മേൽ ദിവസങ്ങളോളം പണിപ്പെട്ട് സ്വയമൊരുത്തരം കാണുന്നതിൽ പരാജയപ്പെട്ടാൽ അവൾക്കു തന്നോടുതന്നെ ദേഷ്യം തോന്നും. സകല സാദ്ധ്യതകളും അടഞ്ഞ് അവസാനകൈയായി മാത്രമേ പരിഹാരം തേടി അവൾ മാഡം ലിയോറ്റാർഡിനെ സമീപിയ്ക്കാറുള്ളൂ. അവളുടെ സകലവിധ കാര്യങ്ങളും അങ്ങനെയായിരുന്നു. പുറമേക്കു പ്രകടമല്ലെങ്കിലും അകമേ അവൾ ഒരുപാടു ചിന്തിച്ചു. അതേസമയം പ്രായത്തിന്റെ പക്വതയായിരുന്നില്ല, അവൾ കാണിച്ചിരുന്നത്. ചിലപ്പോൾ വെറും മണ്ടൻചോദ്യങ്ങൾ ചോദിയ്ക്കുന്ന അതേ ഭാവത്തോടെ മൗലികമായ ദീർഘവീക്ഷണങ്ങളും അവളുടെ ചില ഉത്തരങ്ങളിൽ കാണാം.

അവസാനം, പഠിയ്ക്കാനുള്ള ശേഷി വന്നപ്പോൾ മാഡം ലിയോറ്റാർഡ് എന്റെ നിലവാരം പരീക്ഷിച്ചറിഞ്ഞു. വായിക്കാനറിയാമെങ്കിലും എഴുത്തിന്റെ നിലവാരം മോശമായതുകൊണ്ട് അവരെന്നെ ഫ്രഞ്ചുഭാഷയുടെ ആദ്യപാഠങ്ങൾ പഠിപ്പിയ്ക്കാൻ തീരുമാനിച്ചു.

അങ്ങനെ ഒരുദിവസം രാവിലെ കാത്യയുടെകൂടെ ഞാൻ പഠിയ്ക്കാനിരുന്നു. അന്നെന്തുകൊണ്ടോ കാത്യ പഠനത്തിൽ യാതൊരു ശ്രദ്ധയും കാണിച്ചില്ല. മാഡം ലിയോറ്റാർഡിനെ പ്രീതിപ്പെടുത്താൻവേണ്ടി, ഒറ്റയിരുപ്പിനു ഫ്രഞ്ച് അക്ഷരമാല ഏതാണ്ടു മുഴുവനും ഭാഗ്യവ

ശാൽ ഞാൻ ഹൃദിസ്ഥമാക്കി. ക്ലാസ് പതിവുപോലെ അവസാനി ക്കേണ്ട സമയമായപ്പോഴേക്കും മാഡം ലിയോറ്റാർഡിനു കാത്യ യോടു ദേഷ്യം വന്നു തുടങ്ങിയിരുന്നു.

"അവളെ നോക്ക്!" എന്നെ ചൂണ്ടി അവർ പറഞ്ഞു. "സുഖമില്ലാ ത്ത ആ കുട്ടിയുടെ ആദ്യത്തെ ക്ലാസാണിന്ന്. എന്നിട്ടും അവൾ നി ന്നേക്കാൾ പത്തിരട്ടി പഠിച്ചുകഴിഞ്ഞു. നാണമില്ലേ, നിനക്ക്?"

"അവൾക്ക് എന്നേക്കാൾ കൂടുതൽ അറിയാമോ?" കാത്യ അമ്പര പ്പോടെ ചോദിച്ചു.

"അക്ഷരമാല പഠിയ്ക്കാൻ നീയെത്ര കാലമെടുത്തു?"

"മൂന്നു ക്ലാസുകൾ"

"അവളത് ഒരൊറ്റ ക്ലാസിൽ പഠിച്ചു. നിന്നേക്കാൾ മൂന്നിരട്ടി വേ ഗത്തിൽ പഠിച്ച് അവളിപ്പോൾതന്നെ നിന്റെ ഒപ്പമെത്തും!"

കാത്യ തെല്ലൊന്നാലോചിച്ചു. മാഡം ലിയോറ്റാർഡിന്റെ കണ്ടെ ത്തൽ ശരിയാണെന്നറിഞ്ഞപ്പോൾ അവളുടെ മുഖം ചുവന്നു തുടുത്തു.

എന്തെങ്കിലും കാര്യത്തിൽ പരാജയം നേരിട്ടാൽ, അഥവാ അഭി മാനത്തിനു മുറിവേറ്റാൽ, ഒരു കുസൃതിയുടെപേരിൽ കൈയോടെ പി ടിയ്ക്കപ്പെട്ടാൽ അവളുടെ മുഖം പെട്ടെന്നു വിളറിപ്പോകും; പക്ഷേ ഇത്ത വണ അവളുടെ കണ്ണിൽ വെള്ളം പൊടിയാനും തുടങ്ങി. അവളൊ ന്നും പറഞ്ഞില്ല, എന്നെ തുറിച്ചുനോക്കുകമാത്രം ചെയ്തു. ക്ഷണത്തിൽ, എന്താണു സംഭവിച്ചതെന്ന് എനിയ്ക്കു മനസ്സിലായി. അന്തസ്സും അഭി മാനവും അവളെ വല്ലാതെ കീഴ്പ്പെടുത്തിയിരുന്നു. മാഡം ലിയോറ്റാ ർഡ് പോയപ്പോൾ അവളെ സാന്ത്വനിപ്പിച്ച്, അവരുടെ വാക്കുകൾ ക്ക് ഞാനൊരുതരത്തിലും കുറ്റക്കാരിയല്ലെന്നു പറഞ്ഞു മനസ്സിലാ ക്കാൻ ഞാൻ ശ്രമിച്ചു. പക്ഷേ കാത്യ നിശ്ശബ്ദയായി ഞാൻ പറഞ്ഞ തൊന്നും കേട്ടില്ലെന്ന മട്ടിൽ ഇരുന്നു.

ഒരു മണിക്കൂർ കഴിഞ്ഞ് അവളെന്റെ മുറിയിലേയ്ക്കു വന്നു. ഞാ നൊരു പുസ്തകം തുറന്നുവെച്ച് കാത്യയെക്കുറിച്ചുതന്നെ ആലോചിയ്ക്കു

കയായിരുന്നു. അവളെന്നോടു സംസാരിയ്ക്കാൻ വൈമനസ്യം കാണിച്ചതിൽ എനിയ്ക്കു ഭയവും ആശങ്കയും തോന്നി. പുരികം ചുളിച്ച് എന്നെ നോക്കി അവൾ പതിവുപോലെ സോഫയിൽ കയറിയിരുന്നു. അര മണിക്കൂർനേരം അവളെന്നെത്തന്നെ ശ്രദ്ധിച്ചു. ഒടുവിൽ എനിയ്ക്കു സഹിക്കാതായപ്പോൾ ഞാനവളെ ചോദ്യഭാവത്തിൽ നോക്കി.

"നിനക്കു ഡാൻസു ചെയ്യാനറിയാമോ?" കാത്യ ചോദിച്ചു.

"ഇല്ല, എനിയ്ക്കറിയില്ല"

"എനിയ്ക്കറിയാം!"

നിശ്ശബ്ദത.

"നിനക്കു പിയാനോ വായിയ്ക്കാനറിയാമോ?"

"ഇല്ല, എനിയ്ക്കതുമറിയില്ല"

"എനിയ്ക്കറിയാം. വലിയ ബുദ്ധിമുട്ടാണതു പഠിയ്ക്കാൻ!"

ഞാനൊന്നും മിണ്ടിയില്ല.

"മാഡം ലിയോറ്റാർഡ് പറയുന്നു, നീയെന്നേക്കാൾ മിടുക്കിയാണെന്ന്..."

"ഇന്നു മാഡം ലിയോറ്റാർഡ് നിന്നോടു കോപിച്ചിരിയ്ക്കുകയാണ് ", ഞാൻ പറഞ്ഞു.

"അച്ഛനും എന്നോടു ദേഷ്യപ്പെടുമോ?"

"അതെനിയ്ക്കറിയില്ല", ഞാൻ പറഞ്ഞു.

വീണ്ടും നിശ്ശബ്ദത. കാത്യ അക്ഷമയോടെ കാലുകൾ നിലത്തുരസാൻ തുടങ്ങി.

"അപ്പോൾ, എന്നേക്കാൾ വേഗത്തിൽ പഠിയ്ക്കാൻ കഴിയുന്നതുകൊണ്ട് നീയെന്നെ പരിഹസിയ്ക്കുകയാണ്, അല്ലേ?" വേവലാതി ഒതുക്കാൻ കഴിയാതെ അവൾ ചോദിച്ചു.

"അല്ല, അല്ല...!" ഉറക്കെ പറഞ്ഞുകൊണ്ട് ഞാൻ ചാടിയെഴുന്നേറ്റ് അവളെ കെട്ടിപ്പിടിച്ചു. "നിനക്കങ്ങനെ ചിന്തിക്കാനും ചോദിക്കാനും നാണം തോന്നുന്നില്ലേ, എന്റെ കൊച്ചുരാജകുമാരീ?"

പെട്ടെന്നു മാഡം ലിയോറ്റാർഡിന്റെ ശബ്ദം ഞങ്ങൾ കേട്ടു. കഴിഞ്ഞ അഞ്ചു മിനിട്ടായി അവർ ഞങ്ങളെ ശ്രദ്ധിച്ച്, ഞങ്ങളുടെ സംഭാഷണം കേട്ടു നിൽക്കുകയായിരുന്നു.

"നാണക്കേട്...! നിനക്ക് ആ പാവം കുട്ടിയോട് അസൂയയാണ്. എന്നിട്ടു പിയാനോ വായിക്കാനും ഡാൻസു ചെയ്യാനുമൊക്കെ അറിയാമെന്നു വീമ്പു പറയുന്നു. എന്തൊരു നാണക്കേട്! ഞാനിതു പ്രഭുവിനോടു പറയുന്നുണ്ട്".

കാത്യയുടെ കവിളുകൾ തീപോലെ തിളങ്ങി.

"ഇതൊരു ചീത്ത സ്വഭാവമാണ്. ചോദ്യങ്ങൾ ചോദിച്ചു നീയവളെ അപമാനിച്ചു. വീട്ടുകാർ സാധുക്കളായതുകൊണ്ട് അവൾക്കു നല്ല അദ്ധ്യാപകരുടെ അടുത്തു പഠിയ്ക്കാൻ കഴിഞ്ഞില്ല. നല്ലൊരു ഹൃദയമുള്ളതുകൊണ്ട് അവൾ സ്വയം പഠിച്ചു. നീയവളെ ഇഷ്ടപ്പെടേണ്ടതിനു പകരം ശണ്ഠ കൂട്ടുന്നു. നാണക്കേട്! അവളൊരു അനാഥയാണ്. അവൾക്ക് ആരുമില്ല. അടുത്തതായി ഞാനൊരു രാജകുമാരിയാണെന്നും അവളാരുമല്ലെന്നും നീ വീമ്പുപറയും. ഇപ്പോൾ നിന്നെ ഞാൻ വെറുതെ വിടുന്നു. ആലോചിച്ച് സ്വയം നന്നാവാൻ നോക്ക്!"

രണ്ടു ദിവസം കാത്യ അതിനെക്കുറിച്ചുതന്നെ ആലോചിച്ചു. അതിനിടയിൽ അവളുടെ ചിരിയും ബഹളവും യാതൊന്നും കേട്ടില്ല. രാത്രി ഇടയ്ക്കുണരുമ്പോൾ, ഉറക്കത്തിൽക്കിടന്ന് അവൾ മാഡം ലിയോറ്റാർഡുമായി തർക്കിയ്ക്കുന്നതു ഞാൻ കേട്ടു. ആ രണ്ടു ദിവസംകൊണ്ട് അവൾ ചെറുതായൊന്നു മെലിഞ്ഞു; മാത്രമല്ല, അവളുടെ പ്രകാശം പരത്തുന്ന മുഖത്തു പതിവുള്ള പ്രസാദം നഷ്ടപ്പെടുകയും ചെയ്തു. ഒടുവിൽ, മൂന്നാമത്തെ ദിവസം താഴത്തെ നിലയിലെ മുറിയിൽവെച്ചു ഞങ്ങൾ കണ്ടുമുട്ടി. കാത്യ അവളുടെ അമ്മയുടെ മുറിയിൽനിന്നു പുറത്തു വരികയായിരുന്നു. എന്നെ കണ്ടപ്പോൾ എനിയ്ക്കുനേരെ അധികം ദൂരത്തല്ലാതെ അവളിരുന്നു. സർവനാഡികളും വിറച്ച് എന്താണു സംഭവിക്കാൻ പോകുന്നതെന്ന ഭയപ്പാടോടെ ഞാൻ കാത്തിരുന്നു.

"നിന്നെച്ചൊല്ലി അവരെന്തിനാണെന്നെ വഴക്കു പറഞ്ഞത്, എനിയ്ക്കു മനസ്സിലാകുന്നില്ല, നെതോച്കാ?"

"അതു ഞാൻ കാരണമല്ല, കാതെൻകാ...", സ്വയം ന്യായീകരിയ്ക്കാൻ ബദ്ധപ്പെട്ടു ഞാൻ പറഞ്ഞു.

"പക്ഷേ, ഞാൻ നിന്നെ അപമാനിച്ചെന്നാണ് മാഡം ലിയോറ്റാർഡ് പറയുന്നത്"

"ഇല്ല, കാതെൻകാ, ഇല്ല. നീയെന്നെ അപമാനിച്ചിട്ടില്ല"

യാഥാർത്ഥ്യം മനസ്സിലാക്കാൻ ബുദ്ധിമുട്ടുന്നതുപോലെ കാത്യ ചുമലിളക്കി.

"നീയെന്താണെപ്പോഴും കരഞ്ഞുകൊണ്ടിരിയ്ക്കുന്നത്?" കുറച്ചുനേരത്തെ നിശ്ശബ്ദതയ്ക്കുശേഷം അവൾ ചോദിച്ചു.

"നിനക്കിഷ്ടമല്ലെങ്കിൽ ഞാനിനി കരയില്ല", കണ്ണുനിറച്ചു ഞാൻ പറഞ്ഞു.

അവൾ വീണ്ടും ചുമലിളക്കി.

"നീയിതിനു മുമ്പും എപ്പോഴും കരയാറുണ്ടോ?"

ഞാനുത്തരം പറഞ്ഞില്ല.

"നീയെന്താണു ഞങ്ങളുടെകൂടെ താമസിയ്ക്കുന്നത്?" കാത്യ പൊട്ടുന്നനെ ചോദിച്ചു.

അമ്പരന്നു ഞാനവളെ നോക്കി. ഹൃദയത്തിലൊരു പ്രഹരമേറ്റതുപോലെ എനിയ്ക്കു തോന്നി.

"ഞാനൊരു അനാഥയായതുകൊണ്ട്..." ആത്മസംയമനം വീണ്ടെടുത്തു ഞാൻ പറഞ്ഞു.

"നിനക്ക് അച്ഛനുമമ്മയും ഉണ്ടായിരുന്നോ?"

"ഉവ്വ്"

"ശരി, അവർ നിന്നെ സ്നേഹിച്ചിരുന്നോ?"

"ഇല്ല.... അവരെന്നെ ഇഷ്ടപ്പെട്ടിരുന്നു", കഷ്ടപ്പെട്ടു ഞാൻ മറുപടി പറഞ്ഞു.

"അവർ പാവങ്ങളായിരുന്നോ?"

"അതെ"

"അവർ നിന്നെ ഒന്നും പഠിപ്പിച്ചില്ലേ?"

"അവരെന്നെ വായിയ്ക്കാൻ പഠിപ്പിച്ചു"

"നിനക്കു കളിപ്പാട്ടങ്ങളുണ്ടായിരുന്നോ?"

"ഇല്ല"

"നിനക്കു മധുരപലഹാരങ്ങൾ കിട്ടാറുണ്ടോ?"

"ഇല്ല"

"നിന്റെ വീട്ടിൽ എത്ര മുറികളുണ്ടായിരുന്നു?"

"ഒന്ന്"

"വീട്ടിൽ പണിക്കാരുണ്ടായിരുന്നോ?"

"ഇല്ല. ഞങ്ങൾക്കു പണിക്കാരാരും ഉണ്ടായിരുന്നില്ല."

"അപ്പോൾ പണികളെല്ലാം ആരു ചെയ്യും?"

"ഞാൻതന്നെ പുറത്തുപോയി സാധനങ്ങൾ വാങ്ങിവരും"

കാത്യയുടെ ചോദ്യങ്ങൾ ഓരോന്നും എന്റെ ഹൃദയത്തെ കൂടുതൽ വ്രണപ്പെടുത്തി. അനാഥത്വവും ഓർമ്മകളും കാത്യയുടെ അമ്പരന്ന ഭാവവും മൂലം എന്റെ ഹൃദയം വിങ്ങിപ്പൊട്ടി ആ മുറിവിൽനിന്നു രക്ത മൊലിച്ചു. എനിയ്ക്കു വികാരപാരവശ്യം മൂലം കണ്ണീരടക്കാനായില്ല.

"ഞങ്ങളോടൊത്തു കഴിയുന്നത് നിനക്കു സന്തോഷമാണല്ലേ?"

ഞാനൊന്നും മിണ്ടിയില്ല.

"നിനക്കു നല്ല ഉടുപ്പുകളുണ്ടായിരുന്നോ?"

"ഇല്ല"

"മുഷിഞ്ഞു കീറിയതോ?"

"അതെ"

"നിന്റെ ഉടുപ്പുകൾ ഞാൻ കണ്ടു. അവരതെന്നെ കാണിച്ചു"

"നീയെന്തിനാണിങ്ങനെ ഓരോന്നു ചോദിക്കുന്നത്?" അജ്ഞാത മായൊരു വികാരത്തിന്റെ വേലിയേറ്റത്തിൽ, ഇരിപ്പിടത്തിൽനിന്നു

ചാടിയെഴുന്നേറ്റു ഞാൻ ചോദിച്ചു. "നീയെന്തിനാണിങ്ങനെ ചോദിയ്ക്കുന്നത്?" സഹനശക്തിയുടെ പാരമ്യത്തിൽ മുഖം തുടുത്തു ഞാൻ തുടർന്നു, "നീയെന്തിനാണിങ്ങനെ എന്നെ പരിഹസിയ്ക്കുന്നത്?"

കാത്യ സ്തബ്ധയായി. അവളും സോഫയിൽനിന്ന് എഴുന്നേറ്റു. പക്ഷേ, അവൾ പെട്ടെന്നുതന്നെ വികാരമടക്കി.

"അല്ല... പരിഹസിയ്ക്കുകയല്ല. നിന്റെ അച്ഛനും അമ്മയും... പാവപ്പെട്ട അവരെക്കുറിച്ചു ഞാൻ ചോദിച്ചു മനസ്സിലാക്കുകയായിരുന്നു"

"നീയെന്തിനാണ് എന്നോട് അച്ഛനമ്മാമാരെക്കുറിച്ചു ചോദിയ്ക്കുന്നത്?" മനസ്സു കലങ്ങി ഞാൻ കരച്ചിലിന്റെ വക്കത്തെത്തിയിരുന്നു. "നീയെന്തിനാണ് എന്നോട് അത്തരം ചോദ്യങ്ങൾതന്നെ ചോദിയ്ക്കുന്നത്? നിനക്കവരുമായി എന്തു ബന്ധം, കാത്യാ...?"

എന്തുത്തരം പറയണമെന്നറിയാതെ കാത്യ തരിച്ചുനിന്നു.

ആ സമയം പെട്ടെന്നു പ്രട്ട അകത്തേയ്ക്കു കടന്നുവന്നു.

"എന്തു പറ്റി, നെതോച്കാ...?" എന്റെ കണ്ണീരു കണ്ട് അദ്ദേഹം ചോദിച്ചു. "നിനക്കെന്തു പറ്റി?" ചുവന്നു തുടുത്തു നിൽക്കുന്ന കാത്യയെ നോക്കി അദ്ദേഹം ആരാഞ്ഞു. "എന്താണു നിങ്ങൾ പറഞ്ഞുകൊണ്ടിരുന്നത്? എന്തിനാണു നിങ്ങൾ വഴക്കിട്ടത്? നെതോച്കാ, എന്തിനെക്കുറിച്ചാണു നിങ്ങൾ ശണ്ഠ കൂടിയത്?"

എനിയ്ക്കുത്തരം പറയാൻ കഴിഞ്ഞില്ല. ഞാൻ കാത്യയുടെ കൈ കടന്നു പിടിച്ച് കണ്ണീരുകൊണ്ടു ചുംബിച്ചു.

"കാത്യ, നേരു പറയ്, എന്താണു സംഭവിച്ചത്?"

കാത്യയ്ക്കു സത്യം ഒളിച്ചുവെയ്ക്കാൻ കഴിഞ്ഞില്ല.

"അച്ഛനമ്മമാരോടൊപ്പം താമസിച്ചിരുന്നപ്പോൾ അവളുടെ ഉടുപ്പുകൾ എത്ര വൃത്തികെട്ടതായിരുന്നെന്ന്, ഞാനതു നേരിൽ കണ്ടെന്ന്, അവളോടു പറയുകയായിരുന്നു".

"ആരാണതു നിന്നെ കാണിയ്ക്കാൻ ധൈര്യപ്പെട്ടത്?"

"ഞാൻ തന്നെയതു കണ്ടുപിടിച്ചു!" കാത്യ ധൈര്യപൂർവം പറഞ്ഞു.

"നന്നായി.., നീ കെട്ടുകഥയൊന്നും പറഞ്ഞില്ലല്ലോ, എനിയ്ക്കറിയാം, പിന്നീടെന്തുണ്ടായി ?"

"അവൾ കരഞ്ഞുകൊണ്ട്, ഞാനെന്തിനാണ് അവളുടെ അച്ഛനമ്മമാരെ പരിഹസിയ്ക്കുന്നതെന്നു ചോദിച്ചു."

"അപ്പോൾ, നീയവരെ പരിഹസിയ്ക്കുകയായിരുന്നു?"

വാസ്തവത്തിൽ അവളത് ഉദ്ദേശിച്ചിരുന്നില്ല. പക്ഷേ, ആദ്യത്തെ ചില സൂചനകളിൽനിന്ന് അങ്ങനെയൊരു വികാരം എനിയ്ക്കുണ്ടായതു സത്യമാണ്. അതുകൊണ്ട് അവൾക്കും അതേ വികാരം ഉണ്ടായിരിയ്ക്കുമെന്നു ഞാൻ കരുതി. സത്യം സമ്മതിയ്ക്കുന്നതുപോലെ അവളൊന്നും മറുപടി പറഞ്ഞില്ല.

"ഇപ്പോൾതന്നെ അവളോട് മാപ്പു ചോദിയ്ക്കൂ!" എന്നെ ചൂണ്ടിക്കാണിച്ചു പ്രിൻസ് പറഞ്ഞു.

കാത്യ തുവാലപോലെ വിളറിവെളുത്തു. പക്ഷേ, തീരെ കൂസാതെ അവൾ നിന്നിടത്തു നിന്നു. പ്രിൻസ് ചോദ്യഭാവത്തിൽ അവളെ നോക്കി.

"ഞാൻ മാപ്പു ചോദിയ്ക്കില്ല!" തീരുമാനിച്ചുറച്ചതുപോലെ അവസാനം അവൾ സ്വരം താഴ്ത്തി പറഞ്ഞു.

"കാത്യാ...!"

"ഇല്ല, ഞാൻ ചെയ്യില്ല, ഞാനതു ചെയ്യില്ല!" പെട്ടെന്നു കാൽ നിലത്താഞ്ഞു ചവിട്ടി കരഞ്ഞുകൊണ്ടവൾ പറഞ്ഞു. "ഞാൻ മാപ്പിരക്കില്ല, അച്ഛാ! എനിയ്ക്കിവളെ ഇഷ്ടമല്ല. ഞാൻ ഇവളോടൊത്തു കഴിയില്ല... ദിവസം മുഴുവൻ അവൾ കരയുന്നത് എന്റെ കുറ്റമല്ല, എനിയ്ക്കാവില്ല, എനിയ്ക്കതാവില്ല!"

"എന്റെ കൂടെ വാ!" അവളുടെ കൈപിടിച്ച് പ്രിൻസ് പറഞ്ഞു. "നെതോച്കാ, നീ മുകളിലേയ്ക്കു പൊയ്ക്കോ!"

അദ്ദേഹം അവളെ വായനാമുറിയിലേക്കു കൊണ്ടുപോയി. കാത്യക്കുവേണ്ടി വാദിയ്ക്കാൻ ഞാനാഗ്രഹിച്ചെങ്കിലും അദ്ദേഹം തടഞ്ഞു. എന്നോടുള്ള കൽപ്പന ആവർത്തിയ്ക്കുകയും ചെയ്തു. ഭീതിമൂലം തണു

ത്തു മരവിച്ച ഞാൻ മുകളിലേക്കു പോയി. മുറിയിൽ കടന്നയുടനെ ഞാൻ മുഖംപൊത്തി സോഫയിലേയ്ക്കു വീണു. മിനിട്ടുകളെണ്ണി അക്ഷമയോടെ ഞാൻ കാത്യ വരുന്നതും കാത്തിരുന്നു. അവളുടെ കാൽക്കൽ വീണു മാപ്പപേക്ഷിയ്ക്കാൻ ഞാൻ വെമ്പൽകൊണ്ടു. അവസാനം അവൾ വന്നു. ഒരക്ഷരം പറയാതെ, എന്നെ കടന്ന്, അവളൊരു മൂലയ്ക്കൽ ചെന്നിരുന്നു. അവളുടെ കണ്ണുകൾ ചുവന്നിരുന്നു. കരഞ്ഞതുകൊണ്ട് കവിളുകൾ വീർത്തിരുന്നു. എന്റെ സകല ധൈര്യവും ചോർന്നുപോയി. അനങ്ങാനാവാതെ ഞാനവളെ ഭയപ്പാടോടെ നോക്കി.

ഞാൻ എന്നെത്തന്നെ പഴിയ്ക്കാൻ തുടങ്ങി. എല്ലാത്തിനും ഞാനാണു കുറ്റക്കാരിയെന്നു ബോദ്ധ്യപ്പെടുത്താൻ ഞാനാവതും ശ്രമിച്ചു. ഒരായിരംതവണ കാത്യയുടെ അടുത്തേയ്ക്കു ചെല്ലാൻ ഞാൻ മുന്നോട്ടാഞ്ഞു. അവളെന്നെ എങ്ങനെ സ്വീകരിയ്ക്കുമെന്നറിയാതെ അത്രതന്നെ എനിയ്ക്കടങ്ങേണ്ടിയും വന്നു. അങ്ങനെ ഒരു ദിവസം കടന്നുപോയി. രണ്ടാമത്തെ ദിവസം അവൾ കൂടുതൽ ഉന്മേഷവതിയായി കാണപ്പെട്ടു. പതിവുപോലെ മുറികളിലൂടെ അവൾ പന്തെറിഞ്ഞുകളിയ്ക്കാൻ തുടങ്ങി. കിടക്കാൻപോകുന്നതിനുമുമ്പ്, എന്റെനേരെ തിരിഞ്ഞ്, രണ്ടടി മുന്നോട്ടുവെച്ച്, എന്തോ പറയാൻ ഭാവിയ്ക്കുന്നതുപോലെ അവൾ ചുണ്ടനക്കി. പെട്ടെന്നു പിന്നോട്ടുതിരിഞ്ഞ് കിടയ്ക്കയിൽ കയറി കിടന്നു. അതിനുശേഷം ഒരുദിവസംകൂടി കടന്നുപോയി. അവസാനം മാഡം ലിയോറ്റാർഡ് ആശ്ചര്യത്തോടെ അവളോട് എന്തു പറ്റിയെന്നു ചോദിയ്ക്കുന്നതു ഞാൻ കേട്ടു. എന്തെങ്കിലും അസുഖംകൊണ്ടാണോ അവൾ മൗനിയായിരിയ്ക്കുന്നതെന്ന് അവർ അന്വേഷിച്ചു. എന്തോ മറുപടി പറഞ്ഞ് കളിയ്ക്കാനായി അവൾ ഷട്ടിൽകോക്കെടുത്തു. പക്ഷേ, മാഡം ലിയോറ്റാർഡ് തിരിച്ചുപോയ ഉടനെ മുഖം ചുവന്നുതുടുത്ത് അവൾ കരയാൻ തുടങ്ങി. പക്ഷേ, കരയുന്നതു ഞാൻ കാണാതെ കഴിയ്ക്കാൻ വേണ്ടി അവൾ മുറിയിൽ നിന്ന് ഓടിപ്പോയി.

ഒടുവിൽ, സകലതും വിശദീകരിയ്ക്കപ്പെട്ടു: ഞങ്ങൾ വഴക്കുകൂടിയ

തിന്റെ മൂന്നാം ദിവസം, ഭക്ഷണശേഷം അവളെന്റെ മുറിയിലേയ്ക്കു പെട്ടെന്നു കടന്നുവന്ന് നാണത്തോടെ എന്റെ അടുത്തു ചേർന്നിരുന്നു.

"നിന്നോടു മാപ്പു ചോദിയ്ക്കാൻ അച്ഛനെന്നെ നിർബ്ബന്ധിച്ചു", അവൾ പറഞ്ഞു "നീയെന്നോടു പൊറുക്കുമോ?" ഞാനവളുടെ രണ്ടു കൈകളും കടന്നു പിടിച്ച്, വികാരംകൊണ്ടു ശ്വാസമടക്കി പറഞ്ഞു.

"ഉവ്വ്, തീർച്ചയായും!"

"നിന്നെ ചുംബിയ്ക്കാനും അച്ഛനാവശ്യപ്പെട്ടു. നീയെന്നെ ചുംബിയ്ക്കുമോ?"

മറുപടിയായി ഞാനവളുടെ കൈകൾ ചുംബിക്കാൻ തുടങ്ങി. അവ കണ്ണീരുകൊണ്ടു നനഞ്ഞു കുതിർന്നു. അസാധാരണമായ ഒരു മാറ്റം ഞാനവളിൽ കണ്ടു. അവളുടെ ചുണ്ടുകൾ സാവധാനം അനങ്ങി, തോളുകൾ ചലിച്ചു, കണ്ണുകൾ നിറഞ്ഞു. പെട്ടെന്നവൾ വികാരമടക്കി. ഒരുനിമിഷനേരത്തേയ്ക്ക് ചുണ്ടിലൊരു ചിരി പരന്നു.

"നിന്നോടു മാപ്പപേക്ഷിച്ചെന്നും നിന്നെ ചുംബിച്ചെന്നും ഞാനച്ഛനോടു പറയാം", ആത്മഗതംപോലെ അവൾ പതുക്കെ പറഞ്ഞു. "മൂന്നുദിവസമായി ഞാൻ അച്ഛനെ കണ്ടിട്ട്! ചെറിയൊരു മൗനത്തിനുശേഷം അവൾ കൂട്ടിച്ചേർത്തു, “ഞാനതു ചെയ്യുന്നതുവരെ അച്ഛനെന്നെ കാണുന്നതു വിലക്കി!".

മാപ്പു പറഞ്ഞത് അച്ഛനെങ്ങനെ സ്വീകരിയ്ക്കുമെന്ന സംശയത്തോടെ തല കുനിച്ച് വിചാരമഗ്നയായി അവൾ താഴേയ്ക്കുപോയി.

ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ മുകളിലത്തെ നിലയിൽനിന്നു ശബ്ദവും ബഹളവും ആർത്തുല്ലസിച്ചുള്ള ചിരിയും കേൾക്കാൻ തുടങ്ങി. ഫാൾസ്റ്റാഫ് കുരച്ചു. എന്തോ താഴെവീണു പൊട്ടിച്ചിതറി. പുസ്തകങ്ങൾ അങ്ങോട്ടുമിങ്ങോട്ടും പറന്നു. കളിപ്പന്ത് ഉയർന്നു പൊങ്ങി മാറ്റൊലിയുണ്ടാക്കി മുറികളിൽ പാഞ്ഞുനടന്നു. ചുരുക്കത്തിൽ, കാത്യ അച്ഛനുമായി രമ്യതയിലായെന്നു ഞാൻ മനസ്സിലാക്കി. എന്റെ ഹൃദയം ആഹ്ലാദംകൊണ്ടു നിറഞ്ഞു.

പക്ഷേ, അവൾ എന്റെയടുത്തു വന്നില്ല. മറിച്ച്, എന്റെ ജിജ്ഞാസ ഊതിപ്പെരുപ്പിയ്ക്കുന്നതിൽ അവൾ അത്യധികമായ ഔത്സുക്യം കാണിച്ചു. എന്നോടു സംസാരിയ്ക്കുന്നതിൽനിന്ന് അവൾ ഒഴിഞ്ഞുമാറി. മാത്രമല്ല, എന്നെ ശ്രദ്ധിച്ചു മനസ്സിലാക്കാൻ പലതവണ അവളെന്റെ നേരേ സൗകര്യപൂർവം വന്നിരിയ്ക്കുകയും ചെയ്തു.

അവൾക്കെന്നോടുള്ള ശുഷ്ക്കാന്തി പതുക്കെ കുറഞ്ഞുവന്നു. സത്യത്തിൽ, കുടുംബത്തിലെല്ലാവരും വാത്സല്യപൂർവം നിധിപോലെ കൊണ്ടുനടക്കുന്നതുമൂലം, സഹജമായ തന്റേടത്തോടൊപ്പം ചെറിയൊരു അഹങ്കാരവും അവളിൽ കടന്നു കൂടിയിരുന്നു. തന്റെ സ്വച്ഛന്ദ വിഹാരങ്ങൾക്കു ഞാൻ പലപ്പോഴും തടസ്സമാകുന്നത് എന്തുകൊണ്ടാണെന്നവൾക്കു മനസ്സിലാക്കാനായില്ല. പക്ഷേ ജന്മവാസനകൊണ്ടു നേർവഴിമാത്രം കാണുന്ന കുലീനമായൊരു കുരുന്നുഹൃദയം അവൾക്കുണ്ടായിരുന്നു. സർവാത്മനാ ആരാധിച്ചുപോന്ന അച്ഛനായിരുന്നു, അവളെ മറ്റാരേക്കാളും ഏറെ സ്വാധീനിച്ചത്. അമ്മ അവളോടു വളരെ നിശിതമായി പെരുമാറി. അഭിമാനവും ഇച്ഛാശക്തിയും നിർബ്ബന്ധബുദ്ധിയും അവൾക്ക് അമ്മയിൽ നിന്നാണു ലഭിച്ചത്. സ്വേച്ഛാധിപത്യപരമായ അവരുടെ സകല മോഹങ്ങളുടേയും ഭാരം ചുമക്കേണ്ടി വന്നു, അവൾക്ക്. വിദ്യാഭ്യാസത്തെക്കുറിച്ച് വിചിത്രമായൊരു കാഴ്ച്ചപ്പാടാണു പ്രഭ്വിക്കുണ്ടായിരുന്നത്. അതുകൊണ്ട് ദിശാബോധമില്ലാതെ പ്രസക്തി നഷ്ടപ്പെട്ട് അവ്യവസ്ഥിതമായൊരു രീതിയിലായിരുന്നു, കാത്യയുടെ പഠനം നടന്നുപോന്നത്. ഇന്നലെവരെ അനുവദനീയമായിരുന്ന കാര്യങ്ങൾക്കു യാതൊരു കാരണവും കൂടാതെ പെട്ടെന്നു വിലക്കു വരുന്നതു പലപ്പോഴും അവളുടെ നീതിബോധത്തെ മുറിവേൽപ്പിച്ചു. ഒരുപക്ഷേ, ഞാൻ ഭാവനയിൽ കാണുന്നതായിരിക്കാം, അവൾക്ക് അച്ഛനമമ്മയുമായുള്ള ബന്ധത്തിലെ വൈരുദ്ധ്യങ്ങളെക്കുറിച്ച് വ്യക്തമായൊരു ബോധമുണ്ടായിരുന്നതായി മാത്രമേ ഞാനിപ്പോൾ പറയുന്നുള്ളൂ. അവളച്ഛനോട് എപ്പോഴും ഉള്ളുതുറ

ന്ന്, യാതൊന്നും മറച്ചു വെയ്ക്കാതെ പെരുമാറി. അതേസമയം അമ്മ യോടു കരുതലോടെ, അവിശ്വാസത്തോടെ, അനുസരണയോടെയാ യിരുന്നു അവളുടെ പെരുമാറ്റം; ആ വിധേയത്വം പക്ഷേ ആത്മാർ ത്ഥതയിൽനിന്നോ തിരിച്ചറിവിൽ നിന്നോ വന്നതല്ല, അതൊരു അയവില്ലാത്ത സംവിധാനത്തിന്റെ ഭാഗമായിരുന്നു. അതിനെക്കുറി ച്ചു ഞാൻ പിന്നീടു വിശദീകരിക്കാം. എന്തായാലും കാത്യയെ മഹ ത്വവൽക്കരിച്ചുതന്നെ ഞാൻ പറയട്ടെ, അമ്മയെ നല്ലപോലെ മന സ്സിലാക്കാൻ കഴിഞ്ഞിട്ടും വിഭ്രാന്തിയോളമെത്തുന്ന അവരുടെ സ് നേഹത്തെ ഉദാരമനസ്ക്കതയോടെതന്നെ അവൾ സ്വന്തം ഹൃദയ ത്തിലേയ്ക്കു വരവുവെച്ചു. പക്ഷേ, ആ സമ്പാദ്യംകൊണ്ടു തന്റേടിയായ അവൾക്കു പിന്നീട് യാതൊരു പ്രയോജനവുമുണ്ടായില്ലെന്നുമാത്രം!

അതിനിടയിൽ എനിയ്ക്കെന്താണു സംഭവിയ്ക്കുന്നതെന്നു ഞാൻ തീ രെ മനസ്സിലാക്കിയില്ല. വിശദീകരിയ്ക്കാൻ പറ്റാത്ത പുതിയൊരു ഭാവ മാറ്റം എന്റെ ചിന്തകളെയാകെ കുട്ടിക്കുഴച്ചു. ആ പുതിയ വികാരം എ ന്നെ നാലുവശത്തേയ്ക്കും പിടിച്ചുവലിച്ചു. അതിശയോക്തികൂടാതെ ന്നെ ഞാൻ പറയട്ടെ, എന്റെയുള്ളിൽ അനിയന്ത്രിതമായൊരു വേദ ന വിങ്ങിപ്പൊട്ടി. കാത്യയുമായി ഞാൻ അന്ധമായ, അങ്ങനെ പറയു ന്നതിൽ എന്നോടു ക്ഷമിയ്ക്കുക, സ്നേഹത്തിൽ ചെന്നുപെട്ടു. അതെ, കണ്ണീരും സ്വപ്നങ്ങളും ഇടകലർന്ന, ആത്മാർത്ഥമായ ഒരുതരം സ് നേഹാവേശമായിരുന്നു, അത്.

എന്താണെന്നെ അവളോടടുപ്പിച്ചത്? എന്തായിരുന്നു ആ അനുരാ ഗത്തിനു കാരണം? പ്രഥമദർശനത്തിൽ, അവളുടെ അമാനുഷിക സൗന്ദര്യം നേരിട്ടു കണ്ട് എന്റെ സകല വികാരങ്ങളും ആനന്ദാനുഭൂ തിയോടെ ത്രസിച്ചുപോയ ആ നിമിഷം, ആരംഭിച്ചതാണത്. അവ ളെ സംബന്ധിച്ചതെന്തും എനിയ്ക്കു സുന്ദരമായിരുന്നു. അവളുടെ ദോഷ ങ്ങളൊന്നും സഹജമല്ല; സാഹചര്യങ്ങളിൽനിന്നു വികസിച്ചു വന്ന അവ പലതും പരസ്പരം സംഘർഷത്തിലായിരുന്നു; ഗുണപരമായവ തെറ്റായ രൂപത്തിൽ പ്രത്യക്ഷപ്പെട്ടു. പക്ഷേ, അത്തരം സംഘർഷ

ങ്ങളുൾപ്പെടെ അവളിലുള്ളതെല്ലാം ആനന്ദകരമായ ഒരു പ്രതീക്ഷയു ടെ പ്രകാശം ചൊരിഞ്ഞ് സുശോഭനമായൊരു ഭാവി വിളംബരം ചെയ്തു. ഞാൻ മാത്രമായിരുന്നില്ല അവളെ സ്നേഹിച്ചത്, കണ്ടവരെ ല്ലാം അവളെ ആരാധിച്ചു. മൂന്നുമണിയ്ക്കു ദിവസേന നടക്കാനിറങ്ങു മ്പോൾ എതിരെ വരുന്നവർ അവളെ കണ്ട് ആശ്ചര്യചകിതരായി നോക്കിനിൽക്കും. ആരാധനയോടെ പലരും ആ ഭാഗ്യവതിയായ പെൺകുട്ടിയെ പിന്തുടരാറുണ്ട്. സന്തോഷിയ്ക്കാനായി ജനിച്ചവളെന്ന ധാരണയാണ് ആദ്യമായി അവളെ കാണുമ്പോൾ തോന്നുന്നത്. എ ന്റെ സൗന്ദര്യബോധം, കലാപരമായ ജിജ്ഞാസ, ആദ്യമായി പൊ ട്ടി മുളച്ചതും സഹജമായൊരു രൂപം കൈവരിച്ചതും അവളുടെ സൗന്ദ ര്യമുണർത്തിയ സങ്കൽപ്പങ്ങൾ വഴിയ്ക്കായിരുന്നു. അതുകൊണ്ട് അവ ളോടുള്ള എന്റെ അനുരാഗത്തിന്റെ ഉറവിടവും അതേ സൗന്ദര്യമായ തിൽ അത്ഭുതപ്പെടാനില്ല.

കാത്യയുടെ പ്രധാനദോഷം, അല്ലെങ്കിൽ അവളുടെ സ്വഭാവത്തി ൽ മുന്നിട്ടു നിന്ന പ്രത്യേകത, ആത്മാഭിമാനമായിരുന്നു. സഹജമായ രീതിയിൽ പുറത്തേക്കു വരാൻ ശ്രമിക്കുമ്പോൾ ദിശാബോധം നഷ്ട പ്പെടുന്ന അവ പരസ്പരം കെട്ടു പിണയും. നിസ്സാരമായ വിഷയങ്ങ ളിൽപ്പോലും പാരമ്യതയിലെത്തുന്ന അവളുടെ ആത്മാഭിമാനം പ്രശ് നങ്ങളെ സങ്കീർണമാക്കി. ഉദാഹരണത്തിന്, യാതൊരുവിധ വൈ രുദ്ധ്യങ്ങളും അവളെ ശല്യപ്പെടുത്തുകയോ ദേഷ്യം പിടിപ്പിയ്ക്കുകയോ ചെയ്തില്ല, മറിച്ച്, അങ്ങനെയൊരു കാഴ്ച അവളെ അത്ഭുതപ്പെടുത്തുക യാണു ചെയ്തത്. ആഗ്രഹിയ്ക്കുന്നതിൽനിന്നു വ്യത്യസ്തമായൊരു സംഭ വം ഒരിക്കലും അവൾക്കുൾക്കൊള്ളാനായില്ല. അതേസമയം, യാഥാ ർത്ഥ്യത്തേയും നീതിയേയും കുറിച്ചുള്ള അവബോധം അവളുടെ ഹൃദ യത്തിൽ അതീവ പ്രബലവുമായിരുന്നു. സ്വയം ബോദ്ധ്യപ്പെട്ടുകഴി ഞ്ഞാൽ കുറ്റങ്ങളേറ്റുപറയാനോ ശിക്ഷയനുഭവിക്കാനോ അവളശേ ഷം സംശയിച്ചില്ല. എന്നോടുള്ള പെരുമാറ്റത്തിൽ അവളൊരുതരം

ഉപേക്ഷയാണ കാണിച്ചതെങ്കിൽ, അധൃഷ്യമായൊരു വെറുപ്പായാണ ഞാനതു മനസ്സിലാക്കിയത്. കുറച്ചുകാലത്തേയ്ക്കെങ്കിലും അതവളുടെ ഉദാത്തഭാവങ്ങളെ അലങ്കോലപ്പെടുത്തി. അതങ്ങനെയാവാതെ തരമില്ല. എപ്പോഴും ഭ്രമാത്മകമായ വികാരങ്ങളെ അവൾ ആവേശപൂർവം പിന്തുടർന്നു. നേരിട്ടുള്ള അനുഭവത്തിലൂടെ മാത്രമേ അവൾക്കു ശരിയായ വഴി കണ്ടെത്താനായുള്ളൂ. അവസാനം അവളെത്തിച്ചേർന്നത് സത്യത്തിലും നന്മയിലുമായിരുന്നു. പക്ഷേ, നിരന്തരമായ തെറ്റുകളിലൂടെ മാത്രമേ അവളതു നേടിയെടുക്കാറുള്ളൂ.

എന്നെക്കുറിച്ചുള്ള ജിജ്ഞാസയ്ക്കു വളരെവേഗം ഉത്തരം കണ്ടെത്തി, അവസാനം അവളെന്നെ ഒറ്റയ്ക്കു വിടാൻതന്നെ തീരുമാനിച്ചു. എന്നെക്കുറിച്ച് ആവശ്യത്തിനോ അനാവശ്യത്തിനോ ഒരു വാക്കു പോലും ഉരിയാടാതെ, ഞാൻ വീട്ടിൽത്തന്നെ ഇല്ലാത്തതുപോലെ അവൾ ഭാവിച്ചു. ഞാൻ സ്വമേധയാ വിട്ടു നിൽക്കുന്നവിധം സമർത്ഥമായി അവളെന്നെ കളികളിൽനിന്ന് ഒഴിവാക്കി. പഠനം പതിവുപോലെ തുടർന്നുപോയി. സൗമ്യമായ സമീപനത്തിന്റെ പേരിലോ പാഠഭാഗങ്ങൾ വളരെ വേഗം ഗ്രഹിയ്ക്കുന്നതിന്റെപേരിലോ ആരെങ്കിലും എന്നെ അവളുടെ മുമ്പിൽ ഉയർത്തിക്കാട്ടിയാൽ അവളതു ശ്രദ്ധിച്ചില്ല. ആ നായ്ക്കുട്ടി, ഫാൾസ്റ്റാഫിനുപോലും മുറിവേൽപ്പിയ്ക്കാൻ കഴിയുന്നത്ര തരളമായ അവളുടെ അഭിമാനബോധത്തിന് അതൊരു പോറലേൽപ്പിയ്ക്കാൻപോലും ശക്തമായില്ല. ഫാൾസ്റ്റാഫ് സ്വതവേ മടിയനും നിരുപദ്രവിയുമാണ്. പക്ഷേ കളിയാക്കാനോ ഉപദ്രവിയ്ക്കാനോ ശ്രമിച്ചാൽ അവനൊരു പുലിയെപ്പോലെ ഭീകരനാകും; ആരു വിചാരിച്ചാലും അപ്പോഴവനെ അനുസരിപ്പിയ്ക്കാനാവില്ല. അവൻ ആരുമായും അത്ര അടുത്തിടപഴകാറില്ല; സ്വാഭാവികമായും, വൃദ്ധയായ പ്രഭ്വിയായിരുന്നു, അവന്റെ ബദ്ധശത്രു! ഞാനൊരുപക്ഷേ വീണ്ടും ഭാവനയിൽ കാണുന്നതാകാം, കാത്യയുടെ അഭിമാനബോധത്തിനു ഫാൾസ്റ്റാഫിന്റെ വഴങ്ങാത്ത സ്വഭാവം അംഗീകരിയ്ക്കാനായില്ല. അവളതു മറികടക്കാൻ കഴിയുന്നതും ശ്രമിച്ചു. തന്നെ ഇഷ്ടപ്പെടാത്ത, ത

നിക്കു വഴിപ്പെടാത്ത, തന്റെ അധികാരത്തെ വകവെക്കാത്ത ഒരു ജീവിപോലും ആ വീട്ടിൽ ഉണ്ടാകുന്നതവൾക്കു സഹിയ്ക്കാൻ കഴിഞ്ഞില്ല. അവനെ ഏതുവിധേനയും കീഴടക്കണമെന്നവൾ തീരുമാനിച്ചു. സകലരേയും ഭരിച്ച് സകലരുടേയും മേലേയിരിക്കാൻ അവളാഗ്രഹിച്ചു. ഫാൾസ്റ്റാഫിനെങ്ങനെ അതിനൊരപവാദമാകാൻ കഴിയും? പക്ഷേ, ശാഠ്യക്കാരനായ ആ നായ്ക്കുട്ടി അവൾക്കു വഴങ്ങിക്കൊടുത്തില്ല.

ഒരുദിവസം ഭക്ഷണശേഷം ഞങ്ങളിരുവരും താഴെ സ്വീകരണമുറിയിൽ ഇരിയ്ക്കുകയായിരുന്നു. ഉച്ചസമയത്തെ ഉറക്കം ആസ്വദിച്ച് ഫാൾസ്റ്റാഫ് മുറിക്കു നടുവിൽ നീണ്ടു നിവർന്നുകിടന്നു. ആ സമയത്താണ് അവനെ കീഴടക്കാനുള്ള വിചാരം കാത്യയുടെ മനസ്സിലുദിച്ചത്. കളിയുപേക്ഷിച്ച് കാൽവിരലുകൾ പതുക്കെ നിലത്തൂന്നി ശബ്ദമുണ്ടാക്കാതെ അവളവനെ സമീപിച്ചു. ഓമനപ്പേരു വിളിച്ചു പ്രലോഭിപ്പിച്ച് അവളവന്റെ അടുത്തേക്കു പതുക്കെപ്പതുക്കെ നടന്നുചെന്നു. തൊട്ടടുത്തു ചെല്ലുന്നതിനുമുമ്പേ ഫാൾസ്റ്റാഫ് ഭീകരമായ പല്ലുകൾ പുറത്തേയ്ക്കു കാണിച്ചു. കാത്യ അനങ്ങാതെ നിന്നു. അടുത്തു ചെന്നു നിന്ന്, അമ്മ പതിവായി ചെയ്യാറുള്ളതുപോലെ, അവനെ തൊട്ടു തടവി പാട്ടിലാക്കി കൊണ്ടുവരാമെന്നാണ് അവളുദ്ദേശിച്ചത്. അപകടസാദ്ധ്യതയുള്ള ഭയാനകമായൊരു സാഹസമായിരുന്നു, അത്. ഇഷ്ടപ്പെട്ടില്ലെങ്കിൽ കടുവയുടെ ശക്തിയുള്ള അവനവളെ ചിലപ്പോൾ പരിക്കേൽപ്പിക്കുകയല്ല, കടിച്ചുകീറാൻപോലും ശ്രമിച്ചേക്കും. കാത്യയുടെ നീക്കം അകലെനിന്നു ഭയാശങ്കകളോടെ ഞാൻ നോക്കിനിന്നു. അവളുടെ മനസ്സു മാറ്റുന്നതു തീരെ എളുപ്പമായിരുന്നില്ല. ഏറ്റവും ബീഭത്സമായി അവൻ പല്ലിളിച്ചു കാണിച്ചതുപോലും അവളെ പിന്തിരിപ്പിച്ചില്ല. അവനെ നേരിട്ടു സമീപിയ്ക്കാൻ ബുദ്ധിമുട്ടാണെന്നു കണ്ടപ്പോൾ അവളെന്തു ചെയ്യണമെന്നറിയാതെ നാലുവശവും വട്ടത്തിൽ നടന്നു. ഫാൾസ്റ്റാഫ് അനങ്ങിയില്ല. കാത്യ രണ്ടാമതൊരുവട്ടം കൂടി പരിധി കുറച്ചുകൊണ്ടുവന്ന് അവനോട് അടുക്കാൻ ശ്രമിച്ചു. പിന്നെ മൂന്നാമ

തും. ഫാൾസ്റ്റാഫ്, സ്വയമൊരു നിയന്ത്രണരേഖയായി സങ്കൽപ്പിച്ച പ്രത്യേകമായ പരിധി അവൾ ലംഘിച്ച നിമിഷം അവൻ വീണ്ടും പല്ലു പുറത്തേക്കു കാണിച്ചു. കാത്യ ദേഷ്യത്തോടെ നിലത്താഞ്ഞു ചവുട്ടി പിന്നോട്ടു വലിഞ്ഞു സോഫയിൽ കയറിയിരുന്നു.

പത്തുമിനിട്ടു കഴിഞ്ഞപ്പോൾ അവനെ പാട്ടിലാക്കാൻ അവളൊരു പുതിയ മാർഗം കണ്ടെത്തി. അവൾ പുറത്തുപോയി കുറച്ചു ബിസ്ക്കറ്റും കേയ്ക്കുമായി തിരിച്ചുവന്നു തന്ത്രം മാറ്റിനോക്കാൻ തീരുമാനിച്ചു. പക്ഷേ, വേണ്ടതിലധികം തിന്നു കഴിഞ്ഞു തീരെ വിശപ്പില്ലാത്തതു കൊണ്ടാകാം, ഫാൾസ്റ്റാഫ് തികഞ്ഞ നിസ്സംഗത പാലിച്ചു. മുമ്പിൽ വന്നുവീണ ബിസ്ക്കററ് അവൻ തിരിഞ്ഞു നോക്കിയില്ല. മുമ്പത്തേക്കാൾ നിശ്ചയദാർഢ്യത്തോടെ കാത്യ വീണ്ടും നിയന്ത്രണരേഖയുടെ സമീപമെത്തിയപ്പോൾ ഫാൾസ്റ്റാഫ് തലയുയർത്തി പല്ലിളിച്ച് ചെറുതായൊന്നു മുരണ്ടു. എഴുന്നേൽക്കാൻ ശ്രമിയ്ക്കുന്നതുപോലെ അവനൊന്നനങ്ങി. കാത്യ ദേഷ്യംകൊണ്ടു ചുവന്നുതുടുത്ത് കേയ്ക്കും ബിസ്ക്കറ്റും വലിച്ചെറിഞ്ഞ് വീണ്ടും സോഫയിൽ വന്നിരുന്നു. വല്ലാത്തൊരു വികാരാവേശത്തിലാണ് അവളവിടെ ഇരുന്നത്. ഇരിപ്പുറയ്ക്കാത്തതുപോലെ അവൾ കാലുകൾ നിലത്തടിച്ചു; കവിൾ ചുവന്നു. നിസ്സഹയതകൊണ്ടു കണ്ണിൽ വെള്ളം പൊടിഞ്ഞു. അതിനിടയിൽ നോട്ടം എന്റെ നേരെ തിരിഞ്ഞപ്പോൾ അവളുടെ തലയിലേയ്ക്കു രക്തം ഇരച്ചു കയറി. തീരുമാനിച്ചുറപ്പിച്ച് അവൾ ചാടി എഴുന്നേറ്റു. ഉറച്ച കാൽവെയ്പ്പുകളോടെ ആ ഭീകരജന്തുവിന്റെ നേർക്കവൾ നടന്നു. അപ്രതീക്ഷിതമായ സംഭവത്തിന്റെ ആശ്ചര്യം നിമിത്തം നിയന്ത്രണരേഖ മറികടക്കാൻ അവനവളെ അനുവദിച്ചു. കാത്യ ഏതാണ്ടു രണ്ടടി അടുത്തെത്തിയപ്പോൾ മാത്രമാണ് അവൻ ഭയങ്കരമായി കുരച്ചുകൊണ്ട് അവളെ എതിരേറ്റത്. കാത്യ ഒരു നിമിഷം, നിന്നിടത്തു നിന്നു; വീണ്ടും ക്ലേശലില്ലാതെ മുന്നോട്ടാഞ്ഞു. ഭയംമൂലം ബോധംകെട്ടുന്നതുപോലെ എനിക്കു തോന്നി. മുമ്പൊരിയ്ക്കലും കണ്ടിട്ടില്ലാത്തവിധം കാത്യയുടെ കണ്ണുകൾ വിജയവീര്യംകൊണ്ടു തിളങ്ങി. അതിശ

യകരമായൊരു കാഴ്ചയായിരുന്നു, അത്. ക്രുദ്ധനായ നായയുടെ തുള ഞ്ഞുകയറുന്ന കണ്ണുകളിലേക്കുതന്നെ കാത്യ സധൈര്യം നോക്കി. ഭീതിദമായ അവന്റെ തുറന്നുപിടിച്ച കൂർത്ത പല്ലുകൾ കണ്ടിട്ടും അവൾ ക്കൊരു കുലുക്കമുണ്ടായില്ല. അവൻ എഴുന്നേറ്റു. രോമനിബിഡമായ അവന്റെ നെഞ്ചിൽ നിന്നു പേടിപ്പെടുത്തുന്ന ഒരു ശബ്ദം പുറപ്പെട്ടു. അടുത്തനിമിഷം അവൻ അവളെ പിച്ചിച്ചീന്താനൊരുങ്ങി. പക്ഷേ, അവൾ സ്വന്തം പിഞ്ചുകൈ അഭിമാനത്തോടെ അവന്റെ പുറത്തുവെച്ചു മൂന്നു തവണ വിജയഭാവത്തിൽ തലോടി. നായ്ക്കുട്ടി ഒരു മാത്ര സംശയിച്ചുനിന്നു. അതൊരു ഭയാനകനിമിഷമായിരുന്നു. പെട്ടെന്നു തന്നെ അവൻ കൈകാലുകൾ നീട്ടി മൂരി നിവർന്നു കുട്ടികളുമായൊരു ബലാബലത്തിനു താൽപ്പര്യമില്ലെന്ന ഭാവത്തിൽ, ശാന്തനായി കനത്ത കാൽവെയ്പ്പോടെ പുറത്തേക്കു നടന്നുപോയി. യുദ്ധക്കളത്തിൽ സമ്പൂർണവിജയം വരിച്ചതുപോലെ കാത്യയുടെ നോട്ടം എനിക്കു നേരെ തിരിഞ്ഞു. വിജയത്തിന്റെ ലഹരിപിടിച്ച ആനന്ദം ആ നോട്ടത്തിൽ പ്രതിഫലിച്ചു. ഞാനൊരു കടലാസുപോലെ വിളറി വെളുത്തു. പുഞ്ചിരിയോടെ അവളതു ശ്രദ്ധിച്ചു. പക്ഷേ, മരണസമാനമായൊരു വിളർച്ച അവളുടെ കവിളിലും പടർന്നു. നടക്കാൻ കഴിയാതെ അവളുടെ കാലുകൾ വിറച്ചു. പിന്നോട്ടാഞ്ഞ് അവൾ സോഫയിലേയ്ക്കു മോഹാലസ്യപ്പെട്ടു വീണു.

അതോടെ കാത്യയോടുള്ള എന്റെ ഭ്രമം അതിരു കടന്നു. അവളുടെ പേരിൽ ഭയാനകമായ വേദന അനുഭവിച്ച ആ നിമിഷംമുതൽ എനിയ്ക്കവളോടുള്ള വികാരം നിയന്ത്രിയ്ക്കാനായില്ല. ഞാൻ കടുത്ത സന്താപത്തിൽ കിടന്നുഴന്നു. ഒരായിരംതവണ ഞാനവളെ കെട്ടിപ്പിടിച്ച് കഴുത്തിൽ ചുംബിയ്ക്കാൻ മുതിർന്നു. എങ്കിലും അകാരണമായൊരു ഉൾഭയം എന്നെ അനങ്ങാനനുവദിച്ചില്ല. എന്റെ വികാരാവേശം അവളുടെ ശ്രദ്ധയിൽപ്പെടാതിരിയ്ക്കാൻ ഞാൻ അവളിൽനിന്ന് ഒഴിഞ്ഞുമാറാൻ ശ്രമിച്ചു. എന്നിട്ടും ഞാൻ ഒളിച്ചിരുന്ന മുറിയിലേയ്ക്ക് ഒരുദിവ

സം അവൾ കടന്നുവന്നു. വല്ലാതെ പരിഭ്രമിച്ചതുകൊണ്ട് എന്റെ ഹൃദയം ശക്തിയായി മിടിയ്ക്കാൻ തുടങ്ങി. ബോധക്ഷയം വന്നേക്കുമെന്നു തന്നെ ഞാൻ കരുതി. കാത്യ അതു ശ്രദ്ധിയ്ക്കുമെന്നു ഞാൻ ഭയപ്പെട്ടു. ഒന്നോ രണ്ടോ ദിവസം അവളൊന്നും ഭാവിച്ചില്ല. താമസിയാതെ അത്തരം സന്ദർഭങ്ങളോടു പൊരുത്തപ്പെടാൻ അവൾ ശീലിച്ചു. അങ്ങനെ ഒരുമാസം കഴിഞ്ഞു. അക്കാലമത്രയും സകല വേദനകളും ഞാൻ നിശ്ശബ്ദം ഉള്ളിലടക്കി. ആഘാതങ്ങളെ നേരിടാൻ കഴിയുന്നതിലുള്ള അലൗകികമായൊരു ശക്തിയാണ്, അങ്ങനെ വിശേഷിപ്പിക്കാമെങ്കിൽ, എന്റെ അനുഭവങ്ങൾക്കു സാക്ഷിയാകുന്നത്! സഹനശക്തിയുടെ പാരമ്യതയാണ് എന്റെ സ്വഭാവസവിശേഷത. അതിന്റെ ഉരുൾപൊട്ടൽ, പെട്ടെന്നു സംഭവിക്കുന്ന ആ വികാരവിസ്ഫോടനം, അവസാനത്തെ നിമിഷത്തിൽമാത്രമേ നടക്കു. ഞങ്ങൾ ആ ദിവസങ്ങളിൽ തമ്മിൽ വളരെ ചുരുക്കമായേ സംസാരിച്ചുള്ളൂ. കാത്യയുടെ ഭാഗത്തുനിന്നുള്ള മറവിയോ നിസ്സംഗതയോ മാത്രമല്ല അതിനു കാരണമെന്നു ചില സൂചനകളിലൂടെ ഞാൻ പിന്നീടു മനസ്സിലാക്കി. എന്നെ ഒരു നിശ്ചിതദൂരത്തിൽ അകറ്റിനിർത്താൻ തീരുമാനിച്ചതുപോലെ മന:പൂർവമായ ഒഴിവാക്കലായിരുന്നു, അത്. രാത്രി എനിക്കുറങ്ങാൻ കഴിഞ്ഞില്ല, മറ്റു സമയങ്ങളിൽ എന്റെ തരളഭാവം മാഡം ലിയോറ്റാർഡിൽനിന്നുപോലും ഒളിച്ചു വെയ്ക്കാനായില്ല. കാത്യയോടുള്ള എന്റെ പ്രേമം ഒരുതരം അസ്വാഭാവികതയുടെ തലത്തിലേക്കു കടന്നുതുടങ്ങി. ഒരുദിവസം ഞാനവളുടെ ടൗവാല രഹസ്യമായി കൈക്കലാക്കി, മറ്റൊരിയ്ക്കൽ അവൾ മുടികെട്ടാൻ ഉപയോഗിച്ചിരുന്ന റിബണും. എത്രയോ രാത്രികൾ ഞാനവ ചുംബിച്ചു കണ്ണീരിൽ നനച്ചു കുതിർത്തു! ആദ്യമൊക്കെ കാത്യയുടെ നിസ്സംഗത എന്നെ മാരകമായി മുറിവേൽപ്പിച്ചിരുന്നു. പിന്നെപ്പിന്നെ തിരിച്ചറിയാനാകാത്ത വൈകാരികതയുടെ മഞ്ഞു മൂടിയതുപോലെ അദൃശ്യമായി തോന്നി. അങ്ങനെ സാവധാനം പ്രത്യക്ഷപ്പെട്ട പുതിയ നിഴൽചിത്രങ്ങൾ പഴയതിനെ പുറത്തേയ്ക്കു തള്ളിനീക്കി. ദു:ഖകരമായ എന്റെ ഭൂതകാല

ത്തെക്കുറിച്ചുള്ള ഓർമ്മകൾക്കു ശക്തി ക്ഷയിച്ച പകരം പുതിയ ജീവിതത്തിന്റെ ആകുലതകൾ ഉയിർത്തെഴുന്നേറ്റു.

ഞാനോർക്കുന്നു, പല രാത്രികളിലും ഞാൻ ഉറക്കത്തിനിടയിൽ ഉണർന്നു ശബ്ദമുണ്ടാക്കാതെ എഴുന്നേറ്റു വിളക്കിന്റെ മങ്ങിയ വെളിച്ചത്തിൽ കാത്യയുടെ അടുത്തേയ്ക്കു ചെല്ലും. കാത്യ ശാന്തമായി ഉറങ്ങുന്നത് ഞാൻ മണിക്കൂറുകളോളം നോക്കിയിരിയ്ക്കും. ചിലപ്പോൾ ഞാൻ കിടക്കയിൽ കയറിയിരുന്നു മുഖത്തേക്കു കുനിഞ്ഞു നോക്കുമ്പോൾ അവളുടെ ചുടുനിശ്വാസം എന്റെ കവിളിൽ തട്ടി. ഉൾക്കമ്പത്തോടെ ഞാനവളുടെ കുഞ്ഞിക്കൈകൾ, ചുമലുകൾ, തലമുടി, പുതപ്പിനു വെളിയിൽക്കാണുന്ന ഇളംകാലുകൾ തുടങ്ങി ഓരോ ഭാഗത്തും പതുക്കെ ചുംബിയ്ക്കും. ഒരു മാസം അവളിൽനിന്നു തീരെ കണ്ണെടുക്കാതിരുന്നതുകൊണ്ട് ദിനംപ്രതി അവളിലൊരു മ്ലാനത വളർന്നുവരുന്നത് എന്റെ ശ്രദ്ധയിൽപ്പെട്ടു. അസ്വാഭാവികമായ ഭാവവ്യത്യാസങ്ങൾ അവളിൽ പ്രകടമായി. മനസ്സിന്റെ സന്തുലിതാവസ്ഥ നഷ്ടപ്പെട്ടതുപോലെ ചിലപ്പോൾ അവളുടെ ശബ്ദംതന്നെ കേൾക്കാതാവും. അടുത്തദിവസം മുമ്പൊരിക്കലും കണ്ടിട്ടില്ലാത്തവിധം ബഹളവും കോലാഹലവും വീടു മുഴുവൻ മുഴങ്ങും. മനസ്സ് ഒരിടത്തും ഉറച്ചുനിൽക്കാതെ നിസ്സാരകാര്യങ്ങൾക്കുപോലും അകാരണമായി അവൾ ദേഷ്യപ്പെട്ടു. എന്നോടുള്ള പെരുമാറ്റത്തിൽ കുറ്റകരമായ ചെറിയ ചപലതകൾ അവൾ കാണിയ്ക്കാൻ തുടങ്ങി. ചിലപ്പോൾ കഠിനമായ വെറുപ്പുള്ളതുപോലെ എന്റെ കൂടെ ഇരിയ്ക്കാനും ഭക്ഷണം കഴിയ്ക്കാനും അവൾ വിസമ്മതിച്ചു. മറ്റു ചിലപ്പോൾ ഒരുപക്ഷേ ഞാൻ വിഷമിയ്ക്കുമെന്നു കണ്ടറിഞ്ഞുതന്നെ ദിവസങ്ങളോളം അവൾ അമ്മയുടെകൂടെ കഴിഞ്ഞു.

ചിലപ്പോൾ കാത്യ പെട്ടെന്നടുത്തുവന്ന് ഒരു മണിക്കൂർ ഒരൊറ്റയിരുപ്പിൽ എന്നെ നോക്കിയിരിക്കും. ഇതികർത്തവ്യതാമൂഢയായി ഞാൻ വിളറി വെളുത്ത്, അടുത്തനിമിഷംതന്നെ ചുവന്നു തുടുക്കാൻ തുടങ്ങും. ഒരിക്കലും അസുഖം വരാത്ത പ്രകൃതമാണവൾക്കെങ്കിലും ര

ണ്ടുതവണ ദേഹം മുഴുവൻ കുളിരുന്നതായി അവൾ ആവലാതിപ്പെട്ടു. പെട്ടെന്നൊരു ദിവസം രാവിലെ അവളുടെ ആഗ്രഹപ്രകാരം ഉറക്കം താഴത്തെ നിലയിൽ അമ്മയുടെ അടുത്തേയ്ക്കു മാറ്റി. കാതൃയ്ക്കു പനി യാണെന്നറിഞ്ഞ് അമ്മ അങ്ങേയറ്റം പരിഭ്രമിച്ചു. കാതൃയുടെ അമ്മ യ്ക്ക് എന്നോടു യാതൊരു സഹതാപവുമുണ്ടായിരുന്നില്ല. കാതൃയുടെ പ്രകൃതത്തിനു സംഭവിച്ചുകൊണ്ടിരിയ്ക്കുന്ന മാറ്റങ്ങൾക്കു കാരണം വി ഷാദാത്മകമായ എന്റെ സഹവാസമാണെന്നുകൂടി അവർ ആരോ പിച്ചു. പണ്ടേതന്നെ ഞങ്ങളെ അകറ്റി നിർത്താൻ അവർ ആലോചി ച്ചിരുന്നു. പക്ഷേ, പ്രഭുവുമായി ഗൗരവമായൊരു തർക്കം വേണ്ടിവരു മെന്നോർത്ത് തൽക്കാലം അവരതു മാറ്റി വെച്ചതാണ്. മിക്കവാറും വിഷയങ്ങളിൽ അവർക്കു വഴിപ്പെട്ടിരുന്നെങ്കിലും ചിലപ്പോൾ സ്വ ന്തം തീരുമാനത്തിൽ നിന്ന് അണുവിട മാറാനും അദ്ദേഹം തയാറാ യിരുന്നില്ല. പ്രഭ്വി അദ്ദേഹത്തെ ശരിയ്ക്കും മനസ്സിലാക്കിയിരുന്നു. കാ തൃയുടെ അസാന്നിദ്ധ്യം മൂലം ഒരാഴ്ച മുഴുവൻ ഞാൻ ആശങ്കയോടെ കഴിഞ്ഞു. കാതൃയുടെ അനിഷ്ടത്തിനുള്ള കാരണം എത്ര ശ്രമിച്ചിട്ടും മനസ്സിലാകാതെ ഞാൻ നിസ്സഹായതയിൽ കിടന്നു വീർപ്പുമുട്ടി. സങ്കടവും നിരാശയുംമൂലം മനസ്സാകെ വലിഞ്ഞു മുറുകി. വ്രണിതമായ എന്റെ ഹൃദയത്തിൽ അനീതിയെക്കുറിച്ചുള്ള അമ്പരപ്പ് ഉയർന്നുവ ന്നു; കൂടാതെ ഒരുതരം അഭിമാനബോധവും എനിയ്ക്കു തോന്നി. പതിവു പോലെ പുറത്തു നടക്കുന്നതിനിടയിൽ മുമ്പൊരിയ്ക്കലും ഉണ്ടാകാത്ത രീതിയിൽ സ്വതന്ത്രമായി, ആത്മവിശ്വാസത്തോടെ ഞാനവളുടെ മു ഖത്തേക്കു നോക്കി. അവളതു ശ്രദ്ധിച്ചു. ഈ മാറ്റം സത്യത്തിൽ വള രെ സാവധാനം തട്ടിത്തടഞ്ഞാണു പ്രകടമായി വന്നത്; അസ്വസ്ഥ തയും ക്ഷീണവുംകൊണ്ടു ഞാൻ തീരെ ദുർബ്ബലയുമായിരുന്നു. അവ സാനം ഒരുദിവസം രാവിലെ ആനന്ദാത്ഭുതങ്ങൾ സമ്മാനിച്ചുകൊ ണ്ട് കാതൃ വീണ്ടും എന്നോടൊപ്പം ചേർന്നു. മാഡം ലിയോറ്റാർഡി ന്റെ കഴുത്തിൽ തൂങ്ങി പൊട്ടിച്ചിരിച്ചു വീണ്ടും ഞങ്ങളുടെകൂടെ താമ സിയ്ക്കാനെത്തിയതായി അവൾ പറഞ്ഞു; പിന്നെ എന്നെ നോക്കി

തലയാട്ടി, അന്നത്തെ പാഠങ്ങളിൽ നിന്ന് ഒഴിവു വാങ്ങി, ദിവസം മു ഴുവൻ ഞങ്ങൾ ഓടിച്ചാടി നടന്നു. അത്രയും പ്രസരിപ്പോടും ആഹ്ലാദ ത്തോടുംകൂടി ഞാനവളെ ഒരിക്കലും കണ്ടിട്ടില്ല. പക്ഷേ വൈകീട്ടോ ടെ ഉത്സാഹം കെട്ടടങ്ങി അവൾ മൗനിയായി മാറി. നിഷ്ക്കളങ്കമാ യ അവളുടെ ഓമനമുഖത്ത് ഒരുതരം സങ്കടഭാവം നിറഞ്ഞു. അമ്മ അ ന്വേഷിച്ചു വന്നപ്പോൾ മുഖത്തു പ്രസാദം വരുത്താൻ അസ്വാഭാവിക മായൊരു പാഴ്ശ്രമം അവൾ നടത്തി. അവർ പൊയ്ക്കഴിഞ്ഞപ്പോ ൾ പെട്ടെന്നവൾ കണ്ണീരൊഴുക്കാൻ തുടങ്ങി. എനിയ്ക്കെങ്ങനേയോ സ മാധാനം തോന്നി. ഞാൻ ശ്രദ്ധിയ്ക്കുന്നതറിഞ്ഞ് അവൾ പുറത്തേയ്ക്കു പോയി. അത്യാസന്നമായ ഒരു പ്രതിസന്ധിയുമായി അവൾ മല്ലിടുക യായിരുന്നു. പ്രഭ്വി ഡോക്ടർമാരുമായി ബന്ധപ്പെട്ടു. എല്ലാ ദിവസവും രാവിലെ കാത്യയെക്കുറിച്ചുള്ള കൃത്യവും വിശദവുമായ വിവരങ്ങൾ അന്വേഷിച്ചു വരാൻ മാഡം ലിയോറ്റാർഡിന്റെ അടുക്കലേയ്ക്ക് അവർ ആളെ വിട്ടു. മാത്രമല്ല, അവളുടെ ഓരോ പ്രവൃത്തിയും നിരീക്ഷിയ്ക്കാൻ അവരോട് ആവശ്യപ്പെടുകയും ചെയ്തു. പക്ഷേ, ശരിയായ ഉൾക്കാഴ്ച എനിയ്ക്കുമാത്രമേ ഉണ്ടായിരുന്നുള്ളൂ. എന്റെ ഹൃദയത്തിൽ പ്രതീക്ഷയു ടെ നാമ്പുകൾ ഉണർന്നു.

എന്റെ ബാല്യാനുരാഗം വിധിദിനത്തിലേയ്ക്ക് അടുത്തു വരുന്നതി ന്റെ ലക്ഷണങ്ങളാണു ഞാൻ കണ്ടത്. കാത്യ മടങ്ങി വന്നതിന്റെ മൂ ന്നാമത്തെ ദിവസം രാവിലെ കണ്ണുകളിൽ ഒരത്ഭുതഭാവവുമായി അ വളെന്നെ നോക്കിയിരിയ്ക്കുന്നതു ഞാൻ ശ്രദ്ധിച്ചു. നിർത്താതെ, ഇമ വെട്ടാതെയുള്ള ആ നോട്ടം, പലതവണ ഞാൻ നേരിട്ടു. ഓരോതവ ണയും ഞങ്ങളുടെ മുഖം വിളറി, ലജ്ജകൊണ്ടെന്നപോലെ കണ്ണുകൾ താഴോട്ടു പതിച്ചു. ഒടുവിൽ പൊട്ടിച്ചിരിച്ച് അവൾ എഴുന്നേറ്റുപോയി. മണി മൂന്നടിച്ചു, ഞങ്ങൾക്കു പുറത്തേയ്ക്കുപോകേണ്ട സമയമായി.

"നിന്റെ ഷൂ കെട്ടിയിട്ടില്ല" അവളെന്നോടു പറഞ്ഞു, "ഞാൻ കെട്ടി ത്തരാം"..

അവസാനം, കാത്യ എന്നോടു സംസാരിച്ചതിന്റെ സന്തോഷത്തിൽ, ഒരു ചെറിപ്പഴംപോലെ ചുവന്ന തുടുത്ത്, ഞാനതു സ്വയം ശരിയാക്കാൻ കുനിഞ്ഞു.

"ഞാൻ ചെയ്തുതരാം", അക്ഷമയോടെ അവൾ പൊട്ടിച്ചിരിച്ചു. അവൾ അവിടെത്തന്നെ കുനിഞ്ഞിരുന്ന് എന്റെ കാൽ ബലമായെടുത്തു മടിയിൽവെച്ച് ഷൂ കെട്ടിത്തന്നു. ശ്വാസം വിടാൻ പറ്റാതെ ഞാൻ അന്തിച്ചുനിന്നു. മധുരമായ ഈ വേദനയിൽ എന്തുചെയ്യണമെന്നറിയാതെ ഞാൻ കുഴങ്ങി. ഷൂ കെട്ടിക്കഴിഞ്ഞ് അവൾ എഴുന്നേറ്റുനിന്ന് എന്നെ ആപാദചൂഡം നോക്കി.

"നിന്റെ കഴുത്ത് വല്ലാതെ തുറന്നിരിയ്ക്കുന്നു", മൃദുവായ വിരലുകൾകൊണ്ട് എന്റെ നഗ്നമായ കഴുത്തു തടവിക്കൊണ്ടവൾ പറഞ്ഞു. "നിൽക്ക്, ഞാനതു ശരിയാക്കാം".

ഞാനെതിർത്തില്ല. എന്റെ കഴുത്തിലെ തുവാല കെട്ടഴിച്ച് അവളുടേതായ രീതിയിൽ വീണ്ടും കെട്ടി.

"അല്ലെങ്കിൽ ജലദോഷം പിടിക്കും", കറുത്തു തിളങ്ങുന്ന കണ്ണുകൾ എന്റെമേൽ പായിച്ച് നനുത്ത ഒരു ചിരിയോടെ അവൾ പറഞ്ഞു.

ഞാൻ സ്വപ്നം കാണുകയായിരുന്നില്ല. പക്ഷേ, ഞങ്ങൾക്കിടയിൽ എന്താണു സംഭവിയ്ക്കുന്നതെന്ന് മനസ്സിലാക്കാൻ എനിയ്ക്കു കഴിഞ്ഞില്ല. ദൈവത്തിനു നന്ദി, ഞങ്ങളുടെ നടത്തം പെട്ടെന്നവസാനിച്ചു. അതല്ലെങ്കിൽ എനിയ്ക്കു സ്വയം നിയന്ത്രിയ്ക്കാൻ കഴിയുമായിരുന്നില്ല, ഞാനവളെ മറ്റുള്ളവർ നോക്കിനിൽക്കെ തെരുവിൽവെച്ചുതന്നെ ചുംബിയ്ക്കുമായിരുന്നു. എങ്കിലും മുകളിലേക്കു കയറുമ്പോൾ, അവളറിയാൻ ഇടവരുത്താതെ ഞാനവളുടെ ചുമലിൽ ചുംബിച്ചു. അവളതു ശ്രദ്ധിച്ചെങ്കിലും ഒന്നും മിണ്ടിയില്ല. വൈകുന്നേരം അവൾ നന്നായി വേഷം ധരിച്ച് താഴേയ്ക്കിറങ്ങിവന്നു. അവളുടെ അമ്മയ്ക്ക് വിരുന്നുകാരുണ്ടായിരുന്നു. പതിവില്ലാത്ത ഒരു കോലാഹലം അന്നു വീട്ടിലാകെ അനുഭവപ്പെട്ടു.

## അഞ്ച്

വൈകുന്നേരം കാത്യയ്ക്ക് പെട്ടെന്നൊരു ബോധക്ഷയം വന്നു. അമ്മ സംഭ്രമത്തോടെ അവളുടെ അടുത്തുനിന്നു മാറിയില്ല. ഡോക്ടർക്കു പ്രത്യേകിച്ച് ഒന്നും പറയാനായില്ല. കാത്യയുടെ പ്രായത്തിന്റെ പ്രത്യേകതയായി മാത്രമാണ് അവരതു കണ്ടത്. പക്ഷേ ഞാൻ മറിച്ചാണു കരുതിയത്.

പിറ്റേന്നു രാവിലെ കാത്യ വീണ്ടും പതിവുപോലെ അത്യുത്സാഹത്തോടെ പ്രത്യക്ഷപ്പെട്ടു. അവൾ മുമ്പെന്നത്തേക്കാളും ആർജ്ജവത്തോടെ, കൗശലങ്ങളും കുസൃതികളുമായി വീടാകെ ചുറ്റിനടന്നു.

അന്നു കാലത്തു അവൾ മാഡം ലിയോറ്റാർഡിനെ ശ്രദ്ധിച്ചതേയില്ല. പെട്ടെന്നവൾക്കു വൃദ്ധയായ അമ്മായിയെ കാണണമെന്നു തോന്നി. കാത്യയുടെ ബഹളം കൂട്ടുന്ന സമ്പ്രദായം വൃദ്ധയ്ക്കു തീരെ രസിച്ചിരുന്നില്ല. മരുമകളുമായി എപ്പോഴും അതിനെച്ചൊല്ലി തർക്കമുണ്ടാവാറുള്ളതിനാൽ കാത്യയെ കാണാൻ അവർ സമ്മതം മൂളിയിരുന്നില്ല. എങ്കിലും പതിവിനു വിപരീതമായി ഇത്തവണ വൃദ്ധ അവളെ കാണാമെന്നു സമ്മതിച്ചു. തുടക്കത്തിൽ പ്രശ്നങ്ങളൊന്നും ഉണ്ടായില്ല. ഒരു മണിക്കൂർ നേരത്തോളം അവർ രമ്യതയിൽ സന്തോഷത്തോടെ സംസാരിച്ചു. ആദ്യം ആ കൊച്ചുകുസൃതി, അവളുടെ എല്ലാ തെറ്റുകൾക്കും, ശബ്ദമുണ്ടാക്കുന്ന കളികൾക്കും ബഹളങ്ങൾക്കും അമ്മായിയോടു മാപ്പു ചോദിച്ചു. ഗൗരവം വിടാതെ കണ്ണുകളിൽ വെള്ളം നിറച്ച് അവരവൾക്കു മാപ്പുകൊടുത്തു. അതിൽ പ്രചോദിതയായിട്ടെന്നപോലെ ആ വികൃതി, അതിനപ്പുറം കടന്നു. അടുത്ത ദിവസങ്ങളിൽ പ്രാവർത്തികമാക്കാനായി ആസൂത്രണം ചെയ്തുവരുന്ന ചില കൗശലങ്ങളും വികൃതികളുംകൂടി അമ്മായിയോടു പറയുന്നതിൽ തെറ്റില്ലെന്നവൾ കരുതി. സത്യസന്ധതയോടെ, പശ്ചാത്താപത്തോടെ, തെറ്റുകൾ ഏറ്റു പറയുന്ന കാത്യയുടെ പെരുമാറ്റത്തിൽ കടുംപിടുത്തക്കാരിയായ ആ വൃദ്ധയ്ക്ക് അത്യന്തം മതിപ്പു തോന്നി. വീട്ടിൽ സകലരുടേയും ഓമനയായി സ്വേച്ഛാധിപതിയെപ്പോലെ നടക്കുന്ന കാത്യ

യുടെമേൽ പെട്ടെന്നു കൈവന്ന അധികാരത്തെക്കുറിച്ചോർത്തു വൃദ്ധ അഭിമാനംകൊണ്ടു വിജൃംഭിതയായി. ആദ്യമേ അമ്മായിയുടെ ഉടുപ്പിന്റെ പിന്നിൽ ഒരു ചിത്രമൊട്ടിച്ചുവെയ്ക്കാൻ ആലോചിച്ച കാര്യം ആ കൊച്ചുവികൃതി വെളിപ്പെടുത്തി; ഫാൾസ്റ്റാഫിനെ അവരുടെ കട്ടിലിനടിയിൽ ഒളിപ്പിച്ചിരുത്താൻ, അവരുടെ കണ്ണടയിലെ ചില്ലുകൾ ഇളക്കിവെയ്ക്കാൻ, പ്രാർത്ഥനാപുസ്തകങ്ങൾക്കു പകരം അമ്മയുടെ പക്കലുള്ള നോവലുകൾ കൊണ്ടുവന്നു വെയ്ക്കാൻ, ഒരു കൂട്ടു ചീട്ടുകൾ അവരുടെ പോക്കറ്റിൽ കൊണ്ടുവന്നു നിക്ഷേപിയ്ക്കാൻ തുടങ്ങി സ്വയം ഉദ്ദേശിച്ച ഒന്നിനൊന്നു മോശമായ വികൃതികളെക്കുറിച്ച് അവളവരോട് തുറന്നു പറഞ്ഞു. വൃദ്ധയ്ക്കു വിശ്വസിയ്ക്കാനായില്ല. കോപംകൊണ്ട് അവരുടെ മുഖത്തു രക്തം ഇരച്ചുകയറി. ഒടുവിൽ കാത്യ, കളി തുടരാതെ, ഉറക്കെ പൊട്ടിച്ചിരിച്ച് ഓടിപ്പോയി. വൃദ്ധ ഉടനെ പ്രഭ്വിയെ ആളയച്ചു വരുത്തി. തുടർന്നു ഭയാനകമായ ഒരു രംഗമാണവിടെ അരങ്ങേറിയത്. പ്രഭ്വി രണ്ടു മണിക്കൂറോളം കരഞ്ഞുകൊണ്ടു കാത്യയുടെ പേരിൽ മാപ്പിരന്നു. അവളെ തൽക്കാലത്തേയ്ക്കു വെറുതെ വിടാൻ, അസുഖം കണക്കിലെടുത്ത് കടുത്ത ശിക്ഷയിൽനിന്ന് ഒഴിവാക്കാൻ, വൃദ്ധയായ അമ്മായിയോടു പ്രഭ്വി താണുകേണപേക്ഷിച്ചു. പക്ഷേ, അവരതു കേൾക്കാൻ തയാറായില്ല. അടുത്ത ദിവസം വീടു വിട്ടുപോകാൻ തീരുമാനിച്ചുകഴിഞ്ഞതായി അവർ പ്രഖ്യാപിച്ചു. കുട്ടിയുടെ അസുഖം ഭേദമാകുന്നതുവരെ ശിക്ഷാനടപടി നീട്ടി വെയ്ക്കാമെന്നും ശേഷം അവരുടെ ഇഷ്ടപൂർത്തി വരുത്താമെന്നും പ്രഭ്വി വാക്കു കൊടുത്തപ്പോൾമാത്രമാണ് അവരൊന്നടങ്ങിയത്. കാത്യക്കാകട്ടെ, കർശനമായ താക്കീതും ലഭിച്ചു. അവളെ അമ്മ നേരിട്ടു വന്നു താഴത്തെ നിലയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി.

പക്ഷേ, ആ കൊച്ചുകള്ളി ഉച്ചഭക്ഷണം കഴിഞ്ഞയുടനെ മുറിയിൽനിന്നു രക്ഷപ്പെട്ടു. ഞാൻ താഴേയ്ക്കിറങ്ങാൻ തുടങ്ങുമ്പോൾ കോണിത്തളത്തിൽവെച്ച് ഞങ്ങൾ കണ്ടുമുട്ടി. അവൾ വാതിൽ തുറന്നു ഫാൾസ്റ്റാഫിനെ വിളിച്ചുണർത്തി. അവളൊരു ഭീകരമായ പ്രതികാരത്തി

നൊരുങ്ങുകയാണെന്നു പെട്ടെന്നുതന്നെ ഞാനൂഹിച്ചു. വൃദ്ധയായ അമ്മായിയുടെ ബദ്ധശത്രു ഫാൾസ്റ്റാഫാണെന്നു വീട്ടിൽ എല്ലാവർക്കുമറിയാം. അവനൊരാളോടും ചങ്ങാത്തമുണ്ടായിരുന്നില്ല, ആരേയും ഇഷ്ടപ്പെട്ടതുമില്ല. അഭിമാനിയും കൗശലക്കാരനും ക്രൂരനുമായിരുന്നു, അവൻ. ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും, എല്ലാവരും തന്നോടു ബഹുമാനത്തോടെതന്നെ പെരുമാറണമെന്ന വിഷയത്തിൽ അവനു കടുത്ത നിർബ്ബന്ധമുണ്ടായിരുന്നു. അകാരണമായ ഭീതിയോടെ എല്ലാവരും അതു മനസ്സിലാക്കി പെരുമാറിപ്പോന്നു. വൃദ്ധയുടെ വരവോടെ കാര്യങ്ങൾ മാറിമറിഞ്ഞു. മുകളിലത്തെ നിലയിലേയ്ക്കുള്ള അവന്റെ പ്രവേശനം നിരോധിക്കപ്പെട്ടു. ഫാൾസ്റ്റാഫിനെ സംബന്ധിച്ചിടത്തോളം അതൊരു ക്രൂരമായ അവഹേളനമായിരുന്നു.

അത്യധികമായ കോപംമൂലം ആദ്യമൊക്കെ ഫാൾസ്റ്റാഫ് ദിവസം മുഴുവൻ മുകളിലെ നിലയിലേയ്ക്കുള്ള വാതിൽ രണ്ടു കൈയുംകൊണ്ടു മാന്തിപ്പൊളിക്കാൻ ശ്രമിച്ചു. താമസിയാതെ ആ നിരോധനത്തിന്റെ കാരണം അവനു മനസ്സിലായി. വൃദ്ധയായ പ്രഭ്വിക്ക് അവനെ കാണുന്നതുപോലും അസഹ്യമായിരുന്നു, അവരുടെ കൽപ്പനപ്രകാരമാണു ഫാൾസ്റ്റാഫിനു മുകളിലെ നിലയിലേയ്ക്കുള്ള പ്രവേശനം നിഷേധിക്കപ്പെട്ടത്. വൃദ്ധ പള്ളിയിലേക്കു പോകാനിറങ്ങിയ ആദ്യഞായറാഴ്ച ഫാൾസ്റ്റാഫ് അവരുടെനേരെ ഉച്ചത്തിൽ കുരച്ചുകൊണ്ട് കുതിച്ചുചാടി. മറ്റുള്ളവർ വളരെ ബുദ്ധിമുട്ടിയാണു കുപിതനായ ആ നായയുടെ പ്രതികാരവാഞ്ഛയിൽനിന്ന് അവരെ രക്ഷിച്ചത്. അന്നുമുതൽ ഫാൾസ്റ്റാഫ് മുകളിലേയ്ക്കു പോകുന്നതിനു കർശനമായ വിലക്കേർപ്പെടുത്തി. വൃദ്ധ താഴോട്ടിറങ്ങി വരുമ്പോൾ അവനെ ദൂരെ ഒരു മുറിയിൽ കൊണ്ടുചെന്നാക്കി. പരിചാരകർക്കും കർശനമായ നിർദ്ദേശങ്ങൾ നൽകപ്പെട്ടു. എന്നിട്ടും പ്രതികാരേച്ഛുവായ ആ മൃഗം മൂന്നുതവണ മുകളിലത്തെ നിലയിൽ എങ്ങനേയോ ചെന്നെത്തി. മുകളിലെത്തിയ ഉടനെ അവൻ ഓരോ മുറിയുടെ വാതിൽക്കലും ചെന്നു മുട്ടി,

അവസാനം വൃദ്ധയുടെ കിടപ്പറയ്ക്കു മുമ്പിൽ നിലയുറപ്പിച്ചു. യാതൊന്നിനും അവനെ തടയാൻ കഴിഞ്ഞില്ല. ഭാഗ്യവശാൽ വൃദ്ധയുടെ വാതിലെപ്പോഴും അടഞ്ഞാണു കിടക്കുക പതിവ്. പരിചാരകർ ചെന്നു വിരട്ടി ഓടിയ്ക്കുന്നതുവരെ അവൻ അവിടെക്കിടന്ന് ഭീകരമായി ഓളിയിട്ടു. ആ സമയമത്രയും നായ്ക്കുട്ടിയുടെ കാൽക്കീഴിൽ കിടന്ന് ഉഴറുന്നതുപോലെ വൃദ്ധ അത്യുച്ചത്തിൽ നിലവിളിച്ചു. തുടർന്ന് ഓരോ തവണയും അവർ ഭീതികൊണ്ടു ജ്വരബാധിതയായി. നിരവധി തവണ അവർ പ്രഭ്വിയ്ക്ക് അന്ത്യശാസനം നൽകി. രണ്ടു പേരിലൊരാൾ വീട്ടിൽ നിന്നുടനെ ഇറങ്ങണമെന്നുവരെ അവർ പറഞ്ഞു. പക്ഷേ കാത്യയുടെ അമ്മ ഫാൾസ്റ്റാഫിനെ വിട്ടുപിരിയാൻ സമ്മതിച്ചില്ല.

അങ്ങനെ ആരുമായും ഇടപഴകുന്ന കൂട്ടത്തിലായിരുന്നില്ല, പ്രഭ്വി. കുട്ടികൾ കഴിഞ്ഞാൽ ഫാൾസ്റ്റാഫിനെയാണവർ കൂടുതൽ സ്നേഹിച്ചത്. ഇതായിരുന്നു അതിനു കാരണം: ആറുവർഷങ്ങൾക്കു മുമ്പൊരു ദിവസം, പ്രഭു പുറത്തുപോയി മടങ്ങിവരുമ്പോൾ രോഗം ബാധിച്ച് ദയനീയാവസ്ഥയിലുള്ള ഒരു പട്ടിക്കുഞ്ഞിനെ കൊണ്ടുവന്നു. ശുദ്ധമായ ജനസ്സിൽപ്പെട്ട ഒരു നായ്ക്കുട്ടിയായിരുന്നു, അവൻ. പ്രഭു എങ്ങനേയോ അവനെ മരണത്തിൽനിന്നു രക്ഷിച്ചതാണ്. പക്ഷേ നവാഗതൻ പരുഷസ്വഭാവിയും പെരുമാറ്റത്തിൽ യാതൊരു മര്യാദയില്ലാത്തവനുമായിരുന്നു. പ്രഭ്വിയുടെ നിർദ്ദേശപ്രകാരം പരിചാരകരവനെ പിറകുവശത്തുള്ള വരാന്തയിൽ കയറുകൊണ്ടു കെട്ടിയിട്ടു.

പ്രഭു പ്രത്യേകിച്ച് എതിർപ്പൊന്നും പറഞ്ഞില്ല.

രണ്ടു വർഷങ്ങൾക്കുശേഷം എല്ലാവരുംകൂടി വേനൽക്കാലവസതിയിൽ താമസിയ്ക്കുന്ന കാലത്ത് ഒരു ദിവസം സാഷ, കാത്യയുടെ ഇളയ സഹോദരൻ, കാൽ വഴുതി നേവാനദിയിലേയ്ക്കു വീണു. അതുകണ്ട് പ്രഭ്വി അത്യുച്ചത്തിൽ നിലവിളിച്ചു. മകനെ രക്ഷിയ്ക്കാൻ സ്വയം നദിയിലേയ്ക്കെടുത്തു ചാടാമെന്ന് അവരാദ്യം വിചാരിച്ചു; മറ്റുള്ളവർ എങ്ങനെയോ സുനിശ്ചിതമായ മരണത്തിൽ നിന്നവരെ വളരെ ബുദ്ധിമുട്ടി പിന്തിരിപ്പിച്ചു. അതിനിടയിൽ നദിയിലെ ശക്തമായ ഒഴുക്ക് കു

ട്ടിയേയുംകൊണ്ടു പൊയ്ക്കഴിഞ്ഞിരുന്നു. അവന്റെ വസ്ത്രങ്ങൾ മാത്ര മേ പുറമേയ്ക്കു കാണാനുണ്ടായിരുന്നുള്ളൂ. പെട്ടെന്നൊരു തോണി സം ഘടിപ്പിച്ചെങ്കിലും അവനെ രക്ഷിയ്ക്കുന്നത്, ദിവ്യാത്ഭുതം സംഭവിയ്ക്കുന്ന തുപോലെ, തീർത്തും അസാദ്ധ്യമായിരുന്നു. പൊടുന്നനെ ഭീമാകാര നായൊരു നായ നദിയിലേക്കു ചാടി മുങ്ങിക്കൊണ്ടിരുന്ന സാഷയു ടെ നേരേ നീന്തിച്ചെന്നു. കുട്ടിയെ പല്ലുകൾക്കിടയിൽ കടിച്ചു പിടിച്ച് അവൻ വിജയശ്രീലാളിതനായി കരയിൽ തിരിച്ചെത്തി. നനഞ്ഞു ചെളിപുരണ്ട ആ വൃത്തികെട്ട നായയെ നന്ദിസൂചകമായി ചുംബിയ്ക്കാ ൻ പ്രഭ്വി ഓടിയടുത്തു. പക്ഷേ ഫാൾസ്റ്റാഫ് (വളരെ സാധാരണവും പഴഞ്ചനുമായ ഫ്രിക്സെന്നപേരിലാണ് അന്നറിയപ്പെട്ടിരുന്നത്) ആ രുടേയും ലാളനകൾക്കു വഴങ്ങാത്ത പരുക്കനായിരുന്നു. ആശ്ലേഷചും ബനങ്ങൾക്കു മറുപടിയായി അവൻ അവരുടെ ചുമലിൽ ആഴത്തി ലൊരു കടി കൊടുത്തു. ഒരിയ്ക്കലും മറക്കാത്തവിധം വേദനകൊണ്ടു പു ളഞ്ഞെങ്കിലും അവരുടെ നന്ദി സീമാതീതമായിരുന്നു. അവർ ഫാൾ സ്റ്റാഫിനെ കുളിപ്പിച്ചു വൃത്തിയാക്കി കമനീയമായ കൊത്തുപണിക ളുള്ള വെള്ളിയുടെ കഴുത്തുപട്ട അണിയിച്ച് അകത്തൊരു മുറിയിലേ യ്ക്കു മാറ്റി പാർപ്പിച്ചു. പിന്നീട് പ്രഭ്വിയുടെ വായനാമുറിയിൽത്തന്നെ രാജകീയമായൊരു പുലിത്തോലിൽ അവനെ പ്രതിഷ്ഠിച്ചു. താമസി യാതെ അവർക്കവനെ അനായാസം അടുത്തു ചെല്ലാനും പുറത്തു ത ടവാനും കഴിഞ്ഞു. അവന്റെ വെറും സാധാരണമായ ഫ്രിക്സ് എന്ന പേരു പ്രഭ്വിയ്ക്കു സഹിയ്ക്കാനായില്ല. ഉടനെതന്നെ ഏറ്റവും പുരാതനവും പ്രസിദ്ധവുമായൊരു പേരിനായുള്ള അന്വേഷണമായി. ഹെക്ടർ, സെ ർബറസ് തുടങ്ങിയ പേരുകളൊന്നും പോരാതെ കുടുംബത്തിന്റെ അ ന്തസ്സിനു യോജിച്ച നല്ല പേരുതന്നെ വേണം! ഒടുവിൽ, അവന്റെ അ മാനുഷികമായ ഭക്ഷണപ്രിയത്വം കണക്കിലെടുത്ത് ഫാൾസ്റ്റാഫ് എ ന്ന പേരു പ്രഭു നിർദ്ദേശിച്ചു; ആവേശപൂർവം പേരു സ്വീകരിക്കപ്പെട്ടു; എല്ലാവരും അവനെ അങ്ങനെ വിളിയ്ക്കാനും തുടങ്ങി. മാന്യതയോടെ

ഫാൾസ്റ്റാഫ് പെരുമാറി. ഒരു ശരാശരി ഇംഗ്ളീഷുകാരനെപ്പോലെ മൗനിയും ഗൗരവപ്രകൃതിയുമായിരുന്നു, അവൻ. ദേഹത്തു തൊടാത്ത ആരേയും അവൻ ആക്രമിച്ചില്ല. പുലിത്തോലിന്മേലുള്ള തന്റെ സ്ഥാനം പരിപാവനമായി കാണണമെന്നും പൊതുവേ തന്നോട് എല്ലാവരും അർഹിയ്ക്കുന്ന ബഹുമാനം കാണിയ്ക്കണമെന്നും മാത്രമാണ് അവൻ നിർബ്ബന്ധം പിടിച്ചത്. ചില സമയത്തു ശക്തിയായ അപസ്മാരം ബാധിച്ചതുപോലെ കരളുരുകുന്ന വേദനയിൽക്കിടന്ന് അവൻ പിടയാറുണ്ട്. അത്തരം നിമിഷങ്ങളിൽ, തന്റെ അവകാശങ്ങളുടെമേൽ കടന്നുകയറിയ ബദ്ധശത്രു ഇപ്പോഴും ശിക്ഷിയ്ക്കപ്പെടാതെ കഴിയുന്നതോർത്ത് അവനു കഠിനമായ ദേഷ്യവും സങ്കടവും വരും. അപ്പോൾ ആരും കാണാതെ അവനെങ്ങനേയോ മുകളിലെ നിലയിൽ എത്തിപ്പെട്ടു. പതിവുപോലെ വൃദ്ധയുടെ വാതിൽ അടഞ്ഞു കിടക്കുന്നതു കണ്ട്, അധികം അകലെയല്ലാതെ ഒരു മൂലയിൽ, ആരെങ്കിലും അശ്രദ്ധമൂലം വാതിൽ തുറന്നിട്ടു പോകുമെന്ന പ്രതീക്ഷയിൽ അവൻ ചുരുണ്ടുകൂടിക്കിടന്നു. ചിലപ്പോഴൊക്കെ പ്രതികാരദാഹിയായ ആ ക്രൂരമൃഗം മൂന്നു ദിവസത്തോളം ആ കിടപ്പിൽ കിടക്കും. വൃദ്ധയുടെ വാതിൽ ഒരിക്കലും തുറന്നിടാൻ ഇടവരരുതെന്നു കർശനമായ കൽപ്പന നിലവിലുണ്ടായിരുന്നു. മാത്രമല്ല, മൂന്നു മാസത്തോളമായി അവനു മുകളിലേയ്ക്ക് എത്തിനോക്കാൻപോലും അവസരം ലഭിച്ചിട്ടില്ല.

"ഫാൾസ്റ്റാഫ്, ഫാൾസ്റ്റാഫ്!" കാത്യ വാതിൽ തുറന്നുപിടിച്ച്, ഞങ്ങളുടെ കൂടെ  കോണിത്തളത്തിലേക്കു വരാനവനെ ക്ഷണിച്ചു. ജന്മവാസനപോലെ കൃത്യം ആ സമയത്തുതന്നെ വാതിൽ തുറക്കുന്നതു കാത്തു ഫാൾസ്റ്റാഫ് മുന്നോട്ടു കുതിയ്ക്കാൻ തയാറെടുത്തു നിൽക്കുകയായിരുന്നു. പക്ഷേ, കാത്യയുടെ ക്ഷണം അത്യസാധാരണമായി അവനു തോന്നി. കുറച്ചുനേരത്തേയ്ക്ക് അവനു സ്വന്തം കാതുകളെ വിശ്വസിയ്ക്കാനായില്ല; പൂച്ചയെപ്പോലെ കൗശലക്കാരനാണവൻ. അവിചാരിതമായി കൈവന്ന സുവർണാവസരത്തിന്റെ ആവേശം പുറത്തു കാണിയ്ക്കാതെ, തുറന്നുകിടന്ന വാതിലിലൂടെ കടന്നു ജനാലയിൽ പിടിച്ചു

കയറി ജനലഴികളിൽ കൈപ്പടമമർത്തി അവൻ പുറത്തെ കെട്ടിടത്തിലേക്കു വെറുതെ നോക്കിനിന്നു. ചുരുക്കത്തിൽ, യാതൊന്നിലും താൽപര്യമില്ലാതെ നടക്കാൻപോയ സമയം മുമ്പിൽക്കണ്ട കെട്ടിടത്തിന്റെ ഭംഗി ആസ്വദിയ്ക്കാൻ ഒരുമിനിട്ടു നിൽക്കുന്നപോലെ അവൻ ഭാവിച്ചു. അതേസമയം അത്യാസന്നമായ മോഹപ്രതീക്ഷയിൽ അവന്റെ ഹൃദയം വലിഞ്ഞു മുറുകി. തൊട്ടുമുമ്പിൽ വാതിൽ മലർക്കെ തുറന്നപ്പോൾ, എന്തായിരുന്നു അവന്റെ അത്ഭുതം, എന്തായിരുന്നു ആ സന്തോഷം! മാത്രമല്ല, തന്റെ ന്യായമായ പ്രതികാരം നിറവേറ്റാൻ ക്ഷണിച്ചു മുകളിലേയ്ക്ക് ആനയിയ്ക്കുകകൂടി ചെയ്തിരിയ്ക്കുന്നു! ആഹ്ലാദംകൊണ്ടു മദിച്ച്, ഭീകരമായ പല്ലുകൾ പുറത്തേക്കു കാട്ടി, അവനൊരു അമ്പുപോലെ മുകളിലേയ്ക്കു പാഞ്ഞുകയറി. അവന്റെ വേഗതയുടെ ശക്തിയേറ്റു വഴിയിൽ കിടന്ന കസേര വായുവിൽ പറന്നുയർന്ന് ഏഴടിയോളം ദൂരെ ചെന്നു വീണു. ഒരു പീരങ്കിയുണ്ട കണക്കെ ഫാൾസ്റ്റാഫ് ലക്ഷ്യസ്ഥാനത്തേയ്ക്കു കുതിച്ചു. മാഡം ലിയോറ്റാർഡ് പേടിച്ചു വിറച്ചു ഭയങ്കരമായൊരു ശബ്ദം പുറപ്പെടുവിച്ചു. അപ്പോഴേയ്ക്കും ഫാൾസ്റ്റാഫ് അടഞ്ഞുകിടന്ന വാതിലിനു മുമ്പിലെത്തിയിരുന്നു. ഇരുകൈകളും പ്രയോഗിച്ച് അവനതിൽ ശക്തിയായി ഇടിച്ചെങ്കിലും ഫലമുണ്ടായില്ല. സർവതും നഷ്ടപ്പെട്ടവനെപ്പോലെ അവൻ കിടന്നു മുരണ്ടു; അതിനു മറുപടിയെന്നോണം അകത്തുനിന്നു വൃദ്ധയുടെ പേടിച്ചരണ്ട ആർത്തനാദവും ഉയർന്നു. ശത്രുക്കളായി ഒരുപാടുപേർ നാലു ഭാഗത്തുനിന്നും വന്ന് അവനെ പൊതിഞ്ഞു. കുടുംബാംഗങ്ങൾ ഒന്നടങ്കം മുകളിൽ ഓടിയെത്തി. തുറന്നു പിടിച്ച വായും ആവേശം മൂലം വലിഞ്ഞു മുറുകിയ പേശികളുമായി നിൽക്കുന്ന ഫാൾസ്റ്റാഫിനെ, ഭീകരനായ ആ ക്രൂരമൃഗത്തെ, എല്ലാവരും ചേർന്നു ബലാൽക്കാരേണ ബന്ധിച്ചു. കൈകാലുകൾ അനക്കാനാകാതെ പത്മവ്യൂഹത്തിൽ വീണവനെപ്പോലെ പടക്കളത്തിൽനിന്നും അവൻ കടുത്ത അപമാനഭാരത്തോടെ നിഷ്ക്കാസിതനായി.

തൽക്ഷണംതന്നെ അവന്റെ വളർത്തമ്മയുടെ അടുത്തേയ്ക്കൊരു ദൂതൻ നിയോഗിയ്ക്കപ്പെട്ടു.

ഇത്തവണ പൊറുക്കാനും കരുണ കാണിയ്ക്കാനും പ്രഭ്വി തയാറായില്ല. പക്ഷേ, അവരാരെ ശിക്ഷിയ്ക്കും? പെട്ടെന്നൊരു മിന്നലാട്ടംപോലെ അവരുടെ നോട്ടം കാത്യയിൽ ചെന്നു പതിഞ്ഞു... അതു തന്നെ!

കാത്യയുടെ മുഖം വിളറി. പേടികൊണ്ടവൾ വിറച്ചു. പാവം, തന്റെ വികൃതിയുടെ വ്യാപ്തിയെക്കുറിച്ച് ഇപ്പോഴാണവൾക്കു ബോധം വന്നത്. ഒരുപക്ഷേ പരിചാരകരെ, നിരപരാധികളായ സാധുക്കളെ, സംശയിച്ചേക്കാം. കാത്യ സത്യം തുറന്നുപറയാൻതന്നെ ഒരുങ്ങി.

"നീയാണോ ഫാൾസ്റ്റാഫിനെ തുറന്നു വിട്ടത്?" കർക്കശസ്വരത്തിൽ പ്രഭ്വി ചോദിച്ചു.

കാത്യയുടെ മരണതുല്യമായ ഭാവപ്പകർച്ച ഞാൻ കണ്ടു.

പെട്ടെന്നു മുന്നോട്ടു നീങ്ങി നിന്ന് ഉറച്ച ശബ്ദത്തിൽ ഞാൻ പറഞ്ഞു. "അല്ല, ഞാനാണു ഫാൾസ്റ്റാഫിനെ തുറന്നുവിട്ടത്... അറിയാതെ... യാദൃച്ഛികമായി..."

പ്രഭ്വിയുടെ ഭീഷണമായ നോട്ടത്തിനു മുമ്പിൽ എന്റെ ധൈര്യമാകെ പെട്ടെന്നു ചോർന്നുപോയി.

"മാഡം ലിയോറ്റാർഡ്, ഇവൾക്കൊരു മാതൃകാപരമായ ശിക്ഷ കൊടുക്കൂ!" പ്രഭ്വി മുറിയിൽനിന്നു പുറത്തേയ്ക്കു പോയി.

ഞാൻ കാത്യയെ നോക്കി; ഇടിവെട്ടേറ്റതുപോലെ പകച്ചുനിന്ന അവളുടെ കൈകൾ ഇരുവശത്തേക്കും തൂങ്ങി; രക്തം കട്ടിപിടിച്ച മുഖം ഉയർത്താനാവാതെ അവൾ താഴേയ്ക്കു നോക്കി.

ഒഴിഞ്ഞ മുറിയിൽ ആരും കൂട്ടിനില്ലാതെ അടച്ചിടുന്നതായിരുന്നു, വീട്ടിലെ കുട്ടികൾക്കു പൊതുവേ നൽകിയിരുന്ന ശിക്ഷ. ഒറ്റയ്ക്കൊരു മുറിയിൽ രണ്ടു മണിക്കൂർ കഴിയുന്നതു വലിയ കാര്യമല്ല. പക്ഷേ ഒരു കുട്ടിയെ, ബലം പ്രയോഗിച്ചു പുറത്തിറങ്ങാൻ സ്വാതന്ത്ര്യമില്ലാതെ അടച്ചിടുമ്പോൾ ശിക്ഷയുടെ കാഠിന്യമേറും. സാധാരണ കാത്യയേയും സഹോദരനേയും രണ്ടു മണിക്കൂറാണ് അടച്ചിടാറുള്ളത്. ഞാൻ

ചെയ്ത കുറ്റത്തിന്റെ ഗുരുത്വം കണക്കാക്കി എന്നെ നാലുമണിക്കൂർ നേരം അടച്ചിട്ടു. നിറഞ്ഞ സന്തോഷത്തോടെയാണു ഞാൻ ഇരുട്ടറയിലേയ്ക്കു കടന്നത്. ഞാൻ കാത്യയെക്കുറിച്ച് ഓർത്തു. അവളുടെമേൽ ഞാൻ വിജയിച്ചു എന്നെനിക്കു മനസ്സിലായി. പക്ഷേ, നാലുമണിക്കൂറുകൾക്കു പകരം പിറ്റേന്നു നാലുമണിവരെ എനിയ്ക്കതിനുള്ളിൽ കഴിയേണ്ടിവന്നു. ഇങ്ങനെയാണതു സംഭവിച്ചത്:

എന്നെ തടവിലിട്ടു രണ്ടുമണിക്കൂർ കഴിഞ്ഞപ്പോൾ മാഡം ലിയോറ്റാർഡിനു സ്വന്തം മകൾ മോസ്ക്കോയിൽനിന്നു വന്നതായി വിവരം ലഭിച്ചു. അവൾക്കു സുഖമില്ലെന്നും അമ്മയെ കാണാനാഗ്രഹമുണ്ടെന്നും കേട്ട മാഡം ലിയോറ്റാർഡ് എന്റെ കാര്യം മറന്നു നേരേ അങ്ങോട്ടു പുറപ്പെട്ടു. ഞങ്ങളെ നോക്കാനേൽപ്പിച്ച സ്ത്രീ, പതിവുസമയം കഴിഞ്ഞപ്പോൾ സ്വാഭാവികമായും എന്നെ തുറന്നുവിട്ടു കാണുമെന്നു കരുതി. കൂടാതെ, കാത്യയ്ക്ക് താഴത്തെ നിലയിൽ അമ്മയുടെകൂടെ രാത്രി പതിനൊന്നുമണിവരെ കഴിയേണ്ടതായും വന്നു. അവൾ മടങ്ങി വന്നപ്പോൾ കിടയ്ക്കയിൽ എന്നെ കാണാതെ ആശ്ചര്യപ്പെട്ടു. പക്ഷേ, അവളെന്നെക്കുറിച്ച് അന്വേഷിയ്ക്കാതിരുന്നതിൽ അവളുടേതായ കാരണം ഉണ്ടായിരിക്കാം. ഞാൻ വരുമെന്ന പ്രതീക്ഷയിൽ അവളുറങ്ങാൻ കിടന്നു. നാലുമണിക്കൂർ തടവുശിക്ഷ കഴിഞ്ഞാൽ ആയ എന്നെ കൊണ്ടുവരുമെന്നവൾ പ്രതീക്ഷിച്ചു. മിക്ക ദിവസവും ഞാനൊറ്റയ്ക്കുതന്നെ കിടയ്ക്ക വിരിച്ചു കിടക്കാറുള്ളതുകൊണ്ട് ആയയും എന്നെ മറന്നുപോയി. അങ്ങനെ ആ രാത്രി മുഴുവൻ ഞാൻ തടവുമുറിയിൽ കഴിയാൻ നിർബ്ബന്ധിതയായി.

രാത്രി നാലുമണിയ്ക്ക് അകത്തേയ്ക്കു കടക്കാൻ ശ്രമിച്ചുകൊണ്ട് ആരോ വാതിലിൽ മുട്ടുന്നതു ഞാൻ കേട്ടു. താഴെ തറയിൽ കിടന്നു ഞാനെങ്ങനേയോ ഉറങ്ങിപ്പോയിരുന്നു. ഉണർന്നപ്പോൾ ഞാൻ പേടിച്ചരണ്ടു. പെട്ടെന്നു കാത്യയുടെ ശബ്ദം ഞാൻ തിരിച്ചറിഞ്ഞു. പിന്നാലെ മാഡം ലിയോറ്റാർഡ്, തൊട്ടുപിന്നിൽ പേടിച്ചുപോയ ആയ, ഒടുവിൽ

വീട്ടുകാവൽക്കാരനും. അവസാനം വാതിൽ തുറക്കപ്പെട്ടു. മാഡം ലിയോറ്റാർഡ് ഓടിവന്ന് എന്നെ കെട്ടിപ്പിടിച്ചു. അവരുടെ കണ്ണിൽ കണ്ണീർ പൊടിഞ്ഞിരുന്നു. എന്നെ മറന്നുപോയതിൽ അവർ അഗാധമായ ഖേദം പ്രകടിപ്പിച്ചു. കരഞ്ഞുകൊണ്ടു ഞാനവരുടെ കഴുത്തിൽ തൂങ്ങി. ഞാൻ തണുപ്പുകൊണ്ടു വിറയ്ക്കുകയായിരുന്നു. തണുത്ത നിലത്തു കിടന്ന എനിയ്ക്കു ദേഹമാകെ വേദനിച്ചു. ഞാൻ കാത്യയെ അന്വേഷിച്ചു. പക്ഷേ, അവൾ കിടപ്പു മുറിയിലേയ്ക്ക് ഓടിപ്പൊയ്ക്കഴിഞ്ഞിരുന്നു. ഞാൻ ചെല്ലുമ്പോഴേയ്ക്കും അവൾ ഉറക്കത്തിലേക്കു വീണു, അതല്ലെങ്കിൽ അങ്ങനെ ഭാവിച്ചു. അവൾ രാത്രി എന്നെ കാത്തിരിക്കുന്നതിനിടയിൽ അറിയാതെ ഉറങ്ങിപ്പോയി. നാലുമണിയ്ക്കുണർന്നു നോക്കിയപ്പോൾ എന്നെക്കാണാഞ്ഞു ബഹളം വെച്ചു. ഒരു കോലാഹലം തന്നെ പിന്നീടുണ്ടായി; വീട്ടിൽ തിരിച്ചെത്തിയ മാഡം ലിയോറ്റാർഡിനെ വിളിച്ചുണർത്തി, പിന്നാലെ മറ്റെല്ലാവരേയും. അങ്ങനെയാണവർ എന്നെ തടവുമുറിയിൽനിന്നു മോചിപ്പിച്ചത്.

രാവിലെ എന്റെ അതിസാഹസത്തെക്കുറിച്ചു കുടുംബത്തിലെല്ലാവരും അറിഞ്ഞു. പ്രഭ്വിപോലും എന്റെ ശിക്ഷ കുറച്ചു കൂടിപ്പോയെന്ന് അഭിപ്രായപ്പെട്ടു. അന്നാണു ഞാൻ പ്രഭുവിനെ ആദ്യമായി ദേഷ്യപ്പെട്ടു കണ്ടത്. അത്യധികമായ കോപത്തോടെ അദ്ദേഹം പത്തുമണിയ്ക്കു മുകളിലേയ്ക്കു കയറിവന്നു.

"ഞാൻ ചോദിയ്ക്കട്ടെ," മാഡം ലിയോറ്റാർഡിനോട് അദ്ദേഹം തുടങ്ങി, "നിങ്ങളെന്താണ് ഉദ്ദേശിച്ചത്? ഇങ്ങനെയാണോ സാധുവായൊരു കുട്ടിയോടു പെരുമാറേണ്ടത്? ഇതു കാടത്തമാണ്, വെറും കാടത്തം.. കാട്ടാളത്തം! ഒരു പാവം, സുഖമില്ലാത്ത കുട്ടി, കിനാവു കാണുന്ന ഈ നാണംകുണുങ്ങി, ഇവളെ ഒരു രാത്രി മുഴുവൻ നിങ്ങളിരുട്ടറയിലടച്ചു! എന്തിന്? ഇതവളെ നശിപ്പിക്കുകയേയുള്ളൂ! നിങ്ങൾക്കവളുടെ കഥ അറിയാമോ? ഞാൻ പറയട്ടെ മാഡം, ഇതു മൃഗീയമാണ്! നിങ്ങൾക്കെങ്ങനെ ഇത്തരത്തിലൊരു ശിക്ഷ വിധിയ്ക്കാനായി? ഇതാ

രു കണ്ടുപിടിച്ചു? ആർക്കാണിങ്ങനെയൊന്നു ചെയ്യാൻ കഴിയുക..?"

പശ്ചാത്താപം മൂലം കണ്ണിൽ വെള്ളം നിറഞ്ഞു മാഡം ലിയോറ്റാർഡ്, സംഭവിച്ചതെല്ലാം വിവരിക്കാൻ തുടങ്ങി. അപ്രതീക്ഷിതമായി മകളെത്തിയതും എന്റെ കാര്യം അബദ്ധവശാൽ മറന്നതും മറ്റും മറ്റും.. കുട്ടികളെ ശിക്ഷിയ്ക്കുന്നതു നല്ലതാണെന്നും പക്ഷേ അതധികമാകാതെ നോക്കണമെന്നും ജീൻ ജാക്ക്വേസ് റൂസോ എവിടേയോ പറഞ്ഞിട്ടുള്ള കാര്യവും അവർ കൂട്ടിച്ചേർത്തു.

"ജീൻ ജാക്ക്വേസ് റൂസോയോ, മാഡം?, ജീൻ ജാക്ക്വേസ് അങ്ങനെ പറഞ്ഞിരിയ്ക്കാൻ വഴിയില്ല. ജീൻ ജാക്ക്വേസ് അതു പറയാൻ അധികാരിയല്ല. വിദ്യാഭ്യാസത്തെക്കുറിച്ചു ജീൻ ജാക്ക്വേസ് റൂസോയ്ക്കു യാതൊന്നും പറയാനാവില്ല, മാഡം, അതു പറയാൻ അദ്ദേഹത്തിന് അധികാരമില്ല. സ്വന്തം കുട്ടികളെത്തന്നെ ഉപേക്ഷിച്ച ജീൻ ജാക്ക്വേസ്, ഒരു ചീത്ത മനുഷ്യനായിരുന്നു, മാഡം!"

"ജീൻ ജാക്ക്വേസ് റൂസോ! ജീൻ ജാക്ക്വേസ് ചീത്ത മനുഷ്യനാണെന്നോ? പ്രഭോ..., പ്രഭോ! താങ്കളെന്താണു പറയുന്നത്?"

മാഡം ലിയോറ്റാർഡ് പൊട്ടിത്തെറിച്ചു.

പക്വമതിയായയൊരു സ്ത്രീയായിരുന്നു, മാഡം ലിയോറ്റാർഡ്. അവർക്കു മറ്റുള്ളവരുടെ ഹൃദയവികാരങ്ങളെ നോവിയ്ക്കുന്നതു തീരെ ഇഷ്ടമായിരുന്നില്ല. കൊമേയ്ലിയുടേയും റാസിന്റേയും ചിത്രങ്ങളെക്കുറിച്ച് എതിരഭിപ്രായം പറയുക, വോൾട്ടയറെ അധിക്ഷേപിയ്ക്കുക, ജീൻ ജാക്ക്വേസ് റൂസോയെ മോശമായി ചിത്രീകരിയ്ക്കുക, അദ്ദേഹം പ്രാകൃതനാണെന്ന് അഭിപ്രായപ്പെടുക തുടങ്ങി അവർക്കു പ്രിയപ്പെട്ട കാര്യങ്ങളിൽ ആരെങ്കിലും കൈവെച്ചാൽ, ദൈവമേ...... !

മാഡം ലിയോറ്റാർഡിന്റെ കണ്ണു നിറഞ്ഞു. അവർ ആവേശംകൊണ്ടു ജ്വലിച്ചു.

"പ്രഭോ, താങ്കൾ താങ്കളെത്തന്നെ മറക്കുന്നു!" അവസാനം പണിപ്പെട്ടു സംയമനം പാലിച്ചുകൊണ്ട് അവർ പറഞ്ഞു.

പ്രഭു പെട്ടെന്നു പിൻവാങ്ങി, അവരുടെ വികാരം വ്രണപ്പെടുത്തിയ തിനു മാപ്പപേക്ഷിച്ചു. പിന്നെ എന്നെ അടുത്തേയ്ക്കു വിളിച്ചു ചുംബിച്ചു. എന്റെ തലയ്ക്കുമേൽ കുരിശു വരച്ച് അദ്ദേഹം മുറി വിട്ടുപോയി.

"പാവം പ്രഭു...!" അതിനിടയിൽ മനസ്സലിഞ്ഞുപോയ മാഡം ലി യോറ്റാർഡ് ആത്മഗതമായി പറഞ്ഞു.

ഞങ്ങൾ പഠിയ്ക്കാനിരുന്നു. കാത്യ പഠനത്തിൽ തീരെ ശ്രദ്ധ കാ ണിച്ചില്ല. ഉച്ചഭക്ഷണത്തിനുമുമ്പ് അവൾ എന്റെ അടുത്തു വന്നു. ചു ണ്ടിലൊരു ചിരിയുമായി വിവർണഭാവത്തിൽ അവളെന്നെ നോക്കി. എന്റെ ചുമലിൽപിടിച്ച് ചെറിയൊരു നാണത്തോടെ അവൾ ധൃതി പ്പെട്ടു പറഞ്ഞു.

"എനിക്കുവേണ്ടി നിന്നെ കുറേയേറെ നേരം ഇരുട്ടറയിൽ അട ച്ചിട്ടു, അല്ലേ? സാരമില്ല, ഉച്ചകഴിഞ്ഞു നമുക്കു സ്വീകരണമുറിയിൽ പോയി പതിവിലേറെ നേരം കളിയ്ക്കാം ".

ആരോ തൊട്ടടുത്തുകൂടി കടന്നുപോയി. പെട്ടെന്ന് കാത്യ പുറംതി രിഞ്ഞു നിന്നു.

വൈകുന്നേരം ഞങ്ങൾ കൈകോർത്തുപിടിച്ച് സ്വീകരണമുറിയി ൽ കളിക്കാനെത്തി. ഉൽക്കണ്ഠയും വികാരാവേശവുംകൊണ്ട് കാത്യ യുടെ ശ്വാസഗതി വർദ്ധിയ്ക്കുന്നതു ഞാനറിഞ്ഞു. എന്നത്തേക്കാളും എ നിയ്ക്കേറെ സന്തോഷവും ആഹ്ലാദവും തോന്നി.

"നിനക്കു പന്തുകളിയ്ക്കണോ?" അവൾ ചോദിച്ചു. "ഇവിടെ വന്നു നിൽക്ക്"

അവളെന്നെ മുറിയുടെ മൂലയ്ക്കൽ കൊണ്ടുചെന്നു നിർത്തി. കുറേക്കു ടി അകലേയ്ക്കു നീങ്ങി, എന്റെനേരെ പന്തെറിയേണ്ടതിനു പകരം അ വൾ മൂന്നടി പിന്നോട്ടു വാങ്ങി എന്നെ സാകൂതം നോക്കി. പെട്ടെന്ന വളുടെ മുഖം വിളറി. രണ്ടു കൈകൾകൊണ്ടും മുഖംപൊത്തി അവൾ സോഫയിലേയ്ക്കു വീണു. ഞാൻ മുന്നോട്ടാഞ്ഞു. പക്ഷേ, ഞാൻ പുറ ത്തേക്കു പോകുകയാണെന്നു കാത്യ ധരിച്ചു.

"പോവല്ലേ നെതോച്കാ, എന്റെ കൂടെയിരിയ്ക്കൂ!" സ്വയം നിയ ന്ത്രിയ്ക്കാൻ ശ്രമിച്ചുകൊണ്ട് അവൾ പറഞ്ഞു. "ഒരു മിനിട്ട്, ഇപ്പോഴെ ല്ലാം ശരിയാകും!"

പക്ഷേ, മിന്നൽവേഗത്തിൽ അവൾ ചാടിയെഴുന്നേറ്റു. കണ്ണീരൊ ലിപ്പിച്ച്, വിങ്ങിവീർത്ത മുഖവുമായി അവളെന്റെ കഴുത്തിൽ ചുറ്റിപ്പി ടിച്ചു. അവളുടെ കവിളുകൾ ചുവന്നിരുന്നു, ചുണ്ടുകൾ ചെറിപ്പഴംപോ ലെ വിണ്ടിരുന്നു, മുടിയിഴകൾ പറന്നു കിടന്നു. ഭ്രാന്തമായ ആവേശ ത്തോടെ അവളെന്നെ ചുംബിച്ചു. എന്റെ മുഖത്ത്, കണ്ണിൽ, ചുണ്ടിൽ, കഴുത്തിൽ, കൈകളിൽ അവൾ മാറിമാറി ചുംബിച്ചു. സമനില തെറ്റി യവളെപ്പോലെ അവൾ തേങ്ങിത്തേങ്ങിക്കരഞ്ഞു. കാത്യയെ ഞാ നെന്റെ ദേഹത്തോടു ചേർത്തുപിടിച്ചു. ആത്മസുഹൃത്തുക്കളെപ്പോലെ, നീണ്ട വിരഹം കഴിഞ്ഞു കാണുന്ന പ്രണയിനികളെപ്പോലെ, മധുര മായ ആനന്ദത്തോടെ ഞങ്ങൾ ആലിംഗനബദ്ധരായി. ഓരോ സ്പന്ദ നവും വേർതിരിച്ചു കേൾക്കാവുന്ന വിധം കാത്യയുടെ ഹൃദയം ശക്തി യായി മിടിച്ചു.

അടുത്ത മുറിയിൽനിന്നാരോ കാത്യയെ ഉറക്കെ വിളിയ്ക്കുന്നതു കേ ട്ടു. അവളെ അമ്മയുടെ അടുത്തേക്കു കൊണ്ടുപോകാൻ വന്ന ആയയാ യിരുന്നു, അത്. അവസാനമായി എന്നെ ശാന്തമായി, നിശ്ശബ്ദമായി, ഊഷ്മളമായി ഒന്നുകൂടി ചുംബിച്ച് അവൾ ആയയുടെകൂടെ പോയി. മരണത്തിൽനിന്നു നേരേ ഉയിർത്തെഴുന്നേറ്റതുപോലെ മുകളിലേയ്ക്ക് ഓടിക്കയറി ഞാൻ സോഫയിൽ കമിഴ്ന്നുവീണു തലയണയിൽ മു ഖമമർത്തി പൊട്ടിക്കരഞ്ഞു. എന്റെ നെഞ്ചു പൊട്ടിപ്പോകുന്നതുപോ ലെ ഹൃദയം പിടഞ്ഞു. രാത്രിവരെ എങ്ങനെയാണു കഴിച്ചു കൂട്ടിയതെ ന്നു ഞാനോർക്കുന്നില്ല. പതിനൊന്നുമണിയടിച്ചപ്പോൾ ഞാനുറങ്ങാ ൻ കിടന്നു. കാത്യ വന്നപ്പോൾ മണി പന്ത്രണ്ടായി. അകലെനിന്നുത ന്നെ അവളെന്നെ നോക്കി ചിരിച്ചു. പക്ഷേ ഒന്നും പറഞ്ഞില്ല. മന: പൂർവമെന്നപോലെ ആയ വളരെ സാവധാനം അവളുടെ ഉടുപ്പു മാറ്റി

നിശാവസ്ത്രം ധരിപ്പിയ്ക്കാൻ തുടങ്ങി.

"വേഗം, വേഗമാകട്ടെ", കാത്യ ധൃതികൂട്ടി.

"ഓമനയ്ക്കെന്തു പറ്റി? മുകളിലേയ്ക്ക് ഓടിക്കയറിയതുകൊണ്ടാണോ വല്ലാതെ നെഞ്ചിടിയ്ക്കുന്നത്?", ആയ വാത്സല്യത്തോടെ അന്വേഷിച്ചു.

"എന്തമാന്തമാണിത്, വേഗം, വേഗം!" അക്ഷമയോടെ കാത്യ നിലത്ത് ആഞ്ഞു ചവിട്ടി.

"എന്തൊരു വികൃതിക്കുഞ്ഞ്!" ഷൂ ഊരിയെടുത്ത കാൽവണ്ണയിൽ ചുംബിച്ച് ആയ പറഞ്ഞു.

ഒടുവിൽ എല്ലാം കഴിഞ്ഞു കാത്യ ഉറങ്ങാൻ കിടന്നു.

ആയ മുറി വിട്ടു പോയ ക്ഷണം അവൾ കിടയ്ക്കയിൽനിന്നെഴുന്നേറ്റ് എന്റെ നേർക്കെടുത്തു ചാടി. ഞാനുറക്കെ നിലവിളിയ്ക്കാൻ ഭാവിച്ചു.

"നീയെന്റെ കിടയ്ക്കയിലേയ്ക്കു വാ, എന്റെകൂടെ കിടക്ക്!" എന്നെ പിടിച്ചുവലിച്ചുകൊണ്ട് അവൾ പറഞ്ഞു.

ഞാൻ കാത്യയുടെ കിടയ്ക്കയിലായി. ആവേശത്തോടെ ഞങ്ങൾ കെട്ടിപ്പിച്ചു. കാത്യ എന്നെ ചുംബിച്ചുകൊണ്ടേയിരുന്നു.

"ഞാനോർക്കുകയായിരുന്നു, അന്നൊരുദിവസം രാത്രി നീയെങ്ങനെയാണ് എന്നെ ചുംബിച്ചതെന്ന്!" ഒരു നായ്ക്കുഞ്ഞിനെപ്പോലെ മുഖം ചുവപ്പിച്ചുകൊണ്ട് അവൾ പറഞ്ഞു. എനിയ്ക്കു കരച്ചിൽ വന്നു.

"നെതോച്കാ," കണ്ണീരിലൂടെ കാത്യ മന്ത്രിച്ചു. "എന്റെ കൊച്ചുമാലാഖേ, ഞാൻ നിന്നെ എത്രകാലമായി സ്നേഹിയ്ക്കാൻ തുടങ്ങിയിട്ട്! നിനക്കറിയാമോ അതെന്നു മുതലാണെന്ന് ?"

"എന്നു മുതലാണത്?" ഞാനാരാഞ്ഞു.

"നിന്നോടു മാപ്പുചോദിയ്ക്കാൻ അച്ഛനെന്നെ നിർബ്ബന്ധിച്ച അന്നു മുതൽ, ആരുമില്ലാത്ത പാവം കുട്ടി!" എന്നെ ചുംബനങ്ങൾകൊണ്ടു പൊതിഞ്ഞ അവൾ ഒരേസമയം ചിരിയ്ക്കുകയും കരയുകയും ചെയ്തു.

"കാത്യാ........!"

"അതേ, നെതോച്കാ........ അതെ! "

"നമ്മളെത്ര കാലം കാത്തിരുന്നു?." എനിക്കു തുടരാനായില്ല.

വീണ്ടും ഞങ്ങൾ കെട്ടിപ്പിടിച്ചു. മൂന്നു മിനിട്ടു നേരത്തേയ്ക്ക് ആരു മൊന്നും പറഞ്ഞില്ല.

"നോക്ക്, നീയെന്താണ് എന്നെക്കുറിച്ച് എപ്പോഴും വിചാരിയ്ക്കുന്നത്?" കാത്യ ചോദിച്ചു.

"എത്രയേറെ ഞാനാലോചിച്ചു, കാത്യാ, ഞാൻ സദാ നിന്നെപ്പറ്റി ചിന്തിച്ചു. രാവും പകലും അതായിരുന്നു, എന്റെ വിചാരം!".

"നീ എന്നെക്കുറിച്ചു സ്വപ്നത്തിലും സംസാരിച്ചു!"

"നേരോ?"

"വളരെയേറെ തവണ നീ കരഞ്ഞു!"

"നീയെന്താണെപ്പോഴും അഭിമാനം നടിച്ചു നടക്കുന്നത്?"

"അതൊരു മണ്ടത്തരമായിരുന്നു, നെതോച്കാ, ചിലപ്പോൾ എനിക്കങ്ങനെ തോന്നും. എനിയ്ക്കു നിന്നോടു ദേഷ്യമായിരുന്നു"

"എന്തിന്?"

"ഞാൻ ചീത്തയായതുകൊണ്ട്. ഒന്നാമത്, നീയെന്നേക്കാൾ മിടുക്കി. പിന്നെ അച്ഛൻ എന്നേക്കാൾ നിന്നെ ഇഷ്ടപ്പെട്ടു. അച്ഛൻ നല്ലൊരാളാണ്, അല്ലേ, നെതോച്കാ?"

"അതെ," പ്രഭുവിനെക്കുറിച്ചോർത്തു ഞാനാർദ്രയായി പറഞ്ഞു.

"അദ്ദേഹത്തിനു നല്ലൊരു ഹൃദയമുണ്ട്!" കാത്യ കാര്യഗൗരവത്തോടെ പറഞ്ഞു. "പക്ഷേ, ഞാനെന്തു ചെയ്യും? എപ്പോഴും അങ്ങനെ... ശരി, പിന്നെ നിന്നോടു മാപ്പു ചോദിച്ചപ്പോൾ എനിക്കു കരച്ചിലടക്കാനായില്ല. അതു വീണ്ടും പിണക്കത്തിനു കാരണമായി"

"അതേ, ഞാൻ കണ്ടു, നീ കരയാൻ ഭാവിയ്ക്കുന്നതു ഞാൻ കണ്ടു".

"മിണ്ടാതിരിയ്ക്ക്, മണ്ടിപ്പെണ്ണേ! നീയൊരു കരയുംകുഞ്ഞല്ലേ!" എന്റെ വായ കൈകൊണ്ടു മൂടി അവളെന്നെ പരിഹസിച്ചു. "നോക്ക്, ഞാൻ നിന്നെ ഇഷ്ടപ്പെടാൻ ശ്രമിച്ചു. അതോടൊപ്പം വെറുക്കാനും ആഗ്രഹിച്ചു. നിന്നെ ഞാനെത്രമാത്രം വെറുത്തു, എത്രമാത്രം...... !"

"എന്തിന്?"

"നിന്നോടു പിണക്കമായതുകൊണ്ട്. അതെന്താണെന്ന് എനിയ്ക്കറിയില്ല! നിനക്കെന്നെക്കൂടാതെ കഴിയാൻ പറ്റില്ലെന്ന് എനിയ്ക്കു മനസ്സിലായി. അതുകൊണ്ടു ഞാൻ വിചാരിച്ചു, 'ഞാനവളെ നോവിയ്ക്കും'.

"കാത്യാ........"

"എന്റെ പ്രിയപ്പെട്ടവളേ," എന്റെ കൈ ചുംബിച്ചുകൊണ്ട് കാത്യ പറഞ്ഞു. "പിന്നെ ഞാൻ നിന്നോടു മിണ്ടാതിരുന്നു, ഒരു കാരണവുമില്ലാതെ. ഫാൾസ്റ്റാഫിനെ ഞാൻ തൊട്ടതു നീയോർക്കുന്നുണ്ടോ?"

"നിന്റെയൊരു ധൈര്യം!"

"ഞാൻ ഭയപ്പെട്ടില്ലെന്നാണോ നീ കരുതിയത്? എന്തിനാണു ഞാനവന്റെ അടുത്തേയ്ക്കു ചെന്നതെന്നു നിനക്കു മനസ്സിലായോ?"

"ഇല്ല, എന്താണത്?"

"നീ എന്നെത്തന്നെ നോക്കിക്കൊണ്ടിരിയ്ക്കുന്നതു കണ്ടപ്പോൾ, എന്തും വരട്ടെ, ഞാൻ അവസാനംവരെ പോകാൻ തീരുമാനിച്ചു. ഞാൻ നിന്നെ ശരിയ്ക്കും പേടിപ്പിച്ചു, അല്ലേ? നീ എന്നെച്ചൊല്ലി ഭയപ്പെട്ടു?"

"ശരിയ്ക്കും ഞാൻ വിറച്ചുപോയി!"

"ഞാൻ കണ്ടു. ഫാൾസ്റ്റാഫ് ഒന്നും ചെയ്യാതെ നടന്നു പോയപ്പോൾ ഞാനെത്രമാത്രം ആശ്വസിച്ചെന്നോ! ദൈവമേ, അവൻ പൊയ്ക്കഴിഞ്ഞപ്പോൾ ഞാനതോർത്ത് എത്ര പേടിച്ചുപോയി! ആ ഭീകരജന്തു!", കാത്യ ഉറക്കെയുറക്കെ പൊട്ടിച്ചിരിച്ചു. ക്ഷീണിച്ച മുഖമുയർത്തി എന്നെ സൂക്ഷിച്ചു നോക്കി. അവളുടെ നീണ്ട കൺപോളകളിൽ മുത്തുമണികൾപോലെ കണ്ണീർത്തുള്ളികൾ തങ്ങിനിന്നു.

"എന്തേ, എനിയ്ക്കിത്ര ഇഷ്ടം തോന്നാൻതക്ക എന്താണു നിനക്കുള്ളത്? കൊലുന്നനെ മുടിയുള്ള പാവം കുഞ്ഞ്, എത്ര സാധുവാണു നീ, എപ്പോഴും കരഞ്ഞ്, നീലക്കണ്ണുകളുള്ള പാവം അനാഥക്കുഞ്ഞ്!"

പിന്നേയും പിന്നേയും ചുംബിയ്ക്കാൻ കാത്യ എന്റെ നേരെ കുനിഞ്ഞു. ഒന്നുരണ്ടു തുള്ളി കണ്ണീർ എന്റെ കവിളിൽ വന്നു വീണു. അവൾ

അത്യന്തം അസ്വസ്ഥയായിരുന്നു.

"നിന്നെ ഞാനെത്ര സ്നേഹിച്ചു! പക്ഷേ, ഞാൻ പറഞ്ഞുകൊണ്ടിരുന്നു, 'ഇല്ല, ഞാനവളോടു പറയില്ല!' ഞാനെത്ര പിടിവാശിക്കാരിയാണെന്നറിയാമോ? എന്തിനാണു ഞാൻ പേടിച്ചത്, എന്തിനാണു ഞാൻ നാണിച്ചത്? നോക്ക്, ഇപ്പോൾ നമുക്കെത്ര സന്തോഷമായി!"

"കാത്യാ, ഇതെന്നെ വല്ലാതെ വേദനിപ്പിയ്ക്കുന്നു!" ആഹ്ലാദത്തിന്റെ പാരമ്യത്തിൽ ഞാൻ പറഞ്ഞു. "എന്റെ ഹൃദയം പൊട്ടിപ്പോകുന്നു!"

"അതേ, നെതോച്കാ, കേൾക്ക്, നീയിതു കേൾക്ക്....... ആരാണു നിനക്കു നെതോച്കാ എന്നു പേരിട്ടത്?"

"അമ്മ!"

"നിന്റെ അമ്മയെക്കുറിച്ച് എന്നോടു പറയ്!"

"എല്ലാം ഞാൻ പറയാം!" ഉദ്വേഗത്തോടെ ഞാൻ പറഞ്ഞു.

"പിന്നെ... എന്റെ അരികു തുന്നിയ ആ രണ്ടു തൂവാലകൾ നീയെവിടെ കൊണ്ടിട്ടു? മാത്രമല്ല, എന്റെ റിബണും നീയെടുത്തു! നാണമില്ലാത്തൊരു പെണ്ണ്! എല്ലാം എനിയ്ക്കറിയാം"

ലജ്ജകൊണ്ടു കണ്ണിൽ വെള്ളം നിറയുന്നതുവരെ ഞാൻ ചിരിച്ചു.

"ഇല്ല...!", ഞാൻ വിചാരിച്ചു, 'ഞാനവളെ വേദനിപ്പിയ്ക്കും, അവൾ ഇനിയും കാത്തിരിയ്ക്കട്ടെ!' ചിലപ്പോൾ ഞാൻ ചിന്തിച്ചു 'ഞാനവളെ ഒരു തുണ്ട് ഇഷ്ടപ്പെടുന്നില്ല, എനിയ്ക്കവളെ സഹിയ്ക്കാനാവില്ല!' എന്റെ കുഞ്ഞാടേ, നീയെപ്പോഴും ഒന്നും മിണ്ടാതെ ഒതുങ്ങിനിന്നു. എന്റെ വിഡ്ഢിത്തങ്ങൾ നിനക്കു മനസ്സിലാകുമെന്നോർത്തു ഞാനെത്ര ഭയപ്പെട്ടു! നീ മിടുക്കിയാണു നെതോച്കാ, നീ സമർത്ഥയാണ്, അല്ലേ?"

"നീയെന്താണ് അർത്ഥമാക്കുന്നത്, കാത്യാ?" ചെറിയൊരു പരിക്കേറ്റു വേദനിച്ചതുപോലെ ഞാൻ ചോദിച്ചു.

"അല്ല, നീ സമർത്ഥതന്നെയാണ്!" കാത്യ ഗൗരവത്തോടെ ഉറപ്പിച്ചു പറഞ്ഞു. "എനിയ്ക്കതറിയാം. ഒരുദിവസം രാവിലെ ഉണർന്നപ്പോൾ എനിയ്ക്കു നിന്നോട് അടക്കാനാവാത്ത ഇഷ്ടം തോന്നി. രാത്രിമുഴുവൻ

ഞാൻ നിന്നെ സ്വപ്നം കാണുകയായിരുന്നു. താഴെ നിന്റെ അടുത്തേയ്ക്കു വരാൻ അമ്മയോട് അനുവാദം ചോദിക്കാമെന്നു ഞാൻ കരുതി. അടുത്ത നിമിഷം ഞാനതു മാറ്റി, 'എനിക്കവളെ ഇഷ്ടപ്പെടേണ്ട ഒരു കാര്യവുമില്ല!" അടുത്ത രാത്രി ഇടയ്ക്ക് ഉണർന്നപ്പോൾ ഞാനാലോചിച്ചു. 'തലേന്നത്തെപ്പോലെ അവളിന്നും വന്നെങ്കിൽ!' നീ യഥാർത്ഥത്തിൽ അപ്പോഴവിടെ വന്നു! ഞാനപ്പോൾ ഉറക്കം നടിച്ചു കിടന്നു... എത്ര നാണമില്ലാത്ത ജീവികളാണു നമ്മളൊക്കെ, നെതോച്കാ?"

"പക്ഷേ, നീയെന്താണ് എന്നെ ഇഷ്ടപ്പെടേണ്ടെന്നു കരുതിയത്?"

"എനിയ്ക്കറിയില്ല, ഞാനെന്തു വിഡ്ഢിത്തമാണു ചെയ്തത്? എനിയ്ക്കെന്നും നിന്നെ ഇഷ്ടമായിരുന്നു. ഞാനെന്നും നിന്നെ ഇഷ്ടപ്പെട്ടു. കുറച്ചു കാലം കഴിഞ്ഞപ്പോൾ എനിയ്ക്കു സഹിയ്ക്കാൻ പറ്റാതായി. ഞാൻ വിചാരിച്ചു, 'ഒരുദിവസം ഞാനവളെ ചുംബിയ്ക്കും, അതല്ലെങ്കിൽ നുള്ളി നോവിയ്ക്കും' നിനക്കു ഞാനൊന്നു വെച്ചിട്ടുണ്ട്, പെണ്ണേ!", അവളെന്റെ തുടയിൽ നുള്ളി. "ഞാൻ ഷൂലേസ് കെട്ടിത്തന്നത് ഓർമ്മയുണ്ടോ?"

"അതെ, ഞാനോർക്കുന്നു".

"എനിയ്ക്കു നല്ല ഓർമ്മയുണ്ട്, നിനക്കന്നു സന്തോഷമായോ? ഞാൻ നിന്നെ അടുത്തുകണ്ടു. "എന്തൊരു സുന്ദരിക്കുട്ടി!" ഞാൻ ചിന്തിച്ചു. "ഞാനിപ്പോൾ അവളുടെ ഷൂ കെട്ടിക്കൊടുത്താൽ അവളെന്തു വിചാരിയ്ക്കും? ഞാനും അന്നു നല്ല സന്തോഷത്തിലായിരുന്നു. നിനക്കറിയുമോ, എനിക്കു നിന്നെ ശരിക്കും ചുംബിക്കാൻ തോന്നി, പക്ഷേ ഞാനതു ചെയ്തില്ല. അതൊരു തമാശയായി എനിയ്ക്കു തോന്നി. നമ്മൾ നടക്കാൻ പോയ സമയം അതോർത്ത് എനിക്കു ചിരിവന്നു വിങ്ങിപ്പൊട്ടി. അതുകൊണ്ടെനിയ്ക്കു നിന്റെ മുഖത്തുപോലും നോക്കാൻ കഴിഞ്ഞില്ല. നീയെനിയ്ക്കുവേണ്ടി ആ ഇരുട്ടറയിലേയ്ക്കു പോയതിൽ ഞാനെത്ര ആശ്വസിച്ചെന്നോ!".

"നിനക്കു പേടി തോന്നിയോ?"

"ഞാൻ ശരിയ്ക്കും വല്ലാതെ ഭയപ്പെട്ടുപോയി!"

"നീയതു ചെയ്തെന്നു പറഞ്ഞതിലല്ല, എനിക്കു സന്തോഷം തോന്നിയത്. മറിച്ച് എനിയ്ക്കുവേണ്ടി ശിക്ഷ ഏറ്റുവാങ്ങാൻ തയാറായതിലാണ്! ഞാൻ വിചാരിച്ചു, 'അവളിപ്പോൾ കരയുന്നുണ്ടാകും. പക്ഷേ ഞാനവളെ എത്രമാത്രം സ്നേഹിയ്ക്കുന്നു. നാളെ ഞാനവളെ എങ്ങനെ ചുംബിയ്ക്കും, എങ്ങനെയാണ് എനിയ്ക്കതിനു കഴിയുക?' ഞാൻ കരഞ്ഞുപോയി. പക്ഷേ എനിയ്ക്കൊട്ടും പശ്ചാത്താപമുണ്ടായില്ല, നിന്നോടൊട്ടു സഹതാപവും തോന്നിയില്ല ."

"പക്ഷേ, ഞാൻ കരഞ്ഞില്ല, പകരം എനിയ്ക്കു സന്തോഷമാണു തോന്നിയത്."

"ആ, നീ കരഞ്ഞില്ല...? നീയൊരു കൗശലക്കാരിതന്നെ!", ചുണ്ടമർത്തി അവൾ അത്ഭുതപ്പെട്ടു.

"കാത്യാ..., പ്രിയപ്പെട്ടവളേ, നീയെത്ര സുന്ദരിയായിരിയ്ക്കുന്നു!"

"അതേ, ഞാനങ്ങനെതന്നെയല്ലേ? ശരി, ഇനി നിനക്കെന്തും എന്നെ ചെയ്യാം. എന്റെ തന്റേടക്കാരീ, നീയെന്നെ നുള്ളിനോവിയ്ക്ക്! എന്റെ പ്രിയപ്പെട്ടവളേ, നിന്റെയിഷ്ടംപോലെ എന്നെ നുള്ളിക്കോ!"

"അതെ, നീയൊരു വെറും സാധു!"

"ശരി, ഇനി അടുത്ത പരിപാടിയെന്താ?"

"മണ്ടിപ്പെണ്ണ്!"

"ഇനിയെന്തു ചെയ്യും?"

"എന്തേ, എന്നെ ചുംബിയ്ക്ക്!"

അങ്ങനെ പരസ്പരം ചുംബിച്ചും ചിരിച്ചും കരഞ്ഞും ഞങ്ങളുടെ ചുണ്ടുകൾ വിങ്ങിവീർത്തു.

"നെതോച്കാ, ആദ്യമേതന്നെ പറയട്ടെ, ഇനി നമുക്കൊരുമിച്ചു കിടക്കാം! നമുക്കിഷ്ടംതോന്നുമ്പോഴൊക്കെ പരസ്പരം ചുംബിയ്ക്കാം. ഞാനേതായാലും നിന്നെയങ്ങനെ ദു:ഖിച്ചിരിയ്ക്കാൻ വിടില്ല. നിനക്കെന്താണെപ്പോഴും ഒരു ദു:ഖം? നീയതെന്നോടു പറയില്ലേ?"

"ഞാനെല്ലാം നിന്നോടു പറയാം. പക്ഷേ ഇപ്പോഴെനിയ്ക്കു ദു:ഖമില്ല.

സന്തോഷവതിയാണ ഞാനിപ്പോൾ! "

"അതുപോര, നിനക്ക് എന്നെപ്പോലെ തുടുത്ത കവിളുകളുണ്ടാവ ണം. നാളത്തെ ദിവസം പെട്ടെന്ന വന്നെങ്കിൽ! ഉറക്കം വരുന്നു ണ്ടോ, നെതോച്കാ?"

"ഇല്ല!"

"എന്നാൽ നമുക്കിനിയും സംസാരിക്കാം!"

പിന്നേയും രണ്ടുമണിക്കൂറോളം ഞങ്ങൾ വർത്തമാനം പറഞ്ഞിരു ന്നു. എന്തിനെക്കുറിച്ചാണ ഞങ്ങൾ സംസാരിച്ചതെന്ന ദൈവത്തിനു മാത്രമറിയാം! ആദ്യമേതന്നെ കാത്യ സ്വന്തം ഭാവിയെക്കുറിച്ചു തീരു മാനിച്ച് ഉറപ്പിച്ചതെല്ലാം പറഞ്ഞു. ഇന്നത്തെ അവസ്ഥയും വിശദമാ യി വിവരിച്ചു. അവൾ മറ്റാരേക്കാളും, ഒരുപക്ഷേ എന്നേക്കാളും, അച്ഛ നെയാണ സ്നേഹിക്കുന്നതെന്ന ഞാനറിഞ്ഞു. മാഡം ലിയോറ്റാർ ഡ് കാണുന്നത്ര കണിശക്കാരിയല്ലെന്നും വിശ്വസിക്കാൻ കൊള്ളാ വുന്ന മാന്യയാണെന്നും ഞങ്ങൾ ഏകകണ്ഠമായി ഉറപ്പിച്ചു. തുടർന്നു നാളെയെന്താണ ചെയ്യേണ്ടതെന്ന ഞങ്ങളാലോചിച്ചു. നാളെയെന്ന ല്ല, പിന്നീടുള്ള ദിവസങ്ങളിലെ, ചുരുക്കത്തിൽ അടുത്ത ഇരുപതു വർ ഷത്തെ ജീവിതത്തെ സംബന്ധിച്ചു ഞങ്ങൾ വിശദമായൊരു പദ്ധ തി തയാറാക്കി. ഞങ്ങളെങ്ങനെയാണ് ഒരുമിച്ചു കഴിയേണ്ടതെന്നും കാത്യ തീരുമാനിച്ചു. ഒരുദിവസം അവളെന്നോടു കൽപ്പിക്കുകയും ഞാനനുസരിക്കുകയും ചെയ്യുക, അടുത്ത ദിവസം നേരെ മറിച്ച് ഞാ നാജ്ഞാപിക്കുകയും അവൾ ചോദ്യം കൂടാതെ അനുസരിക്കുകയും ചെ യ്യുക, അങ്ങനെ ഒന്നിടവിട്ട ദിവസം ഓരോരുത്തരുടേയും പങ്കു തുല്യ മായി വീതിക്കപ്പെട്ടു. ആരെങ്കിലും മന:പൂർവം അനുസരിക്കാതിരുന്നാ ൽ പുറമേക്കു വഴക്കു കൂടാമെങ്കിലും പെട്ടെന്നുതന്നെ അനുരഞ്ജന ത്തിനു ശ്രമിക്കണമെന്നും ഞങ്ങൾ ധാരണയിലെത്തി. സത്യത്തിൽ ആനന്ദത്തിന്റെ അനന്തമായൊരു കാലം വന്നു കഴിഞ്ഞെന്നു ഞ ങ്ങൾ സങ്കൽപ്പിച്ചു. അവസാനം തുടർച്ചയായ സംസാരംമൂലം ഞങ്ങ ൾ ക്ഷീണിതരായി. കണ്ണുകൾ തുറന്നുപിടിക്കാൻ ഞാൻ ആയാസ

പ്പെട്ടു. കാത്യ എന്നെ ഉറക്കംതൂങ്ങിയെന്നു പറഞ്ഞു കളിയാക്കി. പക്ഷേ എന്നേക്കാൾ മുമ്പേ ഉറങ്ങിയത് അവളായിരുന്നു. കാലത്തു ഞങ്ങൾ ഒരേ നിമിഷം കണ്ണുതുറന്നു. ആരോ വരുന്ന ശബ്ദംകേട്ടു ധൃതിപ്പെട്ടൊന്നു ചുംബിച്ച് ഞാനെന്റെ കിടയ്ക്കയിലേയ്ക്കു ചാടിവീണു.

പകൽമുഴുവൻ എങ്ങനെ സന്തോഷം പങ്കുവെയ്ക്കുമെന്നറിയാതെ ഞങ്ങൾ പരതി നടന്നു. സർവോപരി മറ്റുള്ളവരുടെ നോട്ടത്തിൽനിന്ന് ഒഴിഞ്ഞു മാറാൻ ഞങ്ങളെപ്പോഴും ശ്രമിച്ചു. ഒടുവിൽ ഞാനവളോട് എന്റെ കഥ പറയാൻ തുടങ്ങി. കഥ കേട്ട് കാത്യയുടെ മനസ്സു കണ്ണീരുകൊണ്ടു കലങ്ങി.

"നീയൊരു പഠിച്ച കള്ളിയാണ്! ഇതെല്ലാം എന്തുകൊണ്ട് എന്നോടു മുമ്പേ പറഞ്ഞില്ല? ഞാൻ നിന്നെ എത്ര ഇഷ്ടപ്പെട്ടേനെ! ആ തെരുവിലെ കുട്ടികൾ നിന്നെ വല്ലാതെ ഉപദ്രവിച്ചിരുന്നോ? "

"അതേ, എനിയ്ക്കവരെ ഭയങ്കരപേടിയായിരുന്നു."

"കള്ളക്കഴുവേറികൾ! നിനക്കറിയാമോ നെതോച്കാ, തെരുവിൽവെച്ച് ഒരാൺകുട്ടി മറ്റൊരുത്തനെ അടിയ്ക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്. നാളെ ഞാൻ ഫാൾസ്റ്റാഫിന്റെ ചൂരലെടുത്ത് അത്തരക്കാരെ നല്ല വീക്കുവെച്ചു കൊടുക്കും!," അവളുടെ കണ്ണുകൾ ദേഷ്യംകൊണ്ടു തിളങ്ങി.

ആരെങ്കിലും അടുത്തേക്കു വന്നാൽ ഞങ്ങൾ ഭയപ്പെട്ടു. ചുംബിക്കുമ്പോൾ കൈയോടെ പിടിയ്ക്കപ്പെടുമെന്നു ഞങ്ങൾ പരിഭ്രമിച്ചു. ആ ദിവസം ഒരായിരം തവണയെങ്കിലും ഞങ്ങൾ ചുംബിച്ചിട്ടുണ്ടാകും. അന്നും അതിനടുത്ത ദിവസവും അങ്ങനെ കഴിഞ്ഞു. ആഹ്ലാദംകൊണ്ടു ശ്വാസംകിട്ടാതെ മരിക്കുമെന്നുപോലും ഞാൻ ഭയന്നു. പക്ഷേ ഞങ്ങളുടെ സന്തോഷം അധികനാൾ നീണ്ടുനിന്നില്ല.

കാത്യയുടെ സകല പ്രവൃത്തികളും മാതാപിതാക്കളെ അറിയിയ്ക്കേണ്ട ബാദ്ധ്യത മാഡം ലിയോറ്റാർഡിനുണ്ടായിരുന്നു. ആ ദിവസങ്ങളിൽ ഞങ്ങളിൽ കണ്ട അത്ഭുതപൂർവമായ മാറ്റം അവരുടെ ശ്രദ്ധയിൽപ്പെടാതിരുന്നില്ല. സംഭവങ്ങളെ പരസ്പരം ബന്ധിപ്പിയ്ക്കുന്ന കണ്ണിക

ളെക്കുറിച്ചുള്ള സൂചനകളും അവർക്കു ലഭിച്ചു. അവർ കാത്യയുടെ അമ്മയോട് കഴിഞ്ഞ മൂന്നു ദിവസങ്ങളായി ഞങ്ങൾ ഒരുനിമിഷംപോലും പിരിയാതെ ഒന്നിച്ചാണു നടക്കുന്നതെന്നും ഒരുതരം പ്രത്യേകമായ സന്തോഷലഹരിയിൽ സമനില തെറ്റിയവരെപ്പോലെ പരസ്പരം ചുംബിച്ചും കരഞ്ഞും മുമ്പൊരിയ്ക്കലും കാണാത്ത ഒരു മാറ്റം പ്രകടമാണെന്നും പറഞ്ഞു കേൾപ്പിച്ചു. കാരണങ്ങൾ കൃത്യമായറിയില്ലെങ്കിലും കാത്യ വളർച്ചയുടെ ഒരു പ്രതിസന്ധി കടക്കുകയാണെന്നവർ അഭിപ്രായപ്പെട്ടു. കുറച്ചു കാലം ഞങ്ങൾ തമ്മിലുള്ള ഇടപഴകലിനൊരു നിയന്ത്രണം വെയ്ക്കുന്നതു നല്ലതാണെന്നും അവർ നിർദ്ദേശിച്ചു.

"ഞാനതേക്കുറിച്ചു കുറേക്കാലമായി ആലോചിയ്ക്കുന്നു", പ്രഭ്വി പറഞ്ഞു. "വിചിത്രസ്വഭാവിയായ ആ അനാഥപ്പെണ്ണ് കുഴപ്പങ്ങളുണ്ടാക്കുമെന്നു ഞാനൂഹിച്ചിരുന്നു. അവളുടെ കഴിഞ്ഞ കാലത്തെക്കുറിച്ചു പറഞ്ഞുകേട്ട കാര്യങ്ങൾ! മോശം, വളരെ മോശം...! അതെല്ലാം കാത്യയെ സ്വാധീനിച്ചിട്ടുണ്ടാകാം. കാത്യയ്ക്ക് അവളോട് അത്ര അടുപ്പമാണെന്നാണോ പറയുന്നത്?"

"അടുപ്പം മാത്രമല്ല അവസാനിയ്ക്കാത്ത ആരാധനതന്നെയുണ്ട്!"

പ്രഭ്വിയുടെ മുഖത്ത് അലോസരഭാവം പ്രകടമായി. മകൾക്ക് എന്നോടുള്ള അടുപ്പത്തെക്കുറിച്ചോർത്ത് അവർക്ക് ഒരുപക്ഷേ അസൂയ തോന്നിയിരിക്കാം.

"അതിലൊരു അസ്വാഭാവികതയുണ്ട്.", അവർ പറഞ്ഞു. "ആദ്യമൊക്കെ അവർ തമ്മിൽ ഒഴിഞ്ഞുമാറാനാണ് ശ്രമിച്ചത്. ഞാനതിൽ സന്തോഷിയ്ക്കുകയും ചെയ്തിരുന്നു. അവൾക്ക് ഇത്രയേ പ്രായമായിട്ടുള്ളുവെങ്കിലും എനിയ്ക്കതു തുറന്നു പറയാൻ വിഷമമുണ്ട്. ഞാനുദ്ദേശിച്ചതു മനസ്സിലായിരിക്കുമല്ലേ? കുട്ടിക്കാലത്തെ സ്വഭാവങ്ങളും രീതികളുമെല്ലാം അവളുൾക്കൊണ്ടു കഴിഞ്ഞു. എനിയ്ക്കറിയില്ല, പ്രഭു എന്തു വിശേഷമാണവളിൽ കാണുന്നതെന്ന്! അവളെയൊരു ബോർഡിംഗ് സ്കൂളിൽ ചേർക്കാമെന്നു പല തവണ ഞാൻ പറഞ്ഞുനോക്കി!"

മാഡം ലിയോറ്റാർഡ് ഒരുവിധത്തിൽ എന്റെ പക്ഷം ന്യായീക

രിയ്ക്കാൻ ശ്രമിച്ചെങ്കിലും ഞങ്ങളെ വേർപെടുത്താൻ പ്രഭ്വി തീരുമാനിച്ചുകഴിഞ്ഞിരുന്നു. അവരുടനെ കാത്യയെ വിളിച്ചുകൊണ്ടുവരാൻ ആളെ വിട്ടു. അടുത്ത ഞായറാഴ്ച വരെ, ഒരാഴ്ചക്കാലം, എന്നെ നേരിട്ടു കാണുന്നതിൽനിന്നും അവരവളെ വിലക്കി.

വൈകുന്നേരം വളരെ വൈകിയാണു ഞാൻ വിവരമറിഞ്ഞത്. എനിയ്ക്കു ദു:ഖം താങ്ങാൻ കഴിഞ്ഞില്ല.

ഞാൻ കാത്യയെക്കുറിച്ചുതന്നെ ചിന്തിച്ചു. എന്തായാലും ഈ വേർപാട് അവൾക്കു സഹിയ്ക്കാനാവില്ലെന്ന് എനിയ്ക്കു തോന്നി. വിഷമവും സങ്കടവും മൂലം രാത്രിയിൽ എനിയ്ക്കുറക്കം വന്നില്ല. രാവിലെ പ്രഭു കാണാൻ വന്നപ്പോൾ പ്രതീക്ഷയുടെ ചില സൂചനകൾ നൽകി. അദ്ദേഹം കഴിയുന്നത്ര ശ്രമിച്ചെങ്കിലും പ്രഭ്വിയുടെ തീരുമാനത്തിനു മാറ്റമുണ്ടായില്ല. സങ്കടംകൊണ്ടു ശ്വാസം വിടാൻ പോലും എനിക്കു കഴിഞ്ഞില്ല. പതുക്കെപ്പതുക്കെ ഞാൻ നിരാശയിലാണ്ടു.

മൂന്നാം ദിവസം രാവിലെ ആയ എനിയ്ക്കു കാത്യയുടെ ഒരു കുറിപ്പു കൊണ്ടുവന്നു തന്നു. അവൾ പെൻസിൽകൊണ്ടു കോറിവരച്ചെഴുതി :

"എനിയ്ക്കു നിന്നെ ഇഷ്ടമാണ്! അമ്മയുടെ അടുത്തിരിയ്ക്കുമ്പോഴും എങ്ങനെയാണിവിടെനിന്നു രക്ഷപ്പെട്ടു നിന്റെയടുത്തു വരുന്നതെന്നു മാത്രമേ ചിന്തിയ്ക്കുന്നുള്ളൂ. പക്ഷേ ഞാൻ രക്ഷപ്പെടും. എനിയ്ക്കത് ഉറപ്പുള്ളതുകൊണ്ട് ഞാനിപ്പോൾ കരയുന്നില്ല. നീയെന്നെ എങ്ങനെയാണിഷ്ടപ്പെടുന്നതെന്ന് എഴുതി അറിയിയ്ക്കൂ! രാത്രി മുഴുവൻ സ്വപ്നത്തിൽ ഞാൻ നിന്നെ കെട്ടിപ്പിടിയ്ക്കുമ്പോൾ എനിയ്ക്കു വല്ലാത്ത ദു:ഖം തോന്നി, നെതോച്കാ. കുറച്ചു മിഠായി കൊടുത്തയയ്ക്കുന്നു. കാണാം...... !"

അതേ രീതിയിൽത്തന്നെ ഞാൻ മറുപടിയുമെഴുതി. കാത്യയുടെ കത്തു കൈയിൽവെച്ച് പകൽമുഴുവൻ ഞാൻ കരഞ്ഞു. മാഡം ലിയോറ്റാർഡ് എന്നെ ആശ്വസിപ്പിയ്ക്കാൻ ശ്രമിച്ചു. പക്ഷേ എനിയ്ക്കത് അസഹ്യമായിത്തോന്നി. വൈകുന്നേരം അവർ പ്രഭുവിനെ വിവരമറിയിച്ചു. കാത്യയെ കാണാൻ കഴിഞ്ഞില്ലെങ്കിൽ മൂന്നാമതൊരു തവ

ണകൂടി എനിക്കു രോഗം വരുമെന്നവർ അവർ കരുതി. പ്രഭ്വിയോടു സകലതും തുറന്നു പറയാൻ പോയതിൽ തികഞ്ഞ പശ്ചാത്താപവും അവർക്കു തോന്നി. കാത്യയെക്കുറിച്ചു ഞാൻ ആയയോടും അന്വേഷിച്ചു. കരയുന്നില്ലെങ്കിലും അവൾ വല്ലാതെ വിളറിപ്പോയെന്നു ഞാൻ മനസ്സിലാക്കി.

പിറ്റേദിവസം രാവിലെ ആയ വന്ന് എന്റെ ചെവിയിൽ പറഞ്ഞു. "താഴെ പ്രഭുവിന്റെ വായനാമുറിയിലേയ്ക്കു ചെല്ലു! വലത്തുവശത്തെ കോണി വഴി ഇറങ്ങി പൊയ്ക്കോ!"

അകാരണമായൊരു ഭീതി എന്നെ ഗ്രസിച്ചു. എങ്കിലും പ്രതീക്ഷയോടെ ശ്വാസമടക്കി, ഞാൻ താഴേയ്ക്ക് ഓടിച്ചെന്നു വായനാമുറിയുടെ വാതിൽ തുറന്നു. അവളവിടെ ഇല്ലായിരുന്നു. പെട്ടെന്ന് എന്റെ പിന്നിൽനിന്നു കാത്യ പ്രത്യക്ഷപ്പെട്ട് എന്നെ കെട്ടിപ്പിടിച്ച് ഊഷ്മളമായി ചുംബിച്ചു. പൊട്ടിച്ചിരി, കരച്ചിൽ....... മിന്നൽവേഗത്തിൽ അവളെന്റെ കൈ വിട്ടുവിച്ച് പ്രഭുവിന്റെ തോളത്തേയ്ക്ക് ഒരണ്ണാൻകുഞ്ഞിനെപ്പോലെ ഓടിക്കയറി. പക്ഷേ, പിടിത്തംകിട്ടാതെ അവൾ സോഫയിലേയ്ക്കു വീണു. പിന്നാലെ പ്രഭുവും അവളുടെ മേലേയ്ക്കു മറിഞ്ഞു. കാത്യ സന്തോഷംകൊണ്ടു തുള്ളിച്ചാടുകയായിരുന്നു.

"അച്ഛാ, അച്ഛനെത്ര നല്ല മനുഷ്യനാണ്...!"

"വികൃതിക്കുരങ്ങുകൾ! നിനക്കെന്തു പറ്റി? ഇതെന്തൊരു ചങ്ങാത്തം? ഇതെന്തൊരിഷ്ടം? "

"മിണ്ടാതിരിയ്ക്കു, ഇതിനെക്കുറിച്ചൊരു ചുക്കും അച്ഛനറിയില്ല!"

വീണ്ടും ഞങ്ങൾ പരസ്പരം കരവലയത്തിലായി.

ഞാനവളെ അടുത്തു സൂക്ഷിച്ചുനോക്കി. മൂന്നു ദിവസംകൊണ്ട് അവളാകെ മെലിഞ്ഞുപോയി. മുഖത്തെ രക്തനിറം മാഞ്ഞു കരുവാളിപ്പു പടർന്നിരിയ്ക്കുന്നു. സങ്കടംകൊണ്ട് എന്റെ കണ്ണു നിറഞ്ഞു. കാത്യയെ അന്വേഷിയ്ക്കുന്നതിന്റെ അടയാളമായി പെട്ടെന്ന് ആയ വന്നു വാതിലിൽ മുട്ടി. കാത്യ മരണംപോലെ വിളറിവെളുത്തു.

"ഇന്നിത്രയും മതി, കുട്ടികളേ! ഇനി നമുക്കു ദിവസവും കണ്ടുമുട്ടാം.

ശരി, ദൈവം നിങ്ങളെ അനുഗ്രഹിയ്ക്കട്ടെ!" പ്രഭു പറഞ്ഞു.

ഞങ്ങളുടെ അവസ്ഥയിൽ അദ്ദേഹത്തിനനുകമ്പ തോന്നിയിരിയ്ക്ക ണം. പക്ഷേ, ആ പ്രവചനം ഫലിച്ചില്ല. വൈകുന്നേരം മോസ്ക്കോ യിൽനിന്നു സാഷയ്ക്കു സുഖമില്ലെന്നും രോഗം അത്യാസന്നമാണെ ന്നും വാർത്ത വന്നു. പ്രഭ്വി പിറ്റേന്നുതന്നെ പുറപ്പെടാൻ തീരുമാനിച്ചു. വളരെ പെട്ടെന്നാണതു സംഭവിച്ചത്. കാത്യയോടു വിടപറയുന്ന നി മിഷംവരെ ഞാനതേക്കുറിച്ചു തീരെ അറിഞ്ഞില്ല. പ്രഭുവിന്റെ നിർബ്ബ ന്ധം മൂലമാണു വിടപറയാൻ ഒരവസരം ഞങ്ങൾക്കു ലഭിച്ചത്. പ്രഭ്വി മനസ്സില്ലാമനസ്സോടെ സമ്മതിച്ചെന്നുമാത്രം. കാത്യ തകർന്നതുപോ ലെ കാണപ്പെട്ടു. പരിസരം മറന്നു ഞാൻ താഴോട്ടോടിച്ചെന്ന് കാത്യ യുടെ കഴുത്തിൽ ചുറ്റിപ്പിടിച്ചു. യാത്രാവണ്ടി ഒരുങ്ങിക്കഴിഞ്ഞിരുന്നു. എന്നെ കണ്ടയുടനെ കാത്യ ഉച്ചത്തിൽ നിലവിളിച്ച് ബോധംകെട്ടു വീണു. ഞാനവളെ ചുംബിയ്ക്കാനാഞ്ഞു. പ്രഭ്വി അവളെ ആശ്വസിപ്പി യ്ക്കാൻ ശ്രമിച്ചു. ഒടുവിൽ സ്വബോധം വന്ന് അവൾ എന്നെ ആവേശ ത്തോടെ കെട്ടിപ്പിടിച്ചു.

"നെതോച്കാ, നമുക്കു പിന്നെക്കാണാം...!" പെട്ടെന്നു മുഖത്തു ചി രിയുടെ വിവരണാതീതമായൊരു ഭാവത്തോടെ അവൾ പറഞ്ഞു. "എന്നെപ്പറ്റി ചിന്തിയ്ക്കാതിരിയ്ക്ക്! എനിയ്ക്കസുഖമൊന്നുമില്ല. ഒരുമാസ ത്തിനകം ഞാൻ വരും. പിന്നീടൊരിയ്ക്കലും നമ്മൾ പിരിയില്ല!".

"മതി", പ്രഭ്വി സാവധാനം പറഞ്ഞു. "നമുക്കു പുറപ്പെടാം"

പക്ഷേ കാത്യ ഒരിയ്ക്കൽക്കൂടി എന്റെയടുത്തു വന്നു. വലിഞ്ഞു മുറു കിയ പേശികൾകൊണ്ട് അവളെന്നെ ഗാഢമായി കെട്ടിപ്പുണർന്നു.

"എന്റെ ജീവനേ...!" എന്നെ കെട്ടിപ്പിടിച്ച് അവൾ ചെവിയിൽ മന്ത്രിച്ചു.

"ഇനി കണ്ടുമുട്ടുന്നതുവരെ... ശരി, പിന്നെക്കാണാം!"

അവസാനമായി ഞങ്ങൾ പരസ്പരം ചുംബിച്ചു. അവൾ കണ്ണിൽ നിന്നു മറഞ്ഞു... വളരെ, വളരെക്കാലത്തേയ്ക്ക്. ഞങ്ങൾ വീണ്ടും കാണ

ന്നതിനിടയിൽ പക്ഷേ നീണ്ട എട്ടു വർഷങ്ങൾ കടന്നുപോയി.

ഈ ഭാഗം, കുട്ടിക്കാലത്തു കാത്യയുമായുണ്ടായ സമാഗമം, മന:പൂർവമാണു ഞാനിത്ര വിശദമായി വിവരിച്ചത്. ഞങ്ങളുടെ ബന്ധം വേർപിരിയ്ക്കാൻ കഴിയുന്നതല്ല. അവളുടെ അഗാധമായ പ്രേമം എന്റേതുമായിരുന്നു. ഞാനവളേയും അവളെന്നേയും കണ്ടുമുട്ടിയതു വിധിയുടെ നിശ്ചയമായിരുന്നു.

ഒരിയ്ക്കൽക്കൂടി ബാല്യകാലത്തെ ഓർമ്മകളിലേയ്ക്കു മടങ്ങിപ്പോകാനുള്ള അസുലഭാവസരം നിഷേധിയ്ക്കാൻ എനിയ്ക്കാവില്ല.... ഇനിയെന്റെ കഥ കുറച്ചു കൂടി വേഗത്തിൽ മുന്നോട്ടുപോകും.

എന്റെ ജീവിതം വളരെ പെട്ടെന്നു മരണതുല്യമായൊരു ശാന്തതയിൽ ചെന്നു വീണു. പിന്നീട് പതിനാറു വയസ്സെത്തിയപ്പോൾ മാത്രമാണു ഞാനതിൽ നിന്നുണരുന്നത്....

പക്ഷേ, അതിനുമുമ്പ്.... പ്രഭുവിന്റെ കുടുംബം മോസ്ക്കോയിലേയ്ക്കു പോയതിനുശേഷം എനിയ്ക്കെന്തു സംഭവിച്ചെന്നതിനെക്കുറിച്ചുകൂടി...

എന്റെ സംരക്ഷണം തൽക്കാലത്തേക്കു മാഡം ലിയോറ്റാർഡിനെ ഏൽപ്പിച്ചാണവർ പോയത്. രണ്ടാഴ്ച കഴിഞ്ഞു പീറ്റേഴ്സ്ബർഗിലേയ്ക്കുള്ള അവരുടെ തിരിച്ചുവരവ് അനിശ്ചിതകാലത്തേയ്ക്കു നീട്ടിവെച്ചതായി വിവരം ലഭിച്ചു. വ്യക്തിപരമായ ചില കാരണങ്ങൾകൊണ്ടു മാഡം ലിയോറ്റാർഡിനു മോസ്ക്കോയിലേയ്ക്കു പോകാൻ കഴിഞ്ഞില്ല. പ്രഭുവിന്റെ കുടുംബവുമായുള്ള ബന്ധം അങ്ങനെ ഏതാണ്ടവസാനിപ്പിച്ച അവർ കാത്യയുടെ മൂത്ത സഹോദരി അലക്സാണ്ഡ്ര മിഹലോവ്നയുടെ വീട്ടിലേയ്ക്കു താമസം മാറ്റി.

അലക്സാണ്ഡ്ര മിഹലോവ്നയെക്കുറിച്ച് ഇതുവരെ ഞാൻ യാതൊന്നും പറഞ്ഞിട്ടില്ല. വാസ്തവത്തിൽ ഞാനവരെ ഒരു തവണമാത്രമേ കണ്ടിട്ടുള്ളൂ. പ്രഭ്വിയുടെ ആദ്യഭർത്താവിലുണ്ടായ മകളാണവർ. പ്രഭ്വിയുടെ കുടുംബചരിത്രം പലർക്കും വ്യക്തമായി അറിയാമായിരുന്നില്ല. അവരുടെ ആദ്യഭർത്താവ് ഒരു കരാറുപണിക്കാരനായിരുന്നു. രണ്ടാമതും വിവാഹിതയായപ്പോൾ മൂത്ത മകളെ എങ്ങനെയാണു

സംരക്ഷിയ്ക്കേണ്ടതെന്നറിയാതെ അവർ കുഴങ്ങി. സ്ത്രീധനം പരിമിതമായിരുന്നതുകൊണ്ട് നല്ലൊരു വിവാഹബന്ധത്തിനു സാദ്ധ്യതകളും കുറവായിരുന്നു. ഒടുവിൽ, നല്ല ഉദ്യോഗമുള്ള ധനികനായൊരു മാന്യനെത്തന്നെ നാലുവർഷങ്ങൾക്കുമുമ്പ് അലക്സാണ്ഡ്ര മിഹലോവ്ന വിവാഹം ചെയ്തു. തീർത്തും വ്യത്യസ്തവും അപരിചിതവുമായൊരു ലോകമായിരുന്നു, അവരുടേത്. പ്രഭ്വി വർഷത്തിൽ രണ്ടുതവണ മാത്രമാണവരെ കാണാൻ ചെന്നത്. ചെറിയച്ഛനായ പ്രഭുവാകട്ടെ കാത്യയോടൊപ്പം മിക്കവാറും ആഴ്ചകളിൽ അവരെ ചെന്നു കാണാറുണ്ട്. കാത്യ, മൂത്ത സഹോദരിയുമായി ഇടപഴകുന്നതിൽ പ്രഭ്വിയ്ക്കു തീരെ താൽപ്പര്യമുണ്ടായിരുന്നില്ല. അതുകൊണ്ട് അവരറിയാതെയാണു പ്രഭു, അലക്സാണ്ഡ്ര മിഹലോവ്നയെ ചെന്നു കാണാറുള്ളത്. സ്വഭാവ- ങ്ങളിൽ പരസ്പരവൈരുദ്ധ്യമുണ്ടെങ്കിലും കാത്യയ്ക്ക് അലക്സാണ്ഡ്ര മിഹലോവ്നയെ ഇഷ്ടമായിരുന്നു. ശാന്തയും സൗമ്യയുമായ അലക്സാണ്ഡ്ര മിഹലോവ്നയ്ക്ക് അക്കാലത്ത് ഇരുപത്തിരണ്ടുവയസ്സു കഴിഞ്ഞതേയുള്ളൂ. നിഗൂഢമായൊരു ദുഃഖവും അടക്കിവെച്ച ഹൃദയവേദനയും ആകർഷകമായ അവരുടെ പ്രകൃതത്തിൽ ഒരു നിരാസക്തിയുടെ നിഴൽ പരത്തി. ശിശുസഹജമായ ദൈവികപരിവേഷമുള്ള അവരുടെ മുഖശോഭക്കു നിരാസക്തിയുടെ നിഴൽ തീരെ യോജിച്ചതായിരുന്നില്ല. അവരുടെ മുഖത്തേക്കു നോക്കുന്ന ആർക്കും അദമ്യമായ ഒരാകർഷണശക്തി അനുഭവപ്പെടാതെ വയ്യ. ഞാനാദ്യം കാണുമ്പോൾ അസുഖംകൊണ്ടെന്നപോലെ അവരെ വല്ലാത്ത വിളർച്ച ബാധിച്ചിരുന്നു. ഒരു കന്യാസ്ത്രീയെപ്പോലെ അവർ ഏകാന്തജീവിതം ഇഷ്ടപ്പെട്ടു. മറ്റുള്ളവരെ കാണുകയോ സ്വീകരിയ്ക്കുകയോ ചെയ്യുന്നതിൽ അവർക്കു തീരെ താൽപര്യമുണ്ടായിരുന്നില്ല. അന്നവർക്കു കുട്ടികളും ഇല്ലായിരുന്നു. അവർ ഒരുദിവസം മാഡം ലിയോറ്റാർഡിനെ കാണാൻ വന്നതു ഞാനോർക്കുന്നു. എന്റെ അടുത്തുവന്നു വാത്സല്യത്തോടെ അവരെന്നെ ചുംബിച്ചു. മെലിഞ്ഞു പ്രായമായ മറ്റൊരാളും അവരുടെ കൂടെയു

ണ്ടായിരുന്നു. എന്നെ കണ്ടയുടൻ അദ്ദേഹത്തിന്റെ കണ്ണിൽ വെള്ളം നിറയുന്നതു ഞാൻ ശ്രദ്ധിച്ചു. വയലിനിസ്റ്റ് ബി.യായിരുന്നു, അദ്ദേഹം. അലക്സാണ്ഡ്രു മിഹലോവ്ന എന്നെ കൈകൊണ്ടു ചുറ്റിപ്പിടിച്ച് അവരുടെ കൂടെ, അവരുടെ മകളായി, കഴിയാൻ താൽപര്യമുണ്ടോ എന്നന്വേഷിച്ചു.

അവരുടെ മുഖത്തേക്കു നോക്കിയപ്പോൾ കാത്യയുടെ സഹോദരിയെ ഞാൻ തിരിച്ചറിഞ്ഞു. എന്റെ ഹൃദയം മുഴുവൻ കിടുങ്ങുന്ന അവാച്യമായൊരു വേദനയിൽ ഞാൻ പിടഞ്ഞു. സ്വയം നഷ്ടപ്പെടാതിരിയ്ക്കാൻ ഞാനവരെ മുറുകെ കെട്ടിപ്പിടിച്ചു. ഒരിയ്ക്കൽക്കൂടി എന്നെച്ചൂണ്ടി ആരോ 'അനാഥ'യെന്നു വിളിക്കുന്നതുപോലെ എനിയ്ക്കു തോന്നി. പക്ഷേ, അലക്സാണ്ഡ്രു മിഹലോവ്ന പ്രഭുവിന്റെ കത്തെടുത്ത് എന്നെ കാണിച്ചു. എനിയ്ക്കു വായിയ്ക്കാൻവേണ്ടി പ്രഭു എഴുതിയ ചില വരികൾ, തികട്ടിവന്ന തേങ്ങലിനിടയിലും ഞാൻ വായിച്ചു. സന്തോഷകരമായ ദീർഘായുസ്സു നേർന്നു തുടങ്ങുന്ന കത്തിൽ, അദ്ദേഹമെന്നോടു തന്റെ ഈ മൂത്ത മകളെ മാതൃനിർവിശേഷം സ്നേഹിക്കണമെന്ന് അപേക്ഷിച്ചു. കത്തിൽ കാത്യയും ചില വരികൾ കുറിച്ചിരുന്നു. ഇപ്പോൾ അമ്മയെ വിട്ടു പിരിയാൻ കഴിയില്ലെന്ന് അവളെഴുതി.

അങ്ങനെ അന്നു വൈകുന്നേരം രണ്ടാമതൊരു തവണകൂടി എനിയ്ക്കു പ്രിയപ്പെട്ടതെല്ലാം, അപ്പോഴേയ്ക്കും എനിയ്ക്കു സ്വന്തമായിക്കഴിഞ്ഞതെല്ലാം, ഉപേക്ഷിച്ചു മറ്റൊരു കുടുംബത്തിലേയ്ക്ക്, മറ്റൊരു വീട്ടിലേയ്ക്ക്, പുതിയൊരു കൂട്ടം രക്ഷിതാക്കളുടെ ഇടയിലേയ്ക്കു ഞാൻ പ്രവേശിച്ചു. മന:ക്ളേശം മൂലം പരിക്ഷീണയും വ്രണിതഹൃദയയുമായാണു ഞാനവിടെ എത്തിയത്... ഇനി പുതിയൊരു കഥ ആരംഭിയ്ക്കുന്നു.

# ആറ്

നിസ്സംഗരായ സന്യാസിനിമാർക്കിടയിൽ കഴിയുന്നപോലെ സ്വച്ഛവും ശാന്തവുമായിരുന്നു എന്റെ തുടർന്നുള്ള ജീവിതം. പുതിയ രക്ഷാകർത്താക്കളുടെ കൂടെ ഞാൻ എട്ടുവർഷത്തോളം താമസിച്ചു. ബന്ധുക്കളും സ്നേഹിതരും ഒത്തു ചേരുന്ന ആഘോഷങ്ങളോ സൗഹൃദസന്ധ്യകളോ വളരെ അപൂർവമായി മാത്രമേ ഞാനവിടെ കാണാറുള്ളൂ. അലക്സാണ്ഡ്ര മിഹലോവ്നയുടെ ഭർത്താവിനെ ഔദ്യോഗികാവശ്യത്തിനായി കാണാൻ വരുന്ന ചിലരും കുടുംബസുഹൃത്തായ ബി. യും ഇടയ്ക്കിടെ വരുന്നതൊഴിച്ചാൽ മറ്റാരും ഞങ്ങളെ കാണാനെത്തിയില്ല. അലക്സാണ്ഡ്ര മിഹലോവ്നയുടെ ഭർത്താവാകട്ടെ, ഔദ്യോഗികകാര്യങ്ങളുമായി ബന്ധപ്പെട്ടു മിക്കവാറും തിരക്കിലായിരിക്കും. വല്ലപ്പോഴും കിട്ടുന്ന ഒഴിവുസമയം പക്ഷേ അദ്ദേഹം കുടുംബവുമായി പങ്കുവെക്കാറുണ്ട്. ഉന്നതപദവിയുമുള്ളവരുമായി സൗഹൃദം പുലർത്തേണ്ട ആവശ്യകത അനിവാര്യമായപ്പോൾ, അവർക്കിടയിൽ അദ്ദേഹത്തിനു ചിലപ്പോൾ പ്രത്യക്ഷപ്പെടേണ്ടി വന്നു. അദ്ദേഹത്തിന്റെ അതിരറ്റ ഉൽക്കർഷേച്ഛയെക്കുറിച്ചു ജനങ്ങൾ മതിപ്പോടെ സംസാരിച്ചു. ഉയർന്ന പദവിക്കു ചേർന്ന നിസ്സംഗമായ ഗൗരവംമൂലം പരിചയപ്പെട്ടുന്നവർക്കെല്ലാം അദ്ദേഹം ബഹുമാന്യനായി മാറി. ജീവിതത്തിൽ സന്തോഷവും വിജയവും അദ്ദേഹത്തെ തേടിയെത്തി. ജനങ്ങളൊന്നടങ്കം അദ്ദേഹത്തിനോടൊരു മമത വെച്ചുപുലർത്തി, പക്ഷേ, അതൊരിക്കലും അദ്ദേഹത്തിന്റെ പത്നിയോടവർ കാണിച്ചതുമില്ല. അലക്സാണ്ഡ്ര മിഹലോവ്ന തികഞ്ഞ ഏകാന്തതയിലാണു കഴിഞ്ഞു പോന്നത്. അവരതു വളരെ ആസ്വദിക്കുന്നതുപോലെ കാണപ്പെട്ടു. അവരുടെ സഹജമായ സൗമ്യഭാവം അത്തരമൊരു അവസ്ഥയ്ക്കുവേണ്ടി

സൃഷ്ടിച്ചതുപോലെ തോന്നും.

എന്നെ സ്വന്തം മകളെപ്പോലെ അലക്സാണ്ഡ്ര മിഹലോവ്ന കരുതി. അവരുടെ ഹൃദയം പൂർണമായും എനിയ്ക്കു സമർപ്പിച്ചു. കാത്യയുടെ വേർപാടു മൂലം നനവു വറ്റാത്ത കണ്ണുകളും വിങ്ങുന്ന മനസ്സുമായി ആ മാതൃവാത്സല്യത്തിന്റെ മടിത്തട്ടിൽ ഞാനഭയം തേടി. അന്നുമുതൽ അവരോടുള്ള എന്റെ ഊഷ്മളമായ സ്നേഹം സുതാര്യവും നിർവിഘ്നവുമായി തുടർന്നുപോന്നു. അമ്മയും സുഹൃത്തും സഹോദരിയുമായി അവരെന്റെ കൗമാരം സമ്പുഷ്ടമാക്കി. പലപ്പോഴും അവരുടെ മുഖത്തെ നിഷ്ക്കളങ്കവും വശ്യവുമായ പുഞ്ചിരിയിൽനിന്ന്, അയത്നലളിതവും അനായാസവുമായ പെരുമാറ്റത്തിൽനിന്ന്, സ്വച്ഛശാന്തമായ ദിനചര്യയിൽനിന്ന്, തുടക്കത്തിൽ കാണുന്നവിധം തിളക്കമുള്ളതല്ല അവരുടെ യഥാർത്ഥജീവിതമെന്നു സഹജമായ ജന്മവാസനകൊണ്ടു ഞാൻ തിരിച്ചറിഞ്ഞു. വളർച്ചയുടെ ഓരോ ദിവസവും, എന്റെ ഹൃദയത്തെ അത്യന്തം അനുതാപപ്പെടുത്തി അവരുടെ ജീവിതത്തിലെ അതുവരെ കാണാത്ത ദൃശ്യങ്ങൾ ഓരോന്നായി വെളിപ്പെട്ടുവന്നു. ദുഃഖകരമായ ഈ അവബോധത്തിന്റെ കൂടെ എനിയ്ക്കവരോടുള്ള അടുപ്പവും കൂടിക്കൂടി വന്നു.

ഇച്ഛാശക്തിയുടെ അഭാവംമൂലം പൊതുവേ അവർ ലജ്ജാലുവായാണു കാണപ്പെട്ടത്. ഋജുവും നിർമ്മലവുമായ ആ മുഖഭാവത്തിൽനിന്ന്, അചഞ്ചലമായ ആ ഹൃദയത്തെ ഇളക്കി മറിയ്ക്കാൻ ഏതെങ്കിലും മനോവ്യഥകൾക്കാവുമെന്നു നമുക്കൂഹിയ്ക്കാനാവില്ല. ആരെയെങ്കിലും ഇഷ്ടപ്പെടാതിരിയ്ക്കാൻ അവർക്കു കഴിയുമായിരുന്നില്ല. എന്നിട്ടും അവരോടടുപ്പമുള്ള സുഹൃത്തുക്കൾ ആരുംതന്നെ ഉണ്ടായിരുന്നില്ല. മിക്കവാറും പൂർണമായ ഏകാന്തതയിൽ അവർ കഴിഞ്ഞു പോന്നു. നൈസർഗികമായ ആത്മാർത്ഥതയും അർപ്പണബോധവുമുള്ളതുകൊണ്ട് ആരേയും പെട്ടെന്നു പ്രീതിപ്പെടുത്താൻ അവർക്കു കഴിഞ്ഞു. അതേസമയം എപ്പോഴും ഒരുതരം അരക്ഷിതത്വം ഉള്ളിൽ നിറഞ്ഞു പതയുന്നതുകൊണ്ട് മറ്റുള്ളവരോടുള്ള തുറന്ന സമീപനത്തെ കടിഞ്ഞാണിട്ടു

പിടിയ്ക്കാൻ അവർ ശ്രമിച്ചു. ഈയൊരു ജാഗ്രത സ്വപ്നത്തിൽപ്പോലും അവർ സൂക്ഷിച്ചുപോന്നു. ഏറ്റവും ആഹ്ലാദകരമായ നിമിഷങ്ങളിൽപ്പോലും, മനസ്സിലെവിടെയോ കിടന്നു പിടയുന്ന വേദനാകരമായ ഒരോർമ്മ സടകുടഞ്ഞെഴുന്നേൽക്കുന്നതുപോലെ, അല്ലെങ്കിൽ സന്തോഷത്തിനു ഭംഗം വരുത്താൻ ആരോ നിരന്തരം ശ്രമിക്കുന്നതുപോലെ, അവരുടെ കണ്ണിൽ ജലകണങ്ങൾ ഉരുണ്ടുകൂടുന്നതു ഞാൻ ശ്രദ്ധിയ്ക്കാറുണ്ട്. അവർ എത്രയേറെ സന്തോഷം അനുഭവിയ്ക്കുന്നുവോ ആ നിമിഷങ്ങൾ അത്രകണ്ടു സ്വച്ഛവും ശാന്തവുമാകും; തുടർന്ന് അത്യാസന്നമായ പ്രതിസന്ധിയുടെ വിളംബരംപോലെ വിഷാദവും കണ്ണീരടർന്നു വീഴുന്ന ആർദ്രമായ ദു:ഖവും പൊടുന്നനെ പ്രത്യക്ഷപ്പെട്ടു. ആ എട്ടു വർഷങ്ങൾക്കിടയ്ക്കു ശാന്തമായി കടന്നുപോയ ഒരു മാസംപോലും ഞാനോർക്കുന്നില്ല. അവരോട് ഊഷ്മളമായൊരു ബന്ധംതന്നെയാണു ഭർത്താവ് പുലർത്തിയിരുന്നത്. അവരാകട്ടെ, അദ്ദേഹത്തെ പൂർണമായി ആരാധിക്കുകയും ചെയ്തു. പക്ഷേ, അവർക്കിടയിൽ പ്രഥമദൃഷ്ട്യാ തുറക്കപ്പെടാത്ത ഒരു വാതിൽ നിലനിൽക്കുന്നതായി എനിയ്ക്കു തോന്നി. അവരുടെ ജീവിതത്തിൽ എന്തോ ചില രഹസ്യങ്ങളുണ്ടായിരിയ്ക്കണം. സത്യത്തിൽ ഞാനാദ്യമേ അങ്ങനെയൊന്നു സംശയിക്കാൻ തുടങ്ങിയിരുന്നു...

അകൽച്ച തോന്നിയ്ക്കുന്ന ഭീഷണമായൊരു ഭാവമാണ് അലക്സാണ്ഡ്ര മിഹലോവ്നയുടെ ഭർത്താവിനെക്കുറിച്ച് ആദ്യം എനിയ്ക്കു തോന്നിയത്. തുടക്കത്തിലുണ്ടായ ഈ ധാരണ പിന്നീടൊരിയ്ക്കലും എന്റെ മനസ്സിൽനിന്നു മാഞ്ഞുപോയില്ല. മെലിഞ്ഞുയർന്നു കണ്ണിലെ ഭാവം കനത്ത കണ്ണടയ്ക്കുള്ളിൽ മന:പൂർവം ഒളിപ്പിച്ചുവെച്ചു, അദ്ദേഹം. പരുക്കനും അടുത്തു പെരുമാറുന്നതിൽ വിമുഖനുമായ അദ്ദേഹം ഭാര്യയുമായുള്ള സ്വകാര്യസംഭാഷണത്തിൽപ്പോലും വിഷയങ്ങൾ കണ്ടെത്താൻ ബുദ്ധിമുട്ടി. സമൂഹവുമായി പൊരുത്തപ്പെട്ടുപോകാൻ വിഷമിച്ചിരുന്ന അദ്ദേഹം സത്യത്തിൽ എന്നെ ശ്രദ്ധിച്ചതേയില്ല. അലക്സാണ്ഡ്ര

മിഹലോവ്നയുടെ സ്വീകരണമുറിയിൽ ചായയുടെ സമയത്തു ഞങ്ങ ൾ ഒരുമിച്ചു കൂടുമ്പോഴൊക്കെ അദ്ദേഹത്തിന്റെ സാന്നിദ്ധ്യം എനിയ്ക്കു വല്ലാത്ത സങ്കോചം സൃഷ്ടിച്ചിരുന്നു. ഞാൻ ഒളികണ്ണിട്ട് അലക്സാ ണ്ഡ്ര മിഹലോവ്നയെ നോക്കും. ഓരോ ചലനവും സൂക്ഷിച്ച്, ഭർത്താ വിന്റെ ഭാവം കൂടുതൽ കർക്കശമാകുന്നുവെന്ന തോന്നലുണ്ടാകുമ്പോ ൾ മുഖം വിളറി, അദ്ദേഹം പറയുന്നതിലെ അർത്ഥഗർഭമായ സൂചന എവിടെയോ തിരയുന്ന അവരുടെ പെരുമാറ്റം കടുത്ത വേദനയോടെ ഞാൻ കണ്ടു. അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ അവർ പീഡിതയാ കുന്നുണ്ടെന്നു ഞാൻ ശ്രദ്ധിച്ചു. അതേസമയം, അദ്ദേഹമില്ലാതെ ഒരു മിനിട്ടുപോലും അവർക്കു ജീവിയ്ക്കാനാവില്ലെന്നും ഞാൻ മനസ്സിലാ ക്കി. അദ്ദേഹത്തിന്റെ ഓരോ വാക്കും ഓരോ ചലനവും അവർ അ ത്യസാധാരണമായ ശ്രദ്ധയോടെ നിരീക്ഷിയ്ക്കുന്നതു കണ്ടു ഞാനത്ഭു തപ്പെട്ടു. ചെയ്യുന്നതൊന്നും അദ്ദേഹത്തിനു തൃപ്തികരമാകുന്നില്ലെന്നു ഭ യപ്പെടുന്നതുപോലെ അദ്ദേഹത്തിന്റെ പ്രീതിക്കു സർവസ്വവും സമർ പ്പിയ്ക്കാൻ അവർ തയാറായി. ഭർത്താവിന്റെ സമ്മതഭാവത്തിലുള്ള ഒ രു നോട്ടത്തിനുവേണ്ടി അവർ നോമ്പു നോറ്റിരുന്നു. അദ്ദേഹത്തിന്റെ ചുണ്ടിൽ വിരിയുന്ന ചെറിയൊരു ചിരി, ആർദ്രമായൊരു വാക്ക്, അ വരുടെ സന്തോഷത്തിനു മാറ്റു വർദ്ധിപ്പിച്ചു. കൗമാരത്തിലെ ലജ്ജ യിൽകുതിർന്ന ആശയറ്റ പ്രണയംപോലെ ഭർത്താവിന്റെ ഓരോ സൂ ക്ഷ്മഭാവങ്ങളും അവർ ശ്രദ്ധാപൂർവം നിരീക്ഷിച്ചു. അപകടകരമായ രോഗാവസ്ഥയിലെന്നപോലെ അവരദ്ദേഹത്തെ പരിചരിച്ചു. ഒരുത രം ഗൗരവം കലർന്ന അനുകമ്പയോടെയാണ് അദ്ദേഹം അവരെ നോക്കുന്നതെന്ന് എനിയ്ക്കു പലപ്പോഴും തോന്നാറുണ്ട്. ചായ കുടിച്ച് അവരുടെ കൈപിടിച്ചമർത്തി അദ്ദേഹം വായനാമുറിയിലേക്കു പോ കുന്നതോടെ അലക്സാണ്ഡ്ര മിഹലോവ്നയുടെ ഭാവം മാറിക്കഴി യും. അവരുടെ സംസാരത്തിലും ചലനങ്ങളിലും വളരെ പെട്ടെന്നൊ രു ലാഘവത്വം പ്രകടമാകും. ഭർത്താവുമായുള്ള ഓരോ കൂടിക്കാഴ്ചയ്ക്കു ശേഷവും ഒരുതരം അമ്പരപ്പ് കുറേനേരത്തേയ്ക്ക് അവരെ ബാധിച്ചി

രുന്നു. അദ്ദേഹം ഉച്ചരിച്ചുപോയ ഓരോ വാക്കും ഓർമ്മയിലെടുത്ത് ഓരോ വാചകവും അളന്നു തൂക്കി നിജപ്പെടുത്താൻ അവർ ശ്രമിച്ചു. അദ്ദേഹത്തിന്റെ വാക്കുകൾക്ക് മറ്റൊരു അർത്ഥതലം കണ്ടെത്താൻ ശ്രമിക്കുന്നപോലെ, കേട്ടതു ശരിയാണോ, പീറ്റർ അലക്സാണ്ഡ്റോവിച്ച് ഉപയോഗിച്ച പ്രയോഗം അതു തന്നെയല്ലേയെന്നൊക്കെ ഇടയ്ക്കിടെ അവരെന്നോടു ചോദിക്കും. തന്റെ പെരുമാറ്റത്തിൽ അദ്ദേഹത്തിനു തൃപ്തിയായെന്നും ഇനി വേവലാതിപ്പെടാനില്ലെന്നും ബോദ്ധ്യപ്പെടുന്നതുവരെ, മിക്കവാറും അടുത്ത ഒരു മണിക്കൂറിനുശേഷമാണവർ ഉത്സാഹം വീണ്ടെടുക്കുക പതിവ്. അപ്പോൾ തികഞ്ഞ ചാരിതാർത്ഥ്യത്തോടെ, ആഹ്ലാദത്തോടെ, എന്നെ ചുംബിച്ച്, എന്റെ കൂടെ ചിരിച്ചുല്ലസിയ്ക്കുകയോ ഒന്നോ രണ്ടോ മണിക്കൂർനേരം പിയാനോ വായിയ്ക്കുകയോ ചെയ്യും. അപ്രതീക്ഷിതമായി ആ സന്തോഷം മുറിഞ്ഞുപോകുന്ന സന്ദർഭങ്ങളും വിരളമല്ല. അവരങ്ങനെ കണ്ണീരൊഴുക്കുന്നതിൽ വേദനിച്ചു ഞാൻ വിഷമിക്കുന്നതു കാണുമ്പോൾ, ആരെങ്കിലും കേൾക്കുമെന്നു ശങ്കിക്കുന്നപോലെ ശബ്ദമടക്കി അവരെന്നെ ആശ്വസിപ്പിക്കും. അകാരണമായി വെറുതേ കരഞ്ഞതാണെന്നും സന്തോഷത്തിനു യാതൊരു കുറവുമില്ലെന്നും ഭാവിച്ച് ഞാനതിൽ വിഷമിയ്ക്കേണ്ടതില്ലെന്നു സാന്ത്വനിപ്പിയ്ക്കും. ഭർത്താവ് വീട്ടിലില്ലാത്ത ദിവസങ്ങളിൽ ചിലപ്പോഴൊക്കെ എന്തെന്നില്ലാത്ത ഒരു വ്യാകുലത അവരെ അലട്ടാറുണ്ട്. ഇടയ്ക്കിടയ്ക്ക് അവർ അദ്ദേഹത്തെ അന്വേഷിയ്ക്കും. അദ്ദേഹമെവിടെയാണ്, എന്താണു ചെയ്യുന്നത്, എന്തിനാണു വണ്ടി വരുത്തിയത്, എവിടേയ്ക്കാണു പോകുന്നത്, എന്തൊക്കെയാണു പറഞ്ഞത്, എന്തെങ്കിലും അസുഖമുണ്ടോ, ഉത്സാഹഭാവത്തിലല്ലേ എന്നിങ്ങനെ നൂറായിരം കാര്യങ്ങളിൽ അവർ വെറുതെ വ്യാകുലപ്പെട്ടു. ഔദ്യോഗികകാര്യങ്ങളെക്കുറിച്ച് അദ്ദേഹത്തോടു സംസാരിയ്ക്കാൻ അവർ ധൈര്യപ്പെട്ടില്ല. അദ്ദേഹമെന്തെങ്കിലും ചോദിക്കുകയോ ഉപദേശിയ്ക്കുകയോ ചെയ്താൽ ഒരടിമയുടെ മനോഭാവത്തോടെ അവരതു നിശ്ശ

ബ്ദം മനസ്സിരുത്തി കേൾക്കും. ഒരു പുസ്തകമോ തയ്യൽവേലയോപോലെ തന്റേതായ എന്തിനെക്കുറിച്ചെങ്കിലും അദ്ദേഹത്തിന്റെ ഒരു പ്രശംസ കേൾക്കാൻ അവരേറെ ആഗ്രഹിച്ചിരുന്നു. എപ്പോഴെങ്കിലും അത്തരത്തിലൊന്നു സംഭവിച്ചാൽ തൽക്ഷണം അവരതിൽ അതീവസന്തുഷ്ടയാകും. വല്ലപ്പോഴും, അപൂർവമായി മാത്രം, അദ്ദേഹം അവരുടെ രണ്ടു കുട്ടികളേയും ലാളിയ്ക്കുകയോ തലോടുകയോ ചെയ്താൽ അവർക്കുണ്ടാകുന്ന ആഹ്ലാദം സീമാതീതമായിരുന്നു. മുഖമാകെ പ്രകാശിക്കുന്ന അവർ ആനന്ദത്തിന്റെ ഉൽക്കടാവസ്ഥയിൽ ചെന്നെത്തും. ആ നിമിഷങ്ങളിൽ ഭർത്തൃസാമീപ്യംമൂലം പതിവായുണ്ടാകാറുള്ള അസ്വസ്ഥതപോലും മറന്നു സന്തോഷത്തിൽ മതിമയങ്ങി, പെട്ടെന്നു ധൈര്യം വന്നതുപോലെ അവർ തപ്പിത്തടഞ്ഞാണെങ്കിലും അദ്ദേഹത്തോടു സംസാരിക്കാൻ തുടങ്ങും. ആയിടക്കു കേട്ട സംഗീതശകലത്തെക്കുറിച്ചോ, വായിച്ചുനിർത്തിയ പുസ്തകത്തെക്കുറിച്ചോ അവരദ്ദേഹത്തോട് അഭിപ്രായമാരായും. ചിലപ്പോൾ അതിനപ്പുറം കടന്ന് ഏറ്റവും ഇഷ്ടപ്പെട്ട എഴുത്തുകാരന്റെ പുസ്തകത്തിലെ ഉള്ളിൽത്തട്ടിയ ചില ഭാഗങ്ങൾ വായിച്ചുകേൾപ്പിക്കാൻ അനുവാദം ചോദിയ്ക്കും. ഉദാരഭാവത്തോടെ സ്വയമതിനു വഴങ്ങിക്കൊടുക്കുകയാണെങ്കിൽ, വികൃതി കാണിയ്ക്കുന്ന കുട്ടിയുടെ സഹജമായ കൗതുകത്തിനു പെട്ടെന്നു മാറ്റം വരുമെന്നു ഭയപ്പെട്ടു ശാസിക്കാൻ മടിയ്ക്കുന്ന അച്ഛനെപ്പോലെ, പുസ്തകം വായിക്കുന്ന അവരെ നോക്കി അദ്ദേഹം നിരന്തരം ചിരിച്ചുകൊണ്ടിരിക്കും. എന്താണെന്നറിയില്ല, എന്റെ ഉള്ളിന്റെയുള്ളിൽ പക്ഷേ, ആ ചിരിയോട്, അവജ്ഞാപൂർവമുള്ള ആ രക്ഷാകർത്തൃഭാവത്തോട്, അവർ തമ്മിലുള്ള അസമത്വത്തോട് ഒരുതരം അസഹിഷ്ണുത തോന്നാറുണ്ട്. ഞാനൊന്നും പറഞ്ഞില്ല. എങ്കിലും സ്വയം നിയന്ത്രിച്ച്, ബാല്യസഹജമായ കൗതുകത്തോടെ, അതേസമയം പ്രായത്തിൽ കവിഞ്ഞ നിരൂപണപാടവത്തോടെ, ഞാനതു നിരീക്ഷിയ്ക്കുകമാത്രം ചെയ്തു. ചിലപ്പോൾ മറന്നുപോയ എന്തോ ഒരു കാര്യം പെട്ടെന്നു മനസ്സിലൂടെ കടന്നുപോയതുപോലെ അദ്ദേഹം നിവർന്നിരിയ്ക്കാൻ ശ്രമിയ്ക്കും.

പൊടുന്നനെ, പൊരുത്തപ്പെടാനോ ഒഴിവാക്കാനോ കഴിയാത്ത ഒരു ഓർമ്മ, അനുവാദം ചോദിക്കാതെ മനസ്സിലേക്കു കടന്നുവന്നതിൽ അസഹ്യമായ അലോസരഭാവത്തോടെ, അദ്ദേഹത്തിന്റെ ചുണ്ടിൽ നിന്നു ചിരി മായും. എനിക്കു നടുക്കമുണ്ടാക്കുന്ന തരത്തിലുള്ള ഒരുതരം അനുകമ്പയോടെ അദ്ദേഹം പരിഭ്രമിച്ചു പരുങ്ങി നിൽക്കുന്ന ഭാര്യയുടെ മുഖത്തേക്കു തറപ്പിച്ചുനോക്കും. ആ നോട്ടം എന്റെ നേരെയാണു വന്നു പതിച്ചിരുന്നതെങ്കിൽ അതെത്ര മാരകമാകുമായിരുന്നുവെന്നു ഞാനിന്നോർക്കുന്നു. ആ നിമിഷം അലക്സാണ്ഡ്ര മിഹലോവ്ന യുടെ മുഖത്തെ സന്തോഷം മാഞ്ഞുപോകും. വായനയും സംഗീതവും പെട്ടെന്നു നിലയ്ക്കും.

അവർ വിളറി വെളുക്കുമെങ്കിലും ആത്മസംയമനത്തോടെ നിശ്ശബ്ദത പാലിയ്ക്കും. തുടർന്ന് അസുഖകരമായ ഉൽക്കണ്ഠയുടെ ചില നിമിഷങ്ങൾ കുറേ നേരത്തേക്കു നീണ്ടുനിൽക്കും; അവസാനം ആ സന്ദിഗ്ധതയ്ക്കറുതി വരുത്താൻ അദ്ദേഹംതന്നെ ഇരിപ്പിടത്തിൽനിന്നെഴുന്നേറ്റു വികാരങ്ങളടക്കി വിഷാദം പൂണ്ട മൗനത്തോടെ മുറിയിൽ രണ്ടു ചാൽ അങ്ങോട്ടുമിങ്ങോട്ടും നടക്കും; അസ്വസ്ഥത മറന്നു ദീർഘശ്വാസത്തോടെ ഭാര്യയുടെ കൈപിടിച്ചമർത്തി, ആശ്വസിപ്പിച്ചു പരസ്പരബന്ധമില്ലാതെ എന്തോ ചിലതു സ്വകാര്യമായി പറഞ്ഞ് അദ്ദേഹം മുറി വിട്ടു പോകും. അലക്സാണ്ഡ്ര മിഹലോവ്ന പൊട്ടിക്കരയുകയോ ദീർഘനേരം നീണ്ടുനിൽക്കുന്ന ആകുലാവസ്ഥയിലേയ്ക്കു വീഴുകയോ ചെയ്യും. ശുഭരാത്രി നേരുന്ന കുട്ടിയോടെന്നപോലെ പലപ്പോഴും അദ്ദേഹമവരെ ആശീർവദിക്കുകയും തലയ്ക്കുമീതെ കുരിശുവരയ്ക്കുകയും ചെയ്യാറുണ്ട്. നന്ദിയോടും ആദരവോടുംകൂടി അവരതു സ്വീകരിച്ചു, ആ എട്ടു വർഷങ്ങൾക്കിടയിൽ രണ്ടോമൂന്നോ തവണമാത്രം സംഭവിച്ച ചില കാര്യങ്ങളും എനിക്കു മറക്കാനാവില്ല. അത്തരം സന്ദർഭങ്ങളിൽ അലക്സാണ്ഡ്ര മിഹലോവ്നയിൽ അതുവരെ കാണാത്ത ഒരു ഭാവവ്യത്യാസം പ്രകടമാകും. അവരുടെ സൗമ്യമായ മുഖത്തു പ

തിവായി പ്രത്യക്ഷപ്പെടാറുള്ള ആത്മനിന്ദയ്ക്കും ഭർത്താവിനോടുള്ള ആരാധനാഭാവത്തിനും പകരം കോപവും വെറുപ്പും പ്രതിഫലിക്കും. ചിലപ്പോൾ ഒരു മണിക്കൂറോളം ഈ കൊടുങ്കാറ്റിന്റെ ഇരമ്പം തുടരും. ഭർത്താവ്, പതിവിലേറെ ഗൗരവത്തിൽ, മനോദാർഢ്യത്തോടെ മൗനം പാലിക്കും. അവസാനം ആ സാധുസ്ത്രീയുടെ ഹൃദയം, താങ്ങാനാവാത്ത ഭാരത്തിൽ തളരും. വികാരംകൊണ്ടു ചിലമ്പിച്ച സ്വരത്തിൽ ഇടറിവീഴുന്ന ചില പൂർവാപരബന്ധമില്ലാത്ത വാക്കുകളും സൂചനകളും കനത്ത അർദ്ധവിരാമങ്ങളും ഇടകലർത്തി അവർ സംസാരം തുടങ്ങും. പിന്നീട് വർദ്ധിച്ചുവരുന്ന ഉദ്വേഗം സഹിയ്ക്കാനാവാതെ അത് തേങ്ങലും കരച്ചിലുമായി പൊട്ടിച്ചിതറും. കടുത്ത മാനസികാഘാതത്തിനു വിധേയയായി, കുറ്റപ്പെടുത്തലുകളും ആവലാതികളും നിരാശയും പശ്ചാത്താപവും നിറഞ്ഞ വാക്കുകൾ കടിഞ്ഞാണില്ലാതെ അവരുടെ ഉള്ളിൽ നിന്നു പുറപ്പെടും. അതെല്ലാം അതീവസഹിഷ്ണതയോടെ നിശ്ശബ്ദനായി കേട്ടിരിക്കുന്ന അദ്ദേഹത്തിന്റെ മുഖഭാവം അത്ഭുതപ്പെടുത്തുന്ന കാഴ്ചയായിരുന്നു. അടുത്തുചെന്നു കുനിഞ്ഞു കൈകളിൽ ചുംബിച്ച്, അദ്ദേഹം സഹതാപപൂർവം അവരെ സാന്ത്വനിപ്പിക്കും. ഒടുവിൽ അവരുടെകൂടെ അദ്ദേഹവും കരയാൻ തുടങ്ങുമ്പോൾ അലക്സാണ്ഡ്ര മിഹലോവ്ന പെട്ടെന്നു ചെയ്തുപോയ കുറ്റത്തിനു സ്വയം പഴിയ്ക്കും. ഭർത്താവിന്റെ കണ്ണുനീർ അവരുടെ സകല അഹംബോധവും തകർത്തുകളയും. കൈകൾ പരസ്പരം പിടിച്ചു ഞെരിച്ച്, വലിഞ്ഞു മുറുകിയ തേങ്ങലോടെ അവരദ്ദേഹത്തിന്റെ കാൽക്കൽ വീഴും. ഏറ്റു പറഞ്ഞ തെറ്റുകൾ ക്ഷണത്തിൽ പൊറുക്കപ്പെടും. പക്ഷേ അവരുടെ മനസ്സിലെ വേദന, കണ്ണീരും കരച്ചിലും അപേക്ഷകളുമായി കുറേനേരംകൂടി നീണ്ടുനിൽക്കും. മാസങ്ങളോളം അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ സ്വാഭാവികമായി ഉണ്ടാകാറുള്ള അവരുടെ വിറയലിനും പരുങ്ങലിനും ശക്തി വർദ്ധിച്ചുവന്നു. ഈ ആശങ്കകളുടെ സാംഗത്യം സംബന്ധിച്ചു യാതൊന്നും എനിയ്ക്കു മനസ്സിലാക്കാൻ കഴിഞ്ഞില്ല. അത്തരം സന്ദർഭങ്ങളിൽ എന്നെ മുറിയിൽനിന്നു, മിക്ക

വാറും ആട്ടിയകറ്റുന്ന രീതിയിൽ, പറഞ്ഞയക്കുകയാണു പതിവ്. പക്ഷേ ആ രഹസ്യം മുഴുവനായും എന്നിൽനിന്നു മറച്ചുവെക്കാൻ അവർക്കായില്ല. ഞാനതു ശ്രദ്ധിച്ചു നിരീക്ഷിച്ച്, ഊഹിച്ചറിഞ്ഞു. ഇതിലെല്ലാം എന്തോ നിഗൂഢതയുണ്ടെന്നു തുടക്കം മുതൽക്കേ അവ്യക്തമായൊരു സംശയം എനിക്കു തോന്നിയിരുന്നു. ദുഃഖം ഊറിക്കൂടിയ ഹൃദയം പെട്ടെന്നു പൊട്ടിത്തെറിക്കുന്നത്, വെറും അവിചാരിതമായൊരു മാനസികാഘാതംകൊണ്ടു മാത്രമാണെന്നു ഞാൻ വിശ്വസിച്ചില്ല. പീറ്റർ അലക്സാണ്ട്രോവിച്ചിന്റെ മുഖത്തു കാണുന്ന മൗഢ്യഭാവത്തിനും, സാധുവായ ഭാര്യയോടു കാണിക്കുന്ന ദ്വിമുഖമായ അനുകമ്പക്കും, അലക്സാണ്ട്ര മിഹലോവ്നക്കു ഭർത്താവിന്റെ സാന്നിദ്ധ്യത്തിൽ പൊടുന്നനെ അനുഭവപ്പെടുന്ന ഭാവപ്പകർച്ചക്കും ഒരിക്കലും അവസാനിക്കാത്ത പേടിക്കും പരുങ്ങലിനും കന്യാസ്ത്രീകളെപ്പോലുള്ള ഏകാന്തഭാവത്തിനും... എന്തെങ്കിലുമൊരു കാരണം കൂടിയേ തീരൂ.

അവർ തമ്മിലുള്ള അത്തരം രംഗങ്ങൾ പക്ഷേ അത്യപൂർവമായിരുന്നു. സവിശേഷമായ സംഭവങ്ങളില്ലാതെ ജീവിതം ആവർത്തനവിരസമായതുകൊണ്ട് അലക്സാണ്ട്ര മിഹലോവ്നയെ എനിക്കു വളരെ അടുത്തറിയാൻ കഴിഞ്ഞു. ത്വരിതഗതിയിലുള്ള വളർച്ചയും ഉപബോധമനസ്സിലേക്കു കടന്നുകയറുന്ന പലതരം വികാരങ്ങളും മൂലം പതിവായി നടത്താറുള്ള നിരീക്ഷണങ്ങളിൽനിന്നു കുറച്ചുകാലത്തേക്കു ഞാൻ മാറിനിന്നു. ഒടുവിൽ അവിടത്തെ രീതികളുമായി ഞാൻ സാത്മ്യപ്പെട്ടു വന്നു. അലക്സാണ്ട്ര മിഹലോവ്നയെക്കുറിച്ചു ചിന്തിക്കുമ്പോൾ പലപ്പോഴും എനിക്ക് അത്ഭുതപ്പെടാതിരിക്കാൻ കഴിഞ്ഞില്ല. പക്ഷേ എന്റെ സംശയങ്ങൾക്കു തൃപ്തികരമായ ഉത്തരം കണ്ടെത്താൻ എനിക്കായില്ല. ഞാൻ അവരെ ഗാഢമായി ആത്മാർത്ഥതയോടെ സ്നേഹിച്ചു. എന്റെ ജിജ്ഞാസമൂലം ആ തരളമനസ്സിനു പോറലേൽക്കരുതെന്നു കരുതി ഞാനവരുടെ വ്യാകുലതയെ ആദരിച്ചുപോന്നു. അവരെന്നെ പൂർണമായും മനസ്സിലാക്കി. എത്രയോ തവണ അവരെ

ന്റെ ആത്മാർത്ഥഭക്തിയ്ക്കു നന്ദി പറഞ്ഞില്ല! ചിലപ്പോൾ എന്റെ അതിരു കവിഞ്ഞ ആകാംക്ഷ മനസ്സിലാക്കി, അവർ കണ്ണീരിനിടയിൽ ചിരിച്ചുകൊണ്ട് ചില തമാശകൾ പറയാൻ ശ്രമിയ്ക്കും. പക്ഷേ, പെട്ടെന്നു കാര്യഗൗരവത്തോടെ താൻ അതീവസംതൃപ്തയാണെന്നും മറ്റുള്ളവരുടെ സ്നേഹവാത്സല്യങ്ങളിൽ വളരെ സന്തോഷിക്കുന്നുണ്ടെന്നും എന്നോടുറപ്പിച്ചു പറയും. പീറ്റർ അലക്സാണ്ട്രോവിച്ച് തന്റെ മന:സമാധാനത്തെക്കുറിച്ചു വ്യാകുലപ്പെടുന്നതിൽ വിഷമമുണ്ടെന്നുകൂടി ചിലപ്പോൾ അവർ പറഞ്ഞുവെക്കും; തുടർന്നെന്നെ ചേർത്തുപിടിച്ച് അഗാധമായ വികാരവായ്പ്പോടെ ആശ്ലേഷിയ്ക്കും. അപ്പോൾ അവരുടെ മുഖം സ്നേഹവും വാത്സല്യവുംകൊണ്ടു പ്രകാശിക്കും; എന്റെ ഹൃദയം അവരോടുള്ള അനുകമ്പയിൽ എന്തെന്നില്ലാതെ നൊമ്പരപ്പെടും.

അലക്സാണ്ട്ര മിഹലോവ്നയുടെ രൂപം ഒരിക്കലും എന്റെ ഓർമ്മയിൽ നിന്നു മായ്ക്കാനാവില്ല. വടിവൊത്ത ദേഹപ്രകൃതിയായിരുന്നു, അവർക്ക്. നേരിയ ഇരുനിറം അവരുടെ സൗന്ദര്യത്തിന്റെ ആകർഷണീയത വർദ്ധിപ്പിച്ചു. രണ്ടു വശത്തേക്കും ചീകിവെച്ച കറുത്തിടതിങ്ങിയ തലമുടി, കവിളിന്റെ മുഖശോഭയ്ക്കു പിന്നിൽ നിഴൽപോലെ പടർന്നു കിടന്നു. അതവരുടെ സഹജമായ സൗമ്യതക്കു സമാനമായൊരു പരിവേഷമൊരുക്കി. കുഞ്ഞുങ്ങളുടേതുപോലെ നിഷ്ക്കളങ്കത സ്ഫുരിക്കുന്ന നീലനിറത്തിലുള്ള കണ്ണുകൾ ഇടയ്ക്കിടെ ലജ്ജയും ലാളിത്യവും പ്രതിരോധിക്കാൻ അറിയാൻ വയ്യാത്തവിധം മാറിമാറി പ്രതിഫലിപ്പിച്ചു. ഓരോ സ്പർശത്തിലും ഓരോ സ്പന്ദനത്തിലും സന്തോഷസന്താപങ്ങളിലും അവ ഉൾഭയത്തോടെ ഇമ ചിമ്മിക്കൊണ്ടിരുന്നു. സന്തോഷം ഘനീഭവിച്ച അപൂർവം ചില നിമിഷങ്ങളിൽ, മനസ്സു പകൽപോലെ സ്വച്ഛവും പ്രകാശമയവുമാകുമ്പോൾ, ഹൃദയത്തിലേയ്ക്ക് ആഴ്ന്നിറങ്ങുന്ന അവരുടെ ആർദ്രത കലർന്ന നോട്ടത്തിനു പക്ഷേ സവിശേഷമായൊരു സ്നിഗ്ദ്ധതയും നൈർമ്മല്യവും കാണാം. അപ്പോൾ ആകാശംപോലെ നീലനിറമുള്ള കണ്ണുകൾ അകൈതവമായ പ്രേമഭാവംകൊണ്ടു തിളങ്ങി. ഉദാത്തമായ എന്തിനോടും മമത പ്രകടിപ്പി

യ്ക്കുന്ന ഒരു നിർമ്മമഭാവം അതിൽ കാണാം. പ്രേമഭിക്ഷ നടത്തുന്നവരോട്, അനുകമ്പ യാചിക്കുന്നവരോട്, ആത്മൈക്യം പ്രാപിച്ച്, അവരിൽനിന്ന് അതേ സ്വച്ഛതയും ശാന്തതയും, അതേ സമാധാനവും സ്നേഹവും പുറത്തേയ്ക്കു പരന്നൊഴുകി. നീലാകാശത്തേയ്ക്കു നോക്കി ധ്യാനാത്മകത വരിയ്ക്കുമ്പോൾ നമ്മുടെ ആത്മാവിനു സ്വതന്ത്ര്യവും ശാന്തവുമായി, സ്വർഗത്തിന്റെ വർണവൈവിദ്ധ്യങ്ങൾ അചഞ്ചലമായൊരു ചിത്രജാലകത്തിലെന്നപോലെ വ്യക്തമായി കാണാനിടവരും. നിർവികൽപമായ ആ നിർവൃതി അനുഭവിക്കുമ്പോൾ അവരുടെ മുഖം ചുവന്നു തുടുക്കും, മാറിടം വികാരതീവ്രതകൊണ്ടു തുളുമ്പും, കണ്ണിലെ മിന്നലൊളിയിൽ സ്ഫുലിംഗങ്ങൾ ചിതറുന്നതുപോലെ കാണപ്പെടും; ആവേശവും പ്രചോദനവും നൽകി ഇത്രയും കാലം കെടാതെ സൂക്ഷിച്ച സൗന്ദര്യത്തിന്റെ ദീപനാളം അവർ ആത്മാവിലേയ്ക്ക് ആവാഹിച്ചെടുക്കും. അതീന്ദ്രിയമായ ഉൾക്കാഴ്ചകൊണ്ട് ഉത്തേജനം കൈവരിച്ച്, ഒതുങ്ങിക്കൂടുന്ന കുലീനത്വത്തിൽനിന്ന് ആത്മീയമായ ഔന്നത്യത്തിലേക്കുള്ള പ്രയാണത്തിൽ, അവരുടെ മനസ്സ് ശുദ്ധവും നിർവികാരവുമായ ഉത്സാഹംകൊണ്ടു നിറയും. ആ സമയം മഹനീയമായൊരു സ്വച്ഛത, കേവലമായൊരു ജിജ്ഞാസ, ശിശുസഹജമായൊരു വിശ്വാസം അവരെ ആവേശിയ്ക്കും. അത്യുൽക്കടമായ ആനന്ദത്തിന്റെ ഉദാത്തഭാവം സ്ഫുരിയ്ക്കുന്ന ആ മുഖം ഛായാപടത്തിലേയ്ക്കു പകർത്താൻ ഒരു ചിത്രകാരൻ സ്വജീവിതംപോലും സമർപ്പിയ്ക്കാൻ തയാറാകുമെന്നു ഞാൻ വിചാരിയ്ക്കുന്നു.

ഏകാന്തവേളയിൽ എന്റെ സാന്നിദ്ധ്യം അവരെ സന്തോഷിപ്പിയ്ക്കുന്നതായി ആദ്യകാലം മുതൽക്കേ ഞാൻ ശ്രദ്ധിച്ചു. അന്നവർ അമ്മയായി പന്ത്രണ്ടുമാസമേ കഴിഞ്ഞിരുന്നുള്ളൂ. ഞാനവർക്കൊരു മകളെപ്പോലെയായിരുന്നു. എന്നേയും സ്വന്തം കുട്ടികളേയും വേർതിരിച്ചുകാണാൻ അവരൊരിക്കലും ശ്രമിച്ചില്ല. എന്റെ വിദ്യാഭ്യാസകാര്യത്തിൽ എന്തൊരു ഉത്സാഹമായിരുന്നു അവർ കാണിച്ചത്! അവരുടെ ശ്രു

ഷ്ക്കാന്തി കണ്ടു മാഡം ലിയോറ്റാർഡ് അത്ഭുതപ്പെട്ടു. സകല പദ്ധതികളും ക്ഷണത്തിൽ ആസൂത്രണം ചെയ്യപ്പെട്ടു. അതുകൊണ്ട് ഞങ്ങൾക്കു പരസ്പരം നന്നായി ഇടപഴകാനുള്ള അവസരംപോലും ലഭിച്ചില്ല. ഉദാഹരണത്തിനു, പല കാര്യങ്ങൾ ഒരേസമയം അവരെന്നെ പഠിപ്പിക്കാൻ ശ്രമിച്ചു. അതിലേറെയും അവരുടെ അമിതാവേശവും സ്നേഹപൂർണമായ അക്ഷമയുംകൊണ്ട്, പക്ഷേ എനിക്കു വേണ്ടത്ര പ്രയോജനപ്പെടാതെ ആരംഭശ്ശൂരത്വത്തിൽ കലാശിച്ചു.

ഇത്തരം കാര്യങ്ങളിലെ കഴിവില്ലായ്മയിൽ നിരാശ തോന്നിയെങ്കിലും എല്ലാമൊരു ചിരിയിൽ ഒതുക്കി ഞങ്ങൾ വീണ്ടും തുടക്കം മുതൽക്കേ ആരംഭിച്ചു. ആദ്യമൊക്കെ തോൽവി സമ്മതിച്ചെങ്കിലും മാഡം ലിയോറ്റാർഡിന്റെ പതിവു രീതിയോടുള്ള എതിർപ്പ് അലക്സാണ്ഡ്രു മിഹലോവ്ന തുറന്നു പറയുകതന്നെ ചെയ്തു. അതിനെക്കുറിച്ചു സൗഹൃദപരമായൊരു സംവാദം അവർ തമ്മിൽ തുടർന്നുപോന്നു. പൊതുവേ അംഗീകരിക്കപ്പെട്ട ബോധനരീതികളിൽ ഒന്നിനോടും എന്റെ പുതിയ അദ്ധ്യാപികയ്ക്കു യോജിയ്ക്കാൻ കഴിഞ്ഞില്ല. ഓരോരുത്തർക്കും യോജിച്ച വഴി അവരവർതന്നെ കണ്ടുപിടിക്കണമെന്ന് അവർ നിഷ്കർഷിച്ചു. ശുഷ്ക്കവും വിരസവുമായ സ്ഥിതിവിവരക്കണക്കുകൾ ശേഖരിച്ചു തലച്ചോറു നിറയ്ക്കുന്നതിൽ അർത്ഥമില്ലെന്നും ജന്മവാസനകളിൽ സഹജമായ താൽപ്പര്യം ജനിപ്പിക്കുകയാണു വിദ്യാഭ്യാസത്തിന്റെ യഥാർത്ഥലക്ഷ്യമെന്നും അവർ കരുതി. അതിലവർക്കു നേടാൻ കഴിഞ്ഞ അസാധാരണവിജയം ആ വാദത്തെ തീർത്തും സാധൂകരിച്ചു. ആദ്യമേ, അദ്ധ്യാപികയും വിദ്യാർത്ഥിയുമെന്ന വ്യത്യസ്തരായ രണ്ടു വ്യക്തിത്വങ്ങൾ അപ്രത്യക്ഷരായി. സുഹൃത്തുക്കളെപ്പോലെ ഞങ്ങൾ ഒരുമിച്ചു പഠിച്ചു. സൂക്ഷ്മാംശങ്ങളിലേയ്ക്കു കൂടുതൽ ഇറങ്ങിച്ചെല്ലാത്ത സന്ദർഭങ്ങളിൽ ഞാൻ അലക്സാണ്ഡ്രു മിഹലോവ്നയെ പഠിപ്പിക്കുകയാണെന്നുപോലും എനിക്കു തോന്നി. ഞങ്ങൾ തമ്മിൽ പലപ്പോഴും വാഗ്വാദങ്ങളുമുണ്ടായി. എന്റെ അഭിപ്രായം തെളിയിച്ചു കാണിയ്ക്കാൻ അനേകം വാദമുഖങ്ങൾ ഞാൻ നിരത്തി. പക്ഷേ, ഞാ

നറിയാതെ അവരെന്നെ ശരിയായ വഴിയിലേക്കു നയിച്ച് സത്യം വെളിവാക്കിത്തന്നു. അപ്പോൾ, അലക്സാണ്ട്രാ മിഹലോവ്ന സ്വീകരിച്ച രീതിയുടെ മഹത്വം ബോദ്ധ്യപ്പെട്ടപ്പോൾ, എനിക്കായി അവർ ചിലവിട്ട സമയവും അനുഭവിച്ച കഷ്ടപ്പാടും കണ്ടറിഞ്ഞു ഞാനവരെ കെട്ടിപ്പിടിച്ചു ചുംബിയ്ക്കും. എന്റെ സംവേദനക്ഷമത അവരെ സ്പർശിയ്ക്കുകയും അതിശയിപ്പിയ്ക്കുകയും ചെയ്തു. എന്റെ കഴിഞ്ഞകാലത്തെക്കുറിച്ചു നേരിട്ടു മനസ്സിലാക്കാൻ അവർ താൽപര്യം പ്രകടിപ്പിച്ചു. കാര്യങ്ങൾ തുറന്നു പറയുന്തോറും അവരെന്നോടു കൂടുതൽ സൗമ്യതയോടെ, കൂടുതൽ ആത്മാർത്ഥതയോടെ പെരുമാറി. എന്റെ ദുഃഖകരമായ ശൈശവകാലത്തെ വിവരണങ്ങളിലൂടെ സഹതാപം മാത്രമല്ല, ആദരവിന്റെ അംശംകൂടി ഉണർത്താനായതുകൊണ്ടാണ് അവർക്കെന്നോടുള്ള ആത്മാർത്ഥത ഇരട്ടിച്ചതെന്നു ഞാൻ മനസ്സിലാക്കി. എല്ലാം പറഞ്ഞു കഴിയുമ്പോൾ എന്റെ അനുഭവങ്ങളെക്കുറിച്ച്, അവരോരോന്നായി വിശദീകരിച്ചു തരും. ഞങ്ങൾ തമ്മിൽ ചില ദീർഘമായ സംഭാഷണങ്ങളുമുണ്ടാകാറുണ്ട്. അന്നത്തെ അനുഭവങ്ങളിലൂടെ വീണ്ടും കടന്നുപോകുന്നതുപോലെ അപ്പോളെനിയ്ക്കു തോന്നി. അതോടൊപ്പം അതുവരെ അറിയാതിരുന്ന പലതും എനിയ്ക്കു വ്യക്തമായി മനസ്സിലാക്കാനും കഴിഞ്ഞു. മാഡം ലിയോറ്റാർഡ് ഇത്തരം സംസാരങ്ങൾ വളരെ ഗൗരവമായി കണ്ടു. പലപ്പോഴും ഞാൻ നിയന്ത്രണം വിട്ടു കരയുന്നതൊരുപക്ഷേ അപകടം ക്ഷണിച്ചുവരുത്തുമെന്നവർ ഭയപ്പെട്ടു. പക്ഷേ എനിയ്ക്കു മറിച്ചാണു തോന്നിയത്. ഓരോ തവണയും മനസ്സിന്റെ ഭാരം പതുക്കെ കുറഞ്ഞുവരുന്നതായും അത്രയേറെ സങ്കടകരമായതൊന്നും എന്റെ ജീവിതത്തിൽ സംഭവിച്ചിട്ടില്ലെന്നുള്ള വിധത്തിൽ സന്തോഷം ഇരട്ടിയ്ക്കുകയുമാണു ചെയ്തത്; ഓരോ ദിവസം കഴിയുന്തോറും എന്നോടു കൂടുതലടുക്കുന്ന അലക്സാണ്ട്രാ മിഹലോവ്നയോട് അകൈതവമായ നന്ദിയും കടപ്പാടും എനിയ്ക്കു തോന്നി. അതുവരെ ആത്മാവിൽ കെട്ടിക്കിടന്ന കാലുഷ്യങ്ങൾ സ്ഫോടനങ്ങളില്ലാതെ പുറത്തേ

യ്യൊഴുകി സാകല്യാവസ്ഥയിൽ ലയിയ്ക്കുന്നതു മാഡം ലിയോറ്റാർഡിന്ന മനസ്സിലാക്കാനായില്ല. ശൈശവത്തിൽ മാരകമായി മുറിവേറ്റ എന്റെ ഹൃദയത്തിലെ വേദനയുടെ തീവ്രത അവരറിഞ്ഞില്ല. അതെവിടെനിന്നാണ വന്നതെന്ന മനസ്സികാതിരുന്നതുകൊണ്ട് ആ വേദനയുടെ വേലിയേറ്റത്തിൽ സംഭവിയ്ക്കുന്ന ആത്മസംഘർഷവും അടക്കിവെയ്ക്കുമ്പോളുണ്ടാകുന്ന ആത്മനിന്ദയും അവർക്കജ്ഞാതമായിരുന്നു.

അലക്സാണ്ട്രാ മിഹലോവ്നയുടെ ഒരു വയസ്സു തികയാത്ത രണ്ടാമത്തെ മകനോടൊത്താണ് ഓരോ ദിവസം ആരംഭിച്ചിരുന്നത്. ഞങ്ങളവനെ ഉറക്കത്തിൽനിന്ന വിളിച്ചുണർത്തി കുളിപ്പിച്ച് ഉടുപ്പിടുവിച്ചു ഭക്ഷണം കൊടുത്തു കളിപ്പിച്ച് ഓരോന്ന കൊഞ്ചിപ്പറയാൻ പഠിപ്പിച്ചു. പിന്നീടവനെ ഒറ്റക്കു കളിപ്പാട്ടങ്ങളുമായി കളിക്കാൻ വിട്ടു ഞങ്ങൾ പഠിയ്ക്കാനിരുന്നു. അന്നു പഠിച്ചതെല്ലാം വളരെ വിചിത്രങ്ങളായ പാഠങ്ങളായിരുന്നു. കൃത്യമായ രൂപമോ പരിധിയോ നിശ്ചയിയ്ക്കപ്പെടാത്ത അവയിലെ സകലതും ഉൾക്കൊണ്ടു. ഞങ്ങളൊരുപാടു വായിച്ചു, അവനവന്റെ അഭിപ്രായങ്ങൾ പരസ്പരം ചർച്ച ചെയ്തു; പിന്നീടു പുസ്തകം അടച്ചുവെച്ചു സംഗീതത്തിലേക്കു തിരിഞ്ഞു, അങ്ങനെ മണിക്കൂറുകൾ അറിയാതെ കടന്നുപോയി. അലക്സാണ്ട്രാ മിഹലോവ്നയുടെ സുഹൃത്തായ ബി. വൈകുന്നേരം പതിവായി വരുമായിരുന്നു. മാഡം ലിയോറ്റാർഡും ഞങ്ങളോടൊപ്പം കൂടും. പലപ്പോഴും വളരെ സജീവമായ ചർച്ച ആരംഭിയ്ക്കും. കലയേയും കാലത്തേയും ജീവിതത്തേയും സത്യത്തേയും മഹത്വത്തേയുംകുറിച്ചു, മിക്കവാറും അർദ്ധരാത്രിവരെ ഞങ്ങളിരുന്നു സംസാരിച്ചു. ജിജ്ഞാസയോടെ ഞാനതെല്ലാം കേട്ടിരുന്നു, അവരോടൊപ്പം ചിരിയ്ക്കുകയോ വികാരഭരിതയാവുകയോ ചെയ്തു. എന്റെ ബാല്യകാലത്തെക്കുറിച്ചുള്ള സകല കാര്യങ്ങളും അക്കാലത്താണ ഞാൻ വിശദമായി അറിഞ്ഞത്. അതോടൊപ്പം ഞാൻ വളരുകയുമായിരുന്നു. എന്നെ ഓരോരോ വിഷയങ്ങൾ പഠിപ്പിയ്ക്കാൻ അവരദ്ധ്യാപകരെ ഏർപ്പാടു ചെയ്തു. പക്ഷേ അലക്സാണ്ട്രാ മിഹലോവ്നയിൽ കവിഞ്ഞു കൂടുതലൊന്നും എനിക്കവരി

ൽനിന്നു ലഭിച്ചില്ല. ഭൂമിശാസ്ത്രം പഠിപ്പിച്ച അദ്ധ്യാപകന്റെ കൂടെ നദികളും നഗരങ്ങളും തേടി ഭൂപടങ്ങൾ പരതുമ്പോൾ, അലക്സാണ്ഡ്രു മിഹലോവ്നയാകട്ടെ, എന്നെയൊരു മാനസികമായ യാത്രയ്ക്കു കൂടെ കൂട്ടിക്കൊണ്ടു പോയി ഓരോ രാജ്യത്തും ചെന്നു താമസിച്ച്, അനുഭവങ്ങളറിഞ്ഞ്, മായക്കാഴ്ചകളുടെ വിഭ്രാമകലോകത്തിൽ ആഹ്ലാദകരമായ മണിക്കൂറുകൾ ചിലവഴിച്ചു. അറിയാനുള്ള ഭ്രാന്തമായ ആവേശം മൂലം അവരുടെ കൈവശമുള്ള പുസ്തകങ്ങൾ മതിയാകാതെ എനിക്കു പുതിയവ വരുത്തേണ്ടി വന്നു. അധികം താമസിയാതെ എന്റെ ഭൂമിശാസ്ത്രാദ്ധ്യാപകനെത്തന്നെ പഠിപ്പിയ്ക്കാൻ തക്ക യോഗ്യത ഞാൻ നേടി. എങ്കിലും സ്ഥിതിവിവരക്കണക്കുകളുടെ, കൃത്യതയിൽ അദ്ദേഹത്തിനുണ്ടായിരുന്ന മേൽക്കോയ്മ ഞാൻ അംഗീകരിച്ചുകൊടുത്തു. ഓരോരോ നഗരങ്ങൾ സ്ഥിതിചെയ്യുന്ന അക്ഷാംശരേഖാംശരേഖകളുടെ അളവ്, അവയിലെ ജനസംഖ്യ ലക്ഷത്തിൽ, പതിനായിരത്തിൽ, ആയിരത്തിൽ, നൂറിൽ, അതും കടന്നു ദശാംശംവരെ അദ്ദേഹത്തിനു ഹൃദിസ്ഥമായിരുന്നു. ശമ്പളം പറ്റുന്നതിൽ ഒരിക്കലും വീഴ്ച വരുത്താത്ത ചരിത്രാദ്ധ്യാപകൻ പൊയ്ക്കഴിഞ്ഞാൽ ദിവസേന അലക്സാണ്ഡ്രു മിഹലോവ്നയും ഞാനും ഞങ്ങളുടേതായ രീതിയിൽ ചരിത്രം പഠിച്ചു. പുസ്തകങ്ങളുമായി ഞങ്ങൾ രാത്രി വൈകുവോളം സംസാരിച്ചിരിയ്ക്കും. ഇക്കാര്യത്തിൽ ചെറിയൊരു വിവേചനാധികാരം അലക്സാണ്ഡ്രു മിഹലോവ്ന ഉപയോഗിച്ചിരുന്നതുകൊണ്ട് മിക്കവാറും അവർതന്നെയാണു പുസ്തകങ്ങൾ വായിച്ചിരുന്നത്. ഇത്രയേറെ ആവേശവും ഉത്സാഹവും ഇതിനു മുമ്പൊരിയ്ക്കലും എനിക്കുണ്ടായിട്ടില്ല. ചരിത്രത്താളുകളിലെ മഹാപുരുഷന്മാരായി ഞങ്ങൾ വേഷം മാറി. വാക്കുകളേക്കാൾ വരികൾക്കിടയിലെ നിഗൂഢമായ നിശ്ശബ്ദതകളാണു ഞങ്ങളെ ഹരം കൊള്ളിച്ചത്. മാത്രമല്ല, വായിയ്ക്കുന്നതെന്തും തൊട്ടുമുമ്പിൽ നടക്കുന്നതുപോലെ സരസവും സമർത്ഥവുമായി അലക്സാണ്ഡ്രു മിഹലോവ്ന ചരിത്രസംഭവങ്ങൾ വിശദീകരിക്കും. ഒരുപ

ക്ഷേ, വെറുമൊരു ബാലികയായ ഞാനും ജീവിതത്തിന്റെ അമിതഭാരം പേറി ഹൃദയത്തിനു ക്ഷതമേറ്റ അവരും അർദ്ധരാത്രികളിൽ അടങ്ങാത്ത ആവേശത്തോടെ സംസാരിച്ചുകൊണ്ടിരുന്നതു സാമാന്യയുക്തിക്കു നിരക്കാത്തതായിരിക്കാം! പക്ഷേ ജീവിതത്തിന്റെ പൊള്ളുന്ന വേവലാതികളിൽ നിന്നൊരു വിശ്രമം കണ്ടെത്താൻ എന്റെ സാമീപ്യത്തിൽ അവർക്കു കഴിഞ്ഞുവെന്നാണു ഞാൻ വിചാരിയ്ക്കുന്നത്. പലപ്പോഴും ഞാനവരെ നോക്കി നിശ്ശബ്ദം ആലോചിച്ചിരിയ്ക്കാറുണ്ട്. നേരിട്ടനുഭവിയ്ക്കുന്നതിനു മുമ്പേ പലതും എനിയ്ക്കൂഹിച്ചറിയാൻ കഴിഞ്ഞു. ഇതുവരെയുള്ള എന്റെ ജീവിതംതന്നെ അത്തരം കാഴ്ചകളുടെ അനുസ്യൂതമായൊരു ചലച്ചിത്രമായിരുന്നല്ലോ!.

എനിയ്ക്കു വയസ്സു പതിമൂന്നായി. അലക്സാണ്ഡ്ര മിഹലോവ്നയുടെ ആരോഗ്യം ക്രമേണ മോശമായി വന്നു. മാനസികദൗർബല്യംമൂലമുള്ള നിരാശയും ദു:ഖവും മാറിമാറി അവരെ പരിക്ഷീണയാക്കി. ഭർത്താവ് ഇടയ്ക്കിടെ അവരെ വന്നു കാണും. പതിവുപോലെ നിസ്സംഗനും മൗനിയുമായി അദ്ദേഹം വളരെനേരം അവരുടെകൂടെ ചിലവഴിച്ചു. പക്ഷേ, അവരെക്കുറിച്ചുള്ള ആശങ്കകൾ എന്നെ ഉൽക്കണ്ഠാകുലയാക്കി. ബാല്യത്തിൽനിന്നു കൗമാരത്തിലേക്കു കാലെടുത്തു വെക്കുന്ന കാലമായിരുന്നു, എനിയ്ക്കന്ന്. ഒരുപാടു വികാരങ്ങളും ആവേശങ്ങളും ധാരണകളും അവബോധങ്ങളുമായി വിചിത്രങ്ങളായ പല ആശയങ്ങളും എന്റെ മനസ്സിൽ ഉരുത്തിരിഞ്ഞുവന്നു. ആ കുടുംബത്തെ സംബന്ധിച്ച രഹസ്യം എന്നെ കൂടുതൽ അലട്ടാൻ തുടങ്ങി. അതേതാണ്ടു മിക്കവാറും മനസ്സിലായിക്കഴിഞ്ഞെന്നു തോന്നിക്കുന്ന ചില സന്ദർഭങ്ങളും അതിനിടയ്ക്കുണ്ടായി. ചോദ്യങ്ങൾക്കൊന്നിനും ഒരുത്തരവും ലഭിയ്ക്കാതിരിയ്ക്കുമ്പോൾ തീർത്തും നിസ്സംഗതയോടെ, ഒരുതരം അലോസരഭാവത്തോടെ, ആ ചിന്തകളിൽനിന്നു ഞാനൊഴിഞ്ഞു. അക്കാലത്തു പലപ്പോഴും എവിടെയങ്കിലും ഒറ്റയ്ക്കു സ്വസ്ഥമായിരുന്നു ചിന്തിയ്ക്കാൻ, ഒന്നും ചെയ്യാതെ വെറുതെ ചിന്തിയ്ക്കാൻ മാത്രമുള്ള, ഒരുതരം ആസക്തി എനിയ്ക്കു വളരെ പ്രകടമായിരുന്നു. അച്ഛനമ്മമാരുടെ കൂടെ ക

ഴിഞ്ഞിരുന്ന കാലത്തിനു സമാനമായിരുന്നു, ഈയവസ്ഥ. അച്ഛനു മായി സൗഹൃദം സ്ഥാപിയ്ക്കുന്നതിനു മുമ്പുള്ള ഒരു വർഷക്കാലം ഞാൻ സ്വയം ചിന്തിച്ച്, ദിവാസ്വപ്നം കണ്ട്, എന്റെ ചെറിയ ജനൽപാളിയിലൂടെ ദൈവത്തിന്റെ തുറന്ന ലോകം നേരിൽ കണ്ടാണു കഴിഞ്ഞത്. അവസാനം സ്വയം സൃഷ്ടിച്ച മായികമായ ആ ലോകത്തെ അത്ഭുതരാക്ഷസന്മാർക്കിടയിൽ വെറുമൊരു ചെറുജീവിയായി ഞാൻ മാറുകയും ചെയ്തു. അതിൽനിന്നു വ്യത്യസ്തമായി ഇപ്പോൾ, അബോധതലത്തിൽനിന്നു പതുക്കെ ഉയരുന്ന ചില ചോദനകളുടെ ഫലമായുള്ള അക്ഷമയും, എന്തെങ്കിലും ചെയ്തുകൊണ്ടേയിരിയ്ക്കാൻ, എന്തെങ്കിലും വിഷയത്തിൽ കമ്പം കലർന്നു നടക്കാനുള്ള മോഹം മൂലം പണ്ടത്തെപ്പോലെ ഒന്നിൽമാത്രം ശ്രദ്ധയൂന്നാനുള്ള കഴിവ് എനിക്കു നഷ്ടപ്പെട്ടു. അലക്സാണ്ഡ്രോ മിഹലോവ്നയാകട്ടെ, എന്നിൽ നിന്നകന്നു തന്നിലേക്കുതന്നെ ഒതുങ്ങുന്നതായി എനിക്കു തോന്നി. അങ്ങനെ ഒരവസ്ഥയിൽ ഞങ്ങളുടെ സൗഹൃദത്തിനു താൽക്കാലികമായെങ്കിലും പ്രസക്തി നഷ്ടപ്പെട്ടു. ഞാൻ വെറുമൊരു കുട്ടിയല്ല. എനിയ്ക്കു വളരെയേറെ ചോദ്യങ്ങൾ ചോദിയ്ക്കാനുണ്ടായിരുന്നു. പലപ്പോഴും അതിനൊന്നും ഉത്തരം പറയാനാകാതെ അവർക്കു ശിരസ്സു കുനിയ്ക്കേണ്ടി വന്നു. അസാധാരണമായ പല സന്ദർഭങ്ങളും അതിനിടയ്ക്കുണ്ടായി. അവരെ നോക്കിക്കൊണ്ടിരിയ്ക്കുമ്പോൾ, അവരുടെ കണ്ണീരു കാണാൻ ത്രാണിയില്ലാതെ എന്റെ കണ്ണിലും ജലകണങ്ങൾ പൊടിയും. വികാരവായ്പ്പോടെ ഞാനവരെ കെട്ടിപ്പിടിച്ചു ചുംബിച്ചു. അവർക്കെന്നോട് എന്തു പറയാൻ കഴിയും? ഞാനവർക്കൊരു ഭാരമായിത്തീരുകയാണെന്ന് എനിയ്ക്കു തോന്നി. ചിലപ്പോൾ അസഹ്യമായ ഏകാന്തത താങ്ങാനാവാത്തതുപോലെ, ദു:ഖംകൊണ്ടു നിസ്സഹായയായി സഹതാപത്തിനു കേഴുന്നപോലെ, ഞാനവരെ മനസ്സിലാക്കിയെന്നു ബോദ്ധ്യപ്പെട്ടതുപോലെ, ഞങ്ങളിരുവരും ഒരേ വേദനയാണ് അനുഭവിയ്ക്കുന്നതെന്ന ഭാവത്തിൽ വലിഞ്ഞു മുറുകിയ പേശികൾകൊണ്ട് അവരെന്നെ കെ

ട്ടിപ്പിടിച്ചു. എന്നിട്ടും ആ രഹസ്യംമാത്രം ഞങ്ങൾക്കിടയിലൊരു വിലങ്ങുതടിയായി തുടർന്നു പോന്നു. അത്തരം നിമിഷങ്ങളിൽ എനിയ്ക്കു തന്നെ അവരോട് അകൽച്ച തോന്നാറുണ്ട്. അവരുടെ മുമ്പിൽ തുറന്നു പെരുമാറാൻ എനിയ്ക്കൊരുതരം വൈക്ളബ്യം അനുഭവപ്പെട്ടു തുടങ്ങി. മാത്രമല്ല, സംഗീതമൊഴിച്ചു പൊതുവായൊരു വിഷയം ഞങ്ങൾക്കിടയിലില്ലാതായി. പുസ്തകങ്ങളിലെ പല ഭാഗങ്ങളും എന്റെ സാന്നിദ്ധ്യത്തിൽ എങ്ങനെയാണു വായിയ്ക്കേണ്ടതെന്ന് അറിയാതെ അവർ കുഴങ്ങി. മിക്കവാറും ആദ്യപേജിൽത്തന്നെ വായന നിലച്ചു, ഓരോ വാക്കും ഒരു സൂചനയാകുമെന്ന്, ഓരോ വാക്യവും ഒരു കടങ്കഥയാകുമെന്ന് അവർ ഭയപ്പെട്ടു. അതുകൊണ്ടു ഞങ്ങളിരുവരും ആത്മാർത്ഥവും ഊഷ്മളവുമായ, സ്വകാര്യസംഭാഷണങ്ങൾ കഴിയുന്നത്ര ഒഴിവാക്കാൻ ശ്രമിച്ചു.

ആ സമയത്താണു വളരെ പെട്ടെന്നു വിചിത്രമായ വിധത്തിൽ വിധി എന്റെ ജീവിതം മറ്റൊരു വഴിയിലേയ്ക്കു തിരിച്ചുവിട്ടത്. ഉൽക്കടമായ ഊർജ്ജം ഉൾക്കൊണ്ടതുപോലെ എന്റെ ശ്രദ്ധ, എന്റെ വികാരങ്ങൾ, എന്റെ ബുദ്ധി, എന്റെ ഉൾത്തുടിപ്പുകൾ, എല്ലാമെല്ലാം അത്യസാധാരണമായ ആവേശത്തോടെ തീർത്തും അപരിചിതവും അപ്രതീക്ഷിതവുമായ ഉൾവഴികൾ കണ്ടെത്തി. യഥാർത്ഥാവസ്ഥ മനസ്സിലാക്കാതെ പുതിയ ലോകങ്ങളിലേയ്ക്ക് അവയെന്നെ വലിച്ചുകൊണ്ടുപോയി. ഒന്നു തിരിഞ്ഞു നോക്കാൻ, കാര്യങ്ങളെക്കുറിച്ച് ഒരു നിമിഷം ചിന്തിക്കാൻ എനിയ്ക്കു സമയമുണ്ടായില്ല. ഞാൻ സ്വയം നശിയ്ക്കാൻ പോകുകയാണെന്ന് എനിയ്ക്കു തോന്നി. പക്ഷേ, ഭയത്തിനും അതീതമായിരുന്നു ആ പ്രലോഭനം; കണ്ണടച്ചു ഞാൻ ആ സാഹസത്തിൽ ചെന്നു ചാടി; സ്വയമൊരു ഭാരമാകാൻ തുടങ്ങിയ യഥാർത്ഥജീവിതത്തിൽനിന്ന്, വളരെ ആകാംക്ഷയോടെ നിരന്തരം രക്ഷപ്പെടാനാഗ്രഹിച്ച വാസ്തവികതകളിൽനിന്നു കുറച്ചു കാലത്തേയ്ക്കെങ്കിലും ഞാൻ മാറി നിന്നു. ഇങ്ങനെയാണതു സംഭവിച്ചത്:

ഞങ്ങളുടെ ഭക്ഷണമുറിയിൽനിന്നു പുറത്തേയ്ക്കുള്ള മൂന്നു വാതിലുക

ളിൽ, ഒന്ന സ്വീകരണമുറിയിലേക്കും, മറ്റൊന്ന് എന്റെ മുറിയിലേയ്ക്കും മൂന്നാമത്തേതു പുസ്തകങ്ങൾ അടുക്കിവെച്ചിരിക്കുന്ന വായനാമുറിയി ലേയ്ക്കുമാണു തുറക്കുന്നത്. വായനാമുറിയിൽനിന്ന പീറ്റർ അലക്സാ ണ്ട്രോവിച്ചിന്റെ സഹായി ജോലി ചെയ്യുന്ന പഠനമുറിയിലേക്കു മ റ്റൊരു വാതിലുമുണ്ട്. സഹായി മാത്രമല്ല, അദ്ദേഹത്തിന്റെ പകർപ്പെ ഴുത്തുകാരനും കാര്യസ്ഥനും മദ്ധ്യവർത്തിയുമായിരുന്ന, അയാൾ. വാ യനാമുറിയുടേയും അലമാരകളുടേയും താക്കോൽ അയാളാണു സൂ ക്ഷിച്ചിരുന്നത്. ഒരുദിവസം ഉച്ചഭക്ഷണം കഴിഞ്ഞ് അയാൾ വീട്ടില്ലാ ത്ത സമയം, താക്കോൽക്കൂട്ടം താഴെ വീണുകിടക്കുന്നതു യദൃച്ഛയാ ഞാൻ കണ്ടു. പെട്ടെന്നുണ്ടായ ജിജ്ഞാസമൂലം ഞാനതെടുത്തു വാ യനാമുറിയിലേയ്ക്കു കടന്നു. നല്ല വിസ്താരവും വെളിച്ചവുമുള്ള ആ മുറിയി ൽ എട്ട് അലമാരകളിലായി നിരവധി പുസ്തകങ്ങൾ അടുക്കിവെച്ചി രുന്നു. പീറ്റർ അലക്സാണ്ട്രോവിച്ചിനു നേരിട്ടു പൈതൃകമായി ലഭി ച്ചതുൾപ്പെടെ പലവിധ പുസ്തകങ്ങളും ഞാനവിടെ കണ്ടു. ബാക്കി പല തും അലക്സാണ്ട്ര മിഹലോവ്ന ഇടയ്ക്കിടെ വാങ്ങിയതായിരുന്നു. വായിയ്ക്കാനുള്ള പുസ്തകം തിരഞ്ഞെടുക്കുന്നതിൽ അതീവശ്രദ്ധ കാ ണിക്കാറുള്ള അവർ, എനിക്കു യോജിച്ചതല്ലെന്നു പറഞ്ഞു നീക്കിവെ ക്കുന്നവ സ്വാഭാവികമായും വളരെ രഹസ്യാത്മകങ്ങളാണെന്നു ഞാ ൻ സംശയിച്ചു.. അതുകൊണ്ട് ആദ്യത്തെ അലമാര തുറന്ന് ആദ്യം കണ്ട പുസ്തകം കൈയിലെടുത്തപ്പോൾ എനിയ്ക്ക് അടക്കാനാകാത്ത കൗതുകവും ആഹ്ലാദവും അനിർവചനീയമായൊരു വികാരവും ഒരുമി ച്ച് അനുഭവപ്പെട്ടു. ആ അലമാര മുഴുവൻ നോവലുകളായിരുന്നു. ഞാൻ അതിലൊന്നെടുത്ത്, അലമാരയടച്ച്, മുറിയിലേയ്ക്കു പോന്നു. ജീവിത ത്തിൽ വലിയൊരു പരിവർത്തനം വരാൻ പോകുന്നുവെന്ന് മുൻകൂട്ടി കണ്ടതുപോലെ എന്റെ ഹൃദയം വിചിത്രമായൊരു വികാരാവേശത്തി ൽ ശക്തിയായി സ്പന്ദിച്ചു. മുറിയിൽ കടന്നു വാതിലടച്ചു ഞാൻ പുസ്ത കം തുറന്നു. പക്ഷേ, എനിയ്ക്കു യാതൊന്നും വായിയ്ക്കാനായില്ല, എന്റെ

മനസ്സിൽ മറ്റൊരു ചിന്തയായിരുന്നു: ആരും കാണാതെ, ആരുടേയും ശ്രദ്ധയിൽപ്പെടാതെ, ഏതു പുസ്തകവും ഏതു സമയവുമെടുക്കാവുന്ന വിധം സുരക്ഷിതമായി വായനാമുറിയിലേയ്ക്കെങ്ങനെ കടക്കാനാകുമെന്നു ഞാനാലോചിച്ചു. അതുകൊണ്ട് വായന സൗകര്യപ്രദമായ മറ്റൊരു സമയത്തേയ്ക്കു മാറ്റി ഞാൻ പുസ്തകം അലമാരയിൽത്തന്നെ തിരികെ കൊണ്ടുചെന്നുവെച്ചു. പക്ഷേ, താക്കോൽ ഞാനെന്റെ മുറിയിൽ ഒളിപ്പിച്ചു. അതെ, ഞാനത് ഒളിപ്പിച്ചുവെച്ചു...! അതാണെന്റെ ജീവിതത്തിലെ ആദ്യപാപം! തുടർന്ന് എന്തു സംഭവിയ്ക്കുമെന്നു ഞാൻ കാത്തിരുന്നു, ഫലം തീർത്തും തൃപ്തികരമായിരുന്നു..! വൈകുന്നേരം മുഴുവൻ പീറ്റർ അലക്സാണ്ഡ്രോവിച്ചിന്റെ സഹായി താക്കോലന്വേഷിച്ചു പരതി നടന്നു. രാത്രി മെഴുകുതിരിവെളിച്ചത്തിൽ നിലമാകെ തപ്പിത്തിരഞ്ഞു. പിറ്റേന്നു രാവിലെ ഒരു കൊല്ലനെ ആളയച്ചു വരുത്തി അയാളുടെ പക്കലുള്ള താക്കോലുകളിൽനിന്നു പുതിയൊരു താക്കോൽ പണിതു. ആ സംഭവം അങ്ങനെ അവസാനിച്ചു. കളഞ്ഞുപോയ താക്കോലിനെക്കുറിച്ച് പിന്നീടാരും അന്വേഷിച്ചതുമില്ല. ഒരാഴ്ചയോളം വായനാമുറിയിലേയ്ക്കു ഞാൻ കടന്നില്ല. യാതൊരു സംശയത്തിനും ഇടവരാതെ സുരക്ഷിതത്വം ഉറപ്പാക്കിയ ശേഷം മാത്രമേ ഞാനതിനു ശ്രമിച്ചുള്ളൂ. പീറ്റർ അലക്സാണ്ഡ്രോവിച്ചിന്റെ സഹായി താക്കോൽ വെറുതെ പോക്കറ്റിൽ സൂക്ഷിയ്ക്കുമെന്നല്ലാതെ ഒരിയ്ക്കലും പുസ്തകങ്ങളെടുക്കാറില്ല, വായനാമുറിയിൽ കടക്കാറുമില്ല. പക്ഷേ അങ്ങനെ ഒരു സാദ്ധ്യത ഒഴിവാക്കാൻ ഞാൻ ഭക്ഷണമുറിയിൽനിന്നു വായനാമുറിയിലേയ്ക്കു നേരിട്ടു കടക്കാൻ തീരുമാനിച്ചു. അയാൾ വീട്ടിലില്ലാത്ത സമയമാണു ഞാനതിനു തിരഞ്ഞെടുത്തത്.

തുടർന്നു ഞാൻ പുസ്തകങ്ങൾ ഒരോന്നായെടുത്ത് ആർത്തിയോടെ വായിയ്ക്കാൻ തുടങ്ങി, വളരെ പെട്ടെന്നു ഞാനതിൽ മുങ്ങിപ്പോയെന്നു പറയാം. എന്റെ അടക്കിപ്പിടിച്ച മോഹങ്ങളും അടുത്തിടക്കുണ്ടായ അഭിനിവേശങ്ങളും, ആത്മാവിന്റെ അകത്തളങ്ങളിൽ കിടന്നു പുറത്തേയ്ക്കു നാമ്പു നീട്ടിക്കൊണ്ടിരുന്ന കൗമാരകാലത്തെ ചോദനകളും, വിശ

പ്പടക്കാൻ വെമ്പി നിന്ന ത്രസിപ്പിയ്ക്കുന്ന വികാരങ്ങളും, സുരക്ഷിതമായ വഴി കണ്ടെത്തി, അവിചാരിതമായി ഉറവെടുത്ത മനോവിഭ്രാന്തിയിലേയ്ക്കു കുലംകുത്തിയൊഴുകി. എന്റെ ബുദ്ധിയും ഹൃദയവും ഉണർന്നു. എന്റെ അസ്തിത്വത്തെ വലയം ചെയ്ത യഥാർത്ഥലോകം മറന്നു ഞാൻ ഭാവനയുടെ ആകാശങ്ങളിലേയ്ക്കു പറന്നു. പുതിയൊരു ജീവിതത്തിന്റെ നദീതീരത്തു വിധി എന്നെ കൊണ്ടുചെന്നുനിർത്തിയതു പോലെ എനിക്കു തോന്നി. അതിലേയ്ക്കെടുത്തു ചാടി മുങ്ങിക്കളിയ്ക്കാൻ ഞാനാഗ്രഹിച്ചു. രാപ്പകലില്ലാതെ ഞാനതുതന്നെ കിനാവു കണ്ടു. തീരെ അപരിചിതമായ ആ വഴിയിൽ കാലെടുത്തു വെയ്ക്കുന്നതിനുമുമ്പ്, ഭാവിയുടെ പ്രലോഭനീയമായ രൂപരേഖ മായികമായൊരു വർണപ്രപഞ്ചമായി, ഒരു ദൂരക്കാഴ്ചയായി, നേരിട്ടു കാണിച്ചു തരുന്നതിനുവേണ്ടി വിധി എന്നെയൊരു കൊടുമുടിയിലേയ്ക്കു വലിച്ചുകൊണ്ടുപോകുകയാണെന്നു ഞാൻ കരുതി. പുസ്തകങ്ങളിൽ കണ്ടറിഞ്ഞ്, ദിവാസ്വപ്നങ്ങളിൽ ജീവിച്ച്, നവയൗവനത്തിന്റെ വികാരങ്ങൾ ആവാഹിച്ച ആവേശകരമായ പ്രതീക്ഷകളിൽ ഭാവിജീവിതം എന്റെ മുമ്പിൽ പതുക്കെ വെളിവായി വന്നു. എന്റെ പക്കൽ വന്ന ആദ്യത്തെ പുസ്തകം യാതൊരു ക്രമവും കൂടാതെ ഞാൻ തോന്നിയപോലെ വായിക്കാൻ തുടങ്ങി. വിധി എന്നെ സസൂക്ഷ്മം നിരീക്ഷിച്ചുകൊണ്ടേയിരുന്നു. വൃത്തികെട്ടതും പാപപങ്കിലവുമായ യാതൊരു പരാമർശവും ആകർഷിയ്ക്കാത്ത വിധത്തിൽ, മഹത്വപൂർണവും ഉദാത്തവുമായിരുന്നു, എന്റെ ജന്മവാസന. എന്റെ കഴിഞ്ഞ കാലം എന്നെ കാത്തുരക്ഷിച്ചു. ഞാൻ കടന്നുപോന്ന ജീവിതത്തിന്റെ പാതകൾ പ്രകാശമാനമായി, എന്റെ അന്ത:കരണത്തിനു ബോധോദയം വന്നു. ഞാൻ വായിച്ചുതീർത്ത ഓരോ പേജും എനിക്ക് അതിപരിചിതമായി തോന്നി. മോഹനീയ ദൃശ്യങ്ങളായി, വിവിധരൂപങ്ങളായി എന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ട ജീവിതങ്ങളും ഹൃദയസ്പന്ദനങ്ങളും നേരിട്ടു തൊട്ടറിയാൻ കഴിയുന്നതു പോലെ എനിയ്ക്കു പരിചിതമായിരുന്നു. വായിക്കുന്ന ഓരോ പുസ്ത

കത്തിലും വിധിയുടെ ഒരേ നിയമം സന്ദർഭാനുസാരിയായ ഭാവങ്ങ ളായി വിവരിയ്ക്കപ്പെട്ടുമ്പോൾ, വാസ്തവികതയിൽനിന്നകന്നു വർത്തമാ നകാലയാഥാർത്ഥ്യങ്ങൾപോലും മറന്നു പോകുന്ന ഒരവസ്ഥയിൽ അവയെന്നെ കൊണ്ടുചെന്നെത്തിച്ചു; എനിക്കതിൽ അത്ഭുതം തോ ന്നിയില്ല. സുരക്ഷിതത്വവും സന്തോഷവും വാഗ്ദാനം ചെയ്യുന്നവിധം, നിയതിയുടെ നിയമങ്ങളിൽനിന്ന് ഉയിർക്കൊണ്ട്, മനുഷ്യജീവിത ത്തെ അടക്കി ഭരിയ്ക്കുന്ന, സാഹസികമായ ആ ശക്തിയല്ലേ ഈ നി യമത്തിനും ആധാരമായിത്തീരുന്നത്? ഏതാണ്ട് ആത്മരക്ഷാർത്ഥ മായൊരു പരിശ്രമമെന്ന നിലയിൽ സകലവിധ അന്തശ്ചോദനകളും ഉപയോഗിച്ച് എന്നെക്കൊണ്ട് ആകാവുന്നവിധം ആ നിയമത്തെക്കു റിച്ച് ഞാൻ ഊഹിച്ചറിയാൻ ശ്രമിച്ചു. ആരോ എനിയ്ക്കു നേരായ വഴി കാണിച്ചു മുന്നറിയിപ്പു നൽകുന്നതുപോലെ, പ്രവചനാത്മകമായി എ ന്തൊക്കെയോ ഹൃദയത്തിൽ കിടന്നു പിടയുന്നതുപോലെ, എനിയ്ക്കു തോന്നി. ഓരോ ദിവസവും എന്റെ മനസ്സിൽ പ്രതീക്ഷ ശക്തിപ്പെട്ടു വന്നു. ഞാൻ വായിയ്ക്കുന്ന ഓരോ പുസ്തകത്തിലും കലയുടെ സൗന്ദര്യ ത്തിൽ ചാലിച്ച്, കവിതയുടെ മോഹനീയതയിലലിഞ്ഞ്, എന്നെ വി സ്മയിപ്പിയ്ക്കുന്ന അഭിലാഷങ്ങൾക്കു ശക്തിയേറി വന്നു. പക്ഷേ, ഞാൻ മുമ്പു പറഞ്ഞതുപോലെ ഭാവന അക്ഷമയെ മറികടന്നു. സത്യത്തിൽ, എന്റെ ധൈര്യം സ്വപ്നങ്ങളിൽമാത്രം ഒതുങ്ങി നിന്നു. സാധാരണ സ ന്ദർഭങ്ങളിൽ ഭാവിയെക്കുറിച്ചു ഞാൻ സഹജമായ ലജ്ജ പുലർത്തി പ്പോന്നു. അതുകൊണ്ട് സ്വയം സൃഷ്ടിച്ച ഒരു ധാരണയുടെ അടിസ്ഥാ നത്തിൽ, താൽക്കാലികമായി ഞാനെന്റെ ഭാവനാലോകംകൊണ്ടു തൃപ്തിപ്പെടാൻ തീരുമാനിച്ചു. ഞാൻതന്നെ രാജ്ഞിയായിരിയ്ക്കുന്ന സ്വ പ്നങ്ങളുടെ ലോകത്ത് ആവേശമല്ലാതെ, ആനന്ദമല്ലാതെ, മറ്റൊന്നുമി ല്ല. കാൽപ്പനികമായ എന്റെ ചിന്തകൾക്കു ശുഭാന്ത്യം വരുത്താനുള്ള ഒരുപാധി മാത്രമാണു ജഡവും ക്ഷണികവുമായി, വൈവിദ്ധ്യത്തിനാ യി സൃഷ്ടിച്ചു പിന്നീടു വിധിവിപര്യയത്തിനു കാരണമായ ദു:ഖാനുഭ വങ്ങൾപോലും! ഇതാണന്നത്തെ എന്റെ മാനസികമായ അവസ്ഥ

യെക്കുറിച്ച് ഇന്നെനിയ്ക്കു തോന്നുന്ന വിശദീകരണം.

അങ്ങനെ, ഭാവനയുടെ ലോകത്തു വിഹരിച്ചുപോന്ന, പരിസര ത്തിന്റെ യാഥാർത്ഥ്യങ്ങളിൽനിന്നു തീർത്തും അകന്നുനിന്ന, ആ ജീ വിതം ഏതാണ്ടു മൂന്നു വർഷങ്ങൾ നീണ്ടുനിന്നു!

ആ ജീവിതമായിരുന്നു, എന്റെ രഹസ്യങ്ങളുടെ കലവറ. മൂന്നാമ ത്തെ വർഷം അവസാനിയ്ക്കാറായപ്പോൾ പെട്ടെന്നതു കണ്ടുപിടിയ്ക്ക പ്പെടുന്നതിൽ ഭയപ്പെടാനെന്തെങ്കിലുമുണ്ടെന്നു ഞാനറിഞ്ഞിരുന്നില്ല. ആ മൂന്നുവർഷങ്ങളിൽ ഞാനനുഭവിച്ചറിഞ്ഞതെല്ലാം എന്നെ സംബ ന്ധിച്ചിടത്തോളം അമൂല്യമായിരുന്നു. കണ്ണിനോട് അടുത്തു ചേർത്തു പിടിച്ച കണ്ണാടിയിലെന്നപോലെ സ്വപ്നങ്ങളിൽ ഞാനെന്നെത്തന്നെ അക്കാലത്ത് ആരെങ്കിലും എന്റെ ആത്മാവിലേയ്ക്കു വൃഥാ നിർദ്ദോഷ മായി എത്തിനോക്കിയിരുന്നെങ്കിൽ സ്വയം ഉരുകിത്തീരുന്നതുപോ ലെ ഞാൻ ഭയപ്പെടുമായിരുന്നു. മാത്രമല്ല, വീട്ടിലുള്ളവർ മുഴുവൻ സമൂ ഹത്തിൽനിന്നു വിട്ടുമാറി ഒരാശ്രമത്തിന്റെ നിശ്ചലമായ അന്തരീക്ഷ ത്തിൽ അവനവനെമാത്രം ശ്രദ്ധിച്ച്, ഏകാന്തതയോടുള്ള അഭിലാ ഷം സ്വയം വളർത്തിയെടുത്ത് ഒറ്റപ്പെട്ട ഒരു ജീവിതമാണു ഞാൻ ന യിച്ചുപോന്നത്. എനിയ്ക്കു സംഭവിച്ചതും മറ്റൊന്നായിരുന്നില്ല. എന്നെ സംബന്ധിച്ചുള്ള യാതൊന്നും ആ മൂന്നുവർഷങ്ങൾക്കിടയിൽ മാറി യില്ല. സകലതും പഴയതുപോലെ തുടർന്നു. മടുപ്പിയ്ക്കുന്ന, ആവർത്തന വിരസമായ, ദിനചര്യയ്ക്കും മാറ്റമുണ്ടായില്ല. സ്വകാര്യമായ വിഷയങ്ങ ളിലേയ്ക്കു മനസ്സു തിരിഞ്ഞില്ലെങ്കിൽ വിരസമായ ആ അന്തരീക്ഷം എന്റെ ആത്മാവിന്റെ താളം തെറ്റിയ്ക്കുമായിരുന്നുവെന്ന് ഞാനിപ്പോ ൾ വിശ്വസിയ്ക്കുന്നു. ജീവനില്ലാത്ത ആ അന്തരീക്ഷത്തിൽനിന്നു രക്ഷ പ്പെടാൻ, നാശത്തിനു കാരണമാകാവുന്ന കൂടുതൽ അപകടകരമായ വഴികളിലേയ്ക്ക്, അതെന്നെ ഒരുപക്ഷേ തള്ളിവിടുമായിരുന്നു.

മാഡം ലിയോറ്റാർഡിനു പ്രായമേറി വന്നു. മിക്കവാറും സമയം സ്വന്തം മുറിയിൽത്തന്നെ അവർ കഴിഞ്ഞു. കുട്ടികളുടെ വികൃതി ഇ

പ്പോഴും മാറിയിട്ടില്ല. ബി. പഴയതുപോലെ വന്നും പോയുമിരുന്നു. പീറ്റർ അലക്സാണ്ട്രോവിച്ച് സ്വന്തം കാര്യങ്ങളിൽ മുഴുകി ഭാര്യയ്ക്കുപോലും അസ്വീകാര്യനായി കഴിഞ്ഞു. നിഗൂഢമായ പരസ്പരഭാവം അവർക്കിടയിൽ ഇപ്പോഴും നിലനിൽക്കുന്നു. കാലക്രമേണ ഭീഷണവും അത്യാസന്നവുമായ ഭാവങ്ങളിലേയ്ക്കതു സംക്രമിയ്ക്കുന്നതായി ഞാൻ വിചാരിച്ചു. അലക്സാണ്ട്ര മിഹലോവ്നയെയോർത്ത് ഞാനെപ്പോഴും ആശങ്കാകുലയായി. അവരുടെ മൗഢ്യം പൂണ്ട, നിറംമങ്ങിയ ജീവിതം വെറുതേ കത്തിയെരിയുന്നതു ഞാൻ നേരിട്ടു കണ്ടു. ദിനംപ്രതി അവരുടെ ആരോഗ്യം ക്ഷയിച്ചു. നിസ്സഹായതയും നിരാശയും അവരുടെ ആത്മാവിലേയ്ക്കു കടന്നു കഴിഞ്ഞതായി എനിയ്ക്കു തോന്നി. അവ്യക്തവും അനിർവചനീയവുമായ എന്തോ ഒന്ന് അവരുടെമേൽ കനംതൂങ്ങി നിൽക്കുന്നുണ്ടെന്നു സത്യമായും ഞാൻ കരുതി. വിശദീകരിയ്ക്കാൻ വയ്യാത്ത അതിന്റെ സങ്കീർണതകൾ ഒരുപക്ഷേ അവർക്കു ക്ലിഷ്ടകരമായി തോന്നിയിരിയ്ക്കണം. സ്വന്തം ജീവിതത്തിനുമേൽ വന്നുപതിച്ച അനിവാര്യമായ ഒരു ശിക്ഷയായി അവരതിനെ കണക്കാക്കി. നിശ്ശബ്ദമായ ആ ഉദ്വേഗത്തിൽ അവരുടെ ഹൃദയം പശ്ചാത്താപഭരിതമായി. മനസ്സു മാത്രമല്ല, അവരുടെ സുതാര്യമായ ബുദ്ധിപോലും വിഷാദത്തിന്റെ വഴിയിലേയ്ക്കു തിരിഞ്ഞു. ഒരുകാര്യം പ്രത്യേകം ഞാൻ ശ്രദ്ധിച്ചു; ഞാൻ വലുതാവുന്തോറും അവരെന്നിൽ നിന്നു കൂടുതൽ അകന്നുമാറാൻ ശ്രമിക്കുന്നുണ്ട്. എന്നോടുള്ള അവരുടെ പെരുമാറ്റം ഒരുതരം അക്ഷമ നിറഞ്ഞ അലോസരത്തോളം ചെന്നെത്തി. അവരെന്നെ ഇഷ്ടപ്പെടുന്നില്ലെന്ന്, ഞാനവർക്കൊരു മാർഗതടസ്സമാണെന്നുവരെ ചില നിമിഷങ്ങളിൽ എനിയ്ക്കു തോന്നി. അവരിൽനിന്നു മന:പൂർവമാണു ഞാൻ  അകന്നതെന്നു നേരത്തേ പറഞ്ഞിട്ടുണ്ട്. വേറിട്ടുപോന്ന ആ നിമിഷം മുതൽ അവരുടെ സ്വഭാവത്തിന്റെ നിഗൂഢാത്മകത ഒരു ദൂരക്കാഴ്ചയുടെ വ്യക്തതയോടെ ഞാൻ കണ്ടുപോന്നു. മൂന്നുവർഷംകൊണ്ടു ഞാൻ നേടിയ അനുഭവങ്ങളെല്ലാം, എന്റെ ആത്മാവിൽ, സ്വപ്നങ്ങളിൽ, പ്രതീക്ഷകളിൽ, സർവോപരി ഭാ

വനയുടെ സഞ്ചാരപഥങ്ങളിൽ മുളപൊട്ടി വിരിഞ്ഞതെല്ലാം നിർബ ന്ധബുദ്ധിയോടെ ഞാൻ എന്നിൽത്തന്നെ ഒതുക്കിവെച്ചു. ഞങ്ങൾക്കി ടയിൽ ഒരു തിരശ്ശീല ഉയർന്നുവന്ന ശേഷം പിന്നീടൊരിയ്ക്കലും ഞ ങ്ങൾക്ക് ഒന്നാവാൻ കഴിഞ്ഞില്ല. അതേസമയം അവരോടുള്ള സ്നേ ഹം ഓരോ ദിവസവും കൂടി വരുന്നതായി എനിക്കു തോന്നി. എത്ര മാത്രം അർപ്പണബോധത്തോടെയാണ് അവരെന്നോടു പെരുമാറുന്ന തെന്ന്, സ്നേഹത്തിന്റെ സർവസമ്പാദ്യവും ചൊരിയുന്നതിനു തക്ക വിധം അവരെന്നോട് എത്രമാത്രം അഭേദ്യമായി ബന്ധപ്പെടുന്നുവെ ന്ന്, സ്വയം ചെയ്ത പ്രതിജ്ഞ മാതൃനിർവിശേഷമായ വാത്സല്യത്തോ ടെ എത്രമാത്രം ആത്മാർത്ഥമായാണു നിറവേറ്റുന്നതെന്നു കണ്ണീരോ ടെ മാത്രമേ എനിയ്ക്കോർക്കാൻ കഴിയൂ. അവരുടെ ശോകഭാവം എ ന്നെ പല കാര്യങ്ങളിൽ നിന്നും പിന്തിരിപ്പിച്ചു. ചിലപ്പോഴൊക്കെ ഞാൻ സ്വയം ഓർമ്മിപ്പിയ്ക്കാതിരുന്നതുകൊണ്ട് പരസ്പരം ഇടപഴകാ ത്ത നീണ്ട ഇടവേളകൾ ഞങ്ങൾക്കിടയിൽ ഉണ്ടാകാറുണ്ട്. അതു കൊണ്ട് എനിയ്ക്കു പതിനാറു വയസ്സു പിറന്നതിനെക്കുറിച്ച് ആരുമത്ര അറിഞ്ഞതായി തോന്നിയില്ല.

പക്ഷേ, ഉണർവ്വും ഉന്മേഷവും തോന്നുന്ന അപൂർവം ചില നിമിഷ ങ്ങളിൽ, ചുറ്റും നടക്കുന്ന കാര്യങ്ങളെക്കുറിച്ചു വ്യക്തമായൊരു ഉൾ ക്കാഴ്ച ലഭിയ്ക്കുമ്പോൾ, അലക്സാണ്ഡ്രാ മിഹലോവ്ന എന്നെച്ചൊല്ലി അത്യന്തം ഉൽക്കണ്ഠാകുലയാകും. അക്ഷമയോടെ അവരെന്നെ ആള യച്ചു വിളിപ്പിയ്ക്കും; എന്റെ പഠനത്തെക്കുറിച്ച്, താൽപ്പര്യങ്ങളെക്കുറി ച്ച്, എന്നെ പരീക്ഷിയ്ക്കുകയോ പരിശോധിയ്ക്കുകയോ ചെയ്യുന്നതുപോ ലെ ഒരേസമയം നൂറായിരം ചോദ്യങ്ങൾ അവർ ചോദിക്കും. കുറേ ദി വസത്തേയ്ക്ക് അവരെന്നെ വിട്ടുമാറാതെ എന്റെ മോഹങ്ങളും അഭിലാ ഷങ്ങളും മനസ്സിലാക്കി, എന്റെ പ്രായത്തെക്കുറിച്ച് ആശങ്കാകുലയാ യി, അവസാനിക്കാത്ത സ്നേഹത്തോടെ, ഒരുതരം ആദരവോടെ, എന്റെ ഭാവികാര്യങ്ങളിൽ എന്തു സഹായവും ചെയ്തു തരാൻ തയാ

റെട്ടുത്തു. പക്ഷേ, കുറേക്കാലമായി എന്നിൽ നിന്നും അകന്നു കഴി ഞ്ഞതുകൊണ്ട് വാക്കും പ്രവൃത്തിയും സമരസപ്പെടുത്താൻ അവർ വ ല്ലാതെ അദ്ധ്വാനിക്കുന്നതുപോലെ എനിക്കു തോന്നി. ഉദാഹരണ ത്തിനു പ്രായത്തെക്കുറിച്ചുള്ള ധാരണ മനസ്സിൽ സൂക്ഷിച്ചുകൊണ്ടു ശ്രദ്ധിച്ചപ്പോൾ, ഞാൻ വായിയ്ക്കുന്ന പുസ്തകങ്ങൾ മിക്കവാറും വെറു മൊരു പന്ത്രണ്ടുകാരിയുടെ ബാലസാഹിത്യമാണെന്നു മനസ്സിലാക്കി അവരാകെ അമ്പരന്നു. അവരുടെ ചിന്താഗതി മനസ്സിലാക്കിത്തന്നെ ഞാനവരെ ശ്രദ്ധയോടെ നിരീക്ഷിച്ചു. രണ്ടാഴ്ച അവരെനിയ്ക്കുവേണ്ടി ചിന്തിച്ചു. ഞാനെത്രത്തോളം വളർന്നെന്ന്, എന്താണ് എനിക്കാവ ശ്യമെന്നവർ മനസ്സിലാക്കാൻ ശ്രമിച്ചു. ഒടുവിലൊരു തീരുമാനത്തിൽ ചെന്നെത്തിയതുപോലെ വാൾട്ടർ സ്ക്കോട്ടിന്റെ ഇവാൻഹോ എ ന്റെ മേശപ്പുറത്തു പ്രത്യക്ഷപ്പെട്ടു. അതിനിടയിൽ ചുരുങ്ങിയതു മൂന്നു തവണയെങ്കിലും ഞാനതു വായിച്ചു കഴിഞ്ഞിരിയ്ക്കണം! എന്റെ ഭാവ വ്യത്യാസങ്ങൾ അതീവശ്രദ്ധയോടെ, കുറച്ചൊരു ആശങ്കയോടെ, അ ളന്നുതൂക്കി അവർ സൂക്ഷ്മനിരീക്ഷണം നടത്തി. ഒടുവിൽ, എനിയ്ക്കേറെ അറിയാവുന്ന, ഞങ്ങൾ തമ്മിലുള്ള വലിഞ്ഞു മുറുകിയ മനോഭാവം പ തുക്കെ ഇല്ലാതായി. ഞങ്ങൾ ഉത്സാഹഭരിതരായി. അലക്സാണ്ഡ്രു മിഹലോവ്നയുമായി വീണ്ടും അടുക്കാനായതിൽ എനിയ്ക്കേറെ സ ന്തോഷം തോന്നി. ആ നോവൽ വായിച്ച് അവസാനിച്ചപ്പോഴേയ്ക്കും അവർക്കെന്നോടുള്ള പ്രതിപത്തി വർദ്ധിച്ചു. വായനയ്ക്കിടയിൽ ഞാൻ പറഞ്ഞ ഓരോ നിരീക്ഷണവും ശരിയായി, ഓരോ ധാരണയും കൃത്യ മായി വന്നു. പ്രതീക്ഷിച്ചതിലേറെ ഞാൻ വളർന്നതായി അവർ ക ണ്ടു. പരിപൂർണസംതൃപ്തയായി ആഹ്ലാദത്തോടെ വീണ്ടും അവരെന്റെ വിദ്യാഭ്യാസകാര്യങ്ങൾ ഏറ്റെടുത്തു. ഇനിയൊരു വേർപാടിനവർ ഒ രുക്കമായിരുന്നില്ല. പഴയപോലെ ആത്മസുഹൃത്തുക്കളാകുന്നതിൽ നിന്നു പക്ഷേ വിധി ഞങ്ങളെ വിലക്കി. ഒരിയ്ക്കൽക്കൂടി ഞങ്ങൾക്കു വേർപിരിയേണ്ടി വന്നു. രോഗത്തിന്റെ ആദ്യത്തെ ആക്രമണവും അ നുബന്ധമായ മാന്ദ്യലക്ഷണങ്ങളും അവരെ പിന്തിരിപ്പിച്ചു. മൗനവും

അവിശ്വാസവും വിരഹവും വീർപ്പുമുട്ടലും വീണ്ടും ആവർത്തിച്ചു.

അതിനിടയിലും ഞങ്ങൾ അടുത്തിടപഴകിയ ചില അവസരങ്ങൾ തീരെ വിരളമായിരുന്നില്ല. നോവലിലെ വികാരാർദ്രമായ ഭാഗങ്ങൾ വായിക്കുമ്പോഴും സംഗീതസാന്ദ്രമായ ഈണങ്ങൾ ഒരുമിച്ചു മൂളുമ്പോഴും ഞങ്ങൾ സ്വയം മറന്നു പലപ്പോഴും പരിസരബോധംപോലുമില്ലാതെ തുറന്നു സംസാരിച്ചു, പിന്നീടതിന്റെ അസ്വാഭാവികത ബോദ്ധ്യം വന്നു സ്വയം പിൻവലിയുകയും ചെയ്തു. വീണ്ടും അതിനെക്കുറിച്ച് ആലോചിച്ച് സംശയവും ആശങ്കയും അവിശ്വാസവും കലർന്നു ഞങ്ങൾ പരസ്പരം നോക്കി. രണ്ടുപേർക്കും അടുക്കാവുന്നതിനൊരു ലക്ഷ്മണരേഖ ആരോ വരച്ചിട്ടതുപോലെ ഞങ്ങൾക്കു തോന്നി. ആഗ്രഹിച്ചാലും അതു കവച്ചുവെയ്ക്കാൻ രണ്ടുപേരും ധൈര്യപ്പെട്ടില്ല.

ഒരുദിവസം സന്ധ്യയ്ക്കു ഞാൻ അലക്സാണ്ഡ്ര മിഹലോവ്നയുടെ മുറിയിൽ വെറുതേ ഇരുന്നു പുസ്തകം മറിച്ചു നോക്കുകയായിരുന്നു. അവരാകട്ടെ, പിയാനോയിൽ വളരെയേറെ ഇഷ്ടപ്പെട്ട ഒരു ഇറ്റാലിയൻ ഗീതം ആവർത്തിച്ചു വായിച്ച് സ്വരങ്ങൾക്കു വിവിധതരത്തിൽ ഗമകങ്ങൾകൊടുത്ത് വടിവു വരുത്താൻ ശ്രമിച്ചുകൊണ്ടിരുന്നു. ശരിയായ പാഠാന്തരത്തിലേയ്ക്കവർ പ്രവേശിച്ചപ്പോൾ ആ ഈണത്തിന്റെ മാധുര്യത്തിൽ മതിമറന്നു ചെറിയ ശബ്ദത്തിൽ സ്വയം ഞാനറിയാതെ മൂളാൻ തുടങ്ങി. പാട്ടിന്റെ വശ്യതയിൽ ആകൃഷ്ടയായി ഞാൻ എഴുന്നേറ്റു പിയാനോയുടെ അരികിൽ ചെന്നു. എനിയ്ക്കെന്താണു വേണ്ടതെന്നു മനസ്സിലാക്കിയ അലക്സാണ്ഡ്ര മിഹലോവ്ന, എന്റെ ശബ്ദത്തിന്റെ ഓരോ സ്വരവും സൗമ്യമായി അനുഗമിച്ചു പിയാനോ വായിച്ചു. എന്റെ ശബ്ദത്തിന്റെ ശാരീരശുദ്ധി കണ്ട് അവർ അമ്പരന്നതുപോലെ തോന്നി. അതുവരെ ഞാനവരുടെ മുമ്പിൽ പാടിയിട്ടില്ല. എന്റെ കഴിവിനെക്കുറിച്ചു സത്യത്തിൽ ഞാൻപോലും അറിഞ്ഞിരുന്നില്ല. ഞങ്ങൾക്ക് ഉത്സാഹം വർദ്ധിച്ചു. പതുക്കെപ്പതുക്കെ ഞാൻ ശബ്ദമുയർത്തി. ഊർജ്ജത്തിന്റെ ഉറവകളുണർന്നപ്പോൾ എനിയ്ക്ക് ആവേശം ഇ

രട്ടിച്ചു. അലക്സാണ്ഡ്ര മിഹലോവ്നയുടെ അത്ഭുതാഹ്ലാദങ്ങൾ പിയാനോയുടെ സ്വരസ്പർശങ്ങളിൽ പ്രതിഫലിയ്ക്കുന്നതു ഞാനറിഞ്ഞു. ശക്തിയും ഓജസ്സും ചേർന്ന സംഗീതം അവസാനം വിജയകരമായി സമാപിച്ചു. സന്തോഷംകൊണ്ടു മതിമറന്ന് അവരെന്റെ രണ്ടു കൈകളും കൂട്ടിപ്പിടിച്ചു നിർന്നിമേഷയായി നോക്കി.

"അനെറ്റാ...! അപ്പോൾ നിനക്കു നല്ലൊരു മധുരമായ ശബ്ദമുണ്ടല്ലോ!", ആശ്ചര്യത്തോടെ അവർ പറഞ്ഞു. "എന്റെ ദൈവമേ! ഞാനതെന്താണ് ഇത്ര കാലവും ശ്രദ്ധിയ്ക്കാതിരുന്നത്?"

"ഞാൻപോലും ഇപ്പോൾ മാത്രമാണതു മനസ്സിലാക്കിയത്", ഊറി വരുന്ന സന്തോഷത്തോടെ ഞാൻ പറഞ്ഞു.

"ദൈവം തുണയ്ക്കട്ടെ, എന്റെ ഓമനേ! ഈയനുഗ്രഹത്തിനു നീയദ്ദേഹത്തോടു നന്ദി പറയണം! ആർക്കറിയാം.. എന്റെ ദൈവമേ!"

അവിചാരിതമായുണ്ടായ ഈ അത്ഭുതം അവരെ വല്ലാതെ സ്പർശിച്ചു. അടക്കാനാവാത്ത സന്തോഷംമൂലം അവർക്ക് എന്നോടെന്തു പറയണമെന്നോ എനിക്കെന്തു ചെയ്തുതരണമേന്നോ തീരുമാനിക്കാനായില്ല. വളരെക്കാലത്തിനു ശേഷം ഞങ്ങൾ തമ്മിലുണ്ടായിരുന്ന സ്നേഹം പുറത്തേയ്ക്കു പരന്നൊഴുകിയ അപൂർവനിമിഷമായിരുന്നു, അത്. ഒരു മണിക്കൂറിനകം വീട്ടിലുള്ള സകലരും ഒരൊഴിവുദിവസത്തിന്റെ ലഹരിയിലായി. അവരുടനെ ബി.യെ വിളിച്ചുകൊണ്ടു വരാൻ ആളെ വിട്ടു. അദ്ദേഹമെത്തുന്നതിനു മുമ്പു മറ്റു ചില സംഗീതപുസ്തകങ്ങൾ ഞങ്ങൾ മറിച്ചുനോക്കി. അതിൽനിന്നെനിയ്ക്കു കുറച്ചുകൂടി അറിയാവുന്നൊരു ഗീതം ഞാൻ പാടാനാരംഭിച്ചു. ഇത്തവണ ആവശ്യത്തിലധികം മനസ്സിരുത്തിയതു മൂലം ശബ്ദം ഇടയ്ക്കിടെ വിറച്ചു. തെറ്റു വരുത്തി ആദ്യത്തെ അഭിപ്രായത്തിനു ഭംഗമുണ്ടാക്കാൻ ഞാനിഷ്ടപ്പെട്ടില്ല. പക്ഷേ പെട്ടെന്നു ശബ്ദത്തിനു കൈവന്ന ശക്തി പാട്ടു തുടരാനെന്നെ പ്രോത്സാഹിപ്പിച്ചു. പാട്ടു പുരോഗമിയ്ക്കുന്തോറും ശാരീരത്തിന്റെ ഗാംഭീര്യവും മാധുര്യവും അധികരിയ്ക്കുന്നതുകണ്ട് ഞാൻ സ്വയം ആശ്ചര്യപ്പെട്ടു. ഈ രണ്ടാമത്തെ പരീക്ഷണം സകല സംശയങ്ങളും

ദൂരീകരിച്ചു. ആഹ്ലാദം അടക്കാനാവാതെ, ഒരുനിമിഷംപോലും ക്ഷമിക്കാൻ കെൽപ്പില്ലാതെ, അലക്സാണ്ഡ്രാ മിഹലോവ്ന കുട്ടികളേയും ആയയേയും വിളിച്ചു വരുത്തി. ആവേശത്തിന്റെ കുത്തൊഴുക്കിൽ വായനാമുറിയിൽനിന്നു ഭർത്താവിനേയും കൂട്ടി വന്നു. മറ്റൊരു സന്ദർഭമായിരുന്നെങ്കിൽ സ്വപ്നത്തിൽപ്പോലും അവരതിനു ധൈര്യപ്പെടുമായിരുന്നില്ല. വിവരമറിഞ്ഞു പീറ്റർ അലക്സാണ്ഡ്രോവിച്ച് എന്നെ അഭിനന്ദിക്കുക മാത്രമല്ല, സംഗീതം കൂടുതൽ പഠിക്കണമെന്നു നിസ്സംശയം ഉപദേശിക്കുകയും ചെയ്തു. അത്ഭുതകരമായ കാരുണ്യം കാണിച്ചതുപോലെ അലക്സാണ്ഡ്രാ മിഹലോവ്ന അദ്ദേഹത്തിന്റെ കൈപിടിച്ചു സന്തോഷത്തോടും നന്ദിയോടുംകൂടി ചുംബിച്ചു.

ഒടുവിൽ, ബി.യും വന്നെത്തി. വാർദ്ധക്യം ബാധിച്ച അദ്ദേഹത്തിന്റെ മുഖം പ്രസന്നമായിരുന്നു. എന്നോടദ്ദേഹം വാത്സല്യത്തോടെ പെരുമാറി. കഴിഞ്ഞ കാലവും അച്ഛനും സംസാരവിഷയമായി. രണ്ടോ മൂന്നോ തവണ അദ്ദേഹത്തിന്റെ മുമ്പാകെ ഞാൻ പാടി. ഗൗരവം കലർന്ന ആകാംക്ഷയോടെ, ശബ്ദത്തിനു ചെറിയ നിഗൂഢത വരുത്തി, എനിയ്ക്കു നല്ലൊരു ശബ്ദവും പ്രതിഭയുമുണ്ടെന്നും, അതു വേണ്ടതുപോലെ പരിപോഷിപ്പിയ്ക്കപ്പെടാതെ പോകുന്ന പ്രശ്നമില്ലെന്നും അദ്ദേഹം തീർച്ചപ്പെടുത്തി. രണ്ടാമതൊന്നുകൂടി ആലോചിച്ച്, തുടക്കത്തിൽ എന്നെയിങ്ങനെ പ്രശംസിയ്ക്കുന്നതു ശരിയല്ലെന്ന ഒരു നിഗമനത്തിൽ അലക്സാണ്ഡ്രാ മിഹലോവ്നയും ബി.യും എത്തിച്ചേർന്നു. കൗശലപൂർവം പരസ്പരം കണ്ണിറുക്കി അവരെന്നെക്കുറിച്ച് അഭിപ്രായം കൈമാറുന്നതു ഞാൻ ശ്രദ്ധിച്ചു. എനിക്കെതിരെ നടന്ന ആ ഗൂഢാലോചന ബാലിശവും പരിഹാസ്യവുമായിരുന്നു. ഞാനൊന്നു കൂടി പാടിയപ്പോൾ, സ്വയം നിയന്ത്രിയ്ക്കാൻ അവരെത്ര ബുദ്ധിമുട്ടിയെന്ന്, കുറ്റങ്ങളും കുറവുകളും കണ്ടെത്താൻ അവരെത്ര ബദ്ധപ്പെട്ടുവെന്ന് ആലോചിച്ച് അന്നു രാത്രി മുഴുവൻ ഞാൻ ചിരിച്ചു. പക്ഷേ, അവർക്കത് അധികനേരം തുടരാൻ കഴിഞ്ഞില്ല. ബി.തന്നെയാണതിനു തുട

ക്കമിട്ടത്. അപരിമിതമായ ആഹ്ലാദത്തിൽ സ്വയം മറന്ന് അദ്ദേഹം അലക്സാണ്ഡ്ര മിഹലോവ്നയുമായുണ്ടാക്കിയ കരാർ തള്ളി പറഞ്ഞു. അദ്ദേഹത്തിന് എന്നോടിത്ര വാത്സല്യമുണ്ടെന്ന ഞാനൊരിയ്ക്കലും പ്രതീക്ഷിച്ചിരുന്നില്ല. ഞങ്ങളെല്ലാവരും അന്ന വൈകുന്നേരം ഊഷ്മളമായൊരു സൗഹൃദസംഭാഷണത്തിലേർപ്പെട്ടു. കലാകാരന്റെ ആവേശോത്സാഹങ്ങളോടെ വികാരവും ബഹുമാനവും കലർത്തി പ്രസിദ്ധരായ പല സംഗീതജ്ഞരുടേയും പ്രത്യേകതകൾ ചൂണ്ടിക്കാണിച്ചു ബി. സംസാരിച്ചു. അച്ഛനെക്കുറിച്ചു പറയുമ്പോൾ എന്റെ ബാല്യകാലത്തേയും എക്സിലെപ്രഭുവിന്റെ കുടുംബത്തേയും അദ്ദേഹത്തിന പരാമർശിക്കേണ്ടിവന്നു. അവരുമായി വേർപിരിഞ്ഞതിനുശേഷം ഞാൻ പിന്നീടു വിശേഷങ്ങളൊന്നും അറിഞ്ഞിരുന്നില്ല. അലക്സാണ്ഡ്ര മിഹലോവ്നപോലും അവരുടെ കാര്യങ്ങളെക്കുറിച്ചു നിരഭിജ്ഞയായിരുന്നു. അതിനിടെ ഒന്നിലധികം തവണ മോസ്ക്കോ സന്ദർശിച്ചിരുന്നതുകൊണ്ട് ഞങ്ങളേക്കാളേറെ കാര്യങ്ങൾ ബി.യ്ക്ക് അറിയാമായിരുന്നു. സംഭാഷണം ആ ഭാഗത്തെത്തിയപ്പോൾ വിഷയം എനിയ്ക്കു മനസ്സിലാക്കാനാവാത്തവിധം ദുർഗ്രഹമായി. പ്രത്യേകിച്ച് എക്സിലെ പ്രഭുവിനെ സംബന്ധിയ്ക്കുന്ന പലതും എനിയ്ക്കു തീരെ ദുർഗ്രഹമായിത്തോന്നി. അലക്സാണ്ഡ്ര മിഹലോവ്ന കാത്യയെ അന്വേഷിച്ചു. അവൾക്കു പ്രത്യേകിച്ചു വിശേഷമില്ലെന്നു പറഞ്ഞു ബി. ഒഴിഞ്ഞുമാറിയതു മന:പൂർവമാണെന്നൊരു തോന്നൽ എനിക്കുണ്ടായി. മാത്രമല്ല, അതെന്റെ ഉള്ളിൽ തറയ്ക്കുകയും ചെയ്തു. അവളെ മറന്നുപോകുകയോ അവളോടുള്ള പഴയ അനുഭാവം നഷ്ടപ്പെടുകയോ ചെയ്യുന്നതിലുപരി, അവൾക്കെന്തെങ്കിലും മാറ്റം വരുമെന്നു സ്വപ്നത്തിൽപ്പോലും ഞാൻ കരുതിയിരുന്നില്ല. പരസ്പരം വേറിട്ടു താമസിച്ചു വിശേഷങ്ങൾ പങ്കു വെയ്ക്കാത്തതുകൊണ്ടു സംഭവിച്ച അകൽച്ച ഞങ്ങളുടെ സ്വഭാവത്തിന്റേയും സാഹചര്യങ്ങളുടേയും വ്യത്യസ്തതമൂലമായിരിക്കാം എന്റെ ശ്രദ്ധയിൽപ്പെട്ടില്ല. വാസ്തവത്തിൽ, കാത്യ എന്റെ വിചാരങ്ങളിൽനിന്നു മാഞ്ഞുപോയിരുന്നില്ല. അവളെന്നോടൊത്ത്, എന്റെ

കിനാവുകളിൽ, ഒരുമിച്ചു താമസിക്കുന്നതായാണ് എനിയ്ക്കു തോന്നാറുള്ളത്. എന്റെ കാൽപ്പനികതകളിൽ, ഭാവനാലോകത്തെ സാഹസകൃത്യങ്ങളിൽ, ഞങ്ങളൊരുമിച്ച് കൈകോർത്തു നടന്നു. വായിയ്ക്കുന്ന ഓരോ കഥയിലേയും നായികയായി സ്വയം സങ്കൽപ്പിയ്ക്കുമ്പോൾ തൊട്ടടുത്തു കാത്യയേയും ചേർത്തു നിർത്തി ഞാൻ നോവൽ രണ്ടായി പകുത്തു. പ്രിയപ്പെട്ട എഴുത്തുകാരിൽനിന്നു നിസ്സങ്കോചം കടമെടുത്തിരുന്നെങ്കിലും അതിലൊരുഭാഗം തീർച്ചയായും എന്റെ ഭാവനാസൃഷ്ടിയായിരുന്നു.... അവസാനം എനിയ്ക്കൊരു സംഗീതാദ്ധ്യാപകനെ ഏർപ്പാടു ചെയ്യാൻ കുടുംബയോഗത്തിൽ തീരുമാനമായി. ബി. വളരെ പ്രശസ്തനായൊരാളുടെ പേരു നിർദ്ദേശിച്ചു. പിറ്റേന്നു ഡി.യെന്നു പേരുള്ള ഇറ്റലിക്കാരനായ അദ്ദേഹം ഹാജരായി. എന്റെ പാട്ടു കേട്ട അദ്ദേഹവും ബി.യുടെ അഭിപ്രായം ശരിവെച്ചു. പക്ഷേ, മറ്റു കുട്ടികളുടെ കൂടെ വന്നിരുന്നു സംഗീതം പഠിയ്ക്കുന്നതാണു നല്ലതെന്നദ്ദേഹം നിർദ്ദേശിച്ചു. അങ്ങനെ മാത്രമേ, ഒരുമിച്ചും അനുകരിച്ചും പാടാനുള്ള കഴിവും സാങ്കേതികത്തികവും നേടാനാവൂ എന്നദ്ദേഹം കൂട്ടിച്ചേർത്തു. അലക്സാണ്ഡ്ര മിഹലോവ്ന സമ്മതം മൂളിയതോടെ അന്നുമുതൽ ആഴ്ചയിൽ മൂന്നു ദിവസം രാവിലെ എട്ടുമണിക്കു ഞാൻ സംഗീതം പഠിയ്ക്കാൻ പുറത്തേയ്ക്കു പോയിത്തുടങ്ങി.

എന്റെ വ്യക്തിത്വത്തെ വളരെയേറെ സ്വാധീനിച്ച അത്ഭുതകരമായ ഒരു സാഹസകൃത്യത്തെക്കുറിച്ചാണു ഞാനിനി വിവരിക്കുന്നത്. അതോടനുബന്ധിച്ചു പൊടുന്നനെ സംഭവിച്ച ഒരു മാറ്റം എന്റെ വളർച്ചയുടെ അടുത്ത ഘട്ടത്തിലേയ്ക്കു വഴി തെളിച്ചു. ഞാൻ പതിനാറു വയസ്സിലേയ്ക്കു പ്രവേശിച്ച ആ സമയം, തീർത്തും ദുർഗ്രഹമായൊരു നിസ്സംഗത എന്റെ ആത്മാവിനെ ബാധിച്ചിരുന്നു. അസഹ്യവും വേദനാകരവുമായ വീർപ്പുമുട്ടലിൽ ഞാനാഴ്ന്നു മുങ്ങി. എന്റെ സകല സ്വപ്നങ്ങളും അഭിലാഷങ്ങളും പെട്ടെന്നു നിശ്ശേഷം മരവിച്ചതുപോലെ എനിയ്ക്കു തോന്നി. നിഷ്ക്രിയത്വം മൂലം എന്റെ ഭാവനപോലും വറ്റി വര

ണ്ടു. ബാല്യസഹജമായ ജിജ്ഞാസയുടെ ആർജ്ജവത്തിനു പകരം ശൈത്യം ബാധിച്ച ഒരു നിസ്സംഗത എന്റെ ഉള്ളിൽ കടന്നുകൂടി. എന്നോടു പ്രിയമുള്ളവരെല്ലാം അത്യുത്സാഹത്തോടെ അഭിനന്ദിച്ച സംഗീതത്തിൽപ്പോലും എനിക്കു താൽപ്പര്യമില്ലാതായി. നിസ്സംഗമായ ഈയൊരു മനോഭാവം അലക്സാണ്ട്ര മിഹലോവ്നയോടുള്ള പെരുമാറ്റത്തിലും നിഴലിച്ചതിനു ഞാനെന്നെത്തന്നെ പഴിച്ചു. അകാരണമായ വിഷാദവും പെട്ടെന്നു പുറപ്പെടുന്ന കണ്ണീരും എന്റെ ഉന്മേഷത്തിനു ഭംഗം വരുത്തി. ഞാൻ ഏകാന്തത ആഗ്രഹിച്ചു. പക്ഷേ, അസാധാരണമായ ആ സന്ദർഭത്തിൽ നടന്ന തീർത്തും വിചിത്രമായൊരു സാഹസികത എന്റെ ആത്മാവിന്റെ അടിവേരു പിടിച്ചുകുലുക്കി; മരണതുല്യമായ ശാന്തതയെ അതൊരു കൊടുങ്കാറ്റാക്കി മാറ്റി. എന്റെ ഹൃദയത്തിനു മാരകമായൊരു മുറിവേറ്റു. ഇങ്ങനെയാണതു സംഭവിച്ചത്:

# ഏഴ്

ആ നിമിഷം എന്നുമെന്റെ ഓർമ്മയിലുണ്ടായിരിയ്ക്കും. ഒരു ദിവസം ഞാൻ വായനാമുറിയിൽ ചെന്നു വാൾട്ടർ സ്കോട്ടിന്റെ അതുവരെ വായിയ്ക്കാതിരുന്ന ഒരു നോവൽ കൈയിലെടുത്തു. വരാനിരിക്കുന്ന ദുർഘടങ്ങളുടെ ദുസ്സൂചനപോലെ എന്റെ ഹൃദയത്തിൽ അവ്യക്തവും ക്ഷണികവുമായൊരു നടുക്കം അനുഭവപ്പെട്ടതു ഞാനോർക്കുന്നു. അകാരണമായി ഉറക്കെ കരയണമെന്ന് എനിയ്ക്കു തോന്നി. ഉയരത്തിലുള്ള ജനലിൽനിന്നു ചെരിഞ്ഞിറങ്ങുന്ന അസ്തമയസൂര്യന്റെ രശ്മികൾ താഴത്തെ പരവതാനിയിൽ തട്ടി മുറിയിൽ പ്രകാശം പരത്തി. അടുത്ത മുറികളിൽ ആരുമുണ്ടായിരുന്നില്ല. പരിസരമെങ്ങും നിശ്ചലത. അലക്സാണ്ഡ്ര മിഹലോവ്ന സുഖമില്ലാതെ മുറിയിൽ കിടക്കുന്നു. പീറ്റർ അലക്സാണ്ഡ്രോവിച്ച് അന്നു വീട്ടിൽ ഉണ്ടായിരുന്നില്ല. കരയാൻ വിതുമ്പിക്കൊണ്ട് ആ പുസ്തകത്തിന്റെ പേജുകൾ ഞാൻ അലക്ഷ്യമായി മറിച്ചു നോക്കി. കൺമുമ്പിൽ പരസ്പരബന്ധമില്ലാതെ കിടക്കുന്ന വാക്കുകൾക്ക് എന്തെങ്കിലുമൊരു അർത്ഥം കണ്ടെത്താൻ ഞാൻ ശ്രമിച്ചു. സത്യത്തിൽ, ചിലരൊക്കെ ചെയ്യുന്നതുപോലെ പുസ്തകം ഒരിടത്തു വെച്ചു പകുത്തു ഞാൻ ഭാഗ്യം പരീക്ഷിച്ചു. ബൗദ്ധികവും ആത്മീയവുമായ സകല കഴിവുകളും വളരെ പതുക്കെ വലിഞ്ഞു മുറുകി പൊട്ടാറാകുമ്പോൾ പെട്ടെന്നു ബോധോദയത്തിന്റെ അഗ്നിസ്ഫുലിംഗം കത്തിജ്ജ്വലിക്കുന്ന ഒരു നിമിഷമുണ്ട്. പരിക്ഷീണമായ ആത്മാവിനു ഭാവിയുടെ ദുരന്തം സ്വയം നേരിട്ടു കാണാവുന്ന പ്രവാചകന്റെ ഉൾക്കാഴ്ച ആ ക്ഷണത്തിൽ താനേ കൈവരും. ശരീരത്തിലെ സമസ്തനാഡീകോശങ്ങളും ജീവനുവേണ്ടി ദാഹിയ്ക്കുകയും യാചിയ്ക്കുകയും ചെയ്യും. തിളച്ചുരുകുന്ന പ്രതീക്ഷയോടെ, നിഗൂഢതകളും അനി

ശ്ചിതത്വങ്ങളും കൊടുങ്കാറ്റുകളും നിറഞ്ഞ ഭാവിയെ കൈനീട്ടി സ്വീകരിക്കാൻ ഹൃദയം തയാറാകും, ജീവിതത്തിന്റെ തുടർച്ച ഉറപ്പുവരുത്തുമെങ്കിൽ...! അത്യപൂർവമായി സംഭവിക്കുന്ന അത്തരമൊരു നിമിഷത്തിനാണു ഞാനന്നു സാക്ഷ്യം വഹിച്ചത്.

പുസ്തകം ഒരിക്കൽക്കൂടി മറിച്ചുനോക്കാനായി കൈയിലെടുത്തതു ഞാനോർക്കുന്നു. ഭാവിയെക്കുറിച്ചൊരു സൂചന ലഭിക്കുമെന്ന പ്രത്യാശയോടെ അലസമായി ഞാനാദ്യത്തെ പേജു തുറന്നു. പക്ഷേ തുറന്നപ്പോൾതന്നെ നാലായി മടക്കിയ ഒരു കടലാസ്, ആ പേജിനോട് ഒട്ടിച്ചേർന്നിരിക്കുന്നതായി ഞാൻ കണ്ടു. രണ്ടു വശവും നിറച്ചെഴുതിയ ആ കടലാസ് ആരോ വർഷങ്ങൾക്കുമുമ്പേ പുസ്തകത്തിനകത്തുവെച്ചു മറന്നുപോയതുപോലെ എനിക്കു തോന്നി. ഞാൻ കടലാസു പതുക്കെ വലിച്ചെടുത്തു കൗതുകത്തോടെ പരിശോധിച്ചു. താഴെ എസ്. ഒ. എന്ന രണ്ടക്ഷരമെഴുതി ഒപ്പിട്ട മേൽവിലാസമില്ലാത്ത ഒരു കത്തായിരുന്നു, അത്. എന്റെ ജിജ്ഞാസ ഇരട്ടിച്ചു. വളരെക്കാലമായി ആരും തുറക്കാതിരുന്ന ആ കടലാസിന്റെ വ്യക്തമായൊരു ചിത്രം രണ്ടുവശത്തെ പേജുകളിലും നന്നായി പതിഞ്ഞിരുന്നു. കത്തിന്റെ മടക്കുകൾ ദ്രവിച്ച് പരസ്പരം ഒട്ടിപ്പിടിച്ചിരുന്നു. ഞാനതു സാവധാനം അരികു പിടിച്ചു നിവർത്തി. ആരോ പലവട്ടം വായിച്ച്, വിലപ്പെട്ട ഒരു നിധിപോലെ വീണ്ടും വീണ്ടും വായിക്കാൻവേണ്ടിയാണതു സൂക്ഷിച്ചുവെച്ചതെന്നു വ്യക്തം. നിറം മങ്ങിയ മഷി അവിടവിടെ മാഞ്ഞുതുടങ്ങിയിരുന്നു. കത്തെഴുതിയിട്ടു വർഷങ്ങൾ കഴിഞ്ഞുപോയിരിക്കണം. യാദൃച്ഛികമായി കണ്ണിൽപ്പെട്ട ചില വാചകങ്ങൾ വായിച്ചപ്പോൾ ആകാംക്ഷകൊണ്ട് എന്റെ ഹൃദയം തുടിച്ചു. ഞാനതു കൈയിലെടുത്തു തിരിച്ചും മറിച്ചും നോക്കി. വായിക്കാനുള്ള സമയവും സൗകര്യവും അതല്ലെന്ന് എനിക്കു തോന്നി. കൂടുതൽ വ്യക്തമായി കാണാൻ ആ കത്തു ഞാൻ വെളിച്ചത്തിലേക്കു നീട്ടിപ്പിടിച്ചു. അതെ...! കണ്ണീർത്തുള്ളികൾ വീണ ചില വരികൾ നനഞ്ഞുണങ്ങിയിരിക്കുന്നു! പല അക്ഷരങ്ങളും കണ്ണീരിൽ തീരെ മാഞ്ഞുപോയി. ആരുടെ കണ്ണീരാണത്? ഉ

ൽക്കണ്ഠ അടക്കാനാവാതെ ആദ്യത്തെ പേജു പകുതിയോളം ഞാൻ വായിച്ചു. ആശ്ചര്യവും അത്ഭുതവും മൂലം എന്റെ ഹൃദയത്തിൽനിന്നൊരു ആക്രന്ദനമുയർന്നു. പുസ്തകം അതേ സ്ഥാനത്തു വെച്ച് അലമാരയടച്ച്, ആരുടേയും ശ്രദ്ധയിൽപ്പെടാതെ കത്തുമായി ഞാൻ മുറിയിലേയ്ക്ക് ഓടി. അകത്തു കടന്നു വാതിലടച്ചു ഞാൻ കത്ത് ആദ്യം മുതലേ വായിയ്ക്കാൻ തുടങ്ങി. ശ്വാസഗതിയുടെ വേഗതമൂലം വാക്കുകളും അക്ഷരങ്ങളും കൺമുമ്പിൽ നൃത്തം ചെയ്തു. കുറേ നേരം എനിയ്ക്കൊന്നും മനസ്സിലായില്ല. ഒരു കണ്ടുപിടിത്തത്തിന്റെ, ഒരു രഹസ്യത്തിന്റെ, സൂചന ആ കത്തിലുണ്ടെന്ന ചിന്ത പെട്ടെന്നൊരു കൊള്ളിയാനായി എന്റെയുള്ളിൽ വന്നുതറച്ചു. ആരുടെ പേരിലാണു കത്തെഴുതിയിരിയ്ക്കുന്നതെന്ന് എനിയ്ക്കു മനസ്സിലായി. മറ്റൊരാൾക്കുള്ള കത്തു തുറന്നു വായിയ്ക്കുന്നതു നീചമായൊരു കൃത്യമാണെന്നു ഞാൻ മനസ്സിലാക്കി. പക്ഷേ ആ പ്രലോഭനത്തിനു ഞാൻ കീഴടങ്ങി. ആ കത്ത്, അലക്സാണ്ഡ്രു മിഹലോവ്നയുടെ പേർക്കുള്ള ആ കത്ത്, ഞാനിവിടെ അതേപടി പകർത്താം. അതിനകത്തെ വിഷയങ്ങൾ അവ്യക്തമായി മാത്രമേ എനിയ്ക്കു മനസ്സിലാക്കാൻ കഴിഞ്ഞുള്ളൂ. പിന്നീട് അതിനെക്കുറിച്ച് ആലോചിയ്ക്കുമ്പോഴൊക്കെ ദുരൂഹമായ പല സത്യങ്ങളും വേദനാകരമായ യുക്തികളും എന്നെ വേട്ടയാടി. വളരെയേറെ വസ്തുതകൾ വെളിപ്പെടുത്തുന്ന ആ കത്തുമൂലം മിക്കവാറും എന്നെന്നേയ്ക്കുമായി എന്റെ ഹൃദയം അസ്വസ്ഥതയിൽ ഇളകിമറിഞ്ഞു. സത്യത്തിൽ, സ്വന്തം ഭാവി ഞാൻ തൊട്ടുമുന്നിൽ കണ്ടു!.

ആത്മാവിലേയ്ക്ക് ആഴ്ന്നിറങ്ങുന്നവിധം, അവസാനമായി വിടപറഞ്ഞ് എഴുതിയ ഒരു കത്തായിരുന്നു, അത്. ഞാനതു വായിച്ചുകൊണ്ടിരിയ്ക്കുമ്പോൾ എന്റേതായതെല്ലാം കൈമോശം വന്നതുപോലെ, ആർക്കും വേണ്ടാത്ത ജീവിതം മാത്രം ബാക്കി വെച്ച്, എന്റെ സ്വപ്നങ്ങളും പ്രതീക്ഷകളുമെല്ലാം ഒന്നൊഴിയാതെ ചോർത്തിക്കളഞ്ഞതുപോലെ, എന്റെ ഹൃദയം ആരോ ബലമായി അമർത്തി പിടിയ്ക്കുന്നതു

പോലെ ഒരു വേദന എനിയ്ക്കനുഭവപ്പെട്ടു. ആരാണത്, ആരാണ് ഈ കത്തെഴുതിയത്? പിന്നീടയാളുടെ ജീവിതത്തിനെന്തു സംഭവിച്ചു? ഒരിയ്ക്കലും തെറ്റാത്ത ഒരുപാടു സൂചനകൾ, ഒരുപാടു വസ്തുതകൾ ആ കത്തിനകത്തു ചിതറിക്കിടന്നു. സാധാരണയുക്തികൾ അപ്രസക്തമാക്കുന്ന ഉത്തരമില്ലാത്ത പല കടംകഥകളും അതിലുണ്ടായിരുന്നു. പക്ഷേ, എനിയ്ക്കു പിഴച്ചില്ല. പ്രത്യേകമായ ശൈലിയിൽ, പൊട്ടിത്തകരാൻ പോകുന്ന രണ്ടു ഹൃദയങ്ങളുടെ അഗാധമായ ബന്ധത്തിന്റെ യഥാർത്ഥമുഖം, ആ കത്ത് എടുത്തു കാണിച്ചു. എഴുത്തുകാരന്റെ വികാരങ്ങളും വിചാരങ്ങളും പൊടിപ്പും തൊങ്ങലുമില്ലാതെ അതിൽ സുതാര്യമായി പ്രതിഫലിച്ചു. ഞാൻ പറഞ്ഞുകഴിഞ്ഞതുപോലെ അത്രയും ശക്തമായ ഭാഷയിൽ തീർത്തും അസാധാരണമായ സ്വഭാവസവിശേഷതകളുള്ള ഒരാൾക്കുമാത്രമേ എഴുതാൻ കഴിയൂ. ഇതാണ് ആ കത്ത്, ഞാനതു പദാനുപദമായിത്തന്നെ ഇവിടെ പകർത്താം.

"...നീയെന്നെ മറക്കില്ല, നീയതു പറഞ്ഞുകഴിഞ്ഞു. ഞാനതു പൂർണമായും വിശ്വസിയ്ക്കുന്നു. നിന്റെ ആ വാക്കുകളാണ് ഇനിയുള്ള എന്റെ ജീവിതം. നമ്മുടെ സമയമായി, ഇനി നമുക്കു വേർപിരിഞ്ഞേ തീരൂ! എനിയ്ക്കതു വളരെ മുമ്പേ അറിയാമായിരുന്നു, ഓമനേ, പക്ഷേ ഇപ്പോഴാണെനിയ്ക്കതു ബോദ്ധ്യപ്പെടുന്നത്. ഇതുവരെ, നീയെന്നെ മനസ്സുരുകി സ്നേഹിച്ചുകൊണ്ടിരുന്ന ഇക്കാലം മുഴുവൻ, നമ്മുടെ സ്നേഹസാക്ഷാത്ക്കാരത്തിനായി എന്റെ ഹൃദയം ദാഹിച്ചു; അതെന്നും പിടഞ്ഞുകൊണ്ടേയിരുന്നു. നീയതു വിശ്വസിയ്ക്കുമോ? ഇപ്പോൾ എന്റെ ഹൃദയം നിശ്ശൂന്യമായി കഴിഞ്ഞു. അവസാനം ഇങ്ങനെ സംഭവിയ്ക്കുമെന്നു ഞാൻ മുൻകൂട്ടി മനസ്സിലാക്കിയിരുന്നു. ഈ അന്തിമവിധി ആദ്യമേ തന്നെ വ്യക്തമായിരുന്നു! ഇതു വിധിയാണ്, ഞാൻ നിന്നോടു പറയട്ടെ, അലക്സാണ്ഡ്രാ, നമ്മൾ തുല്യരല്ല, എനിയ്ക്കതെന്നും തോന്നിയിട്ടുണ്ട്! നിന്നോടു യോജിക്കാൻ തക്ക യോഗ്യനല്ല ഞാൻ. ഞാനനുഭവിച്ചറിഞ്ഞ സന്തോഷത്തിന്റെപേരിൽ എനിക്കു മാത്രമേ ശിക്ഷ വിധിയ്ക്കേണ്ടതുള്ളൂ! പറയൂ, നീയെന്നെ മനസ്സിലാക്കുന്നതുവരെ നിന്റെ നില

യ്ക്കു ഞാനാരായിരുന്നു? ദൈവമേ! രണ്ടു വർഷം കടന്നുപോയി. ഈ നിമിഷംവരെ ഞാനതിനെക്കുറിച്ചു ബോധവാനായിരുന്നില്ല, ഈ ദിവസംവരെ നീയെന്നെ സ്നേഹിച്ചിരുന്നതായി എനിയ്ക്കുൾക്കൊള്ളാൻ കഴിഞ്ഞില്ല! നമ്മളെങ്ങനെ തുടങ്ങിയെന്ന്, എങ്ങനെയാണിതുവരെ വന്നതെന്ന്, എനിക്കു സങ്കൽപ്പിക്കാൻ കഴിയുന്നില്ല. നിന്നോടു താരതമ്യപ്പെടുത്തുമ്പോൾ ഞാനാരായിരുന്നുവെന്നു നീ ഓർക്കുന്നുണ്ടോ? ഞാൻ നിനക്കനുരൂപനായിരുന്നോ? എന്താണെനിയ്ക്കുള്ള മേന്മ, ഏതു നിലയിലാണെനിക്കു മഹത്വമുള്ളത്?

"നിന്നെ പരിചയപ്പെടുന്നതുവരെ ഞാനൊരു വെറും പ്രാകൃതനായിരുന്നു, മൗഢ്യവും വിഷാദവും എന്റെ സഹജഭാവങ്ങളായിരുന്നു, മറ്റൊരുവിധത്തിലുള്ള ജീവിതവും ഞാനാഗ്രഹിച്ചില്ല, അങ്ങനെയൊന്നു ഞാൻ സ്വപ്നം കണ്ടിരുന്നില്ല, സത്യത്തിൽ ഞാനതിനെ സ്വാഗതം ചെയ്തില്ല, സ്വീകരിയ്ക്കണമെന്നു മനസ്സിൽ കരുതിയതുമില്ല. എന്റെയുള്ളിലുള്ളതു സകലതും എങ്ങനേയോ തകർന്നുവീണു. ദൈനന്ദിനകൃത്യങ്ങൾക്കുപരി ഈ ലോകത്തു പ്രാധാന്യമുള്ളതായി എന്തെങ്കിലും കാര്യങ്ങളുണ്ടെന്നു ഞാനറിഞ്ഞില്ല. എന്റെ മുഴുവൻ ശ്രദ്ധയും നാളെയെക്കുറിച്ചു മാത്രമായിരുന്നു, ആ ചിന്തയിലും ഒരു പരിധിവരെ ഞാൻ നിസ്സംഗത കാണിച്ചു. പണ്ട്, വളരെക്കാലം മുമ്പ്, ഇതുപോലെ എനിയ്ക്കൊരു സ്വപ്നമുണ്ടായിരുന്നു. ഒരു വിഡ്ഢിയെപ്പോലെ ഞാനന്നു ദിവാസ്വപ്നങ്ങളിൽ മുഴുകി. പക്ഷേ, അതിനുശേഷം വർഷങ്ങൾ കടന്നുപോയി. ഞാൻ ഏകാന്തതയുടെ ശാന്തമായ മൗനത്തിൽ ജീവിയ്ക്കാൻ തുടങ്ങി. സത്യത്തിൽ ഹൃദയത്തെ നിശ്ചലമാക്കിയ ആ മരവിപ്പ് എന്താണെന്ന് എനിയ്ക്കറിയാനായില്ല. അതങ്ങനെ അറിയപ്പെടാതെ കിടന്നു. എനിയ്ക്കുവേണ്ടി ഇനിയൊരു സൂര്യൻ ഉദിയ്ക്കില്ലെന്നു ഞാനറിഞ്ഞു. എന്റെ മനസ്സതിനു പാകപ്പെട്ടു. ഞാനത് അതുപോലെ വിശ്വസിച്ചു. ഞാനൊന്നിനോടും പരിഭവിച്ചില്ല. അതങ്ങനെ വരുമെന്നു ഞാൻ മനസ്സിലാക്കി. എന്റെ വഴി മുറിച്ചു കടന്ന നിന്റെ മുഖത്തേക്കു

കണ്ണുയർത്തി നോക്കാനുള്ള ധൈര്യം ഒരിക്കലും എനിക്കുണ്ടായിരു ന്നില്ല. നിന്റെ മുമ്പിൽ ഞാനൊരു വെറും അടിമയായിരുന്നു. നിന്റെ മു മ്പിൽ നിൽക്കുമ്പോൾ എന്റെ ഹൃദയം നിശ്ചലമായി. വേദനകൊ ണ്ടോ അസ്വസ്ഥതകൊണ്ടോ പ്രതികരിയ്ക്കാതെ ഹൃദയം ഇളകാതെ നിന്നു. എന്റെ ആത്മാവ് നിന്റെ ഉള്ളിലെ പ്രകാശം കണ്ടറിഞ്ഞെ ങ്കിലും രൂപം തിരിച്ചറിഞ്ഞില്ല. ഞാനതു കണ്ടു, ഒരു നേർത്ത വികാര മായി ഞാനതുൾക്കൊണ്ടു. വിടർന്നു നിൽക്കുന്ന പൂവിന്റെ തണലി ലെ പുൽക്കൊടിയെപ്പോലും തഴുകുന്ന ദൈവത്തിന്റെ പകൽവെളി ച്ചമായി അതെനിയ്ക്കനുഭവപ്പെട്ടു. പിന്നെ എന്നാണു ഞാനതു വ്യക്തമാ യറിഞ്ഞത്, നിനക്കോർമ്മയുണ്ടോ? അന്നൊരു ദിവസം വൈകുന്നേ രം, എന്റെ ആത്മാവിന്റെ ആഴങ്ങളിൽ തിരമാലകളുയർത്തിയ നി ന്റെ ആ വാക്കുകൾ! എന്റെ ഹൃദയത്തിലുള്ള സകലതും ചിന്നിച്ചിത റി, ഇടിവെട്ടേറ്റതുപോലെ ഞാൻ നിസ്തേജനായി, നിനക്കറിയു മോ? ആ പ്രളയപ്രവാഹത്തിൽ ഞാൻ ആഴ്ന്നുമുങ്ങി, എനിയ്ക്ക് ആ ത്മവിശ്വാസം നഷ്ടപ്പെട്ടു, നിന്നെ കണ്ടറിയാൻ ഞാനശക്തനായി! ഞാനതിനെക്കുറിച്ച് ഒരിയ്ക്കലും നിന്നോടു പറഞ്ഞിട്ടില്ല. നിനക്കതി നെക്കുറിച്ചു യാതൊന്നുമറിയില്ല, ഞാനന്നു നിനക്കൊരു അപരിചി തനായിരുന്നു. നാവുയർത്തി സംസാരിക്കാൻ ധൈര്യമുണ്ടായിരുന്നെ ങ്കിൽ, വളരെപ്പണ്ടേ ഞാൻ കുറ്റസമ്മതം നടത്തുമായിരുന്നു. പക്ഷേ, ഞാൻ നിശ്ശബ്ദത പാലിച്ചു. ഇന്നിപ്പോൾ ഞാനിതു പറയുന്നത്, നീ യാരെയാണു വേർപിരിയാൻ പോകുന്നതെന്ന്, ആരിൽനിന്നാണു നീയകലുന്നതെന്നു നിന്നെ പറഞ്ഞു ബോദ്ധ്യപ്പെടുത്താനാണ്. നി ന്നെ ഞാനാദ്യം പരിചയപ്പെട്ടത് എങ്ങനെയാണെന്നു നിനക്കോർ മ്മയുണ്ടോ? അന്ന് കാട്ടുതീയായി പടർന്നുപിടിച്ചിരുന്ന ആവേശം എ ന്റെ സിരകളിൽ വിഷമായി പരന്നൊഴുകി, നിന്നോടുള്ള അഭിനിവേ ശം എന്റെ വികാരവിചാരങ്ങളെ വിഭ്രമിപ്പിച്ചു. നിന്റെ നിർമ്മലാനു രാഗത്തിനു യോഗ്യതയില്ലാതെ ലഹരി പിടിച്ചവനെപ്പോലെ തീർ ത്തും ഹൃദയശൂന്യനായി, ഭൂതബാധയേറ്റവനെപ്പോലെ, ഞാൻ പ്രതി

കരിച്ചു. ആ മറുപടി ഒരിക്കലും നിന്റെ പരിശുദ്ധവും സഹതാപാർദ്ര വുമായ സ്നേഹത്തിനു യോജിച്ച രീതിയിൽ, അതേ ഭാവത്തിൽ, തു ല്യനിലയിലായിരുന്നില്ല. നിന്റെ സ്വത്വം ഞാൻ തിരിച്ചറിഞ്ഞില്ല. നീയെന്റെ നിലയിലേക്കു താഴ്ന്നു വന്നതുപോലെയാണു ഞാൻ പെ രുമാറിയത്, മറിച്ച്, നീയെന്നെ നിന്റെ നിലയിലേക്കു കൈപിടിച്ചു യർത്താൻ ശ്രമിയ്ക്കുകയാണെന്നു ഞാൻ അറിഞ്ഞില്ല. നിന്നെക്കുറിച്ചു ഞാൻ സംശയിച്ചത്, നീ സ്വയം താഴ്ന്ന നിലയിലേയ്ക്കിറങ്ങിയെന്നു പറഞ്ഞതിന്റെ പരമാർത്ഥം നിനക്കു മനസ്സിലായോ? വേണ്ട, ഈ കുമ്പസാരംകൊണ്ടു നിന്നെ ഞാൻ ആക്ഷേപിക്കുന്നില്ല, ഒരുകാര്യം പറയാതെ വയ്യ; എന്നെക്കുറിച്ചു നീ നിർദ്ദയം തെറ്റിദ്ധരിച്ചിരിക്കുന്നു! എനിയ്ക്കൊരിയ്ക്കലും നിന്റെ നിലയിലേയ്ക്കുയരാനാവില്ല, ഒരിയ്ക്കലും, ഒരി യ്ക്കലും! നിന്റെ സാമീപ്യവും സാന്നിദ്ധ്യവുമില്ലാതെ, നിന്റെ സ്നേഹം അയവിറക്കാൻ മാത്രമേ എനിയ്ക്കാവൂ. നീയന്നു തൊട്ടുത്തുവിട്ട ആവേ ശം സ്നേഹമായിരുന്നില്ല, സ്നേഹത്തെ എനിയ്ക്കു ഭയമായിരുന്നു, നിന്നെ സ്നേഹിയ്ക്കാൻ ഞാൻ തീരെ ധൈര്യപ്പെട്ടില്ല. സ്നേഹം സ മത്വവും പരസ്പരാശ്രിതത്വവും ഉറപ്പാക്കുന്നുണ്ട്. ഞാനതിനു യോഗ്യ നല്ല, എന്നെ സംബന്ധിച്ചിടത്തോളം അതെങ്ങനെയാണെന്ന് എനി യ്ക്കറിയില്ല. അതെ, എനിയ്ക്കതെങ്ങനെ പറയാനാവും, ഞാനതെങ്ങനെ നിനക്കു മനസ്സിലാക്കിത്തരും? ആദ്യകാലങ്ങളിൽ ഞാനതു വിശ്വ സിച്ചതേയില്ല, നീയോർക്കുന്നോ, അന്നെനിയ്ക്കുണ്ടായ അമ്പരപ്പിന്റെ അസ്വസ്ഥതകൾ വളരെ പതുക്കെ നേർത്തു വന്നപ്പോൾ, കാര്യങ്ങൾ വ്യക്തമായി കാണാനായപ്പോൾ, സ്ഥൂലമായ സകലതും വിട്ടു ശുദ്ധ മായ നിർവൃതിമാത്രം അവശേഷിച്ചപ്പോൾ, ആശ്ചര്യം മൂലം ഞാൻ സംഭ്രാന്തനായി. പെട്ടെന്നു നിന്റെ കാൽക്കൽവീണു ഞാൻ തേങ്ങി ക്കരഞ്ഞതു നീയോർക്കുന്നുണ്ടോ? പേടിച്ചു സംഭ്രമിച്ചു കണ്ണീരൊലി പ്പിച്ച് നീയെന്നോടു ചോദിച്ചതും ഓർക്കുന്നുണ്ടോ? ‘ഇപ്പോൾ സുഖം തോന്നുന്നില്ലേ?’ ഞാനൊന്നും പറഞ്ഞില്ല. എനിയ്ക്കു നിന്നോട് ഉത്ത

രം പറയാൻ കഴിഞ്ഞില്ല, എന്റെ ഹൃദയം വിതുമ്പി. അപ്രതീക്ഷിതമായ ആഹ്ലാദം, താങ്ങാനാവാത്ത ഒരു ഭാരമായി എനിക്കനുഭവപ്പെട്ടു. ഹൃദയത്തിൽനിന്നുയർന്ന തേങ്ങലുകൾ എന്നോടു മന്ത്രിക്കുന്നതുപോലെ തോന്നി: 'എങ്ങനെയാണു ഞാനിതിനർഹനായത്? ഈ പരമാനന്ദത്തിനു ഞാനെങ്ങനെ അവകാശിയായി? എന്റെ സഹോദരി!' ഹാ....! നീയതറിഞ്ഞില്ല, എത്ര തവണ ഞാൻ നീയറിയാതെ നിന്റെ വസ്ത്രത്തിൽ ചുംബിച്ചു! ഞാൻ നിനക്കനുയോജ്യനല്ലെന്ന് അറിയാവുന്നതുകൊണ്ട്, രഹസ്യമായി മാത്രം. ആ നിമിഷങ്ങളിൽ എനിയ്ക്കു ശ്വാസം വിടാൻപോലും കഴിഞ്ഞില്ല, ഹൃദയഗതി മങ്ങിമയങ്ങി എന്നെന്നേക്കുമായി നിലയ്ക്കാൻപോകുന്നതുപോലെ എനിക്കു തോന്നി. നിന്റെ കൈ കടന്നു പിടിച്ചപ്പോൾ ഞാൻ ഉൾപ്പുളകംകൊണ്ടു പ്രകമ്പിതനായി വിളറി വെളുത്തു. ആത്മാവിന്റെ പരിശുദ്ധികൊണ്ടു നീയെന്നെ ഇതികർത്തവ്യതാമൂഢനാക്കി. കഷ്ടം, നോക്കു, എന്റെ ഹൃദയത്തിൽ അടിഞ്ഞു കൂടി പുറത്തേക്കൊഴുകാൻ വെമ്പി നിന്നതൊന്നും എനിയ്ക്കു നിന്നെ പറഞ്ഞു ബോദ്ധ്യപ്പെടുത്താനാവുന്നില്ല! അവസാനിയ്ക്കാത്തവിധം അനുകമ്പ നിറഞ്ഞ നിന്റെ സൗമ്യഭാവം, അന്നെനിയ്ക്കൊരു കനത്ത ഭാരമായിത്തോന്നി, അതെന്നെ പീഡിപ്പിച്ചുകൊണ്ടിരുന്നു. നീയെന്നെ ചുംബിച്ചപ്പോൾ (ഞാനൊരിക്കലും മറക്കില്ല, ഒരു തവണ മാത്രമാണതു സംഭവിച്ചത്!) എന്റെ കണ്ണുകളിൽ മൂടൽമഞ്ഞു നിറഞ്ഞതുമൂലം ആത്മാവിന്റെ പ്രകാശം ക്ഷണനേരത്തേയ്ക്കു മങ്ങിപ്പോയി. ആ നിമിഷത്തിന്റെ ആനന്ദനിർവൃതിയിൽ നിന്റെ കാൽക്കൽക്കിടന്നുതന്നെ ഞാൻ മരിച്ചിരുന്നെങ്കിൽ! ഞാൻ സംസാരിയ്ക്കാൻ ഉദ്ദേശിയ്ക്കുന്നത് എന്താണെന്നു നീ മനസ്സിലാക്കുമോ? എനിയ്ക്കെല്ലാം നിന്നോടു പറയണമെന്നുണ്ട്. ഒന്നു ഞാൻ പറയട്ടെ: നീയെന്നെ സ്നേഹിച്ചു, ഒരു സഹോദരനെയെന്നപോലെ നീയെന്നെ ശുശ്രൂഷിച്ചു. മരണത്തിൽനിന്നെന്റെ ഹൃദയം പതുക്കെ ഉയിർത്തെഴുന്നേൽപ്പിച്ചു, ബോധക്ഷയത്തിൽ നിന്നെന്റെ മനസ്സു തട്ടിയുണർത്തി, ആത്മാവിലേയ്ക്കു ചില മധുരപ്രതീക്ഷകൾ പകർന്നു സ്വന്തം സൃഷ്ടിയെപ്പോ

ലെ നീയെന്നെ പരിപാലിച്ച് ഓമനിച്ചു. നിന്റെ സഹോദരനാകാൻ കഴിയാതെ, നാം തമ്മിൽ തുല്യതയില്ലാതെ നീയെന്നെ തെറ്റിദ്ധരിച്ച തുകൊണ്ട്, നിന്നെ സഹോദരിയെന്നു വിളിയ്ക്കാൻ നാളിതുവരെ എനിയ്ക്കു കഴിഞ്ഞില്ല, എനിയ്ക്കതിനു ധൈര്യം വന്നില്ല!

"പക്ഷേ, നീയിതു ശ്രദ്ധിയ്ക്കുന്നുണ്ടോ, എന്റെ കാര്യത്തിൽ നീ വല്ലാതെ വേവലാതിപ്പെടുന്നുണ്ടെന്നറിഞ്ഞിട്ടും ഞാൻ എന്നെക്കുറിച്ചു മാത്രം ചിന്തിയ്ക്കുന്നു, ആപത്കരമായ ഈ പ്രതിസന്ധിയുടെ നിമിഷത്തിൽ ഞാൻ എന്റെ കാര്യങ്ങൾ മാത്രം എഴുതിക്കൊണ്ടിരിയ്ക്കുന്നു... പ്രിയതമേ! ഇനിയെങ്കിലും എന്നെക്കുറിച്ചു വിഷമിയ്ക്കാതിരിയ്ക്കൂ, എന്റെ കണ്ണിൽത്തന്നെ ഞാനെത്ര നിന്ദിതനാണെന്നു നീ മനസ്സിലാക്കുന്നില്ലേ? കാര്യങ്ങൾ കണ്ടുപിടിയ്ക്കപ്പെട്ടിരുന്നെങ്കിൽ എന്തൊരു കോലാഹലമായിരിയ്ക്കും സംഭവിയ്ക്കുമായിരുന്നത്! കുടുംബത്തിൽനിന്നുതന്നെ നീ എന്റെ പേരിൽ ഭ്രഷ്ടയാക്കപ്പെടുമായിരുന്നു. അവരുടെ കണ്ണിൽ ഞാനത്രയും താഴ്ന്നവനായതുകൊണ്ട് അവർ നിന്ദയും വെറുപ്പും പരിഹാസവും നിന്റെമേൽ കോരിച്ചൊരിയുമായിരുന്നു. അതെ, നിനക്കനുയോജ്യനല്ലാതെ എത്ര വലിയൊരു കുറ്റമാണു ഞാൻ ചെയ്തത്! അവരുടെ കാഴ്ച്ചപ്പാടിൽ എനിയ്ക്കു മതിയായ സാഹചര്യമുണ്ടായിരുന്നെങ്കിൽ, വ്യക്തിപരമായ യോഗ്യതയുണ്ടായിരുന്നെങ്കിൽ, ആദരവു ജനിപ്പിയ്ക്കത്തക്ക സ്വാധീനമുണ്ടായിരുന്നെങ്കിൽ, അവർ നിന്നോടു പൊറുക്കുമായിരുന്നു. പക്ഷേ, ഞാനൊരു അധ:കൃതൻ, വിലയില്ലാത്തവൻ, വെറും പരിഹാസ്യൻ! പരിഹാസ്യനാകുന്നതിലും കവിഞ്ഞു ഹീനമായൊരു അവസ്ഥ ജീവിതത്തിൽ മറ്റൊന്നുമില്ല. ആരാണു നമ്മെച്ചൊല്ലി ബഹളമുണ്ടാക്കുന്നത്? അവർ ഒച്ചപ്പാടുണ്ടാക്കുന്നതോടെ എന്റെ മന:ശക്തി ചോർന്നുപോകുന്നു, ഞാൻ എപ്പോഴും ദുർബലനായിരുന്നു. ഇന്നത്തെ എന്റെ അവസ്ഥ നിനക്കറിയുമോ? ഞാനെന്നെത്തന്നെ പരിഹസിയ്ക്കുന്നു, അറപ്പും വെറുപ്പും തോന്നിയ്ക്കുന്നത്ര പരിഹാസ്യനായതുകൊണ്ട് അവരുടെ കാഴ്ചപ്പാട് ശരിയാണെന്നു ഞാനിപ്പോൾ മന

സ്സിലാക്കുന്നു. ഞാനതു നേരിൽ കാണുന്നു. എന്റെ രൂപം, എന്റെ ഭാവം, എന്റെ വൈകൃതങ്ങൾ, എന്റെ മുഖംപോലും ഞാൻ വെറുക്കുന്നു. എക്കാലത്തും ഞാനവ വെറുത്തിരുന്നു. എന്റെ നിഷ്ഠുരമായ നിരാശയ്ക്ക് എന്നോടു പൊറുക്കുക. എല്ലാം നിന്നോടു തുറന്നു പറയാൻ നീതന്നെയാണ് എന്നെ പഠിപ്പിച്ചത്. ഞാൻ നിന്നെ നശിപ്പിച്ചു, ഞാനൊരു താഴ്ന്നവനായതുകൊണ്ട് നിന്റെമേൽ കോപവും വെറുപ്പും അവജ്ഞയും ചൊരിയപ്പെട്ടു.

"മറ്റെല്ലാ വേദനകൾക്കും പുറമേ, ഈയൊരു വിചാരവും എന്നെ നിരന്തരം പീഡിപ്പിച്ചുകൊണ്ടിരുന്നു. എപ്പോഴും എന്റെ തലച്ചോറിൽ നടുക്കങ്ങൾ സൃഷ്ടിച്ച്, ഈയൊരു വിചാരം സദാ എന്റെ ഹൃദയത്തെ വിഷമയമാക്കി വ്രണപ്പെടുത്തുന്നു. നീയെന്നെ അത്രമാത്രം തെറ്റിദ്ധരിച്ചിരിയ്ക്കുന്നതുകൊണ്ട്, സങ്കൽപ്പത്തിൽ കണ്ട മനുഷ്യനെയല്ല യഥാർത്ഥത്തിൽ നീ സ്നേഹിച്ചതെന്നു ഞാൻ വ്യാമോഹിച്ചു. അതാണെന്നെ മുറിവേൽപ്പിയ്ക്കുന്നത്, എന്നെ വേദനിപ്പിയ്ക്കുന്നത്, മതിഭ്രമം പിടിപെട്ടില്ലെങ്കിൽ മരണംവരെ അതെന്നെ പീഡിപ്പിച്ചുകൊണ്ടിരിയ്ക്കും!

"അതെ, വിട തരൂ, എന്നെ പോകാനനുവദിക്കൂ! ഇന്നിപ്പോൾ സകലതും കണ്ടുപിടിക്കപ്പെട്ടുകഴിഞ്ഞു. അവരുടെ അട്ടഹാസങ്ങൾക്കും പരദൂഷണങ്ങൾക്കും ശേഷം (ഞാനതിപ്പോഴും കേൾക്കുന്നുണ്ട്!) നിന്ദിതനും പീഡിതനുമായി, എന്റെ കണ്ണിൽത്തന്നെ തരം താണവനായി, പ്രാകൃതനായി, എന്നെക്കുറിച്ചു മാത്രമല്ല നിന്റെ തിരഞ്ഞെടുപ്പിന്റെപേരിൽ നിന്നെക്കുറിച്ചുപോലും ലജ്ജിതനായി, സ്വയം ശപിച്ചു നിൽക്കുമ്പോൾ നിന്റെ സമാധാനത്തിനും സുരക്ഷയ്ക്കുംവേണ്ടി ഞാൻ ഇപ്പോൾത്തന്നെ ഇവിടെനിന്നു പലായനം ചെയ്തു തീർത്തും അപ്രത്യക്ഷനായേ മതിയാകൂ! അവരതിനു നിർബന്ധം പിടിയ്ക്കുന്നു. അതുകൊണ്ട് നീയെന്നെ ഇനി ഒരിയ്ക്കലും കാണില്ല, ഒരിയ്ക്കലും! അതങ്ങനെതന്നെ സംഭവിച്ചേ തീരൂ, വിധിവിഹിതമാണത്. കണക്കു തെറ്റിച്ച് വിധി വളരെയേറെ എനിക്കു തന്നു കഴിഞ്ഞു, ഇപ്പോൾ, തന്നതെ

ല്ലാം മടക്കിയെടുത്ത് അവൾ തെറ്റുതിരുത്തുകയാണ്. നമ്മൾ ഒരുമിച്ചുചേർന്നു, പരസ്പരം മനസ്സിലാക്കാൻ ശ്രമിച്ചു, ഇപ്പോളിതാ വേർപിരിയുന്നു, വീണ്ടും കണ്ടുമുട്ടുന്ന നിമിഷംവരെ. എന്നാണതു സാദ്ധ്യമാവുക, എവിടെവെച്ചാണതുണ്ടാവുക? പറയൂ..., എന്റെ സർവസ്വമേ, എവിടെവെച്ചാണു നാമിനി കണ്ടുമുട്ടുന്നത്? എവിടെയാണു ഞാൻ നിന്നെ അന്വേഷിക്കേണ്ടത്, എങ്ങനെയാണു ഞാൻ നിന്നെ തിരിച്ചറിയേണ്ടത്, അന്നു നീ എന്നെ കണ്ടില്ലെന്നു നടിക്കുമോ? എന്റെ ആത്മാവു മുഴുവൻ നീയാണ്. അതെ, എന്തുകൊണ്ടാണു നമുക്കിങ്ങനെ സംഭവിക്കുന്നത്? എന്തിനാണു നാം വേർപിരിയുന്നത്? പറയൂ..., എനിക്കൊന്നും മനസ്സിലാകുന്നില്ല, ഒരിക്കലും എനിക്കതു മനസ്സിലാവില്ല. എങ്ങനെയാണു ജീവിതം രണ്ടായി മുറിക്കുന്നതെന്ന്, ആത്മാവിൽനിന്നു ഹൃദയം ചീന്തിയെടുത്ത് എങ്ങനെയാണു ഞാൻ ജീവിക്കേണ്ടതെന്നു പറഞ്ഞു തരൂ! ഹാ, ഇനിയൊരിക്കലും നിന്നെ കാണില്ലെന്നു ചിന്തിക്കുമ്പോൾ, ഒരിക്കലും,....... ഒരിക്കലും.......!

"ദൈവമേ! അവരെന്തു കോലാഹലമാണു സൃഷ്ടിച്ചത്! നിന്നെക്കുറിച്ചു ഞാനിപ്പോൾ എത്രമാത്രം ഭയപ്പെടുന്നുണ്ടെന്നറിയാമോ! നിന്റെ ഭർത്താവിനെ ഞാനിപ്പോൾ കണ്ടതേയുള്ളൂ, സ്വയം തെറ്റു ചെയ്തിട്ടില്ലെങ്കിൽക്കൂടി നാമിരുവരും അദ്ദേഹത്തിനു യോജിച്ചവരല്ല. അദ്ദേഹത്തിനു സകലതും അറിയാം, അദ്ദേഹം നമ്മെ നേരിൽ കണ്ടു മനസ്സിലാക്കുന്നുണ്ട്, അദ്ദേഹത്തിനു നേരത്തേതന്നെ എല്ലാം പകൽപോലെ വ്യക്തമായിരുന്നു. വീരോചിതമായി നിന്നെ പ്രതിരോധിച്ച അദ്ദേഹം ഈ ബഹളത്തിൽനിന്നും പരദൂഷണങ്ങളിൽനിന്നും സംരക്ഷിക്കും; നിന്നോടുള്ള അദ്ദേഹത്തിന്റെ സ്നേഹവും ബഹുമാനവും നിസ്സീമമാണ്, നിന്റെ രക്ഷകനാണദ്ദേഹം. അതേസമയം പരാജയം കണ്ടു പിന്മാറുന്ന ഞാനൊരു വെറും ഭീരുവും...! ഞാൻ അദ്ദേഹത്തിന്റെ അടുത്തേക്ക് ഓടിച്ചെന്നു, ആ കൈ പിടിച്ചു ചുംബിക്കാൻ ഞാനാഗ്രഹിച്ചു... ഞാൻ ഉടനെതന്നെ പുറപ്പെടണമെന്ന് അദ്ദേഹമെന്നോടു

പറഞ്ഞു. സകല നടപടിക്രമങ്ങളും തീരുമാനിച്ചു കഴിഞ്ഞു! അദ്ദേഹം അവരോരോരുത്തരോടും നിന്റെ പേരിൽ കലഹിച്ചതായി ഞാനറിഞ്ഞു. അവരെല്ലാം നിനക്കെതിരെ നിരന്നു, അദ്ദേഹത്തെ ദുർബലനായി കുറ്റപ്പെടുത്തി. ദൈവമേ! നിന്നെക്കുറിച്ച് എന്താണവർ പറയാതിരുന്നത്! അവർക്കറിയില്ല, അവർക്കതു മനസ്സിലാക്കാനാവില്ല, അതിനു കഴിവില്ലാത്തവരാണവർ! മാപ്പു കൊടുക്കൂ, എന്റെ പ്രിയപ്പെട്ടവളേ, ഞാൻ ചെയ്തതുപോലെ നീയവർക്കു മാപ്പു കൊടുക്കൂ..., നിന്നേക്കാൾ എന്നിൽനിന്നാണവർ രക്തം ചോർത്തിയത്!

"ഇപ്പോൾ എനിയ്ക്കു ചെറിയ സുഖം തോന്നുന്നു. ഞാനെന്താണു നിനക്ക് എഴുതുന്നതെന്നുപോലും എനിക്കറിയില്ല. ഇന്നലെ രാത്രി വേർപിരിയുമ്പോൾ നാമെന്താണു സംസാരിച്ചുകൊണ്ടിരുന്നത്? ഞാനതെല്ലാം മറന്നുപോയി. എന്റെ ശ്രദ്ധ വിട്ടുപോയിരുന്നു, നീയപ്പോൾ കരയുകയായിരുന്നു. ആ കണ്ണീരിനെനിയ്ക്കു മാപ്പു തരൂ! ഞാനേറെ ക്ഷീണിതനും ദുർബലനുമായിരിയ്ക്കുന്നു...!

"മറ്റൊന്നുകൂടി.., ഈ കത്തു കണ്ണീരിൽ നനച്ചു കുതിർത്തുന്നതുപോലെ, ഒരിക്കൽക്കൂടി എന്റെ കണ്ണീരുകൊണ്ട് നിന്റെ കൈകൾ കഴുകാനായെങ്കിൽ, ഒരിക്കൽക്കൂടി നിന്റെ കാൽക്കൽ വീണു മാപ്പപേക്ഷിക്കാൻ കഴിഞ്ഞെങ്കിൽ! നിന്റെ വികാരങ്ങളുടെ മഹത്വം അവരറിഞ്ഞെങ്കിൽ! പക്ഷേ, അവർക്കു കണ്ണില്ല, അവരുടെ മനസ്സിൽ അഭിമാനത്തിന്റെ അഹങ്കാരമേയുള്ളൂ, അവരതു കാണില്ല, അവരൊരിയ്ക്കലും ഇനിയതു കാണാൻ പോകുന്നില്ല. കണ്ണുകളില്ലാത്തവർക്ക് എങ്ങനെ കാണാനാവും? സ്വന്തം മാനദണ്ഡങ്ങൾ അനുസരിച്ച് അവർക്കു നീ നിരപരാധിയാണെന്നു വിധിയ്ക്കാനാവില്ല, ഭൂമിയിലെ സമസ്തജീവജാലങ്ങളും സാക്ഷി പറഞ്ഞാലും അവർക്കതു മനസ്സിലാവില്ല. നിന്റെ നേരെ എങ്ങനെ അവർക്കു കല്ലെടുക്കാൻ കഴിയുന്നു? ആരാണതിനാദ്യം മുതിർന്നത്? അതെ, അവർക്കു ലജ്ജ തോന്നാൻ സാദ്ധ്യതയില്ല, ആയിരക്കണക്കിനു കല്ലുകൾ അവർ കൈയിലെടുക്കും. എന്താണു

ചെയ്യേണ്ടതെന്നറിയാതെ അവരതു നിന്റെ നേർക്കു വലിച്ചെറിയും. ഒരായിരം കല്ലുകൾ അവരൊരേസമയം നിന്റെ നേരെ ചൊരിയും. സ്വയം പാപം ചെയ്യാത്തവരാണെന്ന്, പാപത്തിന്റെ ഉന്മൂലനാശക രാണെന്ന് അവരുറക്കെ വിളിച്ചുപറയും. അവർ ചെയ്യുന്നതെന്താണെ ന്നുമാത്രം പക്ഷേ അവരറിയുന്നില്ല! മറയില്ലാതെ സകലതും നേരിട്ടു കണ്ടു മനസ്സിലാക്കി ബോദ്ധ്യം വരുന്നവിധം ആരെങ്കിലും സത്യം തുറന്നു പറഞ്ഞെങ്കിൽ! അവർ പ്രതികാരദാഹികളല്ല. പക്ഷേ ഞാനി ന്നു നിസ്സഹായനാണ്, ഞാനവരോട് അനീതി ചെയ്തിരിക്കാം, എന്റെ സംശയവും ഭീതിയും നിന്നെ ഭയപ്പെടുത്തുന്നുണ്ടാവാം. ഭയപ്പെടാതി രിക്കൂ, എന്റെ സർവസ്വമേ, അവരെ സംശയിക്കാതിരിക്കൂ! സാവധാനം അവർ നിന്നെ മനസ്സിലാക്കും, ഒരാളെങ്കിലും നിന്നെ നന്നായി മന സ്സിലാക്കിക്കഴിഞ്ഞു. പ്രതീക്ഷ കൈവിടാതിരിക്കൂ, അദ്ദേഹമാണു നി ന്റെ ഭർത്താവ്...!

മതി, ഇനി നിർത്തട്ടെ, വിട തരൂ, ഞാൻ നിന്നോടു നന്ദി പറയു ന്നില്ല, എന്നെന്നേയ്ക്കുമായുള്ള ഓർമ്മ മാത്രം!

എസ്. ഒ."

കുറേനേരത്തേയ്ക്ക് എന്താണു സംഭവിച്ചതെന്നുപോലും മനസ്സിലാ കാതെ ഞാൻ ഇതികർത്തവ്യതാമൂഢയായി നിന്നു. സംഭ്രമംമൂലം എ ന്റെ മനസ്സു തളർന്നു. മൂന്നുവർഷമായി ഞാൻ നെയ്തുപോന്ന സ്വപ്നങ്ങ ളുടെ സാമ്രാജ്യത്തിലേയ്ക്കു കടുത്ത യാഥാർത്ഥ്യങ്ങളുടെ കാർമേഘങ്ങ ൾ അപ്രതീക്ഷിതമായി കടന്നുവന്നു. വലിയൊരു രഹസ്യം, എന്റെ നിലനിൽപ്പുപോലും ചോദ്യം ചെയ്യുന്ന രഹസ്യം, എന്റെ കൈകളിലു ണ്ടെന്നൊരു നടുക്കത്തോടെ ഞാനറിഞ്ഞു... അതെങ്ങനെ? ഇനിയും എനിക്കു മനസ്സിലായിട്ടില്ല. ആ നിമിഷംമുതൽ പുതിയൊരു ഭാവിക്കു തുടക്കം കുറിക്കുകയാണു ഞാനെന്ന് എനിക്കു തോന്നി. എനിക്കു ചുറ്റുമു ള്ള ലോകത്തിന്റെ, നേരിട്ടറിയാവുന്ന ജീവിതങ്ങൾക്കും പരസ്പരബ ന്ധങ്ങൾക്കും മദ്ധ്യേ, അവരുടെ ദൈനന്ദിനവ്യവഹാരങ്ങളിൽ സ്വേ

ച്ഛാനസൃതമല്ലാതെ ഞാൻ അടുത്ത ഒരു പങ്കാളിയായിത്തീർന്നു കഴിഞ്ഞു. ഓർക്കുന്തോറും എനിക്കു ഭയം വർദ്ധിച്ചു. തീർത്തും അപരിചിതയായ ഞാൻ ക്ഷണിക്കപ്പെടാതെ എങ്ങനെ അവരുടെ ജീവിതത്തിലേക്കു പ്രവേശിക്കും? എന്താണു ഞാനവർക്കു നൽകാൻ പോകുന്നത്? മറ്റൊരാളുടെ സ്വകാര്യമായ ജീവിതരഹസ്യത്തിലേയ്ക്ക് പൊടുന്നനെ എന്നെ വിളക്കിച്ചേർത്ത ദുരൂഹമായ ചങ്ങലക്കണ്ണി ഞാനെങ്ങനെ അഴിച്ചെടുക്കും? എങ്ങനെ എനിക്കതു തുറന്നു പറയാൻ കഴിയും? ഒരു പക്ഷേ എനിക്കും അവർക്കും ഒരുപോലെ ശ്രമകരമായിരിക്കും, എന്റെ ഈ പുതിയ ദൗത്യം. എനിക്കു നിശ്ശബ്ദയാകാനാവില്ല, യദൃച്ഛയാ വന്ന ഉത്തരവാദിത്വത്തിൽ നിന്ന് ഒഴിഞ്ഞു മാറാൻ എനിക്കാവില്ല, ഞാൻ മനസ്സിലാക്കിയ വസ്തുതകൾ എന്നെന്നേയ്ക്കുമായി ഹൃദയത്തിൽ മൂടിവെയ്ക്കാനും എനിക്കു കഴിയില്ല. പക്ഷേ, അതെങ്ങനെ എന്നെ ബാധിക്കും? ഞാനെന്താണു ചെയ്യേണ്ടത്? മാത്രമല്ല, എന്താണു ഞാൻ കണ്ടെത്തിയ സത്യം? കലുഷവും അവ്യക്തവുമായ ഒരായിരം ചോദ്യങ്ങൾ എന്റെ മനസ്സിൽ ഉയർന്നു വന്നു. താങ്ങാനാവാത്ത ഭാരം മൂലം ഹൃദയത്തിനു കനംതൂങ്ങി, എനിക്ക് ആത്മവിശ്വാസം നഷ്ടപ്പെട്ടു.

ഇതിനുമുമ്പ് ഒരിക്കലും അനുഭവിക്കാത്ത വിചിത്രമായ ചില ചിന്തകൾ എന്റെ മനസ്സിൽ തിക്കിത്തിരക്കി വന്നതായി ഞാനോർക്കുന്നു. വളരെക്കാലം ഹൃദയത്തെ അസ്വസ്ഥമാക്കിയ ദുരിതവേദനകൾ പെട്ടെന്നു ബന്ധങ്ങൾ മുറിഞ്ഞു ശിഥിലമാകുന്നതും പകരം പുതിയതെന്തൊക്കെയോ കയറിവരുന്നതായും ഞാൻ കണ്ടു; സന്തപിക്കുകയോ സന്തോഷിക്കുകയോ ചെയ്യേണ്ടതെന്നറിയാതെ ഞാൻ കുഴങ്ങി; വീട്ടുപേക്ഷിച്ചു ദീർഘയാത്രക്കു പുറപ്പെടുന്ന നിമിഷത്തിനു തുല്യമായൊരു സന്ദിഗ്ധാവസ്ഥയായിരുന്നു, അത്. സ്വച്ഛശാന്തമായ അന്തരീക്ഷം വെടിഞ്ഞ് അനിശ്ചിതത്വത്തിന്റെ വിദൂരതയിൽ സഞ്ചരിക്കുമ്പോൾ, ഒരു നിമിഷം നാലുപാടും നോക്കി കഴിഞ്ഞകാലത്തോടു വിട പറയുമ്പോൾ, അകാരണമായൊരു ഉൾഭയം ഭാവിയെക്കുറിച്ചു ഹൃദയത്തിൽ നിറഞ്ഞു കവിയും. ഒരുപക്ഷേ പുതിയ വഴികളിൽ ഒളിഞ്ഞിരിക്കു

ന്ന വിഘ്നങ്ങളും വിഷാദങ്ങളും ഓർത്ത് ഒരുനിമിഷം ഞാൻ സ്തംഭിച്ചുനിന്നിരിക്കാം. അവസാനം, ഉള്ളിൽനിന്നുവന്ന വികാരവിക്ഷോഭത്തിൽ ഞാൻ തേങ്ങിത്തേങ്ങി കരഞ്ഞു. മതിമറന്നുള്ള ഭ്രാന്തമായ ആ കരച്ചിൽ ഹൃദയത്തെ ശുദ്ധീകരിച്ചു. ആരെയെങ്കിലുമൊന്നു കാണാൻ, ആരുടെയെങ്കിലും ശബ്ദമൊന്നു കേൾക്കാൻ, ആരെയെങ്കിലും ബലമായി മുറുകെ, മുറുകെ, കെട്ടിപ്പിടിയ്ക്കാൻ ഞാനാവേശപ്പെട്ടു. ഒറ്റയ്ക്കിരിയ്ക്കാൻ എനിയ്ക്കു കഴിഞ്ഞില്ല, ഏകാന്തത ഒരു ശാപമായി എനിക്കു തോന്നി. അലക്സാണ്ഡ്രു മിഹലോവ്നയുടെ അടുത്തേയ്ക്കു ഞാനോടിച്ചെന്നു, വൈകുന്നേരം മുഴുവൻ ഞാൻ അവരോടൊത്തു ചിലവഴിച്ചു. ഞങ്ങൾ ഒറ്റയ്ക്കായിരുന്നു. അവരെന്നെ പാടാൻ നിർബന്ധിച്ചെങ്കിലും ഞാൻ ഒഴിഞ്ഞുമാറി. മാത്രമല്ല, അവർ പിയാനോ വായിയ്ക്കുന്നതും ഞാൻ തടഞ്ഞു. എന്തും എനിയ്ക്ക് അനിഷ്ടകരമായി അനുഭവപ്പെട്ടു. ഒന്നിലും എനിയ്ക്കുറച്ചു നിൽക്കാൻ കഴിഞ്ഞില്ല. എന്റെ ഭാവമാറ്റത്തിൽ അനുതപിച്ച് അലക്സാണ്ഡ്രു മിഹലോവ്ന ഭയപ്പെട്ടതായി ഞാനോർക്കുന്നു. ഞങ്ങളിരുവരും കണ്ണീരൊഴുക്കി. മനസ്സു ശാന്തമാക്കിവെച്ച് ആത്മസംയമനത്തിനു വഴിതുറന്നുകൊണ്ട് അവരെന്നെ വാത്സല്യപൂർവം ചുംബിച്ചു. സ്വന്തം കാര്യങ്ങൾ ശ്രദ്ധിക്കാതെ അസുഖം വരുത്തി വെയ്ക്കുകയാണെന്ന് അവരെന്നെ ഉൽക്കണ്ഠയോടെ കുറ്റപ്പെടുത്തി. അവസാനം, തകർന്ന ഹൃദയത്തോടെ ഞാനവരെ വിട്ടു പോന്നു. ബോധം നഷ്ടപ്പെട്ടപോലെ എനിയ്ക്കു തോന്നി. പനിയുടെ മൂർച്ഛയിൽ ഞാനുറങ്ങാൻ കിടന്നു.

കാര്യങ്ങൾ യാഥാർത്ഥ്യബോധത്തോടെ കണ്ടു സ്വയം വീണ്ടെടുക്കാൻ എനിയ്ക്കു ദിവസങ്ങളേറെ വേണ്ടിവന്നു. അതുവരെ ഞാനും അലക്സാണ്ഡ്രു മിഹലോവ്നയും വെവ്വേറെയാണു കഴിഞ്ഞത്. പീറ്റർ അലക്സാണ്ഡ്രോവിച്ച് ഔദ്യോഗികാവശ്യം പ്രമാണിച്ച് മൂന്നാഴ്ച മോസ്ക്കോയിലായിരുന്നു. ചെറിയൊരു ഇടവേളയായിട്ടും അലക്സാണ്ഡ്രു മിഹലോവ്ന കടുത്ത വിരഹദു:ഖത്തിലാണ്ടു. ചിലപ്പോൾ ശാ

ന്തത വരിച്ചെങ്കിലും അവർ മുറിയ്ക്കു പുറത്തിറങ്ങിയില്ല. എന്റെ സാന്നി ദ്ധ്യംപോലും അവർക്കൊരു ഭാരമായി തോന്നിയിരിയ്ക്കണം. മാത്രമല്ല, ഞാനും ഏകാന്തതയിൽത്തന്നെയായിരുന്നു. ബാധയേറ്റതുപോലെ എന്റെ ചിന്ത ത്വരിതഗതിയിൽ അലഞ്ഞു നടന്നു. ചിലപ്പോഴൊക്കെ പരസ്പരബന്ധമില്ലാത്ത ദു:സ്വപ്നങ്ങൾ ക്ഷണിക്കാത്ത അതിഥികളെ പ്പോലെ കടന്നു വന്നു. ആരോ എന്നെ പിന്നിൽനിന്നു കളിയാക്കി ചിരിയ്ക്കുന്നുണ്ടെന്ന്, ആരോ എന്നെ അറിയാതെ പിന്തുടർന്നു ചിന്തക ളിൽ വിഷം കലർത്തി തെറ്റിദ്ധരിപ്പിയ്ക്കുന്നുണ്ടെന്നു ഞാൻ വിചാരിച്ചു. മനസ്സിലേക്കു നിരന്തരം ഒഴുകി വരുന്ന ചില ശ്ലഥബിംബങ്ങളുടെ ആ വർത്തനവിരസതയിൽനിന്നു കുതറി മാറാൻ എനിക്കായില്ല. വേദന യുടെ, രക്തസാക്ഷിത്വത്തിന്റെ, പരാതിയും ഫലേച്ഛയുമില്ലാതെ സ്വ മേധയാ നടക്കുന്ന ആത്മത്യാഗത്തിന്റെ ചിത്രങ്ങൾ ഒന്നൊന്നായി എന്നെ വേട്ടയാടി. ത്യാഗത്തിന്റെ സദ്ഫലം അനുഭവിക്കുന്ന വ്യക്തി തന്നെ അതിനെ പുച്ഛിച്ചുതള്ളുന്നതായി ഞാൻ കണ്ടു. സാത്വികതയു ടെ പാപത്തിനു മാപ്പുകൊടുക്കുന്ന ഒരു കുറ്റവാളിയെ ഞാൻ നേരിൽ കണ്ടു! എന്റെ ഹൃദയം വിണ്ടുകീറി...! അതേസമയം ഈ സംശയത്തി ൽനിന്നു കഴിയുന്നതുംവേഗം മുക്തിനേടാൻ ഞാനാഗ്രഹിച്ചു. ഞാന തിനെ ശപിച്ചു. എന്റെ സകല ധാരണകളും വിശ്വാസങ്ങളും ജന്മവാ സനകളിൽ നിന്നുടലെടുത്ത ഊഹങ്ങൾ മാത്രമായിരുന്നു. അവയെ ന്യായീകരിയ്ക്കാനാവാതെ ഞാനെന്നെത്തന്നെ വെറുക്കാൻ തുടങ്ങി.

വീണ്ടും ആ വാക്യശകലങ്ങൾ, വേർപാടിന്റെ അവസാനനിമിഷ ങ്ങളിലെ ആ ആക്രന്ദനങ്ങൾ, എന്റെ മനസ്സിലൂടെ കടന്നുപോയി. അ വരുമായി തീരെ ‘തുല്യതയില്ലാത്ത‘ ആ മനുഷ്യനെ ഞാൻ സങ്കൽ പ്പിച്ചുനോക്കി. ആ വാക്കിന്റെ നിന്ദാപരമായ സകല അർത്ഥാന്തര ങ്ങളും ഞാൻ പിടിച്ചെടുക്കാൻ ശ്രമിച്ചു. നിരാശയും നിസ്സഹായതയും പ്രതിഫലിച്ച ആ വേർപാട്, എന്റെ ഉള്ളിൽ എവിടേയോ നീറുന്ന ഒ രു വേദനയായി അവശേഷിച്ചു. 'ഞാൻ പരിഹാസ്യനാണ്. എന്നോടു ള്ള നിന്റെ സ്നേഹത്തെക്കുറിച്ചോർത്തു ഞാൻ സ്വയം ലജ്ജിക്കു

ന്നു...'. എന്താണത് അർത്ഥമാക്കുന്നത്? ഇവരെന്തു മനുഷ്യരാണ്? എന്തിനെക്കുറിച്ചാണ് ഇവരിത്ര ദു:ഖിയ്ക്കുന്നത്? ഇവർക്കെന്താണു നഷ്ടപ്പെട്ടത്? വീണ്ടും വളരെയേറെ പണിപ്പെട്ട്, വലിച്ചുമുറുക്കിയ ശ്രദ്ധയോടെ ഞാൻ ആ കത്ത് ഒന്നുകൂടി വായിച്ചു. മനസ്സിലാക്കാൻ ബുദ്ധിമുട്ടേറിയ വിചിത്രമായ അർത്ഥതലങ്ങളുള്ള ആ കത്തിലെ ഹൃദയഭേദകമായ നിരാശ എനിയ്ക്കു പക്ഷേ കണ്ടില്ലെന്നു നടിയ്ക്കാനായില്ല. ഞാനറിയാതെ ആ കത്ത് എന്റെ കൈയിൽനിന്നു താഴെ വീണു, ഹൃദയം കൂടുതൽ കൂടുതൽ വന്യമായ വികാരങ്ങൾകൊണ്ടു വിജൃംഭിതമായി. ഇതെല്ലാം ഏതെങ്കിലും തരത്തിൽ അവസാനിച്ചേ പറ്റൂ. പക്ഷേ അതിനൊരു വഴി തുറന്നുകിട്ടുന്നില്ല, അല്ലെങ്കിൽ അത്തരമൊരു വെളിപാട് ഞാനേറെ ഭയപ്പെട്ടു..!

പീറ്റർ അലക്സാണ്ട്രോവിച്ചിനേയുംകൊണ്ടു മോസ്ക്കോയിൽ നിന്നുള്ള വണ്ടി മുറ്റത്തു ഞരക്കത്തോടെ വന്നു നിന്നപ്പോൾ എനിയ്ക്കു തീരെ സുഖമുണ്ടായിരുന്നില്ല. അലക്സാണ്ട്ര മിഹലോവ്ന ആഹ്ലാദത്തോടെ ബഹളം വെച്ചു ഭർത്താവിനെ കാണാൻ പൂമുഖത്തേയ്ക്ക് ഓടിയെത്തി. പക്ഷേ, ഞാൻ നിന്ന നിൽപ്പിൽനിന്ന് അനങ്ങിയില്ല. പെട്ടെന്നുണ്ടായൊരു വികാരംമൂലം സ്വയം അമ്പരന്നതായി ഞാനോർക്കുന്നു. ആത്മനിയന്ത്രണം നഷ്ടപ്പെട്ടു ഞാൻ നേരേ മുറിയിലേയ്ക്ക് ഓടിപ്പോയി. അങ്ങനെയൊരു വികാരവിക്ഷോഭത്തിന്റെ കാരണം എനിയ്ക്കു മനസ്സിലായില്ല. എങ്കിലും അതിന്റെ തീവ്രതയിൽ ഞാനേറെ ഭയന്നു. കാൽമണിക്കൂർ കഴിഞ്ഞ് അവരെന്നെ സ്വീകരണമുറിയിലേയ്ക്കു വിളിപ്പിച്ചു. മോസ്ക്കോയിൽനിന്നൊരു അപരിചിതനെ പീറ്റർ അലക്സാണ്ട്രോവിച്ചിന്റെ കൂടെ ഞാൻ കണ്ടു. സംഭാഷണത്തിൽനിന്ന് അയാൾ കുറേക്കാലം ഞങ്ങളുടെ കൂടെ താമസിയ്ക്കാനുണ്ടാകുമെന്ന് എനിയ്ക്കു മനസ്സിലായി. എക്സിലെ പ്രഭുവിന്റെ സഹായിയെന്ന നിലയിൽ, പീറ്റർ അലക്സാണ്ട്രോവിച്ചിന്റെ ചില കുടുംബകാര്യങ്ങളുമായി ബന്ധപ്പെട്ടു പീറ്റേഴ്സ്ബർഗിലേയ്ക്കു വന്നതാണ

യാൾ. എക്സിലെ പ്രഭു എഴുതിയ ഒരു കത്ത് അയാളെനിയ്ക്കു തന്നു. കാത്യയും എനിയ്ക്കൊരു കത്തു തന്നയ്ക്കുന്നുണ്ടെന്നു പറഞ്ഞിരുന്നെങ്കിലും അവസാനം കുത്തി നിറച്ചെഴുതിയ അഞ്ചു കടലാസുകൾ സ്വയം കീറിക്കളഞ്ഞതായി അയാളെന്നോടു പറഞ്ഞു. വിശേഷങ്ങൾ പങ്കുവെയ്ക്കാനില്ലാതെ കത്തെഴുതുന്നതിൽ യാതൊരു പ്രസക്തിയില്ലെന്നും, കത്തിനു മുമ്പേ സൗഹൃദം വീണ്ടെടുക്കണമെന്നും എന്നോടു പറയാൻ അവൾ പ്രത്യേകം ആവശ്യപ്പെട്ടു. ഉടനെതന്നെ അവളെന്നെ കാണാൻ ഉദ്ദേശിയ്ക്കുന്നതായും അയാൾ സൂചിപ്പിച്ചു. എന്റെ അക്ഷമ നിറഞ്ഞ ചോദ്യങ്ങൾക്കു മറുപടിയായി ഞങ്ങൾ തമ്മിലുള്ള സമാഗമം ഉടനെ നടക്കാനിടയുണ്ടെന്നും പ്രഭുവിന്റെ കുടുംബം അടുത്തുതന്നെ പീറ്റേഴ്സ്ബർഗിലേക്കു വരുന്നുണ്ടെന്നും അയാൾ കൂട്ടിച്ചേർത്തു. സന്തോഷം കൊണ്ടു മതിമറന്നു ഞാൻ മുറിയിൽ ചെന്നു കതകടച്ച് നിറഞ്ഞ കണ്ണുകളോടെ പ്രഭു എഴുതിയ കത്തെടുത്തു തുറന്നു. അടുത്ത ദിവസങ്ങളിൽത്തന്നെ എനിയ്ക്കവരെ കാണാനിടവരുമെന്ന് അദ്ദേഹം ഉറപ്പു നൽകി. മാത്രമല്ല, എന്റെ കഴിവിനേയും പ്രതിഭയേയുംകുറിച്ച് അദ്ദേഹം അഭിനന്ദനവും രേഖപ്പെടുത്തി. അവസാനമായി എനിയ്ക്കു നല്ലൊരു ഭാവിയും അദ്ദേഹം ആശംസിച്ചു. കത്തു വായിച്ചുകൊണ്ടിരിയ്ക്കുമ്പോൾ എ ക്കു കരച്ചിൽ വന്നു. പക്ഷേ സന്തോഷാശ്രുക്കളുടെകൂടെ അസഹ്യമായ വേദനയുടെ നീറ്റലും കലർന്നു ഞാനേറെ ഉൽക്കണ്ഠാകുലയായി. എന്താണു സംഭവിയ്ക്കുന്നതെന്നു ഞാൻ അറിഞ്ഞില്ല.

ദിവസങ്ങൾ കഴിഞ്ഞു. മോസ്ക്കോയിൽനിന്നു വന്നയാൾ പണ്ടു പീറ്റർ അലക്സാണ്ട്രോവിച്ചിന്റെ സഹായി ഉപയോഗിച്ചിരുന്ന അടുത്ത മുറിയിലിരുന്നു രാവിലെ മുതൽ മിക്കവാറും രാത്രി വളരെ വൈകുവോളം ജോലിചെയ്തു. പലപ്പോഴും പീറ്റർ അലക്സാണ്ട്രോവിച്ചും അയാളുടെ കൂടെ ആ മുറിയിൽ കതകടച്ചിരുന്നു ജോലി ചെയ്യുന്നതു കാണാമായിരുന്നു.

ഒരു ദിവസം ചായ കുടിക്കുന്ന സമയം  ഭർത്താവിനെ ചെന്നു വിളിക്കാൻ അലക്സാണ്ട്ര മിഹലോവ്ന എന്നെ പറഞ്ഞയച്ചു. വായ

നാമുറിയിൽ ആരേയും കാണാതെ പീറ്റർ അലക്സാണ്ട്രോവിച്ച് ഉടനെ വരുമെന്ന പ്രതീക്ഷിച്ചു ഞാൻ കാത്തുനിന്നു. തൊട്ടു മുമ്പിലുള്ള ചുമരിൽ അദ്ദേഹത്തിന്റെ ഒരു ഛായാചിത്രം തൂങ്ങിക്കിടക്കുന്നുണ്ടായിരുന്നു. ആ ചിത്രത്തിലേക്കു നോക്കിക്കൊണ്ടിരുന്നപ്പോൾ പെട്ടെന്നൊരു വിറയൽ എന്നെ ബാധിച്ചതായോർക്കുന്നു. ആകാംക്ഷയോടെ ഞാനതു സസൂക്ഷ്മം പരിശോധിയ്ക്കാൻ തുടങ്ങി. വളരെ ഉയരത്തിലാണതു തൂങ്ങിക്കിടന്നത്. മാത്രമല്ല, ഇരുട്ടു പരക്കാൻ തുടങ്ങിയിരുന്നു. ചിത്രം കൂടുതൽ വ്യക്തമായി കാണാൻ ഞാനൊരു കസേര വലിച്ചിട്ടു മുകളിൽ കയറി നിന്നു. എന്റെ സംശയങ്ങൾക്കൊരു പരിഹാരം കണ്ടെത്താനാവുമെന്ന പ്രത്യാശയോടെ ചിത്രത്തിലെ മുഖഭാവത്തിൽനിന്നു ഞാനെന്തോ ഒന്നു ചികഞ്ഞെടുക്കാൻ ശ്രമിച്ചു. ചിത്രത്തിലെ കണ്ണുകളായിരുന്നു എന്നെ അത്ഭുതപ്പെടുത്തിയത്. വളരെ പെട്ടെന്ന്, അദ്ദേഹത്തിന്റെ കണ്ണുകൾ ഞാനിതുവരെ ഒരിയ്ക്കലും കണ്ടിട്ടില്ലെന്ന വസ്തുത എന്നെ ഞെട്ടിച്ചു; അദ്ദേഹം എപ്പോഴുമതു കണ്ണടകൊണ്ടു മറച്ചുവെച്ചിരുന്നു; അദ്ദേഹം മറ്റുള്ളവരെ നോക്കുന്ന രീതി ഇവിടെ വന്ന കാലത്തുതന്നെ എനിക്കു തീരെ ഇഷ്ടപ്പെട്ടിരുന്നില്ല. വിചിത്രമായ, വിശദീകരിക്കാനാവാത്ത ഒരുതരം മുൻവിധി ആ നോട്ടത്തിൽ നിഴലിച്ചിരുന്നു. പക്ഷപാതപരമായ ആ കാഴ്ചപ്പാട് ഇന്നിപ്പോൾ ന്യായീകരിയ്ക്കപ്പെട്ടതുപോലെ എനിയ്ക്കു തോന്നി. എന്റെ ഭാവന ഉണർന്നു പ്രവർത്തിച്ചു. എന്റെ തീക്ഷ്ണമായ സൂക്ഷ്മദൃഷ്ടികളെ നേരിടാൻ കഴിയാതെ ഒഴിഞ്ഞുമാറാൻ ശ്രമിയ്ക്കുന്നതുപോലെ ചിത്രത്തിലെ കണ്ണുകൾ സംഭ്രമത്തോടെ നാലുവശത്തേക്കും തിരിയുന്നതായി എനിയ്ക്കു തോന്നി. ആ കണ്ണുകളിലെ ദ്വിമുഖമായ വ്യക്തിത്വം ഞാൻ വ്യക്തമായിത്തന്നെ തിരിച്ചറിഞ്ഞു. ഊഹിച്ചതു തീർത്തും ശരിയാണെന്ന് എനിയ്ക്കു ബോദ്ധ്യമായി. എന്റെ ഉൾക്കാഴ്ച സത്യമായതിൽ എനിക്കുണ്ടായ നിഗൂഢമായ ആനന്ദം വിവരണാതീതമായിരുന്നു. എന്റെ ഉള്ളിൽനിന്നു ഞാനറിയാതെ പരിക്ഷീണമായൊരു ശബ്ദം ഉയർന്നു. ആ നിമി

ഷംതന്നെ എന്റെ പിന്നിലൊരു പാദചലനം അനുഭവപ്പെട്ടു. ഞാൻ തിരിഞ്ഞു നോക്കി. പീറ്റർ അലക്സാണ്ട്രോവിച്ച് എന്നെ തുറിച്ചു നോക്കി അടുത്തുതന്നെ നിൽക്കുന്നുണ്ടായിരുന്നു. ഞാൻ ചുവന്നു തുടുത്തു വിറച്ചുകൊണ്ടു കസേരയിൽ നിന്നു താഴോട്ടു ചാടി.

"നീയെന്താണു ചെയ്യുന്നത്?" കർക്കശസ്വരത്തിൽ അദ്ദേഹം ചോദിച്ചു, "നിനക്കെന്താണിവിടെ കാര്യം?"

എന്താണുത്തരം പറയേണ്ടതെന്നറിയാതെ ഞാൻ പകച്ചു. കുറച്ചു കഴിഞ്ഞ് ആത്മവിശ്വാസം വീണ്ടെടുത്ത് അലക്സാണ്ട്ര മിഹലോവ്ന പറഞ്ഞയച്ച കാര്യം ഞാൻ സങ്കോചത്തോടെ അറിയിച്ചു. അദ്ദേഹമെന്താണു പറയുന്നതെന്നു കേൾക്കാൻ നിൽക്കാതെ ഞാൻ അതിവേഗം മുറിയിൽനിന്നു പുറത്തു കടന്നു. അലക്സാണ്ട്ര മിഹലോവ്നയോടു പറയാൻ എനിയ്ക്കുത്തരമുണ്ടായിരുന്നില്ല. രണ്ടും കൽപ്പിച്ച് അദ്ദേഹം വന്നുകൊണ്ടിരിയ്ക്കുകയാണെന്നു ഞാൻ സൂചിപ്പിച്ചു.

"നിനക്കെന്തു പറ്റി, നെതോച്കാ?" എന്റെ പരിഭ്രമം കണ്ട് അവർ ചോദിച്ചു. "നീയാകെ വിളറിയിരിയ്ക്കുന്നല്ലോ, പോയി കണ്ണാടി നോക്ക്, നിനക്കെന്തു സംഭവിച്ചു?"

"അറിയില്ല... ഞാനോടുകയായിരുന്നു ", ഒരുവിധം ഞാൻ പറഞ്ഞൊപ്പിച്ചു.

"പീറ്റർ അലക്സാണ്ട്രോവിച്ച് എന്താണു നിന്നോടു പറഞ്ഞത്?" ഇടയ്ക്കു കയറി അവർ ചോദിച്ചു,

ഞാനുത്തരം പറഞ്ഞില്ല. ആ നിമിഷം പീറ്റർ അലക്സാണ്ട്രോവിച്ചിന്റെ കാലടിശബ്ദം പിന്നിൽനിന്നു കേട്ടു. ഞാനുടനെ മുറിയിൽ നിന്നു പുറത്തേയ്ക്കു പോയി.

ഉൾക്കിടിലത്തോടെ രണ്ടുമണിക്കൂർ ഞാൻ കാത്തിരുന്നു. അവസാനം അലക്സാണ്ട്ര മിഹലോവ്ന എന്നെ വിളിപ്പിച്ചു. നിശ്ശബ്ദയായി അവരെന്തോ ചെയ്യുകയായിരുന്നു. ഞാൻ കടന്നുചെന്നപ്പോൾ തലയുയർത്തി അവരെന്നെ ഒരു നിമിഷം ചോദ്യഭാവത്തിൽ നോ

ക്കി, ഉടനെതന്നെ കണ്ണുകൾ താഴ്ത്തുകയും ചെയ്തു. എന്തോ ഒരുതരം അമ്പരപ്പ് അവരുടെ മുഖത്തു പ്രതിഫലിച്ചതായി എനിയ്ക്കു തോന്നി. തീരെ ഉത്സാഹമില്ലാത്ത അവസ്ഥയിലായിരുന്ന അവർ പിന്നീടൊന്നും സംസാരിച്ചില്ല. എന്നെ നന്നായൊന്നു നോക്കിയതുപോലുമില്ല. സന്ധ്യയ്ക്കു ബി.യുടെ ഉൽക്കണ്ഠ നിറഞ്ഞ അന്വേഷണത്തിനു മറുപടിയായി തലവേദനയാണെന്ന് അവർ ഒഴികഴിവു പറഞ്ഞു. പീറ്റർ അലക്സാണ്ഡ്രോവിച്ച് അന്നു പതിവിൽക്കവിഞ്ഞ് വാചാലനായിരുന്നു. പക്ഷേ അദ്ദേഹം ബി.യോടു മാത്രമേ സംസാരിച്ചുള്ളൂ.

പരിസരം മറന്നതുപോലെ അലക്സാണ്ഡ്ര മിഹലോവ്ന പിയാനോയുടെ അടുത്തേയ്ക്കു നടന്നു.

"എന്തെങ്കിലുമൊന്നു പാട്!" എന്നെ നോക്കി ബി. പറഞ്ഞു.

"അതെ, നെതോച്കാ, നിന്റെ ആ പുതിയ പാട്ടുതന്നെ പാടിക്കോ", കനം തൂങ്ങിയ അന്തരീക്ഷത്തിനൊരു അയവു വരുത്താൻ വഴി കണ്ടെത്തിയപോലെ അലക്സാണ്ഡ്ര മിഹലോവ്ന പറഞ്ഞു. ഞാനവരെ ഒളികണ്ണിട്ടു നോക്കി. എന്നെ സംശയവും അവിശ്വാസവും കലർന്ന ഭാവത്തോടെ ശ്രദ്ധിയ്ക്കുകയായിരുന്നു, അവർ. പക്ഷേ എനിക്കു നിയന്ത്രിയ്ക്കാനായില്ല. പാട്ടു പാടാനെന്നല്ല, സംഭ്രമവും അമ്പരപ്പും മൂലം ഒരൊഴികഴിവു പറഞ്ഞു രക്ഷപ്പെടുന്നതിനെക്കുറിച്ചു ചിന്തിയ്ക്കാൻപോലും എനിയ്ക്കായില്ല. അവസാനം അതൊരു അലോസരമായി തോന്നിയതുകൊണ്ട് നിർദ്ദേശം ഞാൻ നിസ്സങ്കോചം നിരസിച്ചു.

"നിനക്കെന്താ പാടണമെന്നില്ലാത്തത്?" പ്രസക്തമായ ഒരർത്ഥം വെച്ച് അവരെന്നോടു ചോദിച്ചു. അതേസമയം സ്വന്തം ഭർത്താവിനു നേർക്ക് അവർ അതുപോലെ ക്ഷണികമായൊരു നോട്ടവുമയച്ചു.

ആ രണ്ടു നോട്ടങ്ങൾ എന്റെ ക്ഷമയുടെ സകല അതിരുകളും തകർത്തു. എന്റെ സംഭ്രമവും അലോസരഭാവവും മറച്ചുവെയ്ക്കാതെ വികാരാവേഗംകൊണ്ടു വിറച്ച് ഞാനെഴുന്നേറ്റു പാടാൻ കഴിയില്ലെന്ന്, അതിനൊരു ആഗ്രഹവുമില്ലെന്ന്, തീരെ സുഖമില്ലെന്ന്, ആവർത്തിച്ചു

റപ്പിച്ചു പറഞ്ഞു. അങ്ങനെ പറയുമ്പോൾ ഞാൻ എല്ലാവരുടേയും മുഖത്തേയ്ക്കു തറപ്പിച്ചു നോക്കി. ആ നിമിഷം എത്രയും വേഗം അവരുടെ ഇടയിൽനിന്നും ഓടിയൊളിച്ച് മുറിയിൽ അഭയം തേടാൻ ഞാനെത്ര ബദ്ധപ്പെട്ടുവെന്നു ദൈവത്തിനു മാത്രമേ അറിയാവൂ!

ബി. ആശ്ചര്യം മറച്ചുവെച്ചില്ല; മുഖം ചുളിഞ്ഞെങ്കിലും അലക്സാണ്ഡ്ര മിഹലോവ്ന യാതൊന്നും പറഞ്ഞില്ല. പക്ഷേ പീറ്റർ അലക്സാണ്ഡ്രോവിച്ച് പെട്ടെന്നു കസേരയിൽനിന്ന് എഴുന്നേററ് അത്യാവശ്യമായി ചെയ്തുതീർക്കേണ്ട ഒരു ജോലി മറന്നു പോയതുപോലെ, വിലപ്പെട്ട സമയം വെറുതെ കളഞ്ഞതിലുള്ള മനസ്താപത്തോടെ ധൃതിപ്പെട്ടു മുറിയിൽനിന്നു പുറത്തേയ്ക്കു പോയി. പോകുന്ന പോക്കിൽ ഒരുപക്ഷേ ഒഴിവുകിട്ടിയാൽ തിരിച്ചുവരാമെന്നു പറഞ്ഞെങ്കിലും, സാദ്ധ്യത കുറവാണെന്നു കരുതി വിട പറയുന്നതുപോലെ ബി.യ്ക്കു ഹസ്തദാനം ചെയ്തു.

"നിനക്കെന്താണു പറ്റിയത്?" ബി. ചോദിച്ചു. “നിനക്കു നല്ല സുഖമില്ലെന്നു തോന്നുന്നു!"

"അതെ. എനിയ്ക്കു സുഖമില്ല, തീരെ സുഖമില്ല...", ക്ഷമ നശിച്ച് ഞാൻ പറഞ്ഞു.

"അതെ, നീ വല്ലാതെ വിളറിയിരിയ്ക്കുന്നു. കുറച്ചു മുമ്പേ നിന്റെ മുഖം വല്ലാതെ തുടുത്തിരുന്നു", അലക്സാണ്ഡ്ര മിഹലോവ്ന അഭിപ്രായപ്പെട്ടു. ഇടയ്ക്കുവെച്ച് അവർ സ്വയം നിയന്ത്രിച്ചു.

"നിർത്തു..!" അവരുടെ മുഖത്തേയ്ക്കു നോക്കി ഞാൻ തറപ്പിച്ചു പറഞ്ഞു. പാവം, ആ സാധുവിന് എന്റെ കണ്ണുകളുടെ തീക്ഷ്ണത നേരിടാൻ കഴിഞ്ഞില്ല. കുറ്റം ചെയ്തവളെപ്പോലെ അവർ കണ്ണുകൾ താഴ്ത്തി. ഒരു വിഷാദച്ഛായ അവരുടെ കവിളുകളിൽ പടർന്നു. ഞാനവരുടെ കൈ പിടിച്ചു ചുംബിച്ചു. നിഷ്ക്കളങ്കമായ അനുഭൂതിയുടെ വേലിയേറ്റത്തിൽ അലക്സാണ്ഡ്ര മിഹലോവ്ന എന്നെ സാകുതം നോക്കി.

"ഇന്നു ശാഠ്യക്കാരിയായ വികൃതിയെപ്പോലെ പെരുമാറിയതി

നെന്നോടു ക്ഷമിയ്ക്കു", വികാരവായ്പോടെ ഞാൻ പറഞ്ഞു. "എനിയ്ക്കു ശരിയ്ക്കും സുഖമില്ല, ഞാൻ പോകട്ടെ, എന്നോടു ദേഷ്യം തോന്നരുത്!"

"നമ്മളെല്ലാം കുട്ടികളല്ലേ...!" ലജ്ജ കലർന്ന ഒരു ചിരിയോടെ അവർ പറഞ്ഞു. "ഞാനുമൊരു കുട്ടി! ഒരുപക്ഷേ, ചീത്ത, നിന്നേക്കാൾ വളരെയേറെ ദുഷിച്ച കുട്ടി!", അവരെന്റെ ചെവിയിൽ മന്ത്രിച്ചു. "ശുഭരാത്രി! പോയി കിടന്നുറങ്ങ്, സുഖമാവട്ടെ! ദൈവത്തെയോർത്ത് ഇനിയെന്നോടു പിണങ്ങല്ലേ!"

"എന്തിന്?" ഞാൻ ചോദിച്ചു. നിർമ്മമമായ ആ സ്നേഹപ്രകടനത്തിൽ എനിയ്ക്കാശ്ചര്യം തോന്നി.

"എന്തിന്...!" വല്ലാതെ പരിഭ്രമിച്ച്, ഭയപ്പെട്ടതുപോലെ അവരാവർത്തിച്ചു. "എന്തിന്...? എന്നെ നിനക്കറിയില്ലേ, നെതോച്കാ? ഞാനെന്താണു പറഞ്ഞത്? ശുഭരാത്രി...! നീയെന്നേക്കാൾ സമർത്ഥയാണ്..... ഞാനൊരു ശിശുവിനേക്കാൾ കഴിവു കെട്ടവളും!"

"നിർത്തു, മതി..!" ഉള്ളിൽത്തട്ടിയ ആ വാക്കുകൾക്ക് എങ്ങനെയാണു മറുപടി പറയേണ്ടതെന്നറിയാതെ ഞാനവരെ പിന്തിരിപ്പിയ്ക്കാൻ ശ്രമിച്ചു. അവരെ ഒരിയ്ക്കൽക്കൂടി ചുംബിച്ചു ഞാൻ ധൃതിയിൽ പുറത്തേയ്ക്കു പോയി.

ക്ഷോഭവും മന:ക്ളേശവും മൂലം ഞാൻ അത്യന്തം ക്ഷീണിതയായിരുന്നു. മറ്റുള്ളവരുടെ മുമ്പിൽ പെരുമാറുമ്പോൾ പാലിയ്ക്കേണ്ട ആത്മനിയന്ത്രണം കൈവിട്ടു പോയതിൽ എനിയ്ക്കെന്നോടുതന്നെ അരിശം തോന്നി. സങ്കോചം മൂലം ഞാൻ കരച്ചിലിന്റെ വക്കോളമെത്തി. മനോവൈക്ളബ്യത്തോടെ ഞാൻ ഉറങ്ങാൻ കിടന്നു.

രാവിലെ ഉറക്കമുണർന്നപ്പോൾ എന്റെ മനസ്സിൽ കടന്നു വന്ന ആദ്യത്തെ ചിന്ത, തലേന്നത്തെ സംഭവങ്ങൾ വെറുമൊരു തോന്നലോ ഭാവനാസൃഷ്ടിയോ മാത്രമാണെന്നായിരുന്നു. ഞങ്ങൾ തമ്മിൽ പലപ്പോഴും പതിവുള്ള ബാലിശമായ ഒളിച്ചുകളികളും സൗന്ദര്യപ്പിണക്കങ്ങളും സാഹസികമായ തീരുമാനങ്ങളുംപോലെ അവയെല്ലാം ചി

ല ധാരണാപ്പിശകുകളുടെപേരിൽ തള്ളിക്കളയാവുന്നതാണെന്ന ഞാൻ കണ്ടു. യാദൃച്ഛികമായി കൈയിൽ വന്നുപെട്ട ആ കത്ത്, എന്റെ ഭാവനയെ വലിച്ചിഴച്ചു വല്ലാതെ അലോസരപ്പെടുത്തുന്നുണ്ടെന്ന ഞാനറിഞ്ഞു. ഭാവിയിൽ ഇതു പോലുള്ള കാര്യങ്ങളെക്കുറിച്ച് കാടുകയറി ചിന്തിയ്ക്കില്ലെന്ന ഞാൻ ശപഥം ചെയ്തു. അങ്ങനെ എന്നെ അലട്ടിക്കൊണ്ടിരുന്ന സകല വിഷമങ്ങളും വളരെ എളുപ്പത്തിൽ ഒതുക്കിത്തീർത്ത്, തീരുമാനിച്ചതെല്ലാം പ്രാവർത്തികമാക്കാമെന്ന ബോദ്ധ്യത്തോടെ, ശാന്തമായ മനസ്സോടെ, തികഞ്ഞ ഉന്മേഷത്തോടെ ഞാൻ സംഗീതം പഠിയ്ക്കാൻ പുറപ്പെട്ടു. പ്രഭാതത്തിലെ തണുപ്പു കലർന്ന ഇളംകാറ്റ് എന്റെ തലവേദന പാടേ മായ്ച്ചുകളഞ്ഞു. അതിരാവിലെയുള്ള ഈ നടത്തം എനിയ്ക്കേറെ ഇഷ്ടപ്പെട്ടു. ഒൻപതുമണിയാകുമ്പോഴേയ്ക്കും ജീവിതത്തിന്റെ തുടിപ്പുകൾ തുടങ്ങിക്കഴിയുന്ന ജനനിബിഡമായ നഗരത്തിലൂടെ നടക്കുന്നത് ഏറെ രസകരമായിരുന്നു. തിരക്കേറിയ തെരുവുകളിലൂടെയാണു ഞങ്ങൾ സാധാരണ പൊയ്ക്കൊണ്ടിരുന്നത്.

ഈ സാഹചര്യങ്ങളുടെ സ്വാധീനത്തിലാണു ഞാൻ കലാജീവിതത്തിന്റെ ആഹ്ലാദകരമായ ആരംഭം കുറിച്ചത്. ദൈനന്ദിനജീവിതത്തിന്റെ അപ്രസക്തമായ അങ്കലാപ്പുകൾക്കും സങ്കുചിതബന്ധങ്ങളുടെ പൊല്ലാപ്പുകൾക്കും ഇടയിൽ നിന്നു വെറും രണ്ടടിമാത്രം അകലെ വലിയൊരു കെട്ടിടത്തിന്റെ മൂന്നാമത്തെ നിലയിൽ സംഗീതത്തിന്റെ ഉദാത്തമായ ലോകം എന്നെ കാത്തിരുന്നു. രണ്ടു ലോകങ്ങളും തമ്മിലുള്ള വൈരുദ്ധ്യം അതിശയകരമാംവിധം വേറിട്ടു നിന്നു. താഴത്തെനില മുതൽ മുകളിലത്തെനിലവരെ അവിടെ താമസിയ്ക്കുന്നവരിൽ ആർക്കെങ്കിലും സംഗീതവുമായി ബന്ധമുണ്ടെന്ന ഞാൻ കരുതിയില്ല. സദാ എന്തിനെന്നില്ലാതെ തിരക്കിട്ടോടുന്ന അവർക്കിടയിലൂടെ സംഗീതപുസ്തകവും മാറോടടുക്കി ഞാൻ നടന്നു. എന്നെ അനുഗമിച്ചിരുന്ന വൃദ്ധ നടാലിയ, നടക്കുന്നതിനിടയിൽ കണ്ട മനോരാജ്യങ്ങളിലെ ഉത്തരമില്ലാത്ത ചോദ്യങ്ങളെക്കുറിച്ച് എന്നോടു സംശ

യം തീർത്തു. അപൂർവം നിമിഷങ്ങളിൽ അത്യുത്സാഹിയും മിക്കവാറും സമയങ്ങളിൽ പുസ്തകപ്പുഴുവും അതിലേറെ പണംപിടുങ്ങിയുമായ, പാതി ഇറ്റലിയും പാതി ഫ്രഞ്ചുകാരനുമായ, അദ്ധ്യാപകനൊരു വിചിത്രമനുഷ്യനായിരുന്നു. എല്ലാവരുംകൂടി എന്നെ ചിരിപ്പിയ്ക്കുകയും ചിന്തിപ്പിയ്ക്കുകയും ചെയ്തു. സംഗീതത്തെ വളരെ സങ്കോചത്തോടെയാണെങ്കിലും ആവേശഭരിതമായ പ്രതീക്ഷയോടെ ഞാൻ സ്നേഹിച്ചു. ഭാസുരമായൊരു ഭാവിയെക്കുറിച്ചു സങ്കൽപ്പിച്ച്, ഭാവനയിൽ മനോഹരമായ കലാശിൽപ്പങ്ങൾ നെയ്തെടുത്ത്, ആ ദൃശ്യചാരുതയിൽ മനം മയങ്ങിയാണു മിക്കവാറും ഞാൻ മടങ്ങിയെത്താറുള്ളത്. ആനന്ദപ്രഹർഷത്തിന്റെ നിമിഷങ്ങളായിരുന്നു, എനിയ്ക്കവ സമ്മാനിച്ചത്.

അങ്ങനെയൊരു നിർവൃതിയുടെ ലഹരിയിൽ അന്നു പത്തു മണിയ്ക്കു ഞാൻ വീട്ടിലേക്കു മടങ്ങുകയായിരുന്നു. പരിസരംപോലും മറന്നൊരു സുന്ദരമായ സ്വപ്നത്തിൽ മുഴുകിയതായി ഞാനോർക്കുന്നു. മുകളിലേക്കു കോണി കയറുമ്പോൾ പ്രഹരമേറ്റതുപോലെ ഞാൻ ഞെട്ടി. പീറ്റർ അലക്സാണ്ഡ്രോവിച്ച് താഴോട്ട് ഇറങ്ങിവരുന്നുണ്ടായിരുന്നു. തലേദിവസത്തെ സംഭവമുണ്ടാക്കിയ തീപ്പൊരി എന്റെയുള്ളിൽ അണയാതെ കിടന്നതുകൊണ്ട് അദ്ദേഹത്തിനെതിരെ തോന്നിയ വികാരത്തിനു യാതൊരു കുറവും വന്നിരുന്നില്ല. ആ അസ്വസ്ഥത എനിയ്ക്കു മറച്ചുവെക്കാനായില്ല. അദ്ദേഹത്തെ നോക്കി ഉപചാരപൂർവം തലകുനിച്ചെങ്കിലും മനസ്സിലെ ആശങ്കകളപ്പാടെ എന്റെ മുഖത്തു തെളിഞ്ഞു നിഴലിച്ചു. എന്നെ അത്ഭുതത്തോടെ നോക്കി ഒരു നിമിഷം അദ്ദേഹം നിന്നു. എന്റെ മുഖഭാവം അദ്ദേഹം ശ്രദ്ധിച്ചെന്നു മനസ്സിലായപ്പോൾ പെട്ടെന്നു ചുവന്നു തുടുത്തു ഞാൻ ധൃതിയിൽ മുകളിലേയ്ക്കു കയറിപ്പോയി. പിന്നിൽനിന്ന് എന്തോ വിളിച്ചുപറഞ്ഞ് അദ്ദേഹവും ഇറങ്ങിപ്പോയി. സംഭവിച്ചതിന്റെ പൊരുൾ മനസ്സിലാക്കാനാവാതെ ആശങ്കയും ഉൽക്കണ്ഠയുംകൊണ്ടു ഞാൻ കരച്ചിലിന്റെ വക്കത്തോളമെത്തി. ആ സമയംവരെ ബോധം നഷ്ടപ്പെട്ടു ഞാനൊരു സങ്കൽപ്പ

ലോകത്തിൽ പരിസരം മറന്നലയുകയായിരുന്നുവെന്ന് എനിയ്ക്കു തോന്നി. പറ്റിപ്പോയ അബദ്ധം ഉടനെ പരിഹരിച്ചു സ്വസ്ഥത വീണ്ടെടുക്കാനും എനിക്കു കഴിഞ്ഞില്ല. ഇതുപോലുള്ള കാര്യങ്ങളിൽ കൂടുതൽ ശ്രദ്ധ ചെലുത്തണമെന്ന് ഒരായിരം തവണ ഞാനെന്നോടു ശപഥം ചെയ്തിട്ടുള്ളതാണ്. എന്നിട്ടും ഒരായിരം തവണ അത്തരം കുഴപ്പങ്ങളിൽ ചെന്നുചാടി എന്തുചെയ്യണമെന്നറിയാതെ ഭയപ്പെട്ടു കുഴങ്ങുകയും ചെയ്യാറുണ്ട്. പീറ്റർ അലക്സാണ്ട്രോവിച്ചിനെ കാണുമ്പോൾ എന്തെന്നില്ലാത്ത ഒരു വെറുപ്പ് എനിക്കു തോന്നിത്തുടങ്ങിയിരുന്നു. അതേസമയം എന്റെ പെരുമാറ്റത്തിൽ എനിയ്ക്കു കഠിനമായ നിരാശ അനുഭവപ്പെടുകയും ചെയ്തു. നിരന്തരമായ ഈ ആത്മനിന്ദ ഇത്തവണ എന്നെ വല്ലാതെ അസ്വസ്ഥയാക്കി. സന്തുലിതമായ മനസ്സോടെ കാര്യങ്ങൾ കാണാൻ കഴിയാതെ എനിയ്ക്ക് ആത്മനിയന്ത്രണം നഷ്ടപ്പെട്ടു. എല്ലാവരോടും എനിയ്ക്കു വെറുപ്പുതോന്നി. രാവിലെ അലക്സാണ്ട്രമിഹലോവ്നയുടെ അടുത്തുപോലും പോകാതെ ഞാൻ മുറിയിൽത്തന്നെ ഇരുന്നു. അവരെന്നെ കാണാൻ വന്നു. എന്റെ ഭാവപ്പകർച്ചയിൽ അവരുൽക്കണ്ഠപ്പെട്ടു. കണ്ണാടി നോക്കിയപ്പോൾ എനിയ്ക്കുപോലും ഭയം ജനിപ്പിയ്ക്കുന്ന രീതിയിൽ ഞാനാകെ വിളറി വെളുത്തിരുന്നു. ഒരു കുഞ്ഞിനെ ശുശ്രൂഷിയ്ക്കുന്നതുപോലെ അലക്സാണ്ട്ര മിഹലോവ്ന ഒരു മണിക്കൂറോളം എന്റെ കൂടെത്തന്നെ ഇരുന്നു.

പക്ഷേ അവരുടെ മാതൃനിർവിശേഷമായ പരിചരണം എന്നെ കൂടുതൽ വിഷാദമഗ്നയാക്കി, അവരുടെ ദയാവാത്സല്യങ്ങൾ എനിയ്ക്കൊരു ഭാരമായി, അവരുടെ മുഖത്തേയ്ക്കു നോക്കുന്നതൊരു പീഡാനുഭവമായി എനിക്കു തോന്നി, അവസാനം എന്നെ ഒറ്റയ്ക്കു വിടാൻ ഞാനവരോട് അപേക്ഷിച്ചു. അത്യന്തം ആശങ്കയോടെ എന്നെ തനിച്ചാക്കി അവർ പോയി. ഒടുവിൽ വിഷമങ്ങൾക്കു പരിഹാരമായി, കുതറിച്ചാടുന്ന കണ്ണീരും ഗദ്ഗദങ്ങളുടെ ഏങ്ങലടികളുംമാത്രം...!. സന്ധ്യയോടെ കാറ്റടങ്ങിയ കടൽപോലെ എന്റെ മനസ്സ് ശാന്തമായി....

മനസ്സു ശാന്തമായതു മറ്റൊന്നും കൊണ്ടല്ല, ഞാനവരുടെ അടു

ത്തേയ്ക്കു പോകാൻ തീരുമാനിച്ചതുകൊണ്ടായിരുന്നു. അവരുടെ കാൽ ക്കൽ ചെന്നുവീണു നഷ്ടപ്പെട്ടതായി കരുതിയ കത്തു തിരിച്ചേൽപ്പി യ്ക്കാനും മനസ്സിലുള്ളതെല്ലാം തുറന്നു പറയാനും ഞാൻ തീരുമാനിച്ചു. മാനസികസംഘർഷങ്ങളും സംശയങ്ങളും സ്വയം ഏറ്റുപറഞ്ഞു ഹൃദ യത്തിൽ അടക്കിവെച്ച സ്നേഹോഷ്മളവികാരങ്ങൾ അവരുടെമേൽ ചൊരിഞ്ഞു ഗാഢാലിംഗനബദ്ധരാകണമെന്നു ഞാനാഗ്രഹിച്ചു. അവ രുടെ കളിക്കൂട്ടുകാരിയും മകളുമാണു ഞാനെന്ന്, എന്റെ ഹൃദയം അവ ർക്കായി എന്നെന്നേയ്ക്കും തുറന്നിട്ടിരിയ്ക്കുകയാണെന്ന്, തിരകളില്ലാതെ തിളയ്ക്കുന്ന എന്റെ നിരുപാധികസ്നേഹം തിരിച്ചറിയണമെന്ന് ഉറപ്പു കൊടുക്കാൻ ഞാനാഗ്രഹിച്ചു. ദൈവമേ! അവർക്കു സ്വന്തം ഹൃദയവി കാരങ്ങൾ പങ്കു വെയ്ക്കാൻ കഴിയുന്ന ഒരേയൊരു വ്യക്തി ഞാൻ മാത്ര മാണെന്ന തിരിച്ചറിവ് യഥാർത്ഥത്തിൽ ഞാൻ അനുഭവിയ്ക്കുകയാണു ചെയ്തത്. അതുകൊണ്ടു ശാപമോചനം ഉറപ്പാക്കുന്ന വിധം എന്റെ വാ ക്കുകൾ ശക്തവും സഫലവുമാകുമെന്നു ഞാനാശിച്ചു... മങ്ങിയും മയ-ങ്ങിയുമാണെങ്കിലും അവരുടെ വേദനകൾ മനസ്സിലാക്കാൻ ഒരു പരി ധിവരെ എനിയ്ക്കു കഴിഞ്ഞതായി ഞാൻ കരുതി. അതിന്മേലുള്ള എ ന്റെ വിധിയും വിലയിരുത്തലും കേട്ട് അവർക്കുണ്ടാകുന്ന അമ്പരപ്പി നെക്കുറിച്ചു ചിന്തിച്ച് എന്റെ ഹൃദയം നടുങ്ങി, സാധുവായ സ്ത്രീ, എനി യ്ക്കേറെ പ്രിയപ്പെട്ടവൾ, അവരൊരു പാപിയാണുപോലും...! അവരുടെ കാൽക്കൽ മുഖമമർത്തി കരഞ്ഞു ഞാനതാണു പറയാൻ പോകുന്ന ത്... എന്റെ നീതിബോധത്തിൽ എനിയ്ക്കാശങ്ക തോന്നി. എനിയ്ക്കാ കെ കോപം വന്നു. എന്താണു സംഭവിയ്ക്കാൻ പോകുന്നതെന്നു ഞാന റിഞ്ഞില്ല. പക്ഷേ അൽപ്പം കഴിഞ്ഞ് അപ്രതീക്ഷിതമായൊരു സം ഭവത്തെ തുടർന്നു ബോധം തിരിച്ചുകിട്ടിയപ്പോൾമാത്രമേ എത്ര മാര കമായ അപകടത്തിൽ നിന്നാണു ഞങ്ങൾ എള്ളിടയ്ക്കു രക്ഷപ്പെട്ടതെ ന്നെനിയ്ക്കു മനസ്സിലായുള്ളൂ. ഞാൻ ആസൂത്രണം ചെയ്തിരുന്ന പരിപാ ടിയുടെ ആദ്യപടിതന്നെ ആ സംഭവം അട്ടിമറിച്ചു. ഞാൻ ഭയവിഹ്വ

ലയായി. അവരുടെ പീഡിതഹൃദയത്തിൽ വീണ്ടും ഒരുയിർത്തെഴ ന്നേൽപ്പിന്റെ പ്രതീക്ഷ അവശേഷിയ്ക്കുന്നതിനുമുമ്പേ മാരകമായ എ ന്റെ ഒരൊറ്റ പ്രഹരത്തിൽ അവർ മരിച്ചുവീഴുമായിരുന്നു!

ഇതാണു സംഭവിച്ചത്: തീരുമാനിച്ച് ഉറപ്പിച്ചതുപോലെ അലക് സാണ്ഡ്ര മിഹലോവ്നയോടു സകലതും തുറന്നുപറയാൻ ഞാൻ മുറി യിൽനിന്നു പുറത്തു കടന്നു. അപ്പോൾ, ഇടതുവശത്തെ വാതിൽ തുറ ന്നു പീറ്റർ അലക്സാണ്ഡ്രോവിച്ച് എന്റെ മുമ്പിൽ കടന്ന് എന്നെ ശ്ര ദ്ധിയ്ക്കാതെ മുമ്പോട്ടു നടക്കുന്നതു ഞാൻ കണ്ടു. അദ്ദേഹവും അവരുടെ അടുത്തേയ്ക്കാണു പോയിരുന്നത്. പെട്ടെന്നു ഞാൻ നിശ്ചലയായി നി ന്നു. അത്തരമൊരു നിമിഷത്തിൽ അദ്ദേഹത്തെ കണ്ടുമുട്ടിയത് എനി യ്ക്കു സഹിയ്ക്കാനായില്ല. ഞാൻ തിരിഞ്ഞു നടക്കാനാലോചിച്ചു. പക്ഷേ, ജിജ്ഞാസ എന്നെയവിടെത്തന്നെ പിടിച്ചുനിർത്തി.

ഒരു നിമിഷം അദ്ദേഹം കണ്ണാടിയുടെ മുമ്പിൽ ചെന്നു മുടി കൈ കൊണ്ട് ഒതുക്കി ശരിയാക്കി. പെട്ടെന്ന് എന്നെ ആശ്ചര്യപ്പെടുത്തു ന്നവിധം അദ്ദേഹമൊരു പാട്ടിന്റെ ഈണം മൂളാൻ തുടങ്ങി. ക്ഷണ ത്തിൽ, മറവികൊണ്ടു മങ്ങിപ്പോയ പഴയൊരു സംഭവം എന്റെ ഓർ മ്മയിൽ ഉണർന്നുവന്നു. ആ നിമിഷം അനുഭവിച്ച വിചിത്രവികാരം മനസ്സിലാക്കാൻ ഞാൻ ആ സംഭവംതന്നെ വിവരിയ്ക്കാം:

ആ വീട്ടിൽ താമസം തുടങ്ങിയ ആദ്യത്തെ വർഷം എന്റെ മന സ്സിനെ ആഴത്തിൽ സ്വാധീനിച്ച ഒരു സംഭവമായിരുന്നു, അത്. ഇ പ്പോൾ, ഈ നിമിഷം മാത്രമാണ് എനിക്കതിന്റെ പ്രസക്തി വ്യക്ത മായും വെളിപ്പെട്ടത്. ആ മനുഷ്യനോട് എനിയ്ക്കു തോന്നാറുള്ള വിശ ദീകരിയ്ക്കാനാവാത്ത വെറുപ്പിന്റെ കാരണവും ഈ നിമിഷമാണെനി യ്ക്കു മനസ്സിലായത്. അക്കാലത്തും അദ്ദേഹത്തിന്റെ മുമ്പിൽ അകാര ണമായൊരു സങ്കോചം എനിയ്ക്കനുഭവപ്പെടാറുണ്ടെന്നു ഞാൻ നേര ത്തേ പറഞ്ഞിട്ടുണ്ട്. എപ്പോഴും വിഷാദാത്മകത്വം സ്ഫുരിക്കുന്ന ചകി തമായ ഭാവവും വിദ്വേഷം പരത്തുന്ന പെരുമാറ്റവും എന്നെ എത്ര നി രുന്മേഷയാക്കാറുണ്ടെന്നു ഞാൻ വിവരിച്ചിട്ടുണ്ട്. അലക്സാണ്ഡ്ര മി-

ഹലോവ്നയുടെ മേശയ്ക്കു മുമ്പിൽ എത്ര മണിക്കൂറുകളാണു ഞങ്ങള ങ്ങനെ ചിലവഴിക്കാറുള്ളത്. അവർ തമ്മിലുള്ള ദു:ഖകരവും ഭീഷണവു മായ സംവാദങ്ങൾക്കു രണ്ടോ മൂന്നോ സന്ദർഭങ്ങളിൽ സാക്ഷ്യം വ ഹിച്ചപ്പോൾ അനുഭവിച്ച തീവ്രമായ ആത്മപീഡനത്തെക്കുറിച്ചു ഞാ ൻ നേരത്തേ സൂചിപ്പിച്ചിട്ടുണ്ട്. അന്നൊരിയ്ക്കൽ എന്നെപ്പോലെ അദ്ദേ ഹവും അലക്സാണ്ട്ര മിഹലോവ്നയെ കാണാൻ പോകുമ്പോൾ ഇതുപോലെ ഇതേ സമയത്ത് ഇതേ മുറിയിൽ കൂട്ടിമുട്ടുകയുണ്ടായി. അദ്ദേഹത്തെ നേരിടുന്നതിലുള്ള ബാല്യസഹജമായ ലജ്ജയും ഭയ വുംമൂലം, തെറ്റു ചെയ്യുകയാണെന്ന ഭാവത്തിൽ, അദ്ദേഹമെന്നെ ശ്ര ദ്ധിയ്ക്കരുതെന്നു പ്രാർത്ഥിച്ചുകൊണ്ട്, ഞാനൊരു മൂലയ്ക്കൽ ഒളിച്ചുനി ന്നു. ഇപ്പോൾ ചെയ്തതുപോലെ അദ്ദേഹം കണ്ണാടിയുടെ മുമ്പിൽ ചെ ന്നു നിന്നപ്പോൾ സാധാരണ കുട്ടികൾക്കുണ്ടാകാത്ത അവ്യക്തമാ യൊരു വികാരം മൂലം ഞാൻ ഞെട്ടിത്തെറിച്ചു. അദ്ദേഹം സ്വന്തം മു ഖത്തിനു ഭംഗി വരുത്തുകയാണെന്നു ഞാൻ കരുതി. കണ്ണാടി നോ ക്കുന്നതിനുമുമ്പ് അദ്ദേഹത്തിന്റെ മുഖത്തൊരു ചിരി പടരുന്നത് എ ന്തായാലും ഞാൻ വ്യക്തമായി കണ്ടു. അദ്ദേഹം ചിരിയ്ക്കുന്നതു ഞാന തിനുമുമ്പ് ഒരിയ്ക്കലും കണ്ടിട്ടില്ല. (അതാണെന്റെ മനസ്സിനെ ആഴ ത്തിൽ സ്പർശിച്ചതെന്നു ഞാനിപ്പോളോർക്കുന്നു.) അലക്സാണ്ട്ര മിഹലോവ്നയുടെ മുമ്പിൽവെച്ച് ഒരിയ്ക്കലും അദ്ദേഹം ചിരിച്ചു കണ്ടി ട്ടില്ല. കണ്ണാടിയിൽ നോക്കിയ ഉടനെ അദ്ദേഹത്തിന്റെ മുഖത്തിനു തീർത്തും ഒരു രൂപാന്തരം സംഭവിച്ചു. ആരോ ഒരു കൽപ്പന പുറപ്പെ ടുവിച്ചതുപോലെ ആ ചിരി മാഞ്ഞുപോയി, എന്തോ കടുത്ത ഒരു വി കാരംകൊണ്ട് ആ ചുണ്ടുകൾ വക്രിച്ചു. സ്വന്തം ഇച്ഛയ്ക്കു വിരുദ്ധമായി ഹൃദയത്തിൽനിന്നു താനേ പുറപ്പെടുന്നവിധം, കഠിനമായ പരിശ്രമം കൊണ്ടോ ഉദാരമായ സമീപനംകൊണ്ടോ മറയ്ക്കാൻ കഴിയാത്ത വികാരമായിരുന്നു, അത്. അദ്ദേഹത്തിന്റെ പുരികം, തുളച്ചുകയറുന്ന വേദനകൊണ്ടെന്നപോലെ, വളഞ്ഞു നെറ്റിയിൽ ചുളിവുകൾ വീണു.

കണ്ണടയ്ക്കു പിന്നിലെ ഇരുട്ടിൽ ആ കണ്ണുകൾ ഒളിഞ്ഞുകിടന്നു. ഒരൊറ്റ നിർദ്ദേശത്തിൽ പൊടുന്നനെ രൂപഭേദം വരുത്താൻ കഴിവുള്ള ഒരാ ളാണ് അദ്ദേഹമെന്നു ഞാൻ സ്വയം കണ്ടു. ഒളിച്ചുനിന്നു ശ്രദ്ധിച്ചത് കണ്ടുപിടിയ്ക്കപ്പെട്ടുമെന്ന ഭയത്തിൽ അന്നൊരു കുട്ടിയായ ഞാൻ ഞെ ട്ടിവിറച്ചത് ഇപ്പോഴും എന്റെ ഓർമ്മയിലുണ്ട്. അന്നുമുതൽ എന്നെ ന്നേയ്ക്കും അദ്ദേഹത്തിന്റെ നേരേ അസുഖകരവും പ്രതികൂലവുമായൊ രു മനോഭാവം എന്റെ ഹൃദയത്തിൽ വളർന്നുവന്നു. ഒരു മിനിട്ടു ക ണ്ണാടിയിൽ നോക്കിനിന്നശേഷം, അലക്സാണ്ഡ്ര മിഹലോവ്നയു ടെ മുമ്പിൽ പ്രത്യക്ഷപ്പെടുന്നതുപോലെ അദ്ദേഹം കുനിഞ്ഞ ശിരസ്സും കുമ്പിട്ട ശരീരവുമായി നിശ്ശബ്ദം അവരുടെ മുറിയിലേയ്ക്കു പോയി. ഇ തായിരുന്നു, എനിയ്ക്ക് അദ്ദേഹത്തോടു തോന്നാറുള്ള വെറുപ്പിനു നിദാ നമായ ആ സംഭവം.

അന്നത്തെപ്പോലെ ഇന്നും മുറിയിൽ ആരുമില്ലെന്നു കരുതി അ ദ്ദേഹം അതേ കണ്ണാടിയ്ക്കുമുമ്പിൽ തെല്ലിട നിന്നു. അസുഖകരമായ അ കൽച്ചയുടെ കനം തൂങ്ങിയ ഭാവവുമായി ഞാനും അവിടെ നിന്നു. പ ക്ഷേ അപ്രതീക്ഷിതമായി ആ പാട്ടു കേട്ടപ്പോൾ (അദ്ദേഹത്തിൽനി ന്നങ്ങനെയൊന്നു പ്രതീക്ഷിയ്ക്കുന്നതു തീർത്തും അസ്വാഭാവികമായി രുന്നു!) നിന്ന നിലയിൽനിന്ന് എനിയ്ക്ക് ഇളകാൻ കഴിഞ്ഞില്ല. ആ നിമിഷാർദ്ധത്തിൽ പണ്ടു നടന്ന സംഭവം കൃത്യമായും അതേ പടി ഓർമ്മപ്പെടുത്തിക്കൊണ്ട് എന്റെ ഹൃദയത്തിലൂടെ കടന്നുപോയ പാ പചിന്ത എനിക്കു വിവരിയ്ക്കാനാവില്ല. എന്റെ സകല ഞരമ്പുകളും പി ടഞ്ഞു. വികൃതമായ അനുകരണംകൊണ്ടു പരിഹാസ്യത വന്ന ആ പാട്ടിനു മറുപടിയായി എന്റെ ഉള്ളിലുയർന്ന വികാരം അടക്കാനാകാ തെ ഞാനുറക്കെ പൊട്ടിച്ചിരിച്ചു. അതോടെ പെട്ടെന്നൊരു ശബ്ദം പു റപ്പെടുവിച്ച് അദ്ദേഹം കണ്ണാടിയ്ക്കരികിൽനിന്നു രണ്ടടി പിന്നോക്കം വെച്ചു. കൈയോടെ പിടിയ്ക്കപ്പെട്ട കുറ്റവാളിയുടെ മരണതുല്യമായ മുഖ ഭാവത്തോടെ അത്ഭുതവും ദേഷ്യവും കലർത്തി അദ്ദേഹം എന്നെ നോക്കി. ആ നോട്ടം ഒരു ജ്വരാവേശമായി എന്നെ ബാധിച്ചു. ഇത്ത

വണ ഞാനദ്ദേഹത്തിന്റെ മുഖത്തേക്കു നേരിട്ടു നോക്കി ഭ്രാന്തമായി ഒന്നുകൂടി പൊട്ടിച്ചിരിച്ചു. മാത്രമല്ല, യാതൊന്നും സംഭവിയ്ക്കാത്തതു പോലെ അദ്ദേഹത്തിന്റെ അരികിലൂടെ ഊറിയൂറി ചിരിച്ചു ഞാൻ അലക്സാണ്ട്രു മിഹലോവ്നയുടെ അടുത്തേയ്ക്കു ചെന്നു. അതേ സമയം എന്റെ പിന്നാലെ കോപത്തോടും ആത്മബലമില്ലാത്ത ഭീരുത്വത്തോടും കൂടി അകത്തേയ്ക്കു കടക്കാൻ ഒരുപക്ഷേ സംശയിച്ച്, അദ്ദേഹം കർട്ടനുപുറകിൽ നിശ്ചലനായി നിൽക്കുന്നുണ്ടെന്നു ഞാനറിഞ്ഞു. വെല്ലുവിളിയുടെ ഭാവത്തിൽ അദ്ദേഹമെന്താണു ചെയ്യാൻ പോകുന്നതെന്നു ഞാൻ അക്ഷമയായി ശ്രദ്ധിച്ചു. യാതൊരു കാരണവശാലും അദ്ദേഹം അകത്തേയ്ക്കു വരില്ലെന്നു പന്തയം വെയ്ക്കാൻ ഞാൻ തയാറായിരുന്നു. എന്റെ ധാരണ തെറ്റിയില്ല. അത്യധികമായ ഉൽക്കണ്ഠയോടെ അലക്സാണ്ട്രു മിഹലോവ്ന എന്നെ ഒരുപാടുനേരം നോക്കി നിന്നു. എനിയ്ക്കെന്തുപറ്റിയെന്ന അന്വേഷണത്തിനു യാതൊരുത്തരവും ലഭിച്ചില്ല. അനായാസം ശ്വാസംവിടാൻപോലും കഴിയാത്ത എനിയ്ക്ക് ഉത്തരം പറയാൻ കഴിഞ്ഞില്ലെന്നതാണു സത്യം. അവസാനം ഞാനൊരു പരിഭ്രാന്തിയിലാണെന്ന് അവർക്കു മനസ്സിലായി. സഹതാപപൂർവം അവരെന്നെ സാന്ത്വനവാക്കുകൾ പറഞ്ഞു പരിചരിച്ചു. ആശ്വാസം തോന്നിയപ്പോൾ ഞാനവരുടെ കൈപിടിച്ചു ചുംബിച്ചു. അപ്പോഴാണു യാഥാർത്ഥ്യത്തെക്കുറിച്ചുള്ള ഉൾക്കാഴ്ച എനിയ്ക്കു ബോദ്ധ്യം വന്നത്. അപ്പോൾമാത്രമാണ് അദ്ദേഹവുമായുള്ള കൂടിക്കാഴ്ച നടന്നില്ലായിരുന്നെങ്കിൽ അവരുടെ അവിചാരിതമായ മരണത്തിനുപോലും ഞാൻ കാരണമാകുമായിരുന്നെന്ന ചിന്ത എന്റെ മനസ്സിലുദിച്ചത്. മരണത്തിൽനിന്നു നേരേ ഉയിർത്തെഴുന്നേറ്റു വന്നവരെ കാണുന്നതുപോലെ അവിശ്വാസത്തോടെ ഞാനവരെ നോക്കി.

അരമണിക്കൂർ കഴിഞ്ഞു പീറ്റർ അലക്സാണ്ട്രോവിച്ച് അകത്തേയ്ക്കു കടന്നുവന്നു. ഞാനദ്ദേഹത്തെ ഒളികണ്ണിട്ടു നോക്കി. ഞങ്ങൾ തമ്മിൽ യാതൊന്നും സംഭവിച്ചിട്ടില്ലെന്നമട്ടിൽ പതിവുപോലെ അദ്ദേ

ഹം മൗനിയും ഉദാരനമായി കാണപ്പെട്ടു. പക്ഷേ അദ്ദേഹത്തിന്റെ മുഖം വിളറിയിരുന്നു, ചുണ്ടുകൾ ചെറുതായി കോടിയിരുന്നു. അസ്വസ്ഥത മറച്ചു വെയ്ക്കാൻ അദ്ദേഹത്തിനു കഴിയുന്നില്ലെന്നു ഞാനൂഹിച്ചു. വികാരരഹിതമായി അലക്സാണ്ഡ്ര മിഹലോവ്നയെ അഭിവാദ്യം ചെയ്ത് ഒന്നും മിണ്ടാതെ അദ്ദേഹം സ്വസ്ഥാനത്തു ചെന്നിരുന്നു. ചായക്കപ്പു കൈയിലെടുത്തപ്പോൾ അദ്ദേഹത്തിന്റെ വിരലുകൾ വിറയ്ക്കുന്നതു ഞാൻ കണ്ടു. ഒരു വിസ്ഫോടനം ഞാൻ പ്രതീക്ഷിച്ചു. ഭയചകിതയായ ഞാൻ പിൻവാങ്ങാൻ തയാറായി. പക്ഷേ അലക്സാണ്ഡ്ര മിഹലോവ്നയെ ഒറ്റയ്ക്കു വിട്ടുപോകാൻ എനിയ്ക്കു മനസ്സു വന്നില്ല. ഭർത്താവിന്റെ പെട്ടെന്നുള്ള ഭാവപ്പകർച്ച എന്തോ അസുഖകരമായൊരു മുന്നറിയിപ്പായി അവരും മനസ്സിലാക്കിയെന്നു തോന്നി. ഒടുവിൽ ഞാൻ പ്രതീക്ഷിച്ചതുതന്നെ സംഭവിച്ചു.

നീണ്ടു നിന്ന കനത്ത നിശ്ശബ്ദതയ്ക്കിടയിൽ ഞാൻ കണ്ണുകളുയർത്തി പീറ്റർ അലക്സാണ്ഡ്രോവിച്ചിനെ നോക്കി. അപ്പോൾ അദ്ദേഹം കണ്ണടയിലൂടെ എന്നെ തറപ്പിച്ചു നോക്കുകയായിരുന്നു. അത്രയും അവിചാരിതമായി വന്നതു മൂലം ഞാനൊന്നു ഞെട്ടി, ഒരു നിലവിളി തൊണ്ടയിൽ തടഞ്ഞു, ഞാൻ കണ്ണു താഴ്ത്തി. അലക്സാണ്ഡ്ര മിഹലോവ്ന എന്റെ അസ്വസ്ഥത ശ്രദ്ധിച്ചു.

"നിനക്കെന്തു പറ്റി? എന്താണു നീയിങ്ങനെ നാണിയ്ക്കുന്നത്?", പീറ്റർ അലക്സാണ്ഡ്രോവിച്ചിന്റെ പരുക്കൻ ശബ്ദം ഞാൻ കേട്ടു.

ഞാനൊന്നും മിണ്ടിയില്ല. ഒരു വാക്കുപോലും പുറപ്പെടാതെ എന്റെ ഹൃദയം മരവിച്ചുപോയിരുന്നു.

"എന്തിനെക്കുറിച്ചാണവൾ ചിന്തിയ്ക്കുന്നത്? എപ്പോഴും നാണിച്ചു ചൂളുന്ന എന്തു വിഷയമാണവൾക്കുള്ളത്?" എന്നെ ചൂണ്ടി അദ്ദേഹം അലക്സാണ്ഡ്ര മിഹലോവ്നയോടു ചോദിച്ചു.

വെറുപ്പും ദേഷ്യവും പതഞ്ഞു പൊങ്ങി എനിയ്ക്കു മിണ്ടാൻ പറ്റാതായി. ഞാൻ അപേക്ഷാഭാവത്തിൽ അലക്സാണ്ഡ്ര മിഹലോവ്നയെ നോക്കി. അവർക്കെന്നെ മനസ്സിലായി. അവരുടെ വിളറിയ കവിളുക

ൾ തുടുത്തു.

"അനെറ്റാ...", ഞാനൊരിയ്ക്കലും പ്രതീക്ഷിയ്ക്കാത്ത ഉറച്ച സ്വരത്തിൽ അവർ പറഞ്ഞു, "നീ നിന്റെ മുറിയിലേയ്ക്കു പൊയ്ക്കോ, ഞാനൊരു മിനിട്ടിനകം വരാം, വൈകീട്ടു നമുക്കൊരുമിച്ചു ചിലവഴിയ്ക്കാം".

"ഞാൻ നിന്നോടൊരു ചോദ്യം ചോദിച്ചു... നീയതു കേട്ടോ ഇല്ലയോ?", അലക്സാണ്ട്ര മിഹലോവ്ന പറഞ്ഞതു കേൾക്കാത്ത മട്ടിൽ അദ്ദേഹം ശബ്ദം ഉയർത്തി ആക്രോശിച്ചു. "എന്നെക്കാണുമ്പോഴൊക്കെ നീയെന്തിനാണു ചൂളുന്നത്? തുറന്നു പറയ്!"

"നിങ്ങളവളെ ലജ്ജിപ്പിയ്ക്കുന്നതുകൊണ്ട്, എന്നേയും...!" അലക്സാണ്ട്ര മിഹലോവ്ന ഇടറുന്ന സ്വരത്തിൽ പ്രതികരിച്ചു.

ഞാൻ ആശ്ചര്യത്തോടെ അലക്സാണ്ട്ര മിഹലോവ്നയെ നോക്കി. അവരുടെ പ്രതികരണത്തിന്റെ മൂർച്ച പെട്ടെന്ന് എനിയ്ക്കുൾക്കൊള്ളാനായില്ല.

"ഞാൻ നിന്നെ ലജ്ജിപ്പിയ്ക്കുന്നു അല്ലേ.., ഈ ഞാൻ?" പെട്ടെന്നു കോപാവേശത്തോടെ, 'ഞാ'നെന്ന വാക്കിനു കൂടുതൽ ഊന്നൽ നൽകി പീറ്റർ അലക്സാണ്ട്രോവിച്ച് തുടർന്നു. "എന്നെച്ചൊല്ലി നീ ലജ്ജിയ്ക്കുന്നു, അല്ലേ? എന്നെച്ചൊല്ലി നിന്നെ ലജ്ജിപ്പിയ്ക്കാൻ എനിയ്ക്കു കഴിയുമെന്നു പറയാനാണോ നീ ഉദ്ദേശിച്ചത്? നീയാണു ലജ്ജിയ്ക്കേണ്ടത്, ഞാനല്ല. അങ്ങനെയാണോ നീയിപ്പോഴും ചിന്തിയ്ക്കുന്നത്?"

അത്ര പരുഷവും രൂക്ഷവുമായ ആക്ഷേപഹാസ്യത്തിൽ പൊതിഞ്ഞ ആ വാക്കുകളുടെ അർത്ഥം ഞാൻ വ്യക്തമായി മനസ്സിലാക്കി. ഭയന്നു നിലവിളിച്ചു ഞാൻ അലക്സാണ്ട്ര മിഹലോവ്നയുടെ അടുത്തേയ്ക്കു ചെന്നു. അവരുടെ മുഖത്തു ഭീതിയും പശ്ചാത്താപവും വേദനയും ആശ്ചര്യവും ഒരുപോലെ നിഴലിച്ചു. ബോധരഹിതയാകാൻ പോകുന്നതുപോലെ അവരുടെ മുഖം കരിവാളിയ്ക്കാൻ തുടങ്ങി. രണ്ടു കൈകളും കൂപ്പി ഞാൻ പീറ്റർ അലക്സാണ്ട്രോവിച്ചിനെ നോക്കി. ആക്രോശത്തിന്റെ തീവ്രത കടന്നുപോയെന്ന് അദ്ദേഹത്തിനു തോന്നി

യിരിക്കണം. പക്ഷേ കോപാവേശത്തിന്റെ അലകൾ അദ്ദേഹത്തിന്റെ മുഖത്തു നിന്നു മാഞ്ഞു കഴിഞ്ഞിരുന്നില്ല. എന്റെ നിശ്ശബ്ദമായ പ്രാർത്ഥന കണ്ട് എന്തായാലും അദ്ദേഹം നിശ്ചിന്തനായി നിന്നു പോയി. അവർ തമ്മിലുള്ള രഹസ്യത്തിന്റെ സിംഹഭാഗവും എനിയ്ക്കു വ്യക്തമായെന്ന്, അദ്ദേഹത്തിന്റെ വാക്കുകളുടെ പൊരുൾ എനിയ്ക്കു മനസ്സിലായെന്നു തെളിയിയ്ക്കുന്നതായിരുന്നു, കൈകൂപ്പിക്കൊണ്ടുള്ള എന്റെ ആ നിൽപ്പ്!

"അനെറ്റാ, നീ മുറിയിലേക്കു പോ!" കസേരയിൽനിന്നു പതുക്കെ എഴുന്നേറ്റ് അലക്സാണ്ഡ്രാ മിഹലോവ്ന ക്ഷീണിച്ചതെങ്കിലും ഉറച്ച സ്വരത്തിൽ  പറഞ്ഞു: "എനിക്കു പീറ്റർ അലക്സാണ്ഡ്രോവിച്ചുമായി ചിലതു സംസാരിയ്ക്കാനുണ്ട് ".

പുറമേയ്ക്ക് അവർ ശാന്തയായിരുന്നു. പക്ഷേ ആ ശാന്തത മറ്റേതൊരു ആവേശത്തേക്കാളും എന്നെ ഭയപ്പെടുത്തി. അവർ പറഞ്ഞതു കേൾക്കാത്തമട്ടിൽ ഞാനവിടെ നിശ്ചലയായി നിന്നു.

അവരുടെ ആത്മാവിലൂടെ കടന്നുപോകുന്ന വികാരങ്ങൾ ആ മുഖത്തു നിന്നു വായിച്ചെടുക്കാൻ ഞാൻ കിണഞ്ഞു പരിശ്രമിച്ചു. എന്റെ നിലവിളിയോ നിൽപ്പിന്റെ ഭാഷയോ അവർക്കു യഥാർത്ഥത്തിൽ മനസ്സിലായതായി എനിയ്ക്കു തോന്നിയില്ല.

"നീ ചെയ്തതെന്താണെന്നു നോക്കൂ!" എന്റെ കൈ കടന്നുപിടിച്ച് അവരെ ചൂണ്ടി പീറ്റർ അലക്സാണ്ഡ്രോവിച്ച് പറഞ്ഞു.

എന്റെ ദൈവമേ...! തണുത്തു വിറങ്ങലിച്ച് മരണതുല്യമായ ആ മുഖ ത്തു പ്രതിഫലിച്ച നിരാശയും നിസ്സഹായതയുംപോലെ അതിദയനീയമായി മറ്റൊന്നു ഞാൻ കണ്ടിട്ടില്ല. എന്നെ കൈപിടിച്ച് അദ്ദേഹം പുറത്തേയ്ക്കു കൊണ്ടുപോയി. അവസാനമായി ഒരുവട്ടംകൂടി ഞാനവരെ നോക്കി. ചുമരിൽ ചാരി ശിരസ്സു രണ്ടു കൈകൊണ്ടും ബലമായമർത്തിപ്പിടിച്ചു നിൽക്കുകയായിരുന്നു, അലക്സാണ്ഡ്രാ മിഹലോവ്ന. അസഹ്യമായ വേദനയുടെ മൂർത്തിമദ്ഭാവംപോലെ അത്രമേൽ ശോചനീയമായിരുന്നു, ആ കാഴ്ച. ഞാൻ പീറ്റർ അലക്സാ

ണ്ട്രോവിച്ചിന്റെ കൈ കടന്നുപിടിച്ച് ബലമായമർത്തി.

"ദൈവത്തിന്റെപേരിൽ..." ശബ്ദമിടറിക്കൊണ്ട് ഞാൻ അപേക്ഷിച്ചു, "ദൈവത്തിന്റെ പേരിലെങ്കിലും അവരെ വെറുതേ വിടൂ!"

"പേടിയ്ക്കാനൊന്നുമില്ല...!" എന്നെ വിചിത്രമായൊന്നു നോക്കി അദ്ദേഹം പറഞ്ഞു, "സാരമില്ല, ചെറിയൊരു ബാധോപദ്രവമാണിത്, നീ പൊയ്ക്കൊ!"

മുറിയിൽചെന്ന് കൈകൊണ്ടു മുഖംപൊത്തി ഞാൻ സോഫയിലേയ്ക്കു വീണു. മൂന്നുമണിക്കൂർനേരം ഞാൻ ആ കിടപ്പിൽ കിടന്നു നരക യാതനകളുടെ ഒരായിരം ഭാവങ്ങൾ ഓരോന്നായി അനുഭവിച്ചു. അവസാനം സഹനശക്തിയുടെ അതിരുകൾ ലംഘിയ്ക്കുന്ന വേദന താങ്ങാനാവാതെ ഞാൻ അലക്സാണ്ട്ര മിഹലോവ്നയുടെ അടുത്തേയ്ക്കു പോകാൻ ആഗ്രഹിച്ചു മാഡം ലിയോറ്റാർഡിന്റെ സഹായം തേടി. പീറ്റർ അലക്സാണ്ട്രോവിച്ചിന്റെ ഒരു സന്ദേശവുംകൊണ്ടാണ് അവർ വന്നത്. അലക്സാണ്ട്ര മിഹലോവ്ന രോഗത്തിന്റെ മൂർദ്ധന്യാവസ്ഥ തരണം ചെയ്തെന്നും യാതൊന്നും ആശങ്കപ്പെടാനില്ലെന്നും പക്ഷേ വിശ്രമം അത്യാവശ്യമാണെന്നും അദ്ദേഹമറിയിച്ചു. മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്ന് ഓരോന്നാലോചിച്ച് രാത്രി മൂന്നുമണിവരെ എനിയ്ക്കുറങ്ങാൻ കഴിഞ്ഞില്ല. എന്റെ അവസ്ഥ അതീവസങ്കീർണമായിരുന്നു. പക്ഷേ എന്തുകൊണ്ടോ എനിക്കൊരു ശാന്തത അനുഭവപ്പെട്ടു, ഒരുപക്ഷേ, ഇതിനെല്ലാം ഉത്തരവാദി മറ്റാരേക്കാളും ഞാനായതുകൊണ്ടാകാം. അടുത്ത ദിവസത്തെക്കുറിച്ചുള്ള പ്രതീക്ഷയോടെ ഞാൻ ഉറങ്ങാൻ കിടന്നു.

പക്ഷേ, പിറ്റേദിവസം എന്നെ അത്ഭുതപ്പെടുത്തുന്നവിധം അലക്സാണ്ട്ര മിഹലോവ്നയുടെ മുഖത്തു ഞാൻ വിവരണാതീതമായൊരു നിസ്സംഗതയാണു കണ്ടത്. തലേന്നു ഭർത്താവുമായി നടന്ന അസുഖകരമായ രംഗങ്ങൾക്കു ഞാൻ ദൃക്സാക്ഷിയായത് ഒരുപക്ഷേ ഉദാത്തമായ ആ ഹൃദയത്തിനു താങ്ങാനാവാത്ത വേദന സൃഷ്ടിച്ചിരിക്കാ

മെന്നു ഞാൻ കണ്ടു. കാണുന്ന നിമിഷം ശിശുസഹജമായ നിഷ്ക്കളങ്കതയോടെ ലജ്ജിച്ചു തല താഴ്ത്തി, തലേന്നത്തെ ദൗർഭാഗ്യകരമായ അനുഭവങ്ങൾ എന്നെ വല്ലാതെ മുറിവേൽപ്പിച്ചതിൽ സ്വയം മാപ്പു ചോദിയ്ക്കാൻ അവരൊരുങ്ങുമെന്നു ഞാൻ പ്രതീക്ഷിച്ചു.

പ്രതീക്ഷയ്ക്കു വിരുദ്ധമായി മറ്റൊരു ആകാംക്ഷയും ഉൽക്കണ്ഠയുമാണു പക്ഷേ അവരുടെ വാക്കുകളിൽ സ്വയമറിയാതെ പ്രകടമായത്. നിസ്സംഗവും നിർവികാരവുമായി എന്നോടു സംസാരിക്കുമ്പോൾ, പെട്ടെന്നു പ്രത്യേകമായൊരു ഭാവം സ്വീകരിച്ച്, മന:പൂർവമായ ക്രൂരതയിൽ പശ്ചാത്തപിയ്ക്കുന്നതുപോലെ, വാത്സല്യമധുരമായി അവർ പെരുമാറി. ആ വാക്കുകളിൽ സവിശേഷമായൊരു ആത്മനിന്ദ കത്തിനിന്നിരുന്നു. ഒടുവിൽ, എന്താണു കാര്യമെന്ന്, എന്തെങ്കിലും എന്നോടു വിശേഷിച്ചു പറയാനുണ്ടോയെന്നു ഞാൻ നേരിട്ടുതന്നെ ചോദിച്ചു. എന്റെ ചോദ്യം കേട്ട് അവരൊന്നു ഞെട്ടി. പക്ഷേ, തൽക്ഷണം സുതാര്യമായ കണ്ണുകളുയർത്തി മൃദുവായൊരു പുഞ്ചിരിയോടെ എന്നെ നോക്കി അവർ പറഞ്ഞു.

"ഒന്നുമില്ല, നെതോച്കാ; നിന്റെ ചോദ്യം കേട്ടപ്പോൾ ഞാനൊന്നു ഞെട്ടിപ്പോയി. അത്ര പെട്ടെന്നായിരുന്നു, നിന്റെ ചോദ്യം... അങ്ങനെയൊന്നുമില്ല, പക്ഷേ, നീ സത്യം പറയണം, എന്റെ കുട്ടീ, ഇത്ര അവിചാരിതമായി, പെട്ടെന്നു ചോദിക്കാൻതക്കവിധം അലോസരപ്പെടുത്തുന്ന എന്തെങ്കിലും വിഷയം നിന്റെ മനസ്സിലുണ്ടോ?"

"ഇല്ല", അവരെ സ്ഫുടമായി നോക്കി ഞാൻ പറഞ്ഞു.

"ശരി, അതു കേൾക്കാനെത്ര സുഖമുണ്ട്! എന്റെ പ്രിയപ്പെട്ടവളേ, ആ നല്ല ഉത്തരത്തിനു നിന്നോടു ഞാനെത്ര കടപ്പെട്ടിരിയ്ക്കുന്നുവെന്നു നീയറിഞ്ഞെങ്കിൽ! നിന്നെക്കുറിച്ചൊരു സംശയവും ഒരിയ്ക്കലും എനിയ്ക്കുണ്ടായിട്ടില്ല. എന്നോടുപോലും പൊറുക്കാൻ കഴിയുന്ന വിചാരമല്ല, അത്. പക്ഷേ, നീ ശ്രദ്ധിച്ചു കേൾക്ക്, നിന്നെ ചെറിയൊരു കുട്ടിയായിരിയ്ക്കുമ്പോൾ കൊണ്ടുപോന്നതാണു ഞാൻ, ഇപ്പോൾ നിനക്കു പതിനേഴായി പ്രായം. നീയതു മനസ്സിലാക്കുന്നുണ്ടെന്ന് എനിയ്ക്കറിയാം.

ഈയിടെയായി എനിയ്ക്ക നല്ല സുഖമില്ല, ഇപ്പോൾ ഞാനൊരു വെറും ശിശുവാണ്, ഞാനെന്നെത്തന്നെ ശുശ്രൂഷിക്കേണ്ടിയിരിയ്ക്കുന്നു. ഒരമ്മയുടെ ഉത്തരവാദിത്വം ഏറ്റെടുക്കാൻ എനിയ്ക്കിപ്പോഴാവുന്നില്ല, ഹൃദയത്തിൽ വേണ്ടതിലേറെ സ്നേഹം ബാക്കിയുണ്ടെങ്കിൽപ്പോലും! ഇപ്പോൾ ഞാൻ ഉൽക്കണ്ഠാകുലയാകുന്നുണ്ടെങ്കിൽ, തീർച്ചയായും നിന്റെ കുറ്റമല്ല, മറിച്ച് എന്റേതുമാത്രമാണ്. അങ്ങനെയൊരു ചോദ്യം ചോദിച്ചതിനെന്നോടു ക്ഷമിയ്ക്കൂ! നിന്നെ ഇങ്ങോട്ടു കൊണ്ടുപോന്നപ്പോൾ എന്റെ അച്ഛനോടും നിന്നോടും ചെയ്ത വാഗ്ദാനങ്ങൾ പാലിയ്ക്കുന്നതിൽ ഞാനൊരു പക്ഷേ പരാജയപ്പെട്ടിരിക്കാം. അതെനിക്കു വല്ലാത്ത വേവലാതിയുണ്ടാക്കുന്നുണ്ട്, എന്റെ ഓമനേ, പലപ്പോഴും അതെന്നെ അലോസരപ്പെടുത്തുന്നുമുണ്ട്...".

ഞാനവരെ ആലംഗനം ചെയ്തു  കണ്ണീരൊഴുക്കി.

"ഞാൻ നന്ദി പറയുന്നു, എല്ലാത്തിനും നന്ദി പറയുന്നു", അവരുടെ കൈകൾ കണ്ണീരിൽ കഴുകി ഞാൻ ഗദ്ഗദത്തോടെ പറഞ്ഞു. "എന്നോടങ്ങനെ പറയാതിരിയ്ക്കൂ, എന്റെ ഹൃദയം പൊട്ടിപ്പോകും. ഒരമ്മയേക്കാളേറെയായിരുന്നു, നിങ്ങളെനിയ്ക്ക്! അതെ, ദൈവം നിങ്ങളേയും പ്രഭുവിനേയും അനുഗ്രഹിയ്ക്കട്ടെ, അനാഥയായൊരു പെൺകുട്ടിയ്ക്കു വേണ്ടി ചെയ്ത എല്ലാ ഉപകാരങ്ങൾക്കും..!"

"നെചോത്കാ.., എന്നെ കെട്ടിപ്പിടിയ്ക്ക്, അങ്ങനെതന്നെ, എന്നെ മുറുക്കെ പിടിയ്ക്ക്! നിനക്കറിയുമോ, എനിയ്ക്കു തോന്നുന്നു, എന്താണെന്നറിയില്ല, ഇതവസാനമായാണു നീയെന്നെ ആശ്ലേഷിയ്ക്കുന്നതെന്ന്!"

"അല്ല, അല്ല..." ഒരു കുഞ്ഞിനെപ്പോലെ കരഞ്ഞുകൊണ്ട് ഞാൻ പറഞ്ഞു, "അതങ്ങനെയാവില്ല, നിങ്ങൾക്കുമുണ്ടാകും സന്തോഷം, ഇനിയുമുണ്ടു ദിവസങ്ങൾ, എന്നെ വിശ്വസിയ്ക്കൂ, നമ്മൾ സന്തോഷത്തോടെ, സമാധാനത്തോടെ ഇനിയും വളരെക്കാലം ജീവിയ്ക്കും!"

"നന്ദി, നീയെന്നെ ഇങ്ങനെ സ്നേഹിക്കുന്നതിനു നന്ദി! എനിയ്ക്കിപ്പോൾ അധികം സുഹൃത്തുക്കളില്ല, അവരെല്ലാം എന്നെ ഉപേക്ഷിച്ചു

പൊയ്ക്കഴിഞ്ഞു! "

"ആരാണ നിങ്ങളെ ഉപേക്ഷിച്ചത്, ആരാണവർ? "

"പലരും എന്റെ കൂടെയുണ്ടായിരുന്നു, നിനക്കതറിയില്ല, നെതോച്കാ! എല്ലാവരും എന്നെ വിട്ടുപോയി. അവരെല്ലാം പ്രേതങ്ങളെപ്പോലെ അദൃശ്യരായി. ഞാനവരെ ഇപ്പോഴും കാത്തിരിക്കുന്നു, ജീവിതം മുഴുവൻ ഞാൻ കാത്തിരിക്കും. ദൈവം അവരോടൊപ്പമുണ്ടാകട്ടെ! നോക്ക്, നെതോച്കാ, ശരത്കാലത്തിന്റെ അവസാനമായി. വൈകാതെ മഞ്ഞുവീഴാൻ തുടങ്ങും. ആദ്യത്തെ മഞ്ഞുവീഴ്ച കഴിയുന്നതോടെ ഞാൻ മരിയ്ക്കും, പക്ഷേ ഞാനതിൽ ദു:ഖിയ്ക്കുന്നില്ല. ... വിട! "

അവരുടെ മുഖം വിളറി. രണ്ടു കവിളിലും ആപത്സൂചകമായ രക്തവർണം പടർന്നു. പനികൊണ്ടു വിണ്ടു കീറിയ ചുണ്ടുകൾ വിറച്ചു.

അവർ പിയാനോയുടെ അരികിൽ ചെന്നു തന്ത്രികളിൽ വിരലോടിച്ചു. ആ നിമിഷം മണിനാദത്തോടെ ഒരു തന്ത്രി പൊട്ടിത്തകർന്നു. അകന്നുപോകുന്ന നാദബിന്ദുവായി അതന്തരീക്ഷത്തിൽ ലയിച്ചു.....

"കേൾക്കുന്നുണ്ടോ, നെതോച്കാ, നീ കേൾക്കുന്നുണ്ടോ?" പിയാനോ ചൂണ്ടി ഉത്തേജിതഭാവത്തോടെ അവർ പറഞ്ഞു. "ആ തന്ത്രി, താങ്ങാവുന്നതിന്റെ പാരമ്യത്തിൽ വലിഞ്ഞു മുറുകിയിരുന്നു. കൂടുതൽ സഹിയ്ക്കാനാകാതെ അതു സ്വയം തകർന്നടിഞ്ഞു. എത്ര നിർവികാരമായാണ് ആ നാദം അകന്നകന്നു വിദൂരതയിൽ ലയിച്ചുപോയതെന്നു നീ ശ്രദ്ധിച്ചോ?"

സംസാരിയ്ക്കുമ്പോൾ അവർക്കു കിതപ്പനുഭവപ്പെട്ടു. നിശ്ശബ്ദമായ ആത്മവേദന ആ മുഖത്തു പ്രതിഫലിച്ചു. കണ്ണുകൾ കണ്ണീരുകൊണ്ടു നിറഞ്ഞു.

"നെതോച്കാ, മതി, എന്റെ ഓമനേ! നീ പോയി കുട്ടികളെ കൊണ്ടു വാ!"

ഞാൻ കുട്ടികളെ കൂട്ടിക്കൊണ്ടു വന്നു. അവരെ നോക്കിയിരിയ്ക്കുമ്പോൾ അലക്സാണ്ഡ്ര മിഹലോവ്നയ്ക്കു തെല്ലൊരാശ്വാസം വന്നതു

പോലെ തോന്നി, ഒരു മണിക്കൂർ കഴിഞ്ഞു നിശ്ചിന്തയായി അവർ കുട്ടികളെ പറഞ്ഞയച്ചു.

"ഞാൻ മരിച്ചുകഴിഞ്ഞാൽ നീയവരെ ഉപേക്ഷിയ്ക്കില്ല, നെതോച്കാ? ഉവ്വോ?", ആരെങ്കിലും കേൾക്കുമെന്നു ഭയപ്പെടുന്നപോലെ അവർ സ്വരംതാഴ്ത്തി പറഞ്ഞു.

"അരുത്, അങ്ങനെയൊന്നും പറയരുത്, നിങ്ങളെന്നെ വേദനിപ്പിക്കുന്നു!" മറുപടിയായി അത്രമാത്രമേ എനിയ്ക്കു പറയാൻ കഴിഞ്ഞുള്ളൂ.

"ഞാൻ തമാശ പറയുകയായിരുന്നു", ഒന്നു നിർത്തി ഒരു നേർത്ത ചിരിയോടെ അവർ പറഞ്ഞു. "നീയതു വിശ്വസിച്ചു, അല്ലേ? നിനക്കറിയാമല്ലോ, ചിലപ്പോഴൊക്കെ ഞാനൊരുപാടു വിഡ്ഢിത്തം പറയാറുണ്ട്. ഈയിടെയായി ഒരു ശിശുവിനെപ്പോലെയാണു ഞാൻ. എല്ലാത്തിനും നീയെനിയ്ക്കു മാപ്പുതരണം. "

തെല്ലിട നിർത്തി എന്തോ പറയാൻ ഭയപ്പെടുന്നതുപോലെ അവരെന്നെ സങ്കോചത്തോടെ നോക്കി. എന്തും കേൾക്കാൻ തയാറായി ഞാനിരുന്നു.

"നീ.., നീ അദ്ദേഹത്തെ വിഷമിപ്പിയ്ക്കരുത്!" ഒടുവിൽ കണ്ണുകൾ താഴ്ത്തി അവർ പറഞ്ഞു. അവരുടെ കവിളുകൾ വിവശതയോടെ തുടുത്തു. ശബ്ദം താഴ്ത്തി പറഞ്ഞതുകൊണ്ട് എനിയ്ക്കു വാക്കുകൾ വേണ്ടതുപോലെ പിടിച്ചെടുക്കാൻ കഴിഞ്ഞില്ല.

"ആരെ?" ഞാനാശ്ചര്യത്തോടെ ചോദിച്ചു.

"എന്റെ ഭർത്താവിനെ! ഞാൻ പറയുന്നതു നീയദ്ദേഹത്തോട് ഒരുപക്ഷേ ആവർത്തിച്ചേക്കും".

"എന്തിന്..? എന്തിന്?", ഞാൻ അത്ഭുതത്തോടെ ആവർത്തിച്ചു.

"ശരി, ഒരുപക്ഷേ നീയതു പറയില്ലായിരിയ്ക്കും, ഞാനതെങ്ങനെ അറിയും?", ചുണ്ടിൽ നിഷ്ക്കളങ്കമായ ചിരി വിടർന്നു നിൽക്കുമ്പോഴും എന്നെ ചെറിയൊരു ലജ്ജയോടെ നോക്കി അവർ പറഞ്ഞു. അവരുടെ മുഖം കൂടുതൽ തുടുക്കാൻ തുടങ്ങി. "നമുക്കിതു നിർത്താം, ഞാ

നിപ്പോഴും തമാശ പറയുകയാണ്, കേട്ടോ!"

ഹൃദയം പൊട്ടിപ്പോകുന്നതുപോലെ എനിയ്ക്കു വേദനിച്ചു.

"ഞാൻ മരിച്ചുകഴിഞ്ഞാൽ നീയവരെ സ്നേഹിയ്ക്കുമല്ലോ, അല്ലേ?" നിഗൂഢമായൊരു ഭാവത്തോടെ വീണ്ടുമവർ ആവർത്തിച്ചു. "നിനക്കു സ്വന്തമെന്നതുപോലെ നീയവരെ സ്നേഹിയ്ക്കും, അല്ലേ? ഞാനെപ്പോഴും നിന്നെ സ്വന്തം മകളായാണു കരുതിപ്പോന്നത്. നീയും എന്റെ കുട്ടികളും തമ്മിലൊരു വ്യത്യാസവും ഞാൻ കണ്ടിട്ടില്ല".

"അതെ,", കണ്ണീരും വേവലാതിയും മൂലം ശ്വാസം കിട്ടാതെ, അവരെന്താണുദ്ദേശിച്ചതെന്നു മനസ്സിലാക്കാതെ ഞാൻ മറുപടി പറഞ്ഞു.

പെട്ടെന്നു ചൂടുള്ള ഒരു ചുംബനമേറ്റ് എന്റെ കൈ പൊള്ളി. കൈ വലിച്ചെടുക്കാൻപോലും എനിയ്ക്കു സമയം കിട്ടിയില്ല. ആശ്ചര്യത്തോടെ ഞാൻ തരിച്ചുനിന്നു.

അവർക്കെന്തു പറ്റി? എന്താണവർ ചിന്തിയ്ക്കുന്നത്? ഇന്നലെ അവർ തമ്മിൽ എന്താണുണ്ടായത്? എന്റെ മനസ്സിലൂടെ ഒരുപാടു ചിന്തകൾ കടന്നുപോയി.

കുറച്ചു കഴിഞ്ഞ് അവർ വല്ലാതെ ക്ഷീണിതയായി കാണപ്പെട്ടു.

"കുറേക്കാലമായി ഞാൻ രോഗബാധിതയാണ്, പക്ഷേ നിങ്ങളെ രണ്ടു പേരേയും ഭയപ്പെടുത്താൻ ഞാനാഗ്രഹിച്ചില്ല. നിങ്ങളെന്നെ സ്നേഹിക്കുന്നു, അല്ലേ...... ഇപ്പോഴത്തേയ്ക്കു വിട, നെതോച്കാ, നീയിപ്പോൾ പൊയ്ക്കോ, പക്ഷേ വൈകുന്നേരം വരണം, നീ വരില്ലേ?"

വരാമെന്നു ഞാൻ സമ്മതിച്ചു. ഒരർത്ഥത്തിൽ അവിടെനിന്നു വിട്ടുപോരാൻ കഴിഞ്ഞതിൽ ഞാൻ സന്തോഷിച്ചു. അതിൽക്കൂടുതൽ എനിയ്ക്കു സഹിയ്ക്കാൻ കഴിയുമായിരുന്നില്ല.

'മരണത്തിൽ കൂടെ കൊണ്ടുപോകാൻതക്ക എന്തു സംശയമാണവർ ബാക്കിവെച്ചിരിയ്ക്കുന്നത്?' മനസ്സു വിതുമ്പി ഞാനത്ഭുതപ്പെട്ടു. 'ഒരക്ഷരംപോലും ഉരിയാടാൻ പറ്റാത്ത എന്തു പ്രശ്നമാണവരുടെ ഹൃദയത്തെ വിഷതുല്യമായി ഗ്രസിച്ചുകൊണ്ടിരിയ്ക്കുന്നത്? ദൈവമേ, യാ

തൊന്നും ആവശ്യപ്പെടാത്ത ഈ നിശ്ശബ്ദസ്നേഹം, സൂര്യസ്പർശമേ ൽക്കാത്ത ഇരുളടഞ്ഞ ഈ ജീവിതം, നീണ്ട കാത്തിരിപ്പിന്റെ ഈ വേദന, ഇതെല്ലാം ഹൃദയത്തിന്റെ ആഴങ്ങളോളം എനിക്കു മനസ്സി ലാകുന്നുണ്ട്. ഇപ്പോൾ, മരണശയ്യയിൽ കിടന്നു വേദനമൂലം ഹൃദയം വിണ്ടു കീറുമ്പോൾപ്പോലും ഒരു കുറ്റവാളിയെപ്പോലെ ഭയന്നു വിറച്ച് പ്രതിഷേധത്തിന്റെ ദുർബ്ബലസ്വരംപോലും പുറപ്പെടുവിക്കാൻ, ചെറി യൊരു പരാതിപോലും പറയാൻ, അവർ ധൈര്യപ്പെടുന്നില്ല. ഈ ദുര വസ്ഥയുമായി താദാത്മ്യപ്പെട്ടതുപോലെ, എന്നെന്നേയ്ക്കുമായി സന്ധി ചെയ്തതുപോലെ, ഭാവിയുടെ സങ്കടങ്ങൾ അവർ ഭാവനയിൽ കാണാ ൻ ശ്രമിയ്ക്കുന്നു........... '

വൈകുന്നേരം വെയിൽ മങ്ങിയപ്പോൾ ഓവ്റോവിന്റെ (മോസ് ക്കോയിൽ നിന്നുവന്ന മനുഷ്യൻ) അസാന്നിദ്ധ്യം മുതലെടുത്തു ഞാ ൻ വായനാമുറിയിലേയ്ക്കു ചെന്നു. അലക്സാണ്ഡ്ര മിഹലോവ്നയെ വായിച്ചു കേൾപ്പിക്കാൻ പറ്റിയ ഒരു പുസ്തകം ഞാനലമാരയിൽ തിര ഞ്ഞു. വിഷാദമൂകമായ അവരുടെ മനസ്സിനെ ഉത്തേജിപ്പിച്ച് ഉന്മേഷം നൽകുന്ന കനംകുറഞ്ഞ എന്തെങ്കിലുമൊന്ന്.....

കുറേനേരം ഓരോന്നാലോചിച്ചു ഞാൻ നിന്നു. സന്ധ്യ കഴിഞ്ഞി രുന്നു, ഇരുട്ടിന്റെകൂടെ എന്റെ വിഷാദവും വർദ്ധിച്ചു വന്നു. അന്നത്തെ അതേ പുസ്തകം എന്റെ കൈയിൽ വീണ്ടും തടഞ്ഞു. അടയാളം വെ ച്ച പേജിൽ ഇപ്പോഴും ആ കത്തിന്റെ പാടു തെളിഞ്ഞു കാണാം. എ ന്റെ അസ്തിത്വത്തെ ബാധിയ്ക്കുന്ന രഹസ്യങ്ങളടങ്ങിയ കത്ത്, ഇപ്പോ ഴും എന്റെ മാറിടത്തിൽ ഭദ്രമായിരിയ്ക്കുന്നു. ഇഴപിരിഞ്ഞു പൊട്ടുകയും വീണ്ടും കൂടിച്ചേരുകയും ചെയ്യുമ്പോൾ നിസ്സംഗവും നിഗൂഢവും നിരോ ധിയ്ക്കപ്പെട്ടതുമായി കരുതിയതെല്ലാം, ഭീഷണമായ രൂപം കൈവരിച്ചു നിലനിന്നതെല്ലാം, എന്റെ നേർക്ക് അതിവേഗം കുതിച്ചുവരുന്നു... എ നിയ്ക്കെന്തു സംഭവിയ്ക്കും? ഞാൻ അത്ഭുതപ്പെട്ടു: സുരക്ഷിതമായ എന്റെ ഏകാന്തസ്ഥലി ശൂന്യമാകാൻ പോകുന്നു. എന്റെ ചെറുപ്പകാലം ധ

ന്യമാക്കിയ ആ പരിശുദ്ധാത്മാവ് എന്നെ വിട്ടുപിരിയാൻ പോകുന്നു. എന്റെ മുമ്പിൽ ഇനിയെന്ത്? എനിയ്ക്കേറ്റവും ഹൃദ്യമായ ഭൂതകാലത്തെക്കുറിച്ചുള്ള ദിവാസ്വപ്നങ്ങളിൽ മുഴുകി ഞാനങ്ങനെ നിന്നു, അനിശ്ചിതമായ ഭാവിയുടെ അനന്തതകളിൽ ഊളിയിടാൻ ശ്രമിച്ചുകൊണ്ട്, ആ നിമിഷങ്ങളിൽ വീണ്ടും ജീവിക്കുന്നതുപോലെ ഞാനോർത്തു, അത്രയേറെ മൂർച്ചയോടെ അതെന്റെ ഓർമ്മയിലേയ്ക്ക് ആഴ്ന്നിറങ്ങി.

തുറന്ന പുസ്തകവും കത്തും കൈയിൽപിടിച്ചു നിൽക്കുകയായിരുന്നു, ഞാൻ. എന്റെ മുഖം കണ്ണീരിൽ നനഞ്ഞു കുതിർന്നു. അപകടസൂചകമായി പെട്ടെന്നു ഞാനൊന്നു ഞെട്ടി. പരിചിതമായൊരു ശബ്ദം ഞാൻ കേട്ടു. അതേ സമയം ആ കത്ത് കൈയിൽനിന്നാരോ തട്ടിപ്പറിയ്ക്കുന്നതുപോലെ എനിയ്ക്കു തോന്നി. ഞാൻ ഉച്ചത്തിൽ നിലവിളിച്ചു. പീറ്റർ അലക്സാണ്ട്രോവിച്ച് എന്റെ തൊട്ടുമുമ്പിൽ നിൽക്കുന്നു. അദ്ദേഹം എന്റെ കൈ ബലമായി കടന്നുപിടിച്ച് വലതു കൈയിലിരുന്ന കത്ത് വലിച്ചെടുത്തു വെളിച്ചത്തേയ്ക്കു നീട്ടിക്കാണിച്ച് ആദ്യത്തെ വരികൾ വായിച്ചെടുക്കാൻ ശ്രമിച്ചു...... ഞാൻ അത്യുച്ചത്തിൽ അലറി, കത്ത് അദ്ദേഹത്തിന്റെ കൈയിലകപ്പെടുന്നതിനേക്കാൾ മരിയ്ക്കാൻപോലും ഞാൻ തയാറായി. വിജയലഹരി നുകർന്ന ആ ചിരിയിൽനിന്നു കത്തിലെ ആദ്യത്തെ വരികൾ അദ്ദേഹം വായിച്ചെടുത്തതായി എനിയ്ക്കു മനസ്സിലായി. എനിയ്ക്കു സ്വബോധം നഷ്ടപ്പെട്ടു...

ഒരു നിമിഷം... ഞാനദ്ദേഹത്തിന്റെ നേർക്കു കുതിച്ചുചാടി. എന്താണു ചെയ്യുന്നതെന്നു മനസ്സിലാകുന്നതിനു മുമ്പ് അദ്ദേഹത്തിന്റെ കൈയിൽനിന്ന് ആ കത്തു ഞാൻ പിടിച്ചെടുത്തു. അതത്രയും വളരെ പെട്ടെന്നു നടന്നതുകൊണ്ട് ആ കത്തെങ്ങനെയാണ് എന്റെ കൈയിലെത്തിയതെന്നുപോലും ഞാനറിഞ്ഞില്ല. വീണ്ടും അദ്ദേഹം അതെന്റെ കൈയിൽനിന്നു തട്ടിയെടുക്കാൻ ശ്രമിക്കുന്നതു കണ്ടപ്പോൾ കത്തു ഞാനെന്റെ മാറിടത്തിൽ ഒളിപ്പിച്ച്, നാലടി പിന്നോട്ടു വെച്ചു.

അര മിനിട്ടോളം ഞങ്ങൾ പരസ്പരം നിശ്ശബ്ദരായി മുഖാമുഖം നി

ന്നു. അത്യധികമായ ഭയത്തിൽ ഞാൻ വിറയ്ക്കുകയായിരുന്നു; കോപംകൊണ്ടു നീലിമ ബാധിച്ച ചുണ്ടുകൾ ചലിപ്പിച്ച് അദ്ദേഹംതന്നെ ആ നിശ്ശബ്ദത ഭഞ്ജിച്ചു.

"മതി...!" അമിതാവേശംകൊണ്ടു ക്ഷീണിച്ചുപോയ സ്വരത്തിൽ അദ്ദേഹം പറഞ്ഞു. "എന്നെക്കൊണ്ട് ബലം പ്രയോഗിയ്ക്കാൻ നീയാഗ്രഹിയ്ക്കില്ലെന്ന് എനിയ്ക്കറിയാം. ആ കത്തു നീ സ്വമേധയാ എനിയ്ക്കു തന്നതാണു നല്ലത്. "

അപ്പോൾ മാത്രമാണു യഥാർത്ഥത്തിൽ എന്താണു സംഭവിച്ചതെന്നു ഞാൻ മനസ്സിലാക്കിയുള്ളൂ. അതീവനിന്ദ്യമായ ഈ ക്രൂരതയ്ക്കെതിരെ ദേഷ്യവും നാണക്കേടും വെറുപ്പും മൂലം ഞാൻ ശ്വാസമടക്കി നിന്നു. എന്റെ പൊള്ളുന്ന കവിളിൽ ചൂടുള്ള കണ്ണീരൊഴുകി. ഉദ്വേഗംകൊണ്ടു ദേഹമാകെ വിറച്ച് കുറച്ചു നേരത്തേയ്ക്ക് എനിയ്ക്കൊന്നും പറയാൻ കഴിഞ്ഞില്ല.

"നീ ഞാൻ പറഞ്ഞതു കേൾക്കുന്നുണ്ടോ?" രണ്ടടി മുന്നോട്ടുനീങ്ങി അദ്ദേഹം ചോദിച്ചു.

"എന്നെ വിടൂ..., എന്നെ വെറുതെ വിടൂ...!" അദ്ദേഹത്തിൽനിന്നു രക്ഷപ്പെടാൻവേണ്ടി പിന്നോട്ടു നീങ്ങി ഞാനുറക്കെ നിലവിളിച്ചു. "നിങ്ങളുടെ പെരുമാറ്റം തരംതാണതാണ്, നീചമാണത്. നിങ്ങൾ സ്വയം മറക്കുന്നു! ഞാൻ പോകട്ടെ!"

"എന്ത്? എന്താണതിന്റെ അർത്ഥം? എന്നോടു നിനക്കങ്ങനെ പറയാൻ ധൈര്യമുണ്ടായോ? നീതന്നെ ചെയ്തതിനുശേഷം... ഞാൻ പറയുന്നു, ആ കത്തെനിയ്ക്കു തരുന്നതാണു നല്ലത്!"

അദ്ദേഹം ഒരടി മുന്നോട്ടു വെച്ചു. പക്ഷേ എന്റെ കണ്ണിലെ ഉറച്ച തീരുമാനം കണ്ടു സംശയിച്ച് അദ്ദേഹം തെല്ലിട നിന്നു.

"വളരെ നല്ലത്!" സ്വയം നിയന്ത്രിയ്ക്കാൻ കഴിഞ്ഞില്ലെങ്കിലും ഒടുവിലൊരു തീരുമാനത്തിലെത്തിയതുപോലെ, നിർവികാരതയോടെ അദ്ദേഹം പറഞ്ഞു. "ശരി, അതു പിന്നീടാകാം, പക്ഷേ ആദ്യം... "

അദ്ദേഹം നാലുപാടും കണ്ണോടിച്ചു.

"നീ...? ആരാണ് നിന്നെ ഈ വായനാമുറിയിലേയ്ക്കു കടത്തിവിട്ടത്? ഈ അലമാരയെങ്ങനെ തുറന്നിരിക്കുന്നു? എവിടെനിന്നാണു നിനക്കു താക്കോൽ കിട്ടിയത്?"

"ഞാൻ നിങ്ങളോട് ഇതിനുത്തരം പറയാൻ തയാറല്ല!" ഞാൻ പറഞ്ഞു. "എനിയ്ക്കു നിങ്ങളോടു സംസാരിയ്ക്കാൻ താൽപ്പര്യമില്ല, ഞാൻ പോകുന്നു...!"

ഞാൻ വാതിലിനടുത്തേയ്ക്കു നടന്നു.

"നിൽക്ക്...!" എന്റെ കൈ ബലമായി പിടിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു. "നിനക്കിവിടെ നിന്ന് അങ്ങനെ പോകാനാവില്ല...!"

അദ്ദേഹത്തിന്റെ പിടിയിൽനിന്നു കൈകുടഞ്ഞു കുതറി മാറ്റി ഞാൻ വീണ്ടും വാതിലിനടുത്തേയ്ക്കു നടന്നു.

"ശരി...! പക്ഷേ, ഇവിടെ... എന്റെ വീട്ടിൽവെച്ച്... നീ നിന്റെ കാമുകരുടെ കത്തുകൾ സ്വീകരിയ്ക്കുന്നത് എനിയ്ക്കനുവദിയ്ക്കാനാവില്ല...!"

ഒരു ഭ്രാന്തിയെപ്പോലെ ഞാൻ ഞെട്ടിവിറച്ചു.

"അതുകൊണ്ട്..........." അദ്ദേഹം തുടർന്നു.

"നിർത്തൂ...!" ഞാൻ അലറി. "നിങ്ങൾക്കെങ്ങനെ, നിങ്ങൾക്കെങ്ങനെ എന്നോടിതു പറയാനാവുന്നു? ദൈവമേ, എന്റെ ദൈവമേ....!"

"എന്ത്...? എന്ത്...? നീയെന്നെ ഭീഷണിപ്പെടുത്തുന്നോ?"

അദ്ദേഹത്തിന്റെ മുഖത്തേക്കു സൂക്ഷിച്ചു നോക്കിയപ്പോൾ നിരാശയും നിസ്സഹായതയും ഒരുപോലെ എന്നെ കീഴ്പ്പെടുത്തി. ഞങ്ങളുടെ വാഗ്വാദം ഉച്ചസ്ഥായി കടന്നു കഴിഞ്ഞു. അതിനിയും നീട്ടിക്കൊണ്ടു പോകരുതെന്നു ഞാൻ ആഗ്രഹിച്ചു. അദ്ദേഹം സ്വമേധയാ പിൻവാങ്ങുമെങ്കിൽ അതിരു കടന്ന ആ പ്രയോഗങ്ങൾക്കു മാപ്പുനൽകാൻ ഞാൻ തയാറായി. അതേ സമയം, അദ്ദേഹം സംശയത്തോടെ എന്നെ സൂക്ഷിച്ചുനോക്കി.

"എന്നെ സാഹസങ്ങൾക്കൊന്നും നിർബ്ബന്ധിയ്ക്കരുത്..!" സ്വരം

താഴ്ത്തി ഞാൻ അദ്ദേഹത്തിനു താക്കീതു കൊടുത്തു.

"പോര..., എനിയ്ക്കിതിന്റെ അവസാനം കണ്ടെത്തണം!" ഒന്നാലോചിച്ച ശേഷം അദ്ദേഹം പറഞ്ഞു. "നിന്റെ കണ്ണുകളിലെ ഭാവം എനിയ്ക്കൊരു സംശയം ജനിപ്പിച്ചതു വാസ്തവം..." വിചിത്രമായൊരു ചിരിയോടെ അദ്ദേഹം തുടർന്നു, "പക്ഷേ, ദൗർഭാഗ്യവശാൽ വസ്തുതകളും അതുതന്നെ ഉറപ്പിയ്ക്കുന്നു. നിന്റെ കത്തിലെ ആദ്യത്തെ വരികൾ ഞാൻ വായിച്ചു. അതൊരു പ്രണയലേഖനമാണ്. അല്ലെന്നു നിനക്കൊരിയ്ക്കലും എന്നെ വിശ്വസിപ്പിയ്ക്കാനാവില്ല! വേണ്ട, ആ ആശയം നീ മനസ്സിൽനിന്ന് ഉപേക്ഷിച്ചേക്ക്...! ഒരു നിമിഷം അങ്ങനെയൊരു സംശയം എനിക്കു തോന്നിയെങ്കിൽ, നിന്റെ അനുപമമായ ഗുണഗണങ്ങളുടെ കൂടെ വിദഗ്ധയായൊരു വഞ്ചകിയുടെ കഴിവു കൂടി ചേർത്തു വെയ്ക്കാമെന്നാണ് അതു തെളിയിയ്ക്കുന്നത്! അതുകൊണ്ടു ഞാൻ ആവർത്തിയ്ക്കുന്നു...."

സംസാരിക്കുമ്പോൾ കോപംകൊണ്ട് അദ്ദേഹത്തിന്റെ മുഖം വികൃതമായി. ചുണ്ടുകൾ കോടി വലിഞ്ഞതുമൂലം അവസാനത്തെ വാക്കുകൾ ഉച്ചരിച്ചതിൽ ഉദ്ദേശിച്ചത്ര ആർജ്ജവം ലഭിച്ചില്ല. ഇരുട്ട് കനത്തു തുടങ്ങിയിരുന്നു, ഒരു സ്ത്രീയെ അപമാനിയ്ക്കാൻ മടിയ്ക്കാത്ത പുരുഷന്റെ മുമ്പിൽ ഒറ്റയ്ക്ക്, നിരായുധയായി, ഞാൻ നിന്നു. സകലതും എനിയ്ക്കെതിരായിരുന്നു. ഈ മനുഷ്യന്റെ ഭ്രാന്തമായ കോപാവേശത്തിൽ ലജ്ജകൊണ്ടു ഞാൻ പീഡിതയായി. ഞാൻ ഭയന്നു വിറച്ച് അദ്ദേഹത്തോട് ഒരുത്തരവും പറയാതെ പുറത്തേയ്ക്കോടി. അലക്സാണ്ഡ്രാ മിഹലോവ്നയുടെ മുറിയ്ക്കു മുമ്പിലെത്തിയപ്പോഴാണു ഞാൻ സ്ഥലകാലബോധം വീണ്ടെടുത്തത്. ക്ഷണമാത്രയിൽ അദ്ദേഹത്തിന്റെ കാലടിശബ്ദം ഞാൻ തൊട്ടു പിന്നിൽ കേട്ടു. അകത്തേക്കു കടക്കാനൊരുങ്ങിയ ഞാൻ ഇടിവെട്ടേറ്റതുപോലെ പിന്തിരിഞ്ഞു.

"അവർക്കെന്തു സംഭവിയ്ക്കും?" എന്റെ മനസ്സിൽ മിന്നൽപോലെ കടന്നു പോയ വിചാരം അതായിരുന്നു. "ആ കത്ത്..! അരുത്., അവരെ

ഈ അവസാനത്തെ പ്രഹരം ഏൽപ്പിയ്ക്കുന്നതിനേക്കാൾ മറെറന്തും നേരിടാം!", ഞാൻ പിന്തിരിഞ്ഞ് ഓടാനൊരുങ്ങി. പക്ഷേ വൈകിപ്പോയി. അദ്ദേഹം തൊട്ടുമുമ്പിൽ നിൽക്കുന്നുണ്ടായിരുന്നു.

"നിങ്ങൾക്ക് ഇഷ്ടമുള്ളിടത്തേയ്ക്കു നമുക്കു പോകാം, ഇവിടെ വേണ്ട, ഇവിടെ മാത്രം വേണ്ട...!" ഞാൻ അദ്ദേഹത്തിന്റെ കൈ മുറുകെപ്പിടിച്ചു മന്ത്രിച്ചു. "അവരെ വെറുതെ വിട്ടേക്കൂ, നമുക്കു വായനാമുറിയിലേയ്ക്കു പോകാം............. അതല്ലെങ്കിൽ നിങ്ങൾക്കിഷ്ടമുള്ളിടത്ത്... നിങ്ങളവരെ കൊല്ലും!"

"നീയാണവരെ കൊല്ലാൻ പുറപ്പെടുന്നത്!" എന്നെ തള്ളിമാറ്റി അദ്ദേഹം പറഞ്ഞു.

സകല പ്രതീക്ഷകളും അസ്തമിച്ചു. ആ രംഗം അതേപടി അലക്സാണ്ഡ്ര മിഹലോവ്നയുടെ മുമ്പിൽ പ്രദർശിപ്പിയ്ക്കാനാണ് അദ്ദേഹം ആഗ്രഹിയ്ക്കുന്നതെന്ന് എനിയ്ക്കു തോന്നി.

"ദൈവത്തിന്റെപേരിൽ.", അദ്ദേഹത്തെ കഴിയുന്നതും പിന്തിരിപ്പിയ്ക്കാൻ ശ്രമിച്ചുകൊണ്ട് ഞാൻ പറഞ്ഞു. ആ നിമിഷം വാതിലിന്റെ കർട്ടൻ ഉയർന്നു. അലക്സാണ്ഡ്ര മിഹലോവ്ന ഞങ്ങൾക്കെതിരെ നിൽക്കുന്നു! അവർ ഞങ്ങളെ അത്ഭുതത്തോടെ നോക്കി. അവരുടെ മുഖം വല്ലാതെ വിളറിയിരുന്നു; ക്ഷീണം മൂലം നിൽക്കാൻപോലും കഷ്ടപ്പെടുന്നതായി എനിക്കു തോന്നി. ഞങ്ങളുടെ ശബ്ദം കേട്ട് എഴുന്നേറ്റുവരാൻ അവർക്ക് ഒരുപാട് ആയാസപ്പെടേണ്ടി വന്നിരിയ്ക്കണം.

"ആരാണിവിടെ, നിങ്ങളെന്താണു പറയുന്നത്?" ഞങ്ങളെ ആശ്ചര്യപൂർവം നോക്കി അവർ ചോദിച്ചു.

കുറച്ചുനേരത്തെ പരിപൂർണനിശ്ശബ്ദതയായിരുന്നു അവർക്കു ലഭിച്ച മറുപടി. കടലാസുപോലെ അവർ വിളറി വെളുത്തു. ഞാൻ ഓടിച്ചെന്നു രണ്ടു കൈകളുംകൊണ്ട് അവരെ വീണു പോകാതെ ചുറ്റിപ്പിടിച്ച് മുറിയിലേയ്ക്കു കൊണ്ടുപോയി. പീറ്റർ അലക്സാണ്ഡ്രോവിച്ച് എന്റെ പിന്നാലെ അകത്തേയ്ക്കു കടന്നു. ഞാൻ അവരുടെ മാറിടത്തിൽ മുഖമമർത്തി, ഉദ്വേഗംകൊണ്ടു പകുതി ജീവൻ നഷ്ടപ്പെട്ട്, അവരെ

മുറുക്കെ കെട്ടിപ്പിടിച്ചു.

"എന്താണിത് നെതോച്കാ, നിങ്ങൾക്കു രണ്ടുപേർക്കും എന്തുപറ്റി?" അലക്സാണ്ട്ര മിഹലോവ്ന രണ്ടാമതൊന്നുകൂടി ചോദ്യം ആവർത്തിച്ചു.

"അവളോടു ചോദിയ്ക്ക്, നീയിന്നലെ അവൾക്കുവേണ്ടി ആവേശത്തോടെ വാദിച്ചതാണല്ലോ..." കസേരയിലേയ്ക്കു സാവധാനം ആഴ്ന്നിരുന്നു പീറ്റർ അലക്സാണ്ട്രോവിച്ച് പറഞ്ഞു.

ഞാൻ കൂടുതൽ ശക്തിയോടെ അവരെ വരിഞ്ഞുമുറുക്കി.

"പക്ഷേ, ദൈവമേ, എന്താണിതിന്റെ അർത്ഥം?" അടക്കാനാവാത്ത ആകാംക്ഷയോടെ അലക്സാണ്ട്ര മിഹലോവ്ന ചോദിച്ചു. "നിങ്ങൾ വല്ലാതെ ചൂടായിരിയ്ക്കുന്നു, അവൾ പേടിച്ചുവിറയ്ക്കുകയും ചെയ്യുന്നു. അനെറ്റാ, എന്താണു സംഭവിച്ചതെന്നു പറയ്... !"

"വേണ്ട, ഞാൻതന്നെ പറയാം", പീറ്റർ അലക്സാണ്ട്രോവിച്ച് കസേരയിൽനിന്ന് എഴുന്നേററ് ഞങ്ങൾക്കു നേരെ നടന്നുകൊണ്ട് പറഞ്ഞു. അദ്ദേഹം എന്റെ കൈപിടിച്ച് അലക്സാണ്ട്ര മിഹലോവ്നയിൽനിന്നു വലിച്ചു മാറ്റി മുറിയുടെ നടുവിൽ കൊണ്ടുചെന്നു നിർത്തി. "ഇവിടെ നിൽക്ക്...!" അദ്ദേഹം പറഞ്ഞു. "നിനക്ക് ഒരമ്മയായ ഇവരുടെ മുമ്പിൽ വെച്ചുതന്നെ നിന്നെ ഞാൻ വിചാരണ ചെയ്യാൻ പോകുന്നു..!". അലക്സാണ്ട്ര മിഹലോവ്നയെ അടുത്തുള്ള ചാരുകസേരയിൽ പിടിച്ചിരുത്തി അദ്ദേഹം തുടർന്നു. "നീ ഇതിനെക്കുറിച്ചു തീരെ വിചാരപ്പെടേണ്ടതില്ല, സ്വസ്ഥമായി ഇവിടെയിരിയ്ക്കു! ഈ അസുഖകരമായ രംഗത്തിനു നിങ്ങളെ  ദൃക്സാക്ഷിയാക്കേണ്ടി വന്നതിൽ എനിയ്ക്കു ഖേദമുണ്ട്. പക്ഷേ അതു കൂടിയേ തീരൂ!"

"എന്റെ ദൈവമേ! എന്തൊക്കെയാണു സംഭവിയ്ക്കാൻ പോകുന്നത്?", അതീവപരിഭ്രാന്തയായി ഞങ്ങളിരുവരേയും മാറിമാറി നോക്കി അലക്സാണ്ട്ര മിഹലോവ്ന വിലപിച്ചു. വിധിനിർണ്ണായകമായ നിമിഷം ആസന്നമായെന്നു കണ്ടു ഞാൻ കൈകൾ കൂട്ടിപ്പിരിച്ചു.

ഇനി അദ്ദേഹത്തിൽനിന്നൊരു അനുഭാവവും പ്രതീക്ഷിയ്ക്കാനില്ല.

"ചുരുക്കത്തിൽ", പീറ്റർ അലക്സാണ്ഡ്രോവിച്ച് ആരംഭിച്ചു. "ഞങ്ങൾ തമ്മിലുള്ള ബന്ധത്തിന്റെ യാഥാർത്ഥ്യം നീ മനസ്സിലാക്കണമെന്നു ഞാൻ ആഗ്രഹിയ്ക്കുന്നു. നീയെപ്പോഴും..., (എന്തുകൊണ്ടാണെന്ന് എനിയ്ക്കറിയില്ല, ഒരുപക്ഷേ നിന്റെ മനോവിഭ്രമമായിരിക്കാം!) നീയെപ്പോഴും..., ഉദാഹരണത്തിന് ഇന്നലെ നീയെന്നോടു പറഞ്ഞു... അതെങ്ങനെയാണു പറയേണ്ടതെന്ന് എനിയ്ക്കറിയില്ല, അതിനെക്കുറിച്ചു വിചാരിയ്ക്കുമ്പോൾ ലജ്ജ തോന്നുന്നു.... ചുരുക്കത്തിൽ നീയവളെ പ്രതിരോധിച്ചു, ആവശ്യത്തിൽക്കവിഞ്ഞ കാർക്കശ്യത്തിനു നീയെന്നെ കുറ്റപ്പെടുത്തി, ആക്രമിച്ചു. മാത്രമല്ല, മറ്റൊരു വികാരംകൂടി സൂചിപ്പിച്ച്.... അതാണെന്നെ അതിരുകടന്ന കാർക്കശ്യത്തിലേയ്ക്കു നയിയ്ക്കുന്നതെന്നും നീയാരോപിച്ചു. നീ....... എന്തുകൊണ്ടാണതെന്ന് എനിയ്ക്കു മനസ്സിലാക്കാനാവുന്നില്ല, ഞാനതിൽ നിസ്സഹായനാണ്, നീ ഊഹിച്ചു പറഞ്ഞതിനെക്കുറിച്ച് ആലോചിയ്ക്കുമ്പോൾ എന്റെ മുഖം തുടുക്കുന്നു, എനിയ്ക്കതു നേരിട്ടു പറയാൻ വയ്യ, ഇവളുടെ മുമ്പിൽ തുറന്ന്... വാസ്തവത്തിൽ നീ....... "

"പാടില്ല...! വേണ്ട, നിങ്ങളതു പറയരുത്!", ലജ്ജകൊണ്ടു ചുവന്നു സംഭ്രമത്തോടെ അലക്സാണ്ഡ്ര മിഹലോവ്ന ഉറക്കെ വിളിച്ചുപറഞ്ഞു. "വേണ്ട, അവളെ വെറുതെ വിടൂ, എല്ലാം എന്റെ തെറ്റാണ്, അതെല്ലാം എന്റെ തോന്നൽ മാത്രമാണ്! എനിയ്ക്കിപ്പോൾ യാതൊരു സംശയങ്ങളുമില്ല. എന്നോടു പൊറുക്കൂ, എനിയ്ക്കു മാപ്പു തരൂ! എനിയ്ക്കു സുഖമില്ല, നിങ്ങളെനിയ്ക്കു മാപ്പു തരണം, അതിനെക്കുറിച്ച് അവളോടു സംസാരിയ്ക്കരുത്, അരുത്, അനെറ്റാ...", എന്റെ അടുത്തു വന്ന് അവർ തുടർന്നു. "അനെറ്റാ, നീ പുറത്തേയ്ക്കു പൊയ്ക്കോ, വേഗം, വേഗം! അദ്ദേഹം തമാശ പറയുകയാണ്, ഇതെല്ലാം എന്റെ തെറ്റാണ്, ഇതൊരു അനവസരത്തിലെ ഫലിതം മാത്രം..."

"ചുരുക്കത്തിൽ, എന്റെ പേരിൽ നിനക്കവളോട് അസൂയ തോ

ന്നി...", പരിഭ്രാന്തിയും പശ്ചാത്താപവുംമൂലം ഉരുകിപ്പോയ അവരുടെ നേർക്കു പീറ്റർ അലക്സാണ്ഡ്രോവിച്ച് വാക്കുകൾ നിഷ്ക്കരുണം വലിച്ചെറിഞ്ഞു.

അവരുടെ അടിവയറ്റിൽനിന്നൊരു നിലവിളി ഉയർന്നു. ആത്മ ബലം ചോർന്നുപോയതുപോലെ വിളറി വെളുത്ത് അവർ കസേര യിലേയ്ക്കു വീണു.

"ദൈവം നിങ്ങളോടു പൊറുക്കട്ടെ!" ഒടുവിൽ വിതുമ്പുന്ന സ്വര ത്തിൽ അവർ പറഞ്ഞു. "അദ്ദേഹത്തിനുവേണ്ടി നീയെന്നോടു ക്ഷമി യ്ക്കു, നെതോച്കാ, എന്നോടു ക്ഷമിയ്ക്കു! എല്ലാം എന്റെ കുറ്റമാണ്, എ നിയ്ക്കു സുഖമില്ലായിരുന്നു, ഞാൻ.......... "

"പക്ഷേ, ഇതു നാണംകെട്ട, നീചമായ ക്രൂരതയാണ്!" ഞാൻ ഭ്രാ ന്തമായി അലറി. ഒടുവിൽ എനിയ്ക്കെല്ലാം മനസ്സിലായി, സ്വന്തം ഭാര്യ യുടെ മുമ്പിൽവെച്ച് എന്നെ തേജോവധം ചെയ്യുന്നത് എന്തിനാണെ ന്ന് എനിയ്ക്കു മനസ്സിലായി. "തരംതാണ ഭീരുതയാണിത്, നിങ്ങൾ... "

"അനെറ്റാ...!" എന്റെ കൈകൾ കൂട്ടിപ്പിടിച്ച് ഭീതിയോടെ അലക് സാണ്ഡ്ര മിഹലോവ്ന കരഞ്ഞു.

"അതൊരു നുണയാണ്, ശുദ്ധമായ അസംബന്ധം, മറ്റൊന്നുമല്ല!", വിവരിയ്ക്കാനാവാത്ത ആവേശത്തോടെ പീറ്റർ അലക്സാണ്ഡ്രോവി ച്ച് ഞങ്ങളുടെ നേരേ നടന്നുകൊണ്ടു പറഞ്ഞു. "അതൊരു നുണയാ ണ്, ഞാൻ പറയുന്നു.", ക്രൂരമായൊരു ചിരിയോടെ ഭാര്യയെ സൂക്ഷി ച്ചുനോക്കി അദ്ദേഹം തുടർന്നു. "ഈ നുണയുടെ ചതിയിൽപ്പെട്ടതു പ ക്ഷേ നീയൊരാൾ മാത്രമാണ്, എന്നെ വിശ്വസിയ്ക്കു, ഇത്തരം കാര്യ ങ്ങളെക്കുറിച്ചു ചർച്ചചെയ്യാൻ തീരെ ഭയപ്പെടേണ്ടതില്ല. ഈ വിഷ യം പറയുമ്പോൾ ആക്രമണങ്ങളും പ്രത്യാക്രമണങ്ങളുമായി നീ ല ജ്ജിച്ചു ചെവി മൂടുന്നത് ഇതാദ്യമല്ല. ഞാൻ കാര്യങ്ങൾ അതേ പടി, ഒരുപക്ഷേ പരുക്കനായി പറയുന്നതിൽ നീയെന്നോടു ക്ഷമിയ്ക്കണം, പക്ഷേ അതിപ്പോൾ അത്യാവശ്യമായിരിയ്ക്കുന്നു. നിനക്കത്ര തീർച്ചയു

ണ്ടോ, ഇവൾ ഈ.... പെൺകുട്ടിയുടെ സ്വഭാവമഹിമയെക്കുറിച്ച്...?"

"എന്റെ ദൈവമേ, നിങ്ങൾക്കെന്താണ പറ്റിയത്? നിങ്ങൾ സ്വയം മറക്കുന്നു!", പാതി മരിച്ച മരവിച്ചതുപോലെ അലക്സാണ്ഡ്ര മിഹലോവ്ന പറഞ്ഞു.

"അത്ര ഉച്ചത്തിൽ വേണ്ട!" പീറ്റർ അലക്സാണ്ഡ്രോവിച്ച് അവരെ അവജ്ഞാപൂർവം തടഞ്ഞു. "എനിക്കതിഷ്ടമല്ല. വൃത്തികെട്ടതെങ്കിലും ഇതൊരു ചെറിയ കാര്യമാണ്. ഞാനവളുടെ സ്വഭാവത്തെക്കുറിച്ചാണ ചോദിയ്ക്കുന്നത്. നിനക്കറിയുമോ....?"

പക്ഷേ, അദ്ദേഹത്തെ മുഴമിപ്പിക്കാൻ ഞാനനുവദിച്ചില്ല. അദ്ദേഹത്തിന്റെ കൈ കടന്നുപിടിച്ച് ബലമായി ഞാനകലേയ്ക്കു വലിച്ചിഴച്ചു. ഒരു നിമിഷത്തിൽ സകലതും നഷ്ടപ്പെട്ടുമായിരുന്നു....

"ആ കത്തിനെക്കുറിച്ചു പറയരുത്...!" പെട്ടെന്നു ഞാൻ അദ്ദേഹത്തിന്റെ ചെവിയിൽ മന്ത്രിച്ചു. "നിങ്ങളവരെ നിൽക്കുന്ന നിൽപ്പിൽ കൊല്ലും..! എന്നെ വിചാരണ ചെയ്യുന്നത് അവരെ വിചാരണ ചെയ്യുന്നതിനു തുല്യമാണ്. അവർക്കെന്നെ വിധിയ്ക്കാനാവില്ല, എല്ലാം എനിയ്ക്കറിയാം, നിങ്ങൾ മനസ്സിലാക്കുന്നുണ്ടോ? എനിയ്ക്കെല്ലാമറിയാം.... ! "

വന്യമായ ജിജ്ഞാസയോടെ അദ്ദേഹമെന്നെ തറപ്പിച്ചു നോക്കി. പരിഭ്രാന്തിയുടെ രക്തം അദ്ദേഹത്തിന്റെ മുഖത്തേയ്ക്ക് ഇരച്ചുകയറി.

"എനിയ്ക്കെല്ലാം, എല്ലാം അറിയാം....!" ഞാനാവർത്തിച്ചു.

അദ്ദേഹം അപ്പോഴും സംശയിച്ചുനിന്നു. ഒരു ചോദ്യം ആ ചുണ്ടുകളിൽ തത്തിക്കളിച്ചു. പക്ഷേ ഞാനതു മുൻകൂട്ടി തടഞ്ഞു.

"ഇതാണ സംഭവിച്ചത്...", സങ്കോചവും ഉൽക്കണ്ഠയും ആശ്ചര്യവും നിറഞ്ഞു ഞങ്ങളെ നോക്കിനിന്ന അലക്സാണ്ഡ്ര മിഹലോവ്നയോടായി ഞാൻ തിടുക്കത്തിൽ പറഞ്ഞു, "ഇതിനെല്ലാം കാരണം ഞാനാണ്. നാലു വർഷമായി നിങ്ങളെ ഞാൻ കബളിപ്പിക്കുകയായിരുന്നു. വായനാമുറിയുടെ നഷ്ടപ്പെട്ടെന്നു കരുതിയ താക്കോൽ ഞാനാണെടുത്തത്. കഴിഞ്ഞ നാലുവർഷത്തോളമായി ഞാൻ പുസ്തകങ്ങ

ൾ രഹസ്യമായെടുത്തു വായിച്ചിരുന്നു. ഇന്നു ഞാൻ വായിച്ചു കൊണ്ടിരുന്ന ഒരു പുസ്തകവുമായി പീറ്റർ അലക്സാണ്ട്രോവിച്ച് എന്നെ കൈയോടെ പിടിച്ചു. ആ പുസ്തകം.. എന്റെ കൈയിൽ വരേണ്ടതല്ലായിരുന്നു. എന്നോടുള്ള താൽപ്പര്യത്തിന്റെ പേരിൽ അതിലടങ്ങിയ അപകടം അദ്ദേഹം പർവതീകരിക്കുകയാണു ചെയ്യുന്നത്... പക്ഷേ, ഞാനതു ന്യായീകരിക്കുന്നില്ല", മുറിവേൽപ്പിക്കുന്ന ഒരു പരിഹാസച്ചിരി അദ്ദേഹത്തിന്റെ ചുണ്ടിൽ കണ്ടു ഞാൻ പെട്ടെന്നു കൂട്ടിച്ചേർത്തു, "ഇതെല്ലാം എന്റെമാത്രം തെറ്റാണ്. പുസ്തകം വായിക്കാനുള്ള പ്രലോഭനം എനിക്കത്രമേൽ തടുക്കാൻ വയ്യാത്തതായിരുന്നു. ഒരിക്കൽ തെറ്റു ചെയ്തു കഴിഞ്ഞപ്പോൾ പിന്നെ കുറ്റസമ്മതം നടത്താൻ ലജ്ജയെന്നെ അനുവദിച്ചില്ല.... ഇതാണുണ്ടായത്, ഇതുമാത്രമാണു ഞങ്ങൾ തമ്മിലുണ്ടായത്.. ".

"എന്തൊരു സാമർത്ഥ്യം..!" പീറ്റർ അലക്സാണ്ട്രോവിച്ച് എന്റെ ചെവിയിൽ മന്ത്രിച്ചു.

അലക്സാണ്ട്ര മിഹലോവ്ന ഞാൻ പറഞ്ഞതു മുഴുവൻ ശ്രദ്ധിച്ചു കേട്ടു. പക്ഷേ, അസാധാരണമായൊരു അവിശ്വാസ്യത അവരുടെ മുഖത്തു തെളിഞ്ഞു കണ്ടു. അവർ ആദ്യം എന്റെ മുഖത്തേയ്ക്കു നോക്കി, പിന്നീടു ഭർത്താവിന്റേയും. ആരുമൊന്നും മിണ്ടിയില്ല. കനത്ത നിശ്ശബ്ദത ഭഞ്ജിച്ച് എനിക്കു ശ്വാസം വിടാൻപോലും ധൈര്യം വന്നില്ല. അവർ തല മാറോടു താഴ്ത്തി, മുഖം കൈകൊണ്ടു മറച്ച് ഞാനുച്ചരിച്ച ഓരോ വാക്കും അളന്നു തൂക്കി നിജപ്പെടുത്താൻ ശ്രമിച്ചു. ഒടുവിൽ അവർ തലയുയർത്തി എന്നെ സൂക്ഷ്മതയോടെ നോക്കി.

"നെതോച്കാ, എന്റെ കുട്ടീ, നിനക്കു നുണ പറയാൻ കഴിയില്ലെന്ന് എനിക്കറിയാം. ഇതൊന്നു മാത്രമാണോ സംഭവിച്ചത്? സകലതും കൃത്യമായി ഇതിലടങ്ങിയിട്ടുണ്ടോ?"

"അതെ, എല്ലാം..., എല്ലാമതിലുണ്ട് ", ഞാനുത്തരം പറഞ്ഞു.

"അതങ്ങനെയാണോ?" സ്ഥിരീകരണത്തിനെന്നപോലെ ഭർത്താ

വിനെ നോക്കി അവർ ചോദിച്ചു.

"അതെ", വളരെയേറെ ആയാസപ്പെട്ട് അദ്ദേഹം പറഞ്ഞു, "എല്ലാം അതിലുണ്ട്.".

ഞാനൊരു ദീർഘശ്വാസം വിട്ടു.

"സത്യംതന്നെയല്ലേ, നെതോച്കാ?"

"അതെ", പതർച്ച കൂടാതെ ഞാൻ ഉറച്ച സ്വരത്തിൽ പറഞ്ഞു.

പക്ഷേ, എനിയ്ക്കു പീറ്റർ അലക്സാണ്ട്രോവിച്ചിനെ ഒളികണ്ണിട്ടു നോക്കാതിരിയ്ക്കാൻ കഴിഞ്ഞില്ല. എന്റെ ഉത്തരം കേട്ട് അദ്ദേഹം ചിരിച്ചു. പെട്ടെന്നു ഞാൻ ചുവന്നു തുടുത്തു. എന്റെ ആ പരിഭ്രമം അലക്സാണ്ഡ്ര മിഹലോവ്നയുടെ ശ്രദ്ധയിൽനിന്നു രക്ഷപ്പെട്ടില്ല. തീവ്രമായ ആത്മവേദനയുടെ സാകല്യഭാവം അവരുടെ മുഖത്തു ദൃശ്യമായി.

"അതു മതി..!" ഉപേക്ഷാഭാവത്തിൽ അവർ പറഞ്ഞു, "ഞാൻ നിന്നെ വിശ്വസിക്കുന്നു. നിന്നെ വിശ്വസിക്കാനല്ലാതെ എനിയ്ക്കു മറ്റൊന്നുമാവില്ല...!".

"അത്തരമൊരു കുറ്റസമ്മതം മതിയാകുമെന്നാണു ഞാനും കരുതുന്നത്", പീറ്റർ അലക്സാണ്ട്രോവിച്ച് പറഞ്ഞു, "നിങ്ങളതു നേരിട്ടു കേട്ടു! അതേപ്പറ്റി എന്റെ അഭിപ്രായംകൂടി നിങ്ങൾക്കറിയണ്ടേ?"

അലക്സാണ്ഡ്ര മിഹലോവ്ന ഉത്തരമൊന്നും പറഞ്ഞില്ല. രംഗം കൂടുതൽ കൂടുതൽ അസഹ്യമായിക്കൊണ്ടിരുന്നു.

"നാളെ ഞാൻ സകല പുസ്തകങ്ങളും പരിശോധിയ്ക്കാൻ തീരുമാനിച്ചു കഴിഞ്ഞു. അവിടെ മറ്റൊന്നുമില്ലെന്ന് എനിയ്ക്ക് ഉറപ്പു വരുത്തണം, പക്ഷേ...... "

"ഏതു പുസ്തകമാണവൾ വായിച്ചുകൊണ്ടിരുന്നത്?" അലക്സാണ്ഡ്ര മിഹലോവ്ന ചോദിച്ചു.

"ഏതാണു പുസ്തകം? നീ തന്നെ പറയ്...!", എന്നെ നോക്കി അദ്ദേഹം പറഞ്ഞു. "നിനക്കെന്നേക്കാൾ നന്നായി കാര്യങ്ങൾ വിശദീകരിയ്ക്കാനറിയാം", ആക്ഷേപഹാസ്യം ചാലിച്ച് അദ്ദേഹം പറഞ്ഞു.

*ഏഴ്*

എന്തുചെയ്യണമെന്നറിയാതെ ഞാനൊന്നും പറഞ്ഞില്ല. അലക്സാണ്ഡ്ര മിഹലോവ്നയുടെ മുഖം വിവർണമായി, അവർ കണ്ണുകൾ താഴ്ത്തി. നീണ്ട ഒരു നിശ്ശബ്ദതയിൽ പീറ്റർ അലക്സാണ്ഡ്രോവിച്ച് അസഹിഷ്ണുതയോടെ മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു.

"നിങ്ങൾ തമ്മിൽ എന്താണു നടന്നതെന്ന് സത്യത്തിൽ എനിയ്ക്കറിയില്ല", ഓരോ വാക്കും വ്യക്തമായി ഉച്ചരിച്ച് ഒടുവിൽ അലക്സാണ്ഡ്ര മിഹലോവ്ന തുടങ്ങി, "ഞാൻ പറഞ്ഞു കേട്ടതിൽ സകലതുമുണ്ടെങ്കിൽ", ഭർത്താവിന്റെ തറപ്പിച്ച നോട്ടത്തിൽ അസ്വസ്ഥയായി അദ്ദേഹത്തെ നോക്കാതിരിയ്ക്കാൻ ശ്രമിച്ച ശബ്ദത്തിനു പ്രത്യേകിച്ചൊരു ഊന്നൽകൊടുത്ത് അവർ തുടർന്നു, "എല്ലാം അതിലടങ്ങിയിട്ടുണ്ടെങ്കിൽ, നമ്മളിത്ര വേവലാതിപ്പെട്ടു ദു:ഖിതരും നിസ്സഹായരുമാകേണ്ട കാര്യമെന്താണെന്നെനിയ്ക്കു മനസ്സിലാകുന്നില്ല. കൂടുതൽ തെറ്റു ചെയ്തതു ഞാനാണ്, ഞാൻ മാത്രമാണ്. അതെന്നെ വിഷമിപ്പിയ്ക്കുകയും ചെയ്യുന്നു. ഞാനവളുടെ വിദ്യാഭ്യാസകാര്യത്തിൽ അക്ഷന്തവ്യമായ അവഗണന കാണിച്ചു. അതിനുത്തരം പറയാൻ എനിയ്ക്കു ബാദ്ധ്യതയുണ്ട്. അവളെനിയ്ക്കു മാപ്പു തരണം, അവളെ കുറ്റപ്പെടുത്താൻ എനിയ്ക്കു കഴിവോ ധൈര്യമോ ഇല്ല. പക്ഷേ, വീണ്ടും പറയട്ടെ, ഇത്ര നിരാശക്കു തക്ക കാരണം എന്താണിതിലുള്ളത്? എന്തായാലും അപകടസാദ്ധ്യത ഒഴിഞ്ഞു. അവളെ നോക്കൂ...", ചോദ്യഭാവത്തിൽ ഭർത്താവിനെ നോക്കി കൂടുതൽ വികാരവായ്പോടെ അവർ തുടർന്നു, "അവളെ നോക്കൂ, അറിയാതെ പറ്റിയ അവിവേകത്തിന്റെ എന്തെങ്കിലും നിഴൽ അവളിൽ അവശേഷിയ്ക്കുന്നുണ്ടോ? എന്റെ കുട്ടിയെ, എന്റെ മകളെ, എനിയ്ക്കറിയില്ലെന്നാണോ നിങ്ങൾ വിചാരിക്കുന്നത്? ആ കുരുന്നുഹൃദയത്തിന്റെ കുലീനതയും പരിശുദ്ധിയും എനിയ്ക്കറിയില്ലെന്നോ?", എന്നെ അടുത്തു ചേർത്തു നിർത്തി തലയിൽ തലോടി അവർ തുടർന്നു, "സുന്ദരമായ ഈ കൊച്ചുതലയിൽ തെളിഞ്ഞ സൂക്ഷ്മബുദ്ധിയും തിന്മയെ ഭയക്കുന്ന മനസ്സാക്ഷിയും... അതു മതി, എന്റെ പ്രിയ

പ്പെട്ടവളേ, നമുക്കതു വിട്ടുകളയാം! നമ്മുടെ വേദനകൾക്കു പിന്നിൽ തീർച്ചയായും മറ്റെന്തോ ഒന്നു കൂടിയുണ്ട്, ഒരുപക്ഷേ അതൊരു അസ്വാരസ്യത്തിന്റെ നിഴലാട്ടമാവാം. പക്ഷേ നമുക്കതു സ്നേഹംകൊണ്ട്, നന്മകൊണ്ട് തള്ളിക്കളയാം. നമ്മുടെ സങ്കടങ്ങൾക്കെല്ലാം നമുക്കറുതി വരുത്താം. ഒരുപക്ഷേ നമുക്കിടയിൽ ഇനിയും കാണാത്ത നന്മയുടെ ഒരംശം ഒളിഞ്ഞിരിയ്ക്കുന്നുണ്ടാകാം. അതിനും ഞാൻ എന്നെത്തന്നെ കുറ്റപ്പെടുത്തുന്നു. ആദ്യമേ ഞാൻ നിങ്ങളിൽനിന്നു മാറി നിന്നു. ഞാനാണ് ആദ്യം സംശയിച്ചത്, അതെന്തിനെക്കുറിച്ചാണെന്നു ദൈവത്തിനു മാത്രമറിയാം, എന്റെ സ്ഥിരതയില്ലാത്ത ബുദ്ധിയാണതിനു കാരണം..... പക്ഷേ ഇപ്പോൾ നമ്മൾ ഒരു പരിധിവരെ അടുത്തതുകൊണ്ട് നിങ്ങൾ രണ്ടുപേരും എന്നോടു ക്ഷമിയ്ക്കണം. എന്തുകൊണ്ടെന്നാൽ... എന്തുകൊണ്ടെന്നാൽ ഞാൻ സംശയിച്ചു പോയതിൽ അത്ര വലിയ ഒരു പാപവുമില്ലാത്തതുകൊണ്ട്.......... "

അങ്ങനെ പറയുമ്പോൾ, ചെറിയൊരു സങ്കോചത്തോടെ, കവിളിലൊരു തുടുപ്പോടെ, ഭർത്താവിനെ നോക്കി അവരൊരു മറുപടിയ്ക്കായി കാത്തുനിന്നു. അലക്സാണ്ഡ്ര മിഹലോവ്നയുടെ വാക്കുകൾ കേട്ട് അദ്ദേഹത്തിന്റെ ചുണ്ടിൽ പരിഹാസം തെളിഞ്ഞു. നടക്കുന്നതിനിടയിൽ രണ്ടു കൈകളും പിറകിൽകെട്ടി അദ്ദേഹം നേരിട്ട് അവർക്കഭിമുഖമായി നിന്നു. കണ്ണുകൾ തറപ്പിച്ച്, അദ്ദേഹം അവരുടെ നിസ്സഹായമായ അസ്വസ്ഥത സൂക്ഷ്മമായി പരിശോധിച്ച് അതിൽ അഭിരമിയ്ക്കുന്നതുപോലെ തോന്നി. അവരാകട്ടെ, പരിഭ്രാന്തിയുടെ അതിരുകൾ കടന്നുകഴിഞ്ഞിരുന്നു. അൽപ്പം ചിലതുകൂടി പ്രതീക്ഷിക്കുന്നതുപോലെ അദ്ദേഹം ഒരു നിമിഷം സംശയിച്ചു നിന്നു. ഒടുവിൽ അദ്ദേഹം നീണ്ടുനിന്ന സൗമ്യവും ക്രൂരവുമായൊരു ചെറുചിരിയിലൂടെ അസുഖകരമായ ആ രംഗത്തിനു വിരാമമിട്ടു.

"പാവം സാധു! എനിയ്ക്കു നിന്നോടു സഹതാപം തോന്നുന്നു...", മുഖത്തെ ചിരി മായ്ച്ചുകളഞ്ഞു ഗൗരവവും വെറുപ്പും സ്ഫുരിപ്പിച്ച് അദ്ദേഹം പറഞ്ഞു. "അധികകാലം കൊണ്ടുനടക്കാൻ കഴിയാത്ത ഒരു നിലപാ

ടാണ നീയിപ്പോൾ എടുത്തത്. എന്താണ നിന്റെ വിചാരം? ഒരുത്ത രത്തിനുവേണ്ടി എന്നെ പ്രകോപിപ്പിയ്ക്കാമെന്ന നീ കരുതുന്നുണ്ടോ? നിന്റെ പുതിയ സംശയങ്ങൾക്ക്, വാക്കുകളിൽ സമർത്ഥമായി ഒളി പ്പിച്ചുവെച്ച നിന്റെ പഴയ സംശയങ്ങൾക്ക്, വീണ്ടും തിരി കൊളുത്താ മെന്നാണോ നീ കരുതുന്നത്? ഇവളോടു കയർത്തു സംസാരിയ്ക്കേണ്ട ആവശ്യമില്ലെന്ന്, തരംതാണ പുസ്തകങ്ങൾ വായിച്ചിട്ടും അവളുടെ മൂ ല്യബോധം ശിഥിലമായിട്ടില്ലെന്ന്, ആ മൂല്യബോധം, ഞാൻ തുറന്നു പറയട്ടെ, മിക്കവാറും സഫലമായെന്ന്, അവൾക്കുവേണ്ടി വാദിയ്ക്കാൻ പോലും നീ തയാറാണെന്ന്, ഇതൊക്കെയാണല്ലോ നിന്റെ വാക്കുക ളുടെ ധ്വനി, അല്ലേ? ശരി, വിശദീകരിയ്ക്കാൻ ശ്രമിയ്ക്കുമ്പോൾ മറ്റു ചില തുകൂടി നീ തൊട്ടു തലോടുന്നുണ്ട്. എന്റെ സംശയവും ആക്ഷേപവും മറ്റൊരു വികാരത്തിൽനിന്നു ജനിച്ചതാണെന്നു നീ ഭാവിയ്ക്കുന്നു. ഇ ന്നലെ നീയതു സൂചിപ്പിയ്ക്കുകകൂടി ചെയ്തു, ദയവുചെയ്ത് എന്നെ തടയാ തിരിയ്ക്കു, ഞാനതു മുഴുവൻ തുറന്നു സംസാരിക്കട്ടെ, ഇന്നലെ നീ സൂചി പ്പിച്ചതുപോലെ ശക്തരും നേർബുദ്ധികളുമായ ചിലരിൽ, സ്വാഭാവിക മായ ഭാവത്തിലല്ലാതെ, നിർദ്ദയമായ കാർക്കശ്യത്തോടെ, പലപ്പോ ഴും സംശയവും നിന്ദയുമായാണ സ്നേഹം പ്രത്യക്ഷപ്പെടാറുള്ളത്. അ താണോ നീയിന്നലെ പറഞ്ഞതെന്ന് എനിക്കോർമ്മയില്ല... ദയവു ചെയ്ത് എന്നെ തടയാതിരിയ്ക്കു, നിന്റെ ഈ പൊന്നുമകളെ എനിയ്ക്കു ന ന്നായറിയാം, ഈ പറയുന്നതെല്ലാം കേട്ട് അവൾക്കൊന്നും വരാനി ല്ല. സകലതും, ഞാൻ നൂറാമത്തെ തവണ ആവർത്തിച്ചു പറയുന്നു, സകലതും അവൾക്കു കേൾക്കാം. നീയിന്നൊരു കൊടുംചതിയിലാ ണു ചെന്നുപെട്ടിരിക്കുന്നത്. പക്ഷേ ഞാനങ്ങനെയൊരാളാണെന്നു സ്ഥാപിയ്ക്കാനുള്ള നിന്റെ താൽപര്യം എന്താണെന്ന് എനിയ്ക്കു മനസ്സി ലാകുന്നില്ല. നീയെന്നെ ഒരു കോമാളിവേഷം കെട്ടിക്കുന്നത് എന്തി നാണെന്നു ദൈവത്തിനുമാത്രമേ അറിയാവൂ! എന്റെ ഈ പ്രായത്തി ൽ ഞാൻ ഈ പെൺകുട്ടിയുമായി പ്രണയത്തിലാകുന്നതു തീർത്തും

ഭ്രാന്തമായൊരു ഭാവനയാണ്. മാത്രമല്ല, ഞാൻ നിന്നോടു പറയട്ടെ, എന്റെ ഉത്തരവാദിത്വത്തെക്കുറിച്ച് എനിയ്ക്കു നല്ല ബോദ്ധ്യമുണ്ട്. അതുകൊണ്ട് എത്ര മഹാമനസ്ക്കതയോടെ പെരുമാറിയാലും ഞാനൊരിയ്ക്കൽ പറഞ്ഞത് വീണ്ടും പറയുന്നു. കുറ്റം എല്ലായ്പ്പോഴും കുറ്റമായി തുടരും, പാപപങ്കിലമായ വികാരങ്ങളെ ഉദാത്തമായ ഉയരങ്ങളിലേയ്ക്കു കൈപിടിച്ച് ഉയർത്തിയാലും അതെന്നും ലജ്ജാകരമായ, അപമാനിതമായ, അധിക്ഷേപാർഹമായ പാപമായി അവശേഷിയ്ക്കും! മതി..., ഇതുതന്നെ ധാരാളം മതി...! എനിയ്ക്കിനി ഇത്തരം പ്രലപനങ്ങൾ കേൾക്കാൻ താൽപ്പര്യമില്ല!"

അലക്സാണ്ഡ്രാ മിഹലോവ്ന കരയുകയായിരുന്നു. "ശരി, ഞാനിതു സഹിയ്ക്കാൻ തയാറാണ്, എനിയ്ക്കിതു വേണം!" ഏങ്ങിയേങ്ങിക്കരഞ്ഞ് എന്നെ കെട്ടിപ്പുണർന്ന് അവരൊടുവിൽ പറഞ്ഞൊപ്പിച്ചു. "എന്റെ സംശയങ്ങൾ നിങ്ങൾക്കൊരുപക്ഷേ നാണക്കേടായി തോന്നിയിരിയ്ക്കാം, നിങ്ങൾക്കവ നിശിതമായി പുച്ഛിച്ചുതള്ളാം. പക്ഷേ നീ, എന്റെ പാവം കുട്ടി, നീയെന്തിനാണ് ഈ അവഹേളനങ്ങൾക്ക് ഇരയാകേണ്ടി വന്നത്? നിനക്കായി വാദിക്കാൻ എനിക്കു കഴിയുന്നില്ല, എന്റെ നാവ് അടഞ്ഞു പോയിരിയ്ക്കുന്നു! ദൈവമേ, എനിയ്ക്കു മിണ്ടാതിരിയ്ക്കാൻ കഴിയുന്നില്ല, സർ, എനിയ്ക്കിതു സഹിയ്ക്കാനാവുന്നില്ല..... നിങ്ങൾ ഭ്രാന്തനെപ്പോലെ പെരുമാറുന്നു".

ഞാനവരെ സാന്ത്വനിപ്പിയ്ക്കാൻ ശ്രമിച്ചു. അവരുടെ മൂർച്ചയേറിയ വാചകങ്ങൾ അദ്ദേഹത്തിന്റെ ക്ഷമ കെടുത്തിയേക്കുമെന്നു ഞാൻ ഭയപ്പെട്ടു.

"പക്ഷേ അന്ധയായ സ്ത്രീ..!" അദ്ദേഹം അട്ടഹസിച്ചു, "നീയറിയുന്നില്ല..., നീ കാണുന്നില്ല....!"

ഒരു നിമിഷം അദ്ദേഹം നിർത്തി.

"അവിടെനിന്നു മാറിനിൽക്ക്!" അലക്സാണ്ഡ്രാ മിഹലോവ്നയുടെ കൈ ബലമായി എന്റെ കൈകളിൽനിന്നു പിടിച്ചുമാറ്റി അദ്ദേഹം പറഞ്ഞു. "എന്റെ ഭാര്യയെ തൊടാൻ നിന്നെ ഞാൻ അനുവദിയ്ക്കില്ല.

നീയവരെ അശുദ്ധയാക്കും, നിന്റെ സാന്നിദ്ധ്യംതന്നെ അവർക്ക് അപമാനമുണ്ടാക്കുന്നു. പക്ഷേ,.... തുറന്നു സംസാരിയ്ക്കേണ്ടതു വളരെ അത്യാവശ്യമായ ഈ സമയത്ത് എന്താണെന്നെ നിശ്ശബ്ദനാക്കുന്നത്?", നിലത്താഞ്ഞു ചവിട്ടി അദ്ദേഹം അട്ടഹസിച്ചു. "ഞാനതു പറയും..., ഞാനെല്ലാം നിന്നോടു തുറന്നു പറയും. എന്നെ ഭീഷണിപ്പെടുത്താൻ തക്കതായി, മാഡം, നിനക്കെന്തറിവാണുള്ളതെന്ന് എനിയ്ക്കറിയില്ല. പക്ഷേ, ഞാനതു സാരമാക്കുന്നില്ല, " അലക്സാണ്ട്ര മിഹലോവ്നയെ നോക്കി അദ്ദേഹം തുടർന്നു, " കേൾക്ക് ......!"

"നിർത്തു, മിണ്ടാതിരിയ്ക്കു....!" മുന്നോട്ടാഞ്ഞു കുതിച്ച് ഞാൻ അലറി, "നിങ്ങളുടെ നാവടക്കു...! ഒരുവാക്കുപോലും മിണ്ടിപ്പോകരുത്!"

"കേൾക്ക്......!"

"നാവടക്കുന്നതാണു നല്ലത്! അല്ലെങ്കിൽ...."

"അല്ലെങ്കിൽ... എന്താണു മാഡം?" എന്റെ കണ്ണിലേയ്ക്കു തുളച്ചുകയറുന്ന ഒരു നോട്ടമെറിഞ്ഞ് അദ്ദേഹം ഇടയ്ക്കുകയറി ചോദിച്ചു. "അല്ലെങ്കിൽ എന്താണ്? ഞാൻ പറയട്ടെ, അവളുടെ കൈയിൽനിന്നൊരു കാമുകന്റെ പ്രണയലേഖനം ഞാൻ പിടിച്ചെടുത്തു! ഇതാണു നമ്മുടെ വീട്ടിൽ നടന്നു കൊണ്ടിരിയ്ക്കുന്നത്! ഇതാണു നിന്റെ ഭാഗത്തു നടന്നു കൊണ്ടിരിയ്ക്കുന്നത്! ഇതാണു നീ കാണാതെ, ശ്രദ്ധിയ്ക്കാതെ പോകുന്നത്...!"

സ്വന്തം കാലുകൾ ഭൂമിയിൽ ആഴ്ന്നിറങ്ങുന്നതായി എനിയ്ക്കു തോന്നി. അലക്സാണ്ട്ര മിഹലോവ്ന ഒരു കടലാസുപോലെ വിളറി വെളുത്തു.

"അതങ്ങനെയാവില്ല...!" വളരെ പതുക്കെ പുറത്തേയ്ക്കു കേൾക്കാൻ പറ്റാത്ത സ്വരത്തിൽ അവർ പറഞ്ഞു.

"ആ കത്തു ഞാൻ കണ്ടതാണു മാഡം, അതെന്റെ കൈയിലുണ്ടായിരുന്നു. ആദ്യത്തെ വരികൾ ഞാൻ വായിച്ചതാണ്, എനിയ്ക്കു തെറ്റു പറ്റിയിട്ടില്ല. ആ കത്തൊരു കാമുകന്റേതായിരുന്നു, അവളത് എന്റെ

കൈയിൽനിന്നു തട്ടിപ്പറിച്ചു. ഇപ്പോൾ അതവളുടെ കൈവശമുണ്ട്. അതങ്ങനെതന്നെ!, സംശയിയ്ക്കാനൊന്നുമില്ല. നിനക്കിനിയും സംശയമുണ്ടെങ്കിൽ അവളെ നോക്ക്, ഒരു സംശയത്തിന്റെ നിഴലെങ്കിലും കാണാൻ കഴിയുമെന്ന പ്രതീക്ഷയോടെ ശ്രദ്ധിച്ചു നോക്ക് !"

"നെതോച്കാ...!" എന്റെ അടുത്തേയ്ക്ക് ഓടിവന്ന് അലക്സാണ്ഡ്ര മിഹലോവ്ന കരഞ്ഞു പറഞ്ഞു, "വേണ്ട, ഒന്നും പറയണ്ട, നീയൊന്നും പറയണ്ട! അതെന്താണെന്ന് എനിയ്ക്ക് മനസ്സിലാവുന്നില്ല, അതെങ്ങനെയാണ്..... എന്റെ ദൈവമേ, എന്റെ ദൈവമേ! "

കൈകൊണ്ടു മുഖംപൊത്തി അവർ വിതുമ്പിക്കരഞ്ഞു.

"അല്ല, അതങ്ങനെയാവില്ല...!" അവർ വീണ്ടും ആരംഭിച്ചു. "നിങ്ങൾക്കു തെറ്റിയതാണ്, എനിക്കറിയാം, അതിന്റെ അർത്ഥമെന്താണെന്ന് എനിക്കറിയാം!" ഭർത്താവിനെ സൂക്ഷിച്ചു നോക്കി അവർ തുടർന്നു. "നിങ്ങൾക്കും... എനിയ്ക്കും.... കഴിയില്ല... നീയെന്നെ ചതിയ്ക്കില്ല, നെതോച്കാ, നിനക്കെന്നെ ചതിയ്ക്കാൻ കഴിയില്ല. ഒന്നും മറച്ചുവെയ്ക്കാതെ എന്നോടെല്ലാം തുറന്നു പറയ്! അദ്ദേഹത്തിനു തെറ്റി? അതെ, അദ്ദേഹത്തിനൊരു തെറ്റു പറ്റി, അതല്ലേ സത്യം? അദ്ദേഹം മറ്റെന്തോ കണ്ടു..., അദ്ദേഹം അന്ധനായിരുന്നു... അങ്ങനെയല്ലേ? അതങ്ങനെയല്ലേ? നീയതെന്താണ് എന്നോടു പറയാതിരുന്നത്, നെതോച്കാ, എന്റെ മകളേ...?"

"ഉത്തരം പറയ്! വേഗം, വേഗമാകട്ടെ!", എന്റെ തലയ്ക്കു മുകളിൽ പീറ്റർ അലക്സാണ്ഡ്രോവിച്ചിന്റെ ശബ്ദം ഞാൻ കേട്ടു. "ഉത്തരം പറയ്, നിന്റെ കൈയിൽ ആ കത്തു ഞാൻ കണ്ടോ ഇല്ലയോ?"

"ഉവ്വ്!" വികാരംകൊണ്ടു ശ്വാസമടക്കി ഞാൻ ഉത്തരം പറഞ്ഞു.

"അതു നിന്റെ കാമുകനിൽനിന്നുള്ള കത്തായിരുന്നോ?"

"അതെ..!" ഞാൻ മറുപടി പറഞ്ഞു.

"ആരുമായിട്ടാണു നീയിപ്പോൾ ഇടപെടുന്നത്?"

"അതെ..., അതെ..., അതെ...!" അസഹ്യമായ ആ പീഡനത്തി

നൊരറുതി വരുത്താൻ എന്താണു ചെയ്യുന്നതെന്നു ബോധമില്ലാതെ സകല ചോദ്യങ്ങൾക്കും ഞാൻ ഒരേ മറുപടിതന്നെ നൽകി.

"അവൾ പറഞ്ഞതു നീ കേട്ടല്ലോ? ശരി, ഇപ്പോൾ നീയെന്തു കരുതുന്നു? എന്നെ, നിനക്കേറെ വിശ്വസിയ്ക്കാൻ കൊള്ളാവുന്ന, എന്നെ വിശ്വസിയ്ക്ക്...", ഭാര്യയുടെ കരം ഗ്രഹിച്ച് അദ്ദേഹം തുടർന്നു. "എന്നെ വിശ്വസിയ്ക്ക്, നീ ഭാവനയിൽ സൃഷ്ടിച്ചതെല്ലാം തള്ളിക്കളഞ്ഞേക്ക്... ഇപ്പോൾ നിനക്കു മനസ്സിലാവുന്നുണ്ടോ, ഈ... ഈ പെൺകുട്ടി ആരാണെന്ന്? നിന്റെ സംശയങ്ങൾ എത്ര അസംഭവ്യങ്ങളാണെന്നു കാണിച്ചു തരാൻ മാത്രമാണു ഞാനാഗ്രഹിച്ചത്. ഞാനിതു വളരെ മുമ്പേ ശ്രദ്ധിച്ചിരുന്നു. ഒടുവിൽ നിന്റെ മുമ്പിൽവെച്ച് അവളുടെ മുഖംമൂടി അഴിച്ചുമാറ്റാൻ കഴിഞ്ഞതിൽ എനിയ്ക്കു സന്തോഷമുണ്ട്. അവളെ നിന്റെയടുത്ത്, നിന്റെ കൈകളിൽ, നമ്മോടൊരുമിച്ച് ഈ മേശയ്ക്കു ചുറ്റും, ഈ വീട്ടിൽ ഇനി കാണുന്നത് എനിയ്ക്ക് അംഗീകരിയ്ക്കാനാവില്ല. നിന്റെ അന്ധത കണ്ട് എന്റെ മനസ്സു മടുത്തുപോയിരുന്നു. അതുകൊണ്ട്, അതുകൊണ്ടുമാത്രമാണു ഞാനവളെ ശ്രദ്ധിച്ചത്, ഞാനവളെ നിരന്തരം നിരീക്ഷിച്ചത്. സ്വാഭാവികമായും അതു നിന്റെ കണ്ണിൽപ്പെട്ടു. തുടർന്ന്, ദൈവത്തിനറിയാം എന്തു സംശയങ്ങളാണ്, നീയതിൽനിന്ന് എന്തൊക്കെയാണ് ഇഴ പിരിച്ചെടുത്തതെന്ന്. ഇപ്പോൾ സകലതും തെളിഞ്ഞിരിയ്ക്കുന്നു, സകല സംശയങ്ങൾക്കും അവസാനമായി. നാളെ, മാഡം, നാളെ നിനക്ക് ഈ വീടു വിട്ടു പോകാം!", എന്നെ നോക്കി അദ്ദേഹം ഉപസംഹരിച്ചു.

"നിർത്തു...!" കസേരയിൽനിന്നെഴുന്നേററ് അലക്സാണ്ട്രാ മിഹലോവ്ന ഉറക്കെ പറഞ്ഞു. "ഈ നാടകങ്ങളൊന്നും ഞാൻ വിശ്വസിയ്ക്കുന്നില്ല. അത്ര ക്രൂരമായി എന്നെ നോക്കാതിരിയ്ക്കു, അത്ര ലാഘവത്തോടെ എന്നെ പുച്ഛിച്ചു തള്ളാതിരിയ്ക്കു! ഞാനിപ്പോൾ നിങ്ങളുടെ മേൽ വിധി പറയാനാഗ്രഹിയ്ക്കുന്നു. അനെറ്റാ, എന്റെ കുട്ടീ, ഇവിടെ വരു, നിന്റെ കൈയെനിയ്ക്കു തരു, അങ്ങനെ...! നാമെല്ലാവരും പാപി

കളാണ്!" കണ്ണീരൊഴുക്കി വിറയ്ക്കുന്ന ശബ്ദത്തോടെ ഭർത്താവിനെ വിധേയപൂർവം നോക്കി അവർ പറഞ്ഞു. "നമ്മളിലാർക്കാണു മറ്റൊരാളുടെ കൈ നിരസിയ്ക്കാൻ കഴിയുക? നിന്റെ കൈയെനിയ്ക്കു തരൂ, അനെറ്റാ, എന്റെ കുട്ടീ, ഞാനതിനു തീരെ യോഗ്യയല്ല, നിന്നേക്കാൾ അതിനെനിയ്ക്കു യോഗ്യതയില്ല. നിന്റെ സാന്നിദ്ധ്യം ഒരിയ്ക്കലും എന്നെ പോറലേൽപ്പിയ്ക്കില്ല. ഞാനും,........ ഞാനുമൊരു പാപിയാണ്...!"

"മാഡം..!" ആശ്ചര്യത്തോടെ പീറ്റർ അലക്സാണ്ഡ്രോവിച്ച് ഉച്ചത്തിൽ അലറി. "മാഡം, സ്വയം നിയന്ത്രിയ്ക്കൂ! സ്വന്തം കാര്യങ്ങൾ മറക്കാതിരിയ്ക്കൂ..! "

"ഞാനൊന്നും മറന്നിട്ടില്ല. എന്നെ തടയരുത്, എനിയ്ക്കു പറയാനുള്ളതു ഞാൻ തുറന്നു പറയട്ടെ. നിങ്ങളവളുടെ കൈയിൽ ഒരു കത്തു കണ്ടു, നിങ്ങളതു വായിച്ചു, നിങ്ങൾ പറയുന്നു, അവൾ.. അവൾ സ്നേഹിയ്ക്കുന്ന ഒരാളുടേതാണ് ആ കത്തെന്ന്... സമ്മതിച്ചു.. അതെങ്ങനെ അവളെ ഒരു കുറ്റവാളിയാക്കും? നിങ്ങളുടെ ഭാര്യയുടെ മുമ്പിൽ വെച്ച്, അവളോട് ഇങ്ങനെ പെരുമാറുന്നതിനെ, ഇങ്ങനെ അപമാനിയ്ക്കുന്നതിനെ ന്യായീകരിക്കുകയല്ലേ അതു ചെയ്യുന്നത്? അതേ, സർ, നിങ്ങളുടെ ഭാര്യയുടെ മുമ്പിൽവെച്ചുതന്നെ? ഈ വിഷയത്തിലേക്കു നിങ്ങൾ ഇറങ്ങിച്ചെന്നിട്ടുണ്ടോ? ഇതെങ്ങനെയാണു സംഭവിച്ചതെന്നു നിങ്ങൾക്ക് എന്തെങ്കിലും ബോധമുണ്ടോ?"

"എനിയ്ക്കു ചെയ്യാവുന്ന ഒരേയൊരു കാര്യം ഓടിച്ചെന്ന് അവളോടു ക്ഷമ യാചിയ്ക്കുകയാണ്. അതല്ലേ നീ പറയാൻ തുടങ്ങുന്നത്?", അസഹ്യതയോടെ പീറ്റർ അലക്സാണ്ഡ്രോവിച്ച് ഉറക്കെ പറഞ്ഞു. "നിന്റെ സംസാരം കേട്ട് എന്റെ ക്ഷമയുടെ നെല്ലിപ്പടി കണ്ടു തുടങ്ങി. പറയുന്നെതെന്താണെന്നു സ്വയമൊന്നു ചിന്തിച്ചുനോക്ക്! എന്തിനെപ്പറ്റിയാണു സംസാരിക്കുന്നതെന്നു നിനക്കറിയാമോ? ആർക്കുവേണ്ടിയാണ് അഥവാ എന്തിനു വേണ്ടിയാണു നീ വാദിയ്ക്കുന്നതെന്നു നിനക്കറിയാമോ? എന്തുകൊണ്ട്, ഞാനതിന്റെ അടിത്തട്ടുവരെ വ്യക്തമാ

യി മനസ്സിലാക്കുന്നതുകൊണ്ട്... ! "

"പക്ഷേ, ആദ്യമായി കാണേണ്ടതു നിങ്ങൾ കാണാൻ മടിച്ചു നിൽക്കുന്നു. കോപവും അഹങ്കാരവുംകൊണ്ടു നിങ്ങളുടെ കണ്ണുകൾ മൂടിപ്പോയിരിയ്ക്കുന്നു. എന്താണു ഞാനർത്ഥമാക്കുന്നതെന്ന്, എന്താണു ഞാൻ പ്രതിരോധിക്കുന്നതെന്ന്, നിങ്ങൾക്കു മനസ്സിലായിട്ടില്ല. പാപത്തെയല്ല ഞാൻ പ്രതിരോധിയ്ക്കുന്നത്. നിങ്ങൾ ചിന്തിച്ചിട്ടുണ്ടോ, ചിന്തിച്ചാൽ നിങ്ങൾക്കതു വ്യക്തമായി ബോദ്ധ്യപ്പെടും, പിഞ്ചുകുഞ്ഞിനെപ്പോലെ അവൾ ഒരുപക്ഷേ നിരപരാധിയാകാമെന്നു നിങ്ങൾ ചിന്തിച്ചിട്ടുണ്ടോ? അതെ, ഞാൻ തെറ്റിനു വക്കാലത്തു പറയുകയല്ല! എത്രയും പെട്ടെന്നു ഞാൻ വിശദീകരിയ്ക്കാം, ...നിങ്ങൾക്കത് ഉപകാരപ്പെടുമെങ്കിൽ... അതെ, അവളൊരു ഭാര്യയും അമ്മയുമായി സ്വന്തം ഉത്തരവാദിത്വങ്ങളിൽനിന്ന് ഒഴിഞ്ഞുമാറിയിരുന്നെങ്കിൽ, ഞാൻ നിങ്ങളോടു യോജിയ്ക്കുമായിരുന്നു, ഇതൊരു മുൻവിധിയാണെന്നു നിങ്ങൾ കരുതുന്നുണ്ടാകാം.. അതു മനസ്സിലാക്കിത്തന്നെ എന്നോടു കലമ്പാതിരിയ്ക്കൂ..!. പക്ഷേ, പരിപൂർണനിഷ്ക്കളങ്കമായി, യാതൊരു കുറ്റബോധവുമില്ലാതെയാണ് അവൾ ആ കത്തു കൈപ്പറ്റിയതെങ്കിലോ? ആരും പിന്തിരിപ്പിയ്ക്കാനില്ലാതെ ആവേശത്തിന്റെ പിന്നാലെ അനുഭവക്കുറവിന്റെ പേരിൽ അവളകപ്പെട്ടതാണെങ്കിലോ? അങ്ങനെയാണെങ്കിൽ മറ്റാരേക്കാളും വലിയ കുറ്റവാളി ഞാനായിരിക്കും, ഞാനവളുടെ ഹൃദയം വേണ്ടത്ര ശ്രദ്ധിച്ചില്ല, അതുകൊണ്ട്...!. ഇനി... ഇതാദ്യത്തെ കത്തു മാത്രമാണെങ്കിലോ? അവളുടെ മനസ്സിന്റെ ലാവണ്യം നിങ്ങളുടെ പരുഷമായ സംശയങ്ങളിൽ തല്ലിക്കൊഴിച്ചു നശിപ്പിയ്ക്കുകയാണെങ്കിലോ? കത്തിനെക്കുറിച്ച് നിഷേധസ്വരത്തിൽ സംസാരിച്ച് നിങ്ങളവളുടെ മായാലോകം നിശ്ശേഷം തച്ചുടയ്ക്കുകയാണെങ്കിലോ? അവളുടെ മുഖത്തു ചാരിത്രശുദ്ധി ചേർന്ന നവയൗവനത്തിന്റെ ലജ്ജ നിങ്ങൾക്കു കാണാൻ കഴിയുന്നില്ലെങ്കിൽ... സുതാര്യവും നിഷ്ക്കളങ്കവുമായി ഞാനതു കാണുന്നുണ്ട്.., എന്തു പറയണമെന്നറി

യാതെ ഉൽക്കണ്ഠ മൂലം വീർപ്പുമുട്ടുമ്പോൾ, നിരന്തരമായ കഠിനപീഡ യ്ക്കു വിധേയയായപ്പോൾ..., ഞാനത് അവളുടെ മുഖത്തു തെളിഞ്ഞു ക ണ്ടു. മൃഗീയമായ നിങ്ങളുടെ സകല ചോദ്യങ്ങൾക്കും അവൾ 'അതേ' യെന്ന ഒരേയൊരു ഉത്തരംമാത്രം തന്നു. അതെ, അതെ! അതു മൃഗീ യമായിരുന്നു.., ക്രൂരമായിരുന്നു... എനിയ്ക്കു നിങ്ങളെ മനസ്സിലാവുന്നി ല്ല! ഇതിനു ഞാനൊരിയ്ക്കലും നിങ്ങൾക്കു മാപ്പു തരില്ല, ഒരിയ്ക്കലും...! "

"അതെ, എന്നോടു ദയ കാണിയ്ക്കൂ, എന്നോടു ദയ കാണിയ്ക്കൂ!" അ വരുടെ കൈ മുറുകെപ്പിടിച്ചുകൊണ്ട് ഞാൻ കരഞ്ഞു. "എന്നെ വിടൂ, എന്നെ വിശ്വസിയ്ക്കൂ, എന്നെ തള്ളിപ്പറയാതിരിയ്ക്കൂ...!"

ഞാനവരുടെ മുമ്പിൽ മുട്ടുകുത്തി വീണു.

"ഈ സന്ദിഗ്ദ്ധനിമിഷത്തിൽ ഞാനവളുടെ അടുത്തില്ലായിരുന്നെ ങ്കിൽ,", ശ്വാസംവിടാതെ അവർ തുടർന്നു, "അവൾ നിങ്ങളുടെ ക്രൂരമാ യ വാക്കുകൾ കേട്ടു ഭയന്നു കുറ്റബോധത്തിൽ പിടയുമായിരുന്നു. നി ങ്ങളുടെ നിന്ദ്യമായ കൗശലങ്ങൾ ആത്മാവിനേയും മനസ്സാക്ഷിയേ യും മലീമസമാക്കി അവളുടെ ഹൃദയസമാധാനം എന്നെന്നേയ്ക്കുമായി തകർക്കുമായിരുന്നു. എന്റെ ദൈവമേ, നിങ്ങളവളെ ഈ വീട്ടിൽനി ന്നു പുറത്താക്കാൻ ആലോചിയ്ക്കുന്നു! പക്ഷേ, നിങ്ങൾക്കറിയാമോ ആരാണതിനു യഥാർത്ഥത്തിൽ യോഗ്യയെന്ന്? നിങ്ങളവളെ വീട്ടി ൽനിന്നു പുറത്താക്കുകയാണെങ്കിൽ അതു ഞങ്ങളെ രണ്ടുപേരേയും ബാധിയ്ക്കുമെന്നു നിങ്ങൾക്കു വ്യക്തമായറിയാം. ഞാൻ പറയുന്നതു കേൾക്കുന്നുണ്ടോ, സർ?"

അവരുടെ കണ്ണുകൾ തിളങ്ങി, മാറിടം വികസിച്ചു. അവരുടെ ജ്വ രാവേശം പാരമ്യതയിൽ എത്തിക്കഴിഞ്ഞിരുന്നു.

"പറഞ്ഞതിലേറെ ഞാൻ കേട്ടു, മാഡം", പീറ്റർ അലക്സാ ണ്ഡ്റോവിച്ച് അട്ടഹസിച്ചു, "മതി, ധാരാളം! കാൽപ്പനികപ്രണയ ത്തെക്കുറിച്ചു വേണ്ടതിലേറെ ഞാൻ കേട്ടുകഴിഞ്ഞു. എന്റെ ദു:ഖങ്ങളു മായി ബന്ധപ്പെടുത്തിയാണു ഞാനതു മനസ്സിലാക്കിയത്. നീ കേൾ

ക്കുന്നുണ്ടോ, മാഡം? എന്റെ ദു:ഖങ്ങളിൽ ഒന്നാണത്. പക്ഷേ, തിന്മ യെ മഹത്വവൽക്കരിയ്ക്കാൻ എനിയ്ക്കാവില്ല, മാഡം! എനിക്കതു മന സ്സിലാവില്ല. ബാലിശമായ ആ വാദങ്ങൾ വലിച്ചെറിയൂ! മാത്രമല്ല, നി നക്ക് എന്തെങ്കിലും തരത്തിലുള്ള കുറ്റബോധം തോന്നുന്നുണ്ടെങ്കിൽ, നിന്റെ ഭാഗത്ത് എന്തെങ്കിലും തെറ്റുകളുണ്ടെന്നു ബോദ്ധ്യപ്പെടുന്നു ണ്ടെങ്കിൽ (അതിനെക്കുറിച്ച് നിന്നെ ഓർമ്മിപ്പിയ്ക്കാൻ ഞാനാളല്ല, മാഡം!), ഈ വീടു വിട്ടിറങ്ങാമെന്ന ആശയത്തോടു യോജിയ്ക്കുന്നു ണ്ടെങ്കിൽ, എനിയ്ക്കു യാതൊന്നും പറയാനില്ല. പക്ഷേ, ഈ ആശയം ശരിയായ, ഉചിതമായ സമയത്തു നടപ്പാക്കാതിരുന്നതിൽ നിനക്കു തെറ്റുപറ്റിയെന്ന് എനിയ്ക്കു പറയേണ്ടിവരും. എത്ര വർഷങ്ങൾക്കു മു മ്പാണതെന്നു നീ മറന്നുപോയെങ്കിൽ, ഞാൻ സഹായിയ്ക്കാം..."

ഞാൻ അലക്സാണ്ഡ്ര മിഹലോവ്നയെ ശ്രദ്ധിച്ചു. തീവ്രവേദന യിൽ കണ്ണുകൾ പാതിയടച്ച്, ആത്മാവിന്റെ ഉള്ളുരുക്കത്തിൽ നിസ്സ ഹായയായി എന്നെ ബലമായി പിടിച്ച്, അവരെന്റേമേൽ ചാരിനി ന്നു. ഒരു നിമിഷം, അവർ താഴെ കുഴഞ്ഞു വീഴുമായിരുന്നു....

"ദൈവത്തിന്റെ പേരിൽ, ഇപ്പോഴത്തേയ്ക്കു മാത്രമെങ്കിലും അവരെ വെറുതേ വിടൂ! ദയവു ചെയ്ത് അവസാനവാക്കു പറയാതിരിയ്ക്കൂ...!", പീ റ്റർ അലക്സാണ്ഡ്രോവിച്ചിന്റെ മുമ്പിൽ മുട്ടുകുത്തിക്കരഞ്ഞു ഞാൻ പ്രാർത്ഥിച്ചു. സ്വയം വെളിവാക്കുകയാണെന്ന സത്യം, പക്ഷേ, ഞാൻ മറന്നുപോയി. അതേറെ വൈകിപ്പോയി.... പെട്ടെന്ന് ഒരാർത്തനാദ മാണ് എന്റെ വാക്കുകളെ എതിരേറ്റത്. അലക്സാണ്ഡ്ര മിഹലോവ് ന ബോധരഹിതയായി നിലം പതിച്ചു!

"സകലതും കഴിഞ്ഞു... നിങ്ങളവരെ കൊന്നു...!" ഞാനലറി. "ഭൃത്യ രെ വിളിയ്ക്കൂ, എങ്ങനെയെങ്കിലും അവരെ രക്ഷിയ്ക്കൂ! പഠനമുറിയിൽ ഞാൻ കാത്തിരിയ്ക്കാം. എനിക്കു നിങ്ങളോടു സംസാരിയ്ക്കണം, ഞാ നെല്ലാം പറയാം..."

"പക്ഷേ.., എന്ത്.., എന്താണത്?"

"നമുക്ക പിന്നീടു സംസാരിയ്ക്കാം!"

അലക്സാണ്ഡ്രു മിഹലോവ്നയുടെ ബോധക്ഷയം രണ്ടു മണിക്കൂറോളം നീണ്ടുനിന്നു. വീട്ടിലെ സകലരും പരിഭ്രമിച്ചു. ഡോക്ടർ സംശയഭാവത്തിൽ തല കുലുക്കി. രണ്ടു മണിക്കൂർ കഴിഞ്ഞു ഞാൻ പീറ്റർ അലക്സാണ്ഡ്രോവിച്ചിന്റെ പഠനമുറിയിലേക്കു ചെന്നു. അദ്ദേഹം ഭാര്യയുടെ അടുത്തുനിന്നു തിരിച്ചു വന്നതേയുള്ളൂ. രക്തമൂറുന്നതുവരെ നഖം കടിച്ചു വിവർണ്ണഭാവത്തോടെ അദ്ദേഹം മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കുകയായിരുന്നു. അത്തരമൊരു അവസ്ഥയിൽ അദ്ദേഹത്തെ ഞാനൊരിയ്ക്കലും കണ്ടിട്ടില്ല.

"നിനക്കെന്താണ് എന്നോടു പറയാനുള്ളത്?" പരുഷമായ ശബ്ദത്തിൽ അദ്ദേഹം ചോദിച്ചു.

"ഇതാ, നിങ്ങളെന്റെ കൈയിൽ കണ്ട കത്ത്... നിങ്ങൾക്കിതു തിരിച്ചറിയാൻ കഴിയുന്നുണ്ടോ?"

"ഉവ്വ്... "

"എന്നാൽ നിങ്ങൾ അതെടുത്തോളൂ..."

അദ്ദേഹം കത്തെടുത്തു വെളിച്ചത്തിൽ ഉയർത്തിപ്പിടിച്ചു. ഞാനദ്ദേഹത്തെ സസൂക്ഷ്മം ശ്രദ്ധിച്ചു. കുറച്ചുനേരം കഴിഞ്ഞ് അദ്ദേഹം അവസാനത്തെ പേജു മറിച്ചു പേരും ഒപ്പും തിരിച്ചറിഞ്ഞു. അദ്ദേഹത്തിന്റെ മുഖത്തേയ്ക്കു രക്തം ഇരച്ചു കയറുന്നതു ഞാൻ കണ്ടു.

"എന്താണിത്...?" അമ്പരപ്പുകൊണ്ടു മരവിച്ചുപോയ അദ്ദേഹം എന്നോടു ചോദിച്ചു.

"മൂന്നുവർഷം മുമ്പാണ് ഒരു പുസ്തകത്തിനുള്ളിൽ ഞാൻ ഈ കത്തു കണ്ടത്. ആരോ അതവിടെവെച്ചു മറന്നതാകാമെന്നു ഞാൻ ഊഹിച്ചു. ഞാനതു മുഴുവൻ വായിച്ചു. എനിയ്ക്കെല്ലാം മനസ്സിലായി. മറ്റാർക്കും കൊടുക്കാൻ കഴിയാത്തതുകൊണ്ട് അന്നു മുതൽ ആ കത്ത് എന്റെ കൈവശമുണ്ടായിരുന്നു. അതവർക്കു കൊടുക്കാൻ എനിയ്ക്കു കഴിഞ്ഞില്ല. എനിയ്ക്കതു നിങ്ങളെ ഏൽപ്പിയ്ക്കാനാവുമോ...? പക്ഷേ, കത്തി

ന്റെ ഉള്ളടക്കം, അതുമായി ബന്ധപ്പെട്ട ദു:ഖകരമായ സംഭവങ്ങളട ക്കം, നിങ്ങൾക്കു നല്ല അറിവുള്ളതായിരിയ്ക്കണം. എന്നിട്ടും നിങ്ങളുടെ അഭിനയം എന്തിനാണെന്നെനിയ്ക്കു മനസ്സിലായില്ല. ഇപ്പോഴും എനി യ്ക്കജ്ഞാതമാണത്. നിങ്ങളുടെ ഇരുണ്ട ആത്മാവ് എനിയ്ക്കിപ്പോഴും വ്യക്തമായിട്ടില്ല. അവരുടെമേൽ ആധിപത്യം സ്ഥാപിയ്ക്കണമെന്ന ആഗ്രഹം നിങ്ങൾ നടപ്പാക്കിക്കഴിഞ്ഞു. പക്ഷേ, എന്തിനുവേണ്ടി? രോഗിയായ സാധുവിന്റെ ഭ്രാന്തമായ ഭാവനയ്ക്കുമേൽ, നിലനിൽപ്പി ല്ലാത്ത ഒരു പ്രഹേളികയ്ക്കുമേൽ വിജയം വരിയ്ക്കാൻ.., അവർക്കു തെറ്റു പറ്റിയെന്ന്, അവരേക്കാൾ ഒരുപടി താഴെ നിൽക്കുന്ന പാപിയാണു നിങ്ങളെന്നു തെളിയിയ്ക്കാൻ...! ബലക്ഷയം മൂലം തകർന്നുകൊണ്ടിരി യ്ക്കുന്ന ബുദ്ധിയുടെ മുൻവിധിയായിരുന്നു അവരുന്നയിച്ച സംശയം. ഒ രുപക്ഷേ, നിങ്ങളുൾപ്പെടുന്ന പുരുഷസമൂഹത്തിന്റെ അന്യായമായ വിധിനിർണയങ്ങൾക്കെതിരെ ദുർബ്ബലമായ സ്ത്രീഹൃദയത്തിന്റെ അവ സാനത്തെ വിലാപമായിരുന്നു, അത്. അതുപയോഗിച്ച് നിങ്ങൾ, നി ങ്ങളുടെ ലക്ഷ്യം നേടാൻ ശ്രമിച്ചു. 'നിങ്ങൾക്ക് അവരുമായി സ്നേ ഹബന്ധത്തിലൂടെ സന്ധിയാകാൻ കഴിഞ്ഞെങ്കിൽ എത്ര നന്നായി രുന്നു?' അതാണവർ പറഞ്ഞത്, അതാണവർ നിങ്ങളെ കാണിച്ചുത രാൻ ആഗ്രഹിച്ചത്. നിങ്ങളുടെ പൊള്ളയായ അഭിമാനം, നിങ്ങളുടെ അസൂയ കലർന്ന അഹങ്കാരം, തീർത്തും ദാക്ഷിണ്യരഹിതമായിരു ന്നു. നിങ്ങൾക്കു നന്ദി! ഇനി വിശദീകരണത്തിന്റെ ആവശ്യമില്ല. പ ക്ഷേ, ഒരു കാര്യം ഓർക്കണം, എനിയ്ക്കു നിങ്ങളെ അറിയാം, എന്റെ മുമ്പിൽ പൂർണനഗ്നനാണു നിങ്ങൾ, അതൊരിയ്ക്കലും മറക്കരുത്...!"

എന്താണു സംഭവിയ്ക്കുന്നതെന്നു പിന്തിരിഞ്ഞു നോക്കാതെ ഞാ നെന്റെ മുറിയിലേക്കു പോയി. ഓവ്റോവ്, പീറ്റർ അലക്സാണ്ട്രോ വിച്ചിന്റെ സഹായി, വാതിൽക്കൽ എന്നെ തടഞ്ഞു നിർത്തി.

"എനിയ്ക്കു നിങ്ങളോടൊരു വാക്കു സംസാരിച്ചാൽ കൊള്ളാമെ ന്നുണ്ട്", ബഹുമാനത്തോടെ വണങ്ങി അയാൾ പറഞ്ഞു. എന്താണ

യാൾ പറഞ്ഞതെന്തെന്ന തീരെ മനസ്സിലാകാത്ത ഭാവത്തിൽ ഞാന യാളെ നോക്കി.

"പിന്നീടാവാം.., എനിയ്ക്കിപ്പോൾ സുഖമില്ല", ഒടുവിൽ അയാളെ മറി കടന്നു ഞാൻ പറഞ്ഞു.

"എങ്കിൽ നാളെയാവട്ടെ", വീണ്ടും വണങ്ങി നിഗൂഢമായൊരു ചിരിയോടെ അയാൾ പറഞ്ഞു.

ഒരുപക്ഷേ അതെന്റെ തോന്നലായിരിയ്ക്കാം! അപ്പോൾ നടന്ന കാര്യങ്ങൾ സകലതും ഒന്നിനൊന്നു വേഗത്തിൽ കണ്ണിലൂടെ മിന്നി മായുന്നതായി എനിയ്ക്കനുഭവപ്പെട്ടു.

=====